ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



ഭക്തകവിതിലകം താഴക്കാട്ട്മനയിൽ
സുബ്രഹ്മണ്യൻ തിരുമുമ്പ്

# ശ്രീശങ്കര ദിഗ്‌വിജയം

ശ്രീവിദ്യാരണ്യകൃതം

# ശ്രീമച്ഛങ്കരദിഗ്വിജയം

[വൃത്താന്തവൃത്തപരിഭാഷ]



വിവർത്തകൻ:—

ഭക്തകവിതിലകം

## ടി. സുബ്രഹ്മണ്യൻ തിരുമുമ്പ്,


പോസ്റ്റ് പിലിക്കോട്.

വഴി തൃക്കരിപ്പൂർ.






വില **5** ക.

# A Couple of Words.

Periods of revival, especially in art and culture, are generally preceded by an enthusiasm in translation of ancient works, and this is as it should be. With reference to the period in which it is happening revivalism is a revolution, but at the same time, with reference to the past, it is only an attempt to imbibe the best that was, in order to reinforce with it, the present. The cultural atmosphere in our country at this moment, is ripe for a revival movement and many brilliant signs of it are everywhere evident for all those who have got eyes to see. Deep philosophical discussions are now and then heard today even in the most unexpected sitting-rooms of the busy cities. All over the country, crowds of the faithful are increasingly attending the shrines. Discourses upon the scriptures are becoming increasingly popular, and in very many of them, the discussions are often found to be serious and deep.

In the context of this new-found enthusiasm in the country, we should presume that we are already in an area of cultural revival. Translations of our great books, especially of the Geeta, are met with everywhere in all the vernaculars of the country. Certainly thousands are today learning Sanskrit. Spiritual magazines are steadily increasing in their numbers although the quality of the material published has yet to justify the number of subscribers patronising them.

Against such a background, we must consider Sri Thirumumbu's translation of SRI SANKARA DIGVIJAYA, not merely as a historical fulfilment of the times, but as a great blessing to Kerala. Life history of Adi Sankara is indeed an inspiration for this country to re-live the glorious Hindu culture. This mighty work of Sri Vidyaranya Swamigal had become a closed book to us, due to our ignorance of the scriptural language in our country. Sri Thirumumbu with this translation has popularised the glory of Sankara.

Sri Thirumumbu, who was himself a godless man till the other day, serving his society, out of his irrepressible love for his brethren, as a communist, became the chosen one who had the "call" from the higher. Such miracles can never be explained, and to try to understand such a phenomenon is a futile endeavour.

Yielding to the silent "call" from deep within, Thirumumbu retired from his fields of active politics, and lived several years practising devoted Devi Upasana. In the new-found-unfoldment within himself, he started listening to a new girgling song, rising in his heart. Unhesitatingly he took up his pen and surrendered himself to the inspiration of the Divine Mother, and here we have the brilliant product in his metre-to-metre translation of the prodiguous work of Sri Vidyaranya, the incomparable Pontiff of Sringeri.

The Acharyas of old never found the leisure in their life time to write their autobiography or celebrate their birthdays. Self-effacement was the very spirit that governed their life and activities. Therefore, all that we know about our great Rishis and mystic scholars are but traditions clothed in exaggeration, together describing an adorable creature fleeting across History, an ethereal light that flashes across in its own blindening glory. However, the deep knowledge and vast study of Sri Madhav, while he was the Prime Minister of the

Vijayanagaram Empire, matured themselves in Sri Swami Vidyaranya to yield to posterity the immortal masterpiece "SRI SANKARA DIGVIJAYA". Not only the parentage, his early childhood and the mighty activities of Sankara are enumerated dramatically, but we find the very philosophy of this Vedanta Kesari, brought out vividly in the pages of the "DIGVIJAYA". The broad, deep, and universal philosophy of Sankara is revealed especially in the discussions between the Acharya and the champion of ritualism, Sri Mandanamisra. Beaten in argument, Mandana takes sanyas, and there-after-wards follows Sankara as one of his most prominent disciples, famously known as Sree Sureshwaracharya.

Altogether this translation is a great blessing to the Malayalam literature, and I must congratulate the Sahitya Academy, which had recognised its merit and had rightly rushed to express its patronage by helping to print this mighty volume.

Today there is throughout the Country a great enthusiasm in Sankara. The signs of revival are everywhere around us. On Sri Sankara Jayanthi day we find celebrations everywhere, but none of the thundering platforms successfully brings out the PERSONALITY of this Kaladi Master. A lot is known of Adi Sankara, but very few know of "The Sankara." This volume, I am sure will bring Sri Sankara closer to us. The more we learn to adore him, not as a divine incarnation but as a sincere man inspired to serve the country and reconquer the nation back from its slavery to alien ideologies, the more we shall successfully pay our tribute to our own culture.

I have no doubt in my mind that Kerala will be richer by this volume from Sri Thirumumbu, and soon this book shall get translated into a more handy volume into English for his readers round the world. I congratulate Sri Thirumumbu and wish him continuous success.

**CHINMAYANANDA** [Sd.]

# രണ്ട് വാക്ക്

[സ്വാമി ചിന്മയാനന്ദജി]

പുനരുത്ഥാനത്തിന്റെ—വിശേഷിച്ചും കലാപരമായും സാംസ്കാരികമായുമുള്ള പുനരുത്ഥാനത്തിന്റെ—ദശാഘട്ടങ്ങൾ, പുരാതനഗ്രന്ഥങ്ങളുടെ വിവർത്തനത്തിൽ പ്രകടമാവുന്ന ആവേശത്തള്ളലിനെ തുടർന്നായിരിക്കും പൊതുവിൽ പ്രത്യക്ഷപ്പെടുന്നതെന്നു കാണാം; അത് അങ്ങിനെതന്നെ ആയിരിക്കുകയും വേണം. പുനരുത്ഥാനം നടന്നുകൊണ്ടിരിക്കുന്ന കാലഘട്ടത്തെ സംബന്ധിച്ചേടത്തോളം അതൊരു വിപ്ലവം തന്നെ ആയിരിക്കുമെങ്കിലും, കഴിഞ്ഞ കാലത്തെ സംബന്ധിച്ചേടത്തോളം, അന്നത്തെ ഏററവും നല്ലതിനോട് ഇന്നത്തെ ഏററവും നല്ലതിനെക്കൂട്ടിയിണക്കിച്ചേർത്ത് ഒരു പൊതുസമ്പത്തിനെ സമ്പുഷ്ടമാക്കുന്നതിന്നുള്ള ഒരു യത്നം മാത്രമായിരിക്കുകയും ചെയ്യും. നമ്മുടെ രാജ്യത്തിലെ സാംസ്കാരികമായ ഇന്നത്തെ പരിതഃസ്ഥിതി ഒരു പുനരുത്ഥാനപ്രസ്ഥാനത്തിന്നു തക്കവണ്ണം പരിപക്വമാണ്; അതിന്റെ തെളിഞ്ഞ ലക്ഷണങ്ങൾ കണ്ണുള്ളവർക്കൊക്കെ കാണാൻ കഴിയത്തക്കവണ്ണം സർവ്വത്ര ഇന്ന് പ്രകടമായി കാണാനുമുണ്ട്. തിരക്കേറിയ നഗരങ്ങളിലെ ഏററവും അപ്രതീക്ഷ്യങ്ങളായ വിശ്രമമുറികളിൽവെച്ചുപോലും അഗാധതത്വജ്ഞാനപരങ്ങളായ ചർച്ചകൾ ഇന്നു ഇടയ്ക്കിടെ കേൾക്കാൻ കഴിയുന്നു; രാജ്യത്തിലുടനീളം ക്ഷേത്രങ്ങളും പുണ്യതീർത്ഥങ്ങളും ദർശിക്കുന്ന ആസ്തികന്മാരുടെ എണ്ണം പെരുകിപ്പെരുകിവരുന്നതും കാണുന്നു; വേദാധിഷ്ഠിതങ്ങളായ പ്രഭാഷണങ്ങൾ ഇന്നു കൂടുതൽ കൂടുതൽ ശ്രോതാക്കളെ ആകർഷിച്ചുവരുന്നു; അവയിൽ പലതിലും നടക്കുന്ന ചർച്ചകളുടെ സ്വഭാവം പലപ്പോഴും ഗൌരവപൂർണ്ണവും ശ്രദ്ധേയവും ഗഹനവുമായും കാണപ്പെടുകയും ചെയ്യുന്നു.

നമ്മുടെ രാജ്യത്തിൽ ഇന്നു കാണുന്ന ഈ ആവേശത്തിന്റെ പൂർവ്വാപരബന്ധങ്ങളുടെ പശ്ചാത്തലത്തിൽ നമുക്ക് ന്യായമായും അനുമാനിക്കാം, ഒരു സാംസ്കാരികനവോത്ഥാനത്തിന്റെ കാലഘട്ടത്തിലാണ് നാമെത്തിച്ചേർന്നുകഴിഞ്ഞിരിക്കുന്നതെന്ന്. നമ്മുടെ മഹാഗ്രന്ഥങ്ങളുടെ വിവർത്തനങ്ങൾ, വിശേഷിച്ചും "ഗീത"യുടേത്, രാജ്യത്തിലെ സകല ഭാഷകളിലും ഇന്നു സർവ്വത്ര കാണാൻ കഴിയുന്നു; ആയിരക്കണക്കിൽ ആളുകൾ സംസ്കൃതഭാഷാഭ്യസനം ആരംഭിച്ചിരിക്കുന്നു; ആദ്ധ്യാത്മികപ്രസിദ്ധീകരണങ്ങളുടെ എണ്ണം ഇന്നു അനുദിനം വളർന്നുവരികയാണ്, ഒരു പക്ഷേ, അവയിൽ പ്രകാശിതങ്ങളാകുന്ന വിഷയങ്ങളുടെ മേന്മ അവയിൽ തല്പരരായ അനുവാചകരുടെ എണ്ണത്തോട് തട്ടിച്ചുനോക്കുമ്പോൾ അത്ര ആശാവഹമാണെന്നു പറയാൻ വയ്യെങ്കിലും.

ഈയൊരു പശ്ചാത്തലത്തിൽ ശ്രീ: തിരുമുമ്പിന്റെ ഈ "ശ്രീശങ്കരദിഗ്‌വിജയ"വിവർത്തനം അവസരോചിതവും ചരിത്രപരവുമായ ഒരു കൃത്യനിർവ്വഹണം മാത്രമല്ല, കേരളത്തിന്നു വലിയൊരനുഗ്രഹവുംകൂടിയായിട്ടുണ്ടെന്ന് വിചാരിക്കേണ്ടിയിരിക്കുന്നു. ആദിശങ്കരന്റെ ജീവചരിത്രം തീർച്ചയായും ഈ രാജ്യത്തിന്ന്, മഹത്തായ ആ ഹിന്ദുസംസ്കാരത്തെ ഉയിർക്കൊള്ളിക്കുന്നതിൽ പ്രചോദനമേകുമെന്നതിൽ സംശയമില്ല. ശ്രീ: വിദ്യാരണ്യസ്വാമികളുടെ ഈ മഹാനിബന്ധം, വേദഭാഷയിൽ നമ്മുടെ രാജ്യത്തിനുള്ള ഭീമമായ അനഭിജ്ഞത നിമിത്തം, നമ്മെ സംബന്ധിച്ചേടത്തോളം അടച്ചിടപ്പെട്ട ഒരു ഗ്രന്ഥമാണെന്നുവേണം പറയുവാൻ. ശ്രീ: തിരുമുമ്പ് ഈ വിവർത്തനംകൊണ്ടു ശങ്കരന്റെ യശസ്സ് സാമാന്യജനങ്ങളുടെ ഇടയിൽ കൂടുതൽ പ്രചരിപ്പിച്ചിരിക്കുകയാണ്.

ശ്രീ: തിരുമുമ്പുതന്നെ അടുത്തകാലംവരെ, സ്വസഹോദരന്മാരോടുള്ള അദമ്യമായ സ്നേഹത്താൽ പ്രചോദിതനായി ഒരു കമ്മ്യൂണിസ്റ്റെന്ന നിലയിൽ മാനവസമുദായത്തെ സേവിച്ചുപോന്നിരുന്ന ഒരു നിരീശ്വരനായിരുന്നു; എന്തോ "ദിവ്യമായ ഒരാഹ്വാനം" സിദ്ധിക്കാനുള്ള അപൂർവ്വഭാഗ്യം പിന്നീടാണ് അദ്ദേഹത്തിന്നുണ്ടായത്. അത്തരം മഹാത്ഭുതങ്ങൾക്ക് യുക്തിപൂർവ്വമായ ഒരു വിശദീകരണം നൽകാൻ ഒരിക്കലും സാദ്ധ്യമല്ല; മാത്രവുമല്ല, താദൃശപ്രതിഭാസത്തെ യുക്തിചർച്ചയ്ക്ക് വിഷയമാക്കുന്നതു തന്നെ ഒരു മിഥ്യാസംരംഭം മാത്രമായിരിക്കുകയുംചെയ്യും.

ഹൃദയാന്തരാളത്തിൽനിന്നുള്ള ഈ നീരവാഹ്വാനത്തിന്നു വഴങ്ങിക്കൊണ്ട് ശ്രീ: തിരുമുമ്പ് സജീവ രാഷ്ട്രീയരംഗത്തിൽനിന്നു വിരമിക്കുകയും ദേവ്യുപാസനാനിരതനായി കുറെ വർഷങ്ങളോളം കഴിച്ചുകൂട്ടുകയുംചെയ്തു. തന്നിൽതന്നെയുണ്ടായ ഈ "പുതിയ മറനീങ്ങ"ലിന്റെ ഫലമായി സ്വഹൃദയത്തിൽനിന്നും കുമിളകളിട്ടു പൊങ്ങുന്ന ഏതോ ഒരു ദിവ്യസംഗീതധ്വനിയെ അദ്ദേഹം ശ്രദ്ധിക്കാൻ തുടങ്ങി. ഒട്ടും താമസിയാതെ അദ്ദേഹം തന്റെ "പേന" കയ്യേന്തുകയും ആ ലോകമാതാവിന്റെ പ്രചോദനത്തിന്നു തന്നെത്തന്നെ സ്വയം അടിയറവെക്കുകയും ചെയ്തു. [ശ്രീ: തിരുമുമ്പിന്റെ "ദേവീഭാഗവതമഹാപുരാണ"ത്തിന്റെ വൃത്താന്തവൃത്തവിവർത്തനത്തെയാണ് സ്വാമിജി ഇവിടെ ഉദ്ദേശിച്ചി

ട്ടുള്ളതെന്നു തോന്നുന്നു. വിവൎത്തകൻ.] ശൃംഗേരിയിലെ അതുല്യനായിരുന്ന ആ പ്രധാനാചാൎയ്യൻ ശ്രീ വിദ്യാരണ്യൻെറ നിരതിശായിയായ ആ മഹാകാവ്യത്തിന്നു വൃത്താനുവൃത്തമായി ചെയ്യപ്പെട്ട വിശിഷ്ടവും ഉജ്ജ്വലവുമായ ഒരു വിവൎത്തനം ഇന്നിതാ അദ്ദേഹം നമുക്കു തന്നിരിക്കുന്നു.

പഴയകാലത്തെ ആചാൎയ്യന്മാൎക്ക് തങ്ങളുടെ ജീവകാലത്തുതന്നെ ആത്മകഥാനിബന്ധങ്ങൾ രചിക്കാനോ സ്വന്തം ജന്മദിനങ്ങൾ ആഘോഷിക്കാനോ ഉള്ള ഒഴിവുസമയം ലഭിച്ചിരുന്നില്ല. സ്വന്തം വ്യക്തിത്വത്തെത്തന്നെ തുടച്ചുനീക്കുക എന്നതായിരുന്നു അവരുടെ ജീവിതത്തേയും പ്രവൎത്തനങ്ങളേയും നിയന്ത്രിച്ചിരുന്ന ഒരേയൊരു താല്പൎയ്യം. അതുനിമിത്തം, നമ്മുടെ മഹാത്മാക്കളായ ഋഷിമാരേയോ വിജ്ഞാനവാരാന്നിധികളേയോപററി ആകമാനം നമുക്കുള്ള അറിവ് അതിശയോക്തികളിൽ പൊതിഞ്ഞ ഏതാനും ഐതിഹ്യങ്ങൾ മാത്രമാണ്; ചരിത്രത്തിലൂടെ ഒന്ന് മിന്നിക്കടന്നുപോയ ഏതോ ഒരഭിവന്ദ്യസത്വമെന്നോ, കണ്ണഞ്ചിപ്പിക്കുംവിധം ക്ഷണമാത്രം വെട്ടിത്തിളങ്ങിനിന്ന ഒരു തേജഃപുഞ്ജമെന്നോ മാത്രം ഉള്ള ഒരു പ്രതീതിയായിരിക്കും അത്തരം ഐതിഹാസികകഥകൾ അവരിലോരോരുത്തരെപ്പററിയും നമ്മളിൽ ഉദ്ദീപിപ്പിക്കുക. അതൊക്കെ എന്തുതന്നെയായാലും, വിജയനഗരം സാമ്രാജ്യത്തിൻെറ പ്രധാന മന്ത്രിയായി ഒരു കാലത്ത് പരിലസിച്ച ശ്രീ മാധവൻെറ അപാരമായ പാണ്ഡിത്യവും അഗാധമായ വിജ്ഞാനവും ശ്രീ വിദ്യാരണ്യനിൽ പക്വതയെ പ്രാപിച്ചതിൻെറ പരിണതഫലമായിട്ടാണ് "ശ്രീശങ്കരദിഗ്‌വിജയ"മെന്ന ഉത്തമവും അനശ്വരവുമായ ഈ ഗ്രന്ഥരത്നം ഭാവിസന്താനപരമ്പരകൾക്ക് ലഭിക്കാനിടവന്നതെന്നത് നിസ്തൎക്കമത്രേ. ഇതിൽ ശ്രീശങ്കരൻെറ അവതാരവിശേഷവും ശൈശവദശയും അദ്ദേഹത്തിൻെറ അമാനുഷപ്രവൎത്തനങ്ങളും നാടകീയവൈശദ്യത്തോടെ വിവരിക്കപ്പെട്ടിട്ടുണ്ടെന്നു മാത്രമല്ല, ആ വേദാന്തകേസരിയുടെ അടിസ്ഥാനപരമായ തത്വശാസ്ത്രം തന്നെ സ്ഫുടസുന്ദരമാംവണ്ണം ഇതിലെ ഏടുകളിൽ പ്രതിപാദിക്കപ്പെട്ടുമിരിക്കുന്നു; ആചാൎയ്യരും പൂൎവ്വമീമാംസാനിഷ്ണാതനും മഹാകൎമ്മഠനുമായ മണ്ഡനമിശ്രനും തമ്മിലുള്ള വാഗ്‌വാദത്തിലൂടെ ശങ്കരൻെറ അതിബൃഹത്തും അത്യഗാധവും സൎവ്വജനാദൃതവുമായ ആത്മീയസിദ്ധാന്തം ഇതിൽ സവിശേഷം കൈകാൎയ്യം ചെയ്യപ്പെട്ടതായി കാണാവുന്നതാണ്. മണ്ഡനൻ ഒടുവിൽ വാദത്തിൽ പരാജിതനാവുകയും സംന്യാസം സ്വീകരിച്ച് ആചാൎയ്യരുടെ പ്രധാന ശിഷ്യന്മാരിൽ ഒരാളായി സുരേശ്വരാചാൎയ്യരെന്ന പേരിൽ പിന്നീട് പ്രഖ്യാതനായ് തീരുകയും ചെയ്യുന്നു.

എല്ലാംകൊണ്ടും ഈ വിവൎത്തനം മലയാളസാഹിത്യത്തിന്ന് മഹത്തായ ഒരനുഗ്രഹം തന്നെയാണെന്നു തീൎത്തും പറയാവുന്നതാണ്. ഇതിൻെറ അന്തഃസത്തയും ഗുണവും മനസ്സിലാക്കി, ഈ ബൃഹത് ഗ്രന്ഥം അച്ചടിപ്പിക്കുന്നതിന്നു ബുദ്ധിപൂൎവ്വം യഥാൎഹം സഹായഹസ്തം നൽകിയ കേരളസാഹിത്യ അക്കാഡമിയെ ഞാൻ ഹാൎദ്ദമായി അഭിനന്ദിക്കുകതന്നെ ചെയ്യുന്നു.

ഇന്നു രാജ്യത്തിലെങ്ങും ശങ്കരൻെറ പേരിൽ ഒരു ഉത്സാഹഹൎഷോന്മാദം നടമാടുന്നുണ്ട്. ഒരു സാംസ്കാരിക നവോത്ഥാനത്തിൻെറ ലക്ഷണങ്ങൾ സൎവ്വത്ര നമുക്കു ചുററും ഇന്നു അലയടിക്കുന്നതായും കാണുന്നു. ശ്രീശങ്കരജയന്തി എല്ലായിടത്തും ആഘോഷിക്കപ്പെടുന്നു; എന്നാൽ ശബ്ദകോലാഹലം മുഴക്കുന്ന ഒററ പ്രസംഗവേദിപോലും ഈ "കാലടിയിലെ ആചാൎയ്യ"ൻെറ യഥാൎത്ഥവ്യക്തിത്വത്തെ വെളിയ്ക്കു കൊണ്ടുവരുന്നതിൽ വിജയിക്കാറില്ലെന്നതാണ് ഒരു പരമാൎത്ഥം. ആദിശങ്കരനെപ്പററി പലൎക്കും പലതും അറിയാം. എന്നാൽ "സാക്ഷാൽ ശങ്കര"നെപ്പററി വളരെ കുറച്ചേ ആൎക്കും അറിഞ്ഞുകൂടൂ! ഈ ഗ്രന്ഥം ശ്രീശങ്കരനെ കുറെക്കൂടി നമ്മോടടുപ്പിക്കുമെന്ന കാൎയ്യത്തിൽ എനിക്കു അശേഷം സംശയമില്ല. ശങ്കരനെ ആരാധിക്കാൻ നാം പഠിക്കുംതോറും, ഒരീശ്വരാവതാരം എന്ന നിലയ്ക്കല്ല, ലോകസേവനത്തിന്നും, അനാൎഷങ്ങളായ സിദ്ധാന്തങ്ങളുടെ അടിമത്തിൽനിന്നും രാഷ്ട്രത്തെ വിമോചിക്കുന്നതിന്നുമായി ആവേശപൂൎവ്വം പ്രയത്നിച്ച ആത്മാൎത്ഥതയുള്ള ഒരു മനുഷ്യനെന്ന നിലയ്ക്ക്, നാം അദ്ദേഹത്തെപ്പററി അറിയുംതോറും, നാം നമ്മുടെത്തന്നെ സംസ്കാരത്തിന്ന് നമ്മുടേതായ സംഭാവന നൽകുന്നതിൽ അധികമധികം വിജയിക്കുകതന്നെ ചെയ്യുന്നതായിരിക്കും.

ശ്രീ: തിരുമുമ്പിൻെറ ഈ വിവൎത്തനം കേരളഭാഷയെ തീൎച്ചയായും സമ്പന്നതരയാക്കുമെന്നും ലോകത്തെങ്ങുമുള്ള അനുവാചകന്മാരുടെ ആവശ്യാൎത്ഥം ഈ ഗ്രന്ഥം അചിരേണ ഇംഗ്ലീഷിലേക്ക് താരതമ്യേണ ചെറിയൊരു ഗ്രന്ഥമായി വിവൎത്തനം ചെയ്യപ്പെടുമെന്നുമുള്ളതിൽ എനിക്ക് യാതൊരു സന്ദേഹവുമില്ല. ഞാൻ ശ്രീ: തിരുമുമ്പിനെ അഭിനന്ദിക്കുകയും അദ്ദേഹത്തിന്നു വിജയനൈരന്തൎയ്യത്തെ നേരുകയും ചെയ്യുന്നു.

ചിന്മയാനന്ദൻ (ഒപ്പ്)

# അവതാരിക.

---

ലോകത്തിൽ ഇന്നുവരെ ഉണ്ടായിട്ടുള്ള ധിഷണാശാലികളിൽ പുരാതന യവനദേശീയനായ പ്ലാറ്റോവും കേരളീയനായ ശ്രീശങ്കരനും ജർമ്മൻകാരനായ ഇമ്മാനുവൽകാൻറും ആണ് അഗ്രിമന്മാർ. അതിനിശിതമായ ബുദ്ധിശക്തികൊണ്ടും അനുപമമായ യുക്തിവാദപടുതകൊണ്ടും പ്രപഞ്ചരഹസ്യത്തിൻെറ അഗാധതവരെ ഇറങ്ങിച്ചെല്ലാൻ കഴിഞ്ഞു എന്നതാണ് അവരുടെ നേട്ടം. മന്ത്രദ്രഷ്ടാക്കളായ മഹർഷിമാർ അതീന്ദ്രിയജ്ഞാനംകൊണ്ടു കണ്ടെത്തിയ പ്രപഞ്ചതത്വങ്ങളെ യുക്തികൊണ്ടു വിശകലനം ചെയ്തു സമർത്ഥിക്കുകയാണ് ഉപനിഷത് പ്രണേതാക്കൾ ചെയ്തതു്. വേദോപനിഷച്ചിന്തകളിൽനിന്നു വ്യതിചലിക്കാതെ, അവയുടെ പ്രാമാണ്യം മുറുകെപ്പിടിച്ചുകൊണ്ടു തന്നെ, അവയിൽ വ്യാകീർണ്ണമായിക്കിടക്കുന്ന വിചാരസമൂഹത്തെ സ്വന്തം യുക്തിയുടെ നിസ്തുലദീപ്തികൊണ്ടു പ്രകാശമാനവും ഏകമൂലകവുമാക്കി, തൻെറ കാലഘട്ടത്തിലുണ്ടായിരുന്ന വിചാരപരമായ അരാജകത്വത്തെ നിശ്ശേഷം നശിപ്പിക്കുവാൻ സാധിച്ചു എന്നതാണ് ശ്രീശങ്കരൻെറ നേട്ടം. സ്വന്തം സിദ്ധാന്തത്തിനു എതിരായിരുന്ന സമകാലീനദാർശനികന്മാരെ നേരിട്ടുള്ള വാദപ്രതിവാദത്തിലൂടെയും പുരാതനപണ്ഡിതന്മാരുടെ എതിരഭിപ്രായങ്ങളെ സ്വഗ്രന്ഥങ്ങളിലൂടെയും എതിർത്തു ആ മേധാമല്ലൻ വിജയം നേടി. 'ഏകമേവാദ്വിതീയം ബ്രഹ്മ', 'സർവ്വം ഖല്വിദംബ്രഹ്മ', 'ബ്രഹ്മൈവ ഭവതി' തുടങ്ങിയ പരമതത്വങ്ങളെ മഹർഷിമാർ പണ്ടു തന്നെ കണ്ടുപിടിച്ചിരുന്നുവെങ്കിലും, അവയെ യുക്ത്യധിഷ്ഠിതമായി പ്രപഞ്ചനം ചെയ്യാൻ കഴിഞ്ഞതു് ആചാര്യസ്വാമികൾക്കാണ്. നൂറു ശതമാനവും ശാസ്ത്രീയമാണ് അദ്ദേഹത്തിൻെറ ചിന്താഗതി. പദാർത്ഥം ശക്തിയും, ശക്തി പദാർത്ഥവുമായി മാറാമെന്ന ഇന്നത്തെ ഭൗതികശാസ്ത്രനിഗമനത്തിനു ആദ്ധ്യാത്മികമായ ഒരു പരിവേഷം കല്പിച്ചാൽ അതു് ശങ്കരൻെറ അദ്വൈതവേദാന്ത സിദ്ധാന്തത്തിൻെറ രത്നച്ചുരുക്കമായി. മാധ്വൻെറ ദ്വൈതവാദവും ശ്രീഭാഷ്യകാരൻെറ വിശിഷ്ടാദ്വൈതവാദവും വൈചാരികസത്യത്തോടൊപ്പം വൈകാരികസത്യം കൂടികലർന്നതായതുകൊണ്ടു അവക്കു ശാസ്ത്രീയഭദ്രത കുറയും. സയൻസ് പുരോഗമിച്ചു വരുന്നതോടുകൂടി വിചാരശീലന്മാർക്കിടയിൽ ശാങ്കരാദ്വൈതത്തിനു കൂടുതൽ പ്രചാരവും പ്രാമാണ്യവും സിദ്ധിച്ചുവരുന്നതു് അതിൻെറ ശാസ്ത്രീയഭദ്രതകൊണ്ടാണെന്ന വസ്തുതയും ഇവിടെ ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ.

സംസ്കൃതത്തിൽ ശങ്കരാചാര്യരുടെ മഹത്വത്തെയും ജീവിതത്തെയും വിവരിച്ചുകൊണ്ടു് ചെറുതും വലുതുമായി പല കൃതികളുമുണ്ടു്. അവയിൽ വിദ്യാരണ്യൻെറ 'ശ്രീമച്ഛങ്കരദിഗ്വിജയം' ആണ് ഏററവും പ്രസിദ്ധം. ആചാര്യസ്വാമികൾ സ്ഥാപിച്ച ശൃംഗേരി മഠത്തിലെ അധിപന്മാരിൽ പ്രമുഖനായിരുന്നു വിദ്യാരണ്യൻ. അദ്ദേഹത്തിൻെറ ജീവിതകാലം ക്രിസ്ത്വാബ്ദം 14-ാം ശതകമാണ്. മുപ്പതോളം വിശിഷ്ടഗ്രന്ഥങ്ങളുടെ പ്രണേതാവാണ് വിദ്യാരണ്യൻ. വൈദിക പണ്ഡിതനായ സായണൻ അദ്ദേഹത്തിൻെറ സമകാലീനനാണെന്നു വിശ്വസിച്ചു വരുന്നു വിജയനഗരസാമ്രാജ്യത്തിൻെറ പരിലാളനയിൽ ജീവിച്ചിരുന്ന ഈ മഹാപണ്ഡിതന്മാരുടെ കാലത്തു വൈദികസംസ്കാരത്തിനു എന്തെന്നില്ലാത്ത ഉത്തേജനം സിദ്ധിക്കുകയുണ്ടായി. വിദ്യാരണ്യൻ എ. ഡി. 1331 മുതൽ 1386 വരെ ശൃംഗേരി ശങ്കരാചാര്യമഠത്തിൽ അന്തേവാസിയായും അദ്ധ്യക്ഷനായും ജീവിതം നയിച്ചു. അതിൽ അവസാനത്തെ മൂന്നു ദശകങ്ങൾക്കിടയിലാണ് അദ്ദേഹത്തിൻെറ കൃതികളിൽ പലതും വിരചിച്ചതു്.

വിദ്യാരണ്യൻ വിവിധദർശനങ്ങളിലും വിപുലമായ പാണ്ഡിത്യം നേടിയ ഒരു മഹാവിജ്ഞനും വൈദികപക്ഷപാതിയുമായിരുന്നു; ശാങ്കരാദ്വൈതത്തിലുള്ള അദ്ദേഹത്തിൻെറ അടിയുറച്ച വിശ്വാസം താൻ സമാർജ്ജിച്ചിരുന്ന ബഹുമുഖമായ വിജ്ഞാനത്തിൻെറയും ബുദ്ധിപ്രകർഷത്തിൻെറയും നിദർശനം കൂടിയാണ്. പാണ്ഡിത്യമെന്നപോലെ അദ്ദേഹത്തിൻെറ കവിത്വവും അസൂയാവഹമാണ്. സാഹിത്യശാസ്ത്രപരമായി നേടിയിരുന്ന അവഗാഹം അദ്ദേഹത്തിൻെറ പ്രതിഭക്കും നിർമ്മാണശക്തിക്കും മാററുയററി. ശങ്കരദിഗ്വിജയം എന്ന ഈ മഹാകാവ്യം അദ്ദേഹത്തിൻെറ അപാരമായ ഗുരുഭക്തിക്കെന്നപോലെ നിസ്തുലമായ കവിത്വത്തിനും ഉത്തമോദാഹരണമാണ്. അലങ്കാരബന്ധുരങ്ങളും അചുംബിതാശയ മധുരങ്ങളുമാണ് ഇതിലെ മിക്ക പദ്യങ്ങളും. ശ്ലേഷാദ്യലങ്കാരങ്ങൾ പ്രയോഗിക്കുന്നതിൽ അദ്ദേഹം പ്രദർശിപ്പിക്കുന്ന പാടവം പണ്ഡിതന്മാരെ പ്രത്യേകം ആകർഷിക്കും. പരമഗുരുവിനോടുള്ള ഭക്ത്യാധിക്യംകൊണ്ടാവാം, സ്വകൃതിക്കു ഐതിഹാസികമായ ഒരു പരിവേഷം നൽകാൻ അദ്ദേഹം ബോധപൂർവ്വം ശ്രമിച്ചിട്ടുണ്ടു്. ആ ശ്രമം ഏറെക്കുറെ വിജയലാളിതവുമായിരിക്കുന്നു.

മധുരോദാരമായ ഈ മഹാകാവ്യം മലയാളഭാഷക്കു സമ്മാനിച്ച ശ്രീ സുബ്രഹ്മണ്യൻ തിരുമുമ്പിനോട് സാംസ്കാരിക കേരളത്തിന്നുള്ള ആധമർണ്ണ്യം അപാരമാണ്. ഒരു രാഷ്ട്രീയപ്രവർത്തകന്റെ നിലയിൽ അറിയപ്പെട്ടിരുന്ന ശ്രീ: തിരുമുമ്പ് ആ ഇടുങ്ങിയ വലയത്തിൽനിന്നും സാഹിത്യത്തിന്റേയും സംസ്കാരത്തിന്റേയും വിശാല മേഖലയിലേക്കു വഴി മാറിപ്പോന്നത് കേരളത്തിന്നു പൊതുവെ ഒരനുഗ്രഹമായിത്തീർന്നു. വിശിഷ്ടഗ്രന്ഥങ്ങളെക്കൊണ്ടു ആദ്ധ്യാത്മികകേരളത്തെ ഉത്ബുദ്ധമാക്കിക്കൊണ്ടിരിക്കുന്ന ഈ മഹാപണ്ഡിതൻ നമ്മുടെ സാംസ്കാരികാന്തരീക്ഷത്തിലെ ഒരു രജതരേഖയാണ്.

ശ്രീ തിരുമുമ്പിന്റെ വിവർത്തനസാമർത്ഥ്യം ഇതിന്നു മുമ്പുതന്നെ നാം നല്ലപോലെ കണ്ടുകഴിഞ്ഞതാണ്. വെറും 10 മാസംകൊണ്ടാണ് ബ്രഹ്മാണ്ഡപ്രായമായ ദേവീഭാഗവതം [illegible] മായ ഭാഷയിലും ശൈലിയിലും വിവർത്തനംചെയ്തു മലയാളികൾക്കു സമ്മാനിച്ചത്. ആ [illegible] ശങ്കരദിഗ്വിജയ വിവർത്തനത്തിലും സ്ഫുടികസ്ഫുടം പരിലസിച്ചുകാണാം. മൂലഗ്രന്ഥകാരന്റെ കവിത്വത്തെയും പാണ്ഡിത്യത്തെയുംപററി ഇതിന്നുമുമ്പു പറഞ്ഞുവല്ലൊ. കരടറാ ആ കവിയുടെ പാണ്ഡിത്യവും സർവ്വോപരി ആശയഗാംഭീര്യവും മലയാളഭാഷയിൽ പ്രതിഫലിപ്പിക്കണമെങ്കിൽ [illegible] ദ്ധവും അഭ്യാസപരിപുഷ്ടവുമായ പാടവം കൂടിയേ കഴിയൂ. ആ പാടവം പ്രസ്തുത കൃതിയിൽ [illegible] പദ്യം പ്രതിബിംബിക്കുന്നുണ്ടെന്നു പറവാൻ പ്രത്യേകം സന്തോഷമുണ്ട്. [illegible] നും നാനാശാസ്ത്രനിപുണനും പ്രതിഭാശാലിയുമായ വിദ്യാരണ്യനുമായി നാം [illegible] പോലുള്ള പ്രതീതിയുണ്ടാകും പുസ്തകം വായിച്ചുകഴിയുമ്പോൾ. ഒരു [illegible] വും മറെറാന്നല്ല.

പതിനാറുസർഗ്ഗങ്ങളുള്ള ഈ മഹാകാവ്യം—നമുക്കു ഇതിനെ [illegible]—വൃത്താനുവൃത്തമായിട്ടാണ് പരിഭാഷപ്പെടുത്തീട്ടുള്ളത്.

ഏറെക്കാലം വഴിയിലൊരിടംതന്നെ തങ്ങൊല്ല! പെട്ടാൽ
ദോഷംകൂട്ടും;തടവുമണയും സ്വേച്ഛദേശത്തിലെത്താൻ:
ഉദ്ദേശിച്ചുള്ളിടമുടനണഞ്ഞങ്ങു വാണാലു;മല്ലാ-
ഞ്ഞാലോ കാര്യംതകരു;മതിനാലിഷ്ടവും വന്നുചേരാ.

ഒപ്പംകൂടും ചതിയർ പലരും 'നല്ലവേഷം'ചമഞ്ഞി:-
ട്ടെല്ലാം നന്നായടിമുടി പരീക്ഷിക്കണം യത്നപൂർവ്വം;
ഗ്രന്ഥം വസ്ത്രം മുതലഖിലവും കട്ടപോം;വിശ്വസിക്കാൻ
കൊള്ളില്ലെന്നും പരിചയമെഴാത്തോരെയെന്നോർക്കവേണം. 14—22, 24.

ഇത്തരം പദ്യങ്ങൾ അന്യഭാഷാവിവർത്തനങ്ങളാണെന്നു പറഞ്ഞാൽ വിശ്വസിപ്പാൻ വിഷമം തോന്നും. മഹാകവി കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാന്നുശേഷം ഇത്ര [illegible] ശൈലി കൈരളി കണ്ടിട്ടുണ്ടോ എന്നു സംശയമാണ്.

കാപാലികന്റെ ഖഡ്ഗപാതമേററു മരിപ്പാൻ സന്നദ്ധനായി സമാധിയിലിരിക്കുന്ന ശ്രീശങ്കരന്റെ ചിത്രം വരച്ചുകാണിച്ചിരിക്കുന്നതുനോക്കുക:

പൂണെല്ലുതന്മേൽ ചിബുകം ഞെരിച്ചും
മുട്ടിന്നുമേൽ കൈകൾ മലർത്തിവെച്ചും
വ്യാത്താസ്യനായ്, പാതി മിഴിച്ചകണ്ണാൽ
നാസാഗ്രമീക്ഷിച്ചു നിവന്നിരുന്നും,

ചിന്മാത്രബോധത്തൊടു മിന്ദ്രിയങ്ങ-
ളെല്ലാമതിൽത്തന്നെയൊതുക്കിനിർത്തി
തൻ ചുററുപാടാകെ മറന്നു,സിദ്ധാ-
സനസ്ഥനായ് തത്ര സമാധിയിങ്കൽ,

വാഴുന്നയോഗീന്ദ്രനെ നിർവ്വിശങ്കം
വധിപ്പതിന്നപ്പടുപാപിശ്രേഷ്ഠൻ
അടുത്തു വാളോങ്ങിയണഞ്ഞനേര–
ത്തറിഞ്ഞു പെട്ടന്നതു പത്മപാദൻ. (11—34-36)

എത്ര സുന്ദരമായിരിക്കുന്നു ഈ വാങ്മയചിത്രം! ശ്ലേഷഭൂഷിതങ്ങളായ പദ്യങ്ങളുടെ വിവർത്തനത്തിലും ശ്രീ തിരുമുമ്പു അസാമാന്യപാടവം പ്രകടിപ്പിക്കുന്നുണ്ടു്. മൂലഗ്രന്ഥത്തിൽ അത്തരം പദ്യങ്ങൾ സുലഭമാണ്. ഒന്നുരണ്ടുദാഹരണങ്ങൾ ചൂണ്ടിക്കാണിക്കട്ടെ:

ശ്രീയുമുണ്ടു നളിനങ്ങളു;മദ്യ–
ച്ചക്രമുണ്ടു ഭുവനങ്ങളുമുള്ളിൽ.
മത്സ്യകച്ഛപമയം പരഹംസാ–
സേവിതം തടിനി,വിഷ്ണുവപുസ്സും. (5—143)

ഇവിടെ നദിക്കും വിഷ്ണുശരീരത്തിനുംതമ്മിൽ സാധർമ്മ്യം കല്പിച്ചിരിക്കുന്നതു് ഏററവും പരിമിതമായ പദങ്ങളെക്കൊണ്ടാണ്.

കാറമൂടിനനഭസ്സിൽ നടക്കാ–
നാശയാളുമൊരു വെൺകതിരോനും
കാന്തിമങ്ങി പര;മേതു 'കലാവാൻ'
മങ്ങുകില്ല 'മലിനാംബര'മാനാൽ? (5—131)

ഉദ്ധരണിയുടെ സഹായംകൊണ്ടു മാത്രമാണ് വായനക്കാർ ഇവിടെ ശ്ലേഷമുണ്ടെന്നു മനസ്സിലാക്കുന്നതു്. അത്രക്കും സാധാരണ പദങ്ങളെക്കൊണ്ടു കവി അതു സാധിച്ചിരിക്കുന്നു.

അതിഗഹനങ്ങളായ ആദ്ധ്യാത്മിക തത്വങ്ങളെ പ്രതിപാദിക്കുന്ന പദ്യങ്ങളും ഇതിൽ സുലഭമാണ്. അവക്കെല്ലാം വിവർത്തകൻ നൽകിയ വിശദീകരണങ്ങൾ അദ്ദേഹത്തിന്റെ ബഹുമുഖമായ പാണ്ഡിത്യത്തെ പ്രകടമാക്കുന്നു. വായനക്കാർക്കു ഏററവും പ്രയോജനപ്പെടുന്നവയാണ് അത്തരം വിവരണങ്ങൾ. സാധാരണ വായനക്കാർക്കു മാത്രമല്ല, പണ്ഡിതന്മാർക്കും ആ അടിക്കുറിപ്പുകളിൽനിന്നു പലതും ഗ്രഹിപ്പാനുണ്ടാകും.

മൂലഗ്രന്ഥത്തെ അതിന്റെ അന്തസ്സിന്നും സൗന്ദര്യത്തിന്നും അല്പംപോലും മങ്ങലേൽക്കാതെ ഇത്ര ലളിതമധുരമായ മലയാളത്തിൽ വിവർത്തനം ചെയ്ത ശ്രീ തിരുമുമ്പു മലയാളികളുടെ മുക്തകണ്ഠമായ പ്രശംസയർഹിക്കുന്നു. ഈ പണ്ഡിതകവിയിൽനിന്നു നമ്മുടെ ആദ്ധ്യാത്മികസാഹിത്യത്തിന്നു ഇനിയും മികച്ച നേട്ടങ്ങളുണ്ടാകട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ടു ഞാൻ ഈ ഉൽകൃഷ്ടനിബന്ധം സംസ്കാരപ്രേമികളുടെ മുമ്പിൽ അവതരിപ്പിച്ചുകൊള്ളുന്നു.

പട്ടാമ്പി,
4—10—64.

എന്നു്,
ഉള്ളാട്ടിൽ ഗോവിന്ദൻകുട്ടി നായര്.

# ആശിർവ്വാദം

ശ്രീ ശങ്കരപരമ്പരയിലെ സുപ്രശസ്തന്മാരായ മഹാചാര്യന്മാരിൽ പലതുകൊണ്ടും അഗ്രിമപദവി അലങ്കരിക്കുന്ന വിദ്യാരണ്യസ്വാമികളുടെ ശ്രീ ശങ്കരദിഗ്വിജയം അന്യൂനമായ ഒരു വിവർത്തനത്തിൽകൂടി ഇന്നു കേരളീയർക്കു സംലബ്ധമാവുകയാണ്. ക്രിസ്ത്വബ്ദം പതിനാലാം നൂററാണ്ടിൽ വിജയനഗരസാമ്രാജ്യം സ്ഥാപിച്ച ഹരിഹരൻ എന്നും ബുക്കൻ എന്നും പ്രഥിതന്മാരായ സഹോദരന്മാരുടെ പരമഗുരുവായി, അവരുടെ രാജ്യതന്ത്രദേശികനായി പ്രശോഭിച്ചിരുന്ന വിദ്യാരണ്യസ്വാമികൾ വേദാന്തശാസ്ത്രത്തിനു നൽകിയിട്ടുള്ള സംഭാവനകൾ വിവേകികളുടെ നിത്യാദരത്തിനു പാത്രങ്ങളാണ്. പ്രാചീനങ്ങളായ ദർശനങ്ങളെയെല്ലാം സംഗ്രഹിച്ചുകൊണ്ടുള്ള സർവദർശനസംഗ്രഹവും അദ്വൈതവേദാന്തസാരസംഗ്രാഹകമായ പഞ്ചദശിയും വിദ്യാരണ്യസ്വാമികളുടെ അഗാധമായ മനനത്തിനും, അതലസ്പർശിയായ മനീഷയ്ക്കും, അവഗാഢമായ ശാസ്ത്രബോധത്തിനും നിദർശനങ്ങളാണ്. പ്രകാശാത്മാവിനാൽ ഉദ്ഘാടിതമായ വിവരണം എന്ന അദ്വൈതവ്യാഖ്യാപ്രസ്ഥാനം വിദ്യാരണ്യന്റെ വചോവിലാസംകൊണ്ടു വിശദതരമായി വിജയിക്കുന്നു. വേദസംഹിതകൾക്കു ഭാഷ്യം വിരചിച്ച സായണാചാര്യന്റെ സമാദരണീയമായ സോദരത്വംകൊണ്ടു വിശേഷിച്ചും വിശ്രുതനായിരുന്ന ആ മഹാചിന്തകൻ സ്വഗുരുപരമ്പരയുടെ സമാരാധ്യതമനായ ആദിപ്രതിഷ്ഠാപകന്റെ ചരിത്രത്തിന്റെ പ്രകാശനമാണ് ശ്രീ ശങ്കരദിഗ്വിജയത്തിന്റെ നിർമ്മിതികൊണ്ടു സാധിച്ചിട്ടുള്ളത്. ഗുരുപരമായ ഭക്തിപാരവശ്യംകൊണ്ടു സ്വാഭാവികമായി വന്നുചേരാവുന്ന അത്യുക്തികളെല്ലാം ആലോഡനംചെയ്തു സാരം സംഗ്രഹിച്ചാൽ അവശേഷിക്കുന്ന ചരിത്രവസ്തുതകൾ ആ പ്രാക്തനചിന്തകന്റെ—വ്യവസ്ഥാപിതമായ അദ്വൈതചിന്താപദ്ധതിയുടെ പ്രയോക്താക്കളിൽ പ്രാക്തനനായ ശ്രീ ശങ്കരന്റെ—ചരിത്രത്തിലേക്കു വെളിച്ചംവീശുന്ന പല വസ്തുതകളും നമുക്ക് ഉപലഭ്യമാകും. അങ്ങനെ വിശിഷ്ടമായ ആ ജീവിതചരിത്രകാവ്യം—കേരളീയർക്കു നിത്യാഭിമാനഭാജനമായ ആ പ്രാക്തനകേരളീയന്റെ ചരിത്രം—നമ്മുടെ ഭാഷയിൽ അവതരിപ്പിക്കാൻ ഒരുമ്പെട്ട സുകൃതിയായ ശ്രീ. സുബ്രഹ്മണ്യൻ തിരുമുമ്പിന്റെ ഈ സുകൃതിയെ എത്രതന്നെ വാഴ്ത്തിയാലും ഏറിപ്പോകയില്ല. മൂലകൃതിയിലെ പദ്യങ്ങളിൽ കാണുന്ന ശബ്ദാർത്ഥഭംഗികൾ യാതൊരു വാട്ടവും കൂടാതെ മലയാളത്തിൽ പ്രകാശിപ്പിക്കാൻ ശ്രീ. തിരുമുമ്പിനു കഴിഞ്ഞിട്ടുണ്ട്.

നൃത്തംവെയ്ക്കുന്നൊരദ്ധൂർജ്ജടിജട നടുവിൽ
    പൊന്തിയേന്തുന്ന ഗംഗാ-
വീചീകോലാഹലത്തിൻ മദലഹരിയെ വെ-
    ല്ലുന്ന വാഗ്വൈഭവം മേ
ജിഹ്വാ സിംഹാസനത്തിൽ കനിവൊടരുളണം
    പ്രീതിദം ഹന്ത! സാക്ഷാ-
ദ്വൈതാചാര്യ പാദസ്തുതികൃത സുകൃതോ-
    ദാരയാം ശാരദാംബ.

എന്ന മട്ടിൽ മധുരമനോഹരമായ പദഘടനാപാടവം ശ്രീ. തിരുമുമ്പിന് അയത്നസിദ്ധമാണ്. വിദ്യാരണ്യസരസ്വതിയുടെ സൗന്ദര്യധോരണി കേരളീയകവിതയിൽ പ്രകാശിപ്പിക്കാൻ ശ്രീ. തിരുമുമ്പു കാട്ടുന്ന കൗശലം ഉചിതമാണെന്നു തോന്നുന്നു. പലമട്ടിൽ കലങ്ങിമറിഞ്ഞ രാജ്യതന്ത്രകോലാഹലങ്ങൾകൊണ്ടു വിക്ഷുബ്ധമായിരുന്ന ഒരു കാലഘട്ടത്തിൽ ജീവിച്ച്, ആ കലാപപരിപാടികളിൽ പലതിലും പങ്കുകൊണ്ട് അവയുടെ അനുഭവത്തിൽ ചെടിപ്പു തോന്നി മനം മാറിയ ഒരു മഹാനുഭാവന്റെ കവിത,—ശ്രീ. വിദ്യാരണ്യന്റെ ശങ്കരദിഗ്വിജയം—ചില ചില രാഷ്ട്രീയകോളിളക്കങ്ങളിൽ എടുത്തുചാടി അവയുടെ കയ്പും ചവർപ്പും വേണ്ടതുപോലെ നുകന്ന് അവയിൽനിന്നെല്ലാം പിൻവാങ്ങി പരചിന്താപരമായ ഒരു ജീവിതരീതി കൈക്കൊള്ളുന്ന തിരുമുമ്പിനു തീർച്ചയായും ഉചിതമാണ് ഈ നൂതനപ്രവർത്തനം.

പൊൽത്താർ മാനിനിതൻ സന്നൃത്യവിരുതിൽ
സംമുഗ്ദ്ധരായ് ധന്യരാം
നല്ലോരെന്നു നടിച്ചു, ബോധരഹിതം
വാഴുന്ന ദുർവ്വൃത്തരെ
വാഴ്ത്തിപ്പുങ്കിലമെൻ വചസ്സു ഭഗവ-
ല്ലീലാ സമൃദ്ധ്യദ് യശഃ
കല്ലോലാമൃതധാരകൊണ്ടു കഴുകി-
സ്സംശുദ്ധമാക്കീടുവൻ.

എന്നു വിദ്യാരണ്യസ്വാമികൾതന്നെ പ്രസ്താവിക്കുന്നതു നോക്കുക. പ്രകടമായ ഒരു പ്രസ്താവന ഇല്ലെങ്കിലും ശ്രീ. തിരുമുമ്പും പറയേണ്ട ഭാഷ ഇതു തന്നെയാണ്.

"എൻവചസ്സു ഭഗവല്ലീലാ സമൃദ്ധ്യദ്യശഃ
കല്ലോലാമൃതധാരകൊണ്ടു കഴുകിസ്സംശുദ്ധമാക്കീടുവൻ" എന്ന്.

ശ്രീ ദേവിമഹാഭാഗവതത്തിന്റേയും ശ്രീ. ദുർഗ്ഗാസപ്തശതിയുടേയും വിവർത്തനംകൊണ്ടു കേരളീയരെ അനുഗ്രഹിച്ച ശ്രീ. തിരുമുമ്പ് ശ്രീശങ്കരദിഗ്വിജയത്തിന്റെ ഭാഷാന്തരീകരണംകൊണ്ട് ഒന്നുകൂടി അധമർണ്ണരും ധന്യരുമാക്കുകയാണ് നമ്മെയെല്ലാം. അദ്ദേഹത്തിന്റെ സാഹിത്യപ്രവർത്തനങ്ങൾ കേരളഭാഷയ്ക്കു ഉപര്യുപരി അനുഗ്രാഹകമായി പുരോഗമിക്കട്ടെ എന്നു നാം പ്രാർത്ഥിക്കുക.

തിരുവനന്തപുരം,
30-10-'64.

എൻ. ഗോപാലപിള്ള,
ചീഫ് എഡിററർ,
മലയാളം എൻസൈക്ലോപീഡിയാ.



"ജീവന്നേവ വിമുച്യതേ യദുദിതം ബ്രഹ്മാദ്വയം താരകം
ശ്രുത്വാ തം ദ്വിജരാജസംശ്രിതപദം ഭാഷാധിപസ്യാത്മജം
വേദാന്താമൃതയുക്തകണ്ണമമലൈർഹംസൈസ്സദാ സേവിതം
ഭോഗ്യാസംഗവിവർജ്ജിതം യതിവരം നൌമ്യത്ഭുതം ശങ്കരം."

# പ്രാസ്താവികം

---

ആദ്ധ്യാത്മികവും ആധിദൈവികവും ആധിഭൌതികവുമായ ത്രിവിധതാപങ്ങളാൽ എന്നും നിപീഡിതമായി കഴിയുന്ന മാനവസമുദായത്തിന്ന് ഏകാന്തികവും ആത്യന്തികവുമായ ദുഃഖനിവൃത്തിക്കും ആനന്ദപ്രാപ്തിക്കും പ്രയോജകീഭവിക്കുന്ന പുരുഷാർത്ഥോപായങ്ങളെ ദൃഷ്ടം, അദൃഷ്ടം, ഇങ്ങിനെ പ്രാജ്ഞന്മാർ രണ്ടായി തരം തിരിച്ചിട്ടുണ്ട്. ദൃഷ്ടവിഷയങ്ങളായ വ്യാവഹാരിക കാര്യങ്ങളിൽ "ബുഭുക്ഷിതോ അശ്നീയാത്" തുടങ്ങിയ ശാസ്ത്രനിർദ്ദേശങ്ങൾ ഇല്ലെങ്കിൽതന്നെ ഒരു ദോഷവും വരാനില്ല; കാരണം, വിശക്കുന്നവൻ എന്തെങ്കിലും കഴിച്ചു ക്ഷുത്തടക്കുകതന്നെ ചെയ്യുമെന്നത് അനുഭവസിദ്ധമാണ്. എന്നാൽ സ്വർഗ്ഗാപവർഗ്ഗാത്മകമായ അദൃഷ്ടവിഷയത്തിൽ നിസർഗ്ഗജമായ മോഹാന്ധകാരത്താൽ കാഴ്ച നഷ്ടപ്പെട്ട ലോകത്തിന്ന് ശാസ്ത്രം മാത്രമാണ് ദിവ്യവും നിയാമകവുമായ ദീപയഷ്ടിയായി വർത്തിക്കുന്നത്.

ശാസ്ത്രം കർമ്മോപാസനാത്മകത്വവും ബ്രഹ്മോപാസനാത്മകത്വവും കൊണ്ട് ദ്വിവിധമാണെന്നു പറയപ്പെടാവുന്നതാണ്. എന്നാൽ ശാസ്ത്രങ്ങൾക്കിടയിൽ സ്വതഃപ്രമാണഭൂതവും കർമ്മബ്രഹ്മോപാസനാജീവാതുഭൂതവും മന്ത്രബ്രാഹ്മണാത്മകവുമാണ് ശ്രുതി. ശ്രുത്യുക്തികളുടെ കർമ്മപരമായ അർത്ഥത്തെ ബ്രാഹ്മണങ്ങളും ആത്മപരമായ അർത്ഥത്തെ ഉപനിഷത്തുക്കളും വ്യാഖ്യാനിക്കുന്നു. "അഗ്നിഹോത്രം ജുഹുയാത് സ്വർഗ്ഗകാമഃ" എന്നിങ്ങിനെ കാർമ്മികരംഗത്തിലും, "ആത്മാ വാ അരേ ശ്രോതവ്യോ മന്തവ്യോ നിദിദ്ധ്യാസിതവ്യഃ" എന്നൊക്കെ ബ്രഹ്മോപാസനാരംഗത്തിലും ജിജ്ഞാസുക്കൾക്ക് മാർഗ്ഗദർശകങ്ങളാണ് ശ്രുതികൾ.

ശ്രുതിവാക്യങ്ങളെ മൂലപ്രമാണമാക്കിക്കൊണ്ടുള്ളവ തന്നെയാണ് മന്വാദിസ്മൃതികളും നിഖിലപുരാണേതിഹാസങ്ങളുമെന്ന് ഗ്രഹിക്കേണ്ടതാണ്. എന്നാൽ വേദതാല്പര്യങ്ങൾക്ക് വിരുദ്ധമായി വല്ലതും സ്മൃത്യാദിയിൽ കാണുന്നുണ്ടെങ്കിൽ ശ്രുതിവാക്യത്തെത്തന്നെയാണ് പ്രമാണമായംഗീകരിക്കേണ്ടതെന്ന് "ശ്രുതിസ്മൃതിവിരോധേ തു ശ്രുതിരേവ ഗരീയസീ' എന്ന പ്രമാണവാക്യം അനുശാസിക്കുകയും ചെയ്യുന്നുണ്ട്.

അങ്ങിനെ സർവ്വഥാ അഭ്യർഹിതമായ വേദത്തിൽതന്നെ പരസ്പരവിരുദ്ധങ്ങളെന്ന് തോന്നിച്ചേക്കാവുന്ന വിധികൾ കണ്ടേക്കാം: "ഉദിതേ ജുഹോതി", "അനുദിതേ ജുഹോതി" ഇങ്ങിനെ ഉദിതാനുദിതഹോമാദി വിരുദ്ധാർത്ഥ വാക്യങ്ങളാൽ വന്നുചേരാവുന്ന ആശയക്കുഴപ്പം നീക്കുന്നതിന്നു വേണ്ടിയാണ് ഭഗവാൻ ജൈമിനി വിധിവാക്യങ്ങൾ തന്നെയായ വിവിധവേദവാക്യങ്ങളുടേയും കർമ്മപരമായ അർത്ഥത്തെ പ്രതിപാദിച്ചുകൊണ്ട് ദ്വാദശ ലക്ഷണ പൂർണ്ണമായ പൂർവ്വമീമാംസയെ ഗ്രഥിച്ചത്. എത്ര തന്നെ വിദ്യാസമ്പന്നനാണെങ്കിലും പൂർവ്വമീമാംസാപരിചയമില്ലെങ്കിൽ കർമ്മകാണ്ഡം വിധിപ്രകാരം അനുഷ്ഠിക്കുകയെന്നത് ദുഷ്കരമായിരിക്കും.

അതുപോലെ വേദവാക്യങ്ങളുടെ ആത്മപരമായ അർത്ഥത്തെ അധികരിച്ച്, ഭഗവാൻ ബാദരായണൻ മോക്ഷസാധനാർത്ഥം പരബ്രഹ്മപര്യവസായികളായ സൂത്രങ്ങളെ "ബ്രഹ്മസൂത്ര"മെന്ന പേരിൽ സംഗ്രഥിച്ചു, ലോകത്തെ അനുഗ്രഹിച്ചു. എന്നാൽ ബ്രഹ്മസൂത്രത്തിന്നും ദ്വൈതപരവും വിശിഷ്ടാ

ദ്വൈതപരവും ശാക്തവും ശൈവവും മററുമായ അനേകം വ്യാഖ്യാനങ്ങളും ഭാഷ്യങ്ങളും തത്തന്മതാചാര്യന്മാർ നിർമ്മിക്കുകയുണ്ടായി. അതുകൊണ്ടാണ്,

"സ്വേച്ഛപോൽ വിവിധമർത്ഥമതിന്നേ–
കുന്നു തത്പ്രിയമെഴാത്ത ജനങ്ങൾ;
മററൊരർത്ഥമരുതാത്തവിധത്തിൽ
ഭാഷ്യമൊന്നതിനു തീർക്ക! വിഭോ‍!"

എന്ന ഗോവിന്ദനാഥാചാര്യരുടെ നിർദ്ദേശമനുസരിച്ച് ആത്മാനാത്മോപദേശംകൊണ്ട് മാനവസമുദായത്തെ സമുദ്ധരിക്കാനും അദ്വൈത; വേദാന്ത സിദ്ധാന്തത്തെ അനിഷേദ്ധ്യമാംവണ്ണം ദൃഢപ്പെടുത്താനുമായി ശ്രീശിവാവതാരമെന്ന് വിജ്ഞലോകം പരക്കെ വിശ്വസിച്ചുപോരുന്ന ആദിശങ്കരഭഗവത് പാദാചാര്യർ ബ്രഹ്മസൂത്രത്തിന്ന് അനന്യസുലഭവും പ്രൌഢഗംഭീരവുമായ ഒരു ഭാഷ്യം സംഗ്രഥിച്ചതും തുടന്ന് ദശോപനിഷത്ഭാഷ്യങ്ങളും മററനേകം വേദാന്തപ്രകരണ ഗ്രന്ഥങ്ങളും വിരചിച്ച് ലോകത്തെ അനുഗ്രഹിച്ചതും. നൂററിരുപതോളം കൃതികൾ ഭഗവത്പാദരുടെ വകയായുണ്ടെന്ന് പണ്ഡിതന്മാർ ഇതിനകം തെളിയിച്ചുകഴിഞ്ഞിട്ടുണ്ട്. ആ ഗ്രന്ഥരത്നങ്ങളുടെ ഒരു പട്ടിക വേറെതന്നെ ഇതിൽ കൊടുത്തിട്ടുണ്ട്.

ഭഗവത് പൂജ്യപാദരുടെ ജനനകാലത്തെ സംബന്ധിച്ച് വ്യത്യസ്തങ്ങളായ പല അഭിപ്രായങ്ങളും പറഞ്ഞുവരുന്നുണ്ടെങ്കിലും ശാലിവാഹനാബ്ദം 710–ൽ, അതായത് കല്യബ്ദം 3889–ലാണ് ഭഗവത്പാദർ അവതരിച്ചതെന്നാണ് ശൃംഗഗിരിപീഠസ്ഥ ജഗദ്ഗുരു പരമ്പരാസ്തോത്രാദികളിലും, "ശങ്കരാഭ്യുദയം", "ശ്രീശങ്കരവിജയം" തുടങ്ങിയ പ്രാചീനഗ്രന്ഥങ്ങളിലും സംശയരഹിതമായും പ്രസ്താവിച്ചുകാണുന്നത്. സമാന്തരമായി പറയുകയാണെങ്കിൽ ക്രിസ്ത്വബ്ദം 788–ലാണ് ജനനമെന്നു പറയേണ്ടിവരും. ശൃംഗേരിയിലെ മഠസ്ഥാപനം തൻെറ ഇരുപതാം വയസ്സിലാണ് നിർവ്വഹിച്ചതെന്നതിന്ന് അവിടെത്തന്നെ രേഖയുണ്ട്. "കല്യബ്ദേ നിധിഖാങ്കാഗ്നിശേഷസംവത്സരേ മഠം, സംസ്ഥാപ്യ ഭാരതീപീഠം സംഗമേ തുംഗഭദ്രയോഃ" എന്ന് അവിടുത്തെ ജഗദ്ഗുരു പരമ്പരാസ്തോത്രത്തിലും കാണുന്നു. അതുകൊണ്ട് കല്യബ്ദം 3889–ൽ ജനനവും 3909–ൽ ശൃംഗേരിമഠസ്ഥാപനവും 3921–ൽ നിജധാമഗമനവും നടന്നുവെന്ന് വിശ്വസിക്കുന്നത് തന്നെയായിരിക്കും യുക്തമെന്ന് തോന്നുന്നു. എന്നാൽ ക്രിസ്ത്വബ്ദാരംഭത്തിന്ന് മുമ്പാണ് ആചാര്യപാദരുടെ അവതാരമെന്ന് ഏതാനും പണ്ഡിതഗവേഷകന്മാർ യുക്തിയുക്തം കാലനിർണ്ണയം ചെയ്തിട്ടും ചെയ്യുന്നുമുണ്ടെന്ന യാഥാർത്ഥ്യവും ഞാൻ വിസ്മരിക്കുന്നില്ല.

ജനനകാലം ഏത്തന്നെയായാലും ഹ്രസ്വമായ തൻെറ ജീവകാലത്തിന്നിടയിൽ ഭഗവത്പാദർ ചെയ്തുതീർത്ത പ്രവൃത്തികളുടെ വൈപുല്യവും ഗൌരവവുമോർക്കുമ്പോൾ അദ്ദേഹം ഒരവതാരപുരുഷൻ തന്നെ ആയിരുന്നുവെന്ന് വിശ്വസിക്കാതിരിക്കാൻ ആർക്കും നിവൃത്തിയുണ്ടെന്ന് തോന്നുന്നില്ല. ആസേതുഹിമാചലം കാൽനടയായി നടന്ന് അദ്വൈതേതരമതങ്ങളെയെല്ലാം അടിച്ചുടച്ച്, ഭാരതത്തിൻെറ നാല് കോണുകളിലായി [ശൃംഗേരി, പുരി, ദ്വാരക, ബദരി] നാല് മഠങ്ങൾ സ്ഥാപിച്ച് അദ്വൈതസിദ്ധാന്തത്തിൻെറ വെന്നിക്കൊടി ഉയർത്തിപ്പിടിക്കുകയും, അനേകം ഭാഷ്യപ്രബന്ധങ്ങളും പ്രകരണഗ്രന്ഥങ്ങളും സ്തോത്രഗീതങ്ങളും നിർമ്മിച്ച് ജനതയുടെ മോഹാന്ധകാരത്തെ കെടുക്കുകയും ചെയ്ത അനാഗതശ്മശ്രുവായ ആ നിത്യശുദ്ധബുദ്ധമുക്തസ്വഭാവനായ പൂജ്യപാദരുടെ അമാനുഷമായ ധിഷണാവിലാസവും നിരതിശയമായ ശാസ്ത്രവിജ്ഞാനവും അനിതരസാധാരണമായ സംഘടനാപാടവവും മററും ആലോചിച്ചുനോക്കുമ്പോൾ അങ്ങിനെയൊരവതാരം മുമ്പും പിമ്പും ഉണ്ടായിട്ടില്ലെന്ന്

"ന ബഭൂവ പുരാതനേഷു തത്–
സദൃശോ നാദ്യതനേഷു ദൃശ്യതേ
ഭവിതാ കിമനാഗതേഷു വാ
ന സുമേരോഃ സദൃശോ യഥാ ഗിരിഃ" എന്ന് പറഞ്ഞ ശ്രീവിദ്യാരണ്യസ്വാമികളോടൊപ്പം ഏത് നിഷ്പക്ഷമതിയും സമ്മതിക്കാതിരിക്കയില്ല.

ഷോഡശസർഗ്ഗാത്മകമായ ഈ വിശിഷ്ടഗ്രന്ഥരത്നത്തിൻെറ പ്രണേതാവും ശ്രീ മാധവാചാര്യരെന്ന പൂർവ്വാശ്രമീയനാമധേയത്താൽ പ്രഖ്യാതനും ഋഗ്വേദഭാഷ്യം, പരാശരസ്മൃതിവ്യാഖ്യാ, ജൈമിനീയന്യായമാലാവിസ്തരം, വൈയാസകന്യായമാല, ജീവന്മുക്തിവിവേകം, ബൃഹദാരണ്യകവാർത്തിക

സാരം, ദശോപനിഷദ്ദീപികകൾ, അപരോക്ഷാനുഭൂതിടീക, ബ്രഹ്മവിദാശീർവ്വാദപദ്ധതി, അനുഭൂതിപ്രകാശം, വിവരണപ്രമേയം, കാലമാധവം, പഞ്ചദശിയിലെ ആദ്യത്തെ ആറ് പ്രകരണങ്ങൾ ഇങ്ങിനെ ഒട്ടനേകം ഗ്രന്ഥങ്ങളും "ദേവ്യപരാധക്ഷമാപണാ"ദികളായ അനേകം സ്തോത്രങ്ങളും നിർമ്മിച്ച പണ്ഡിതകുലലലാമവുമായ ശ്രീ വിദ്യാരണ്യസ്വാമികളെപ്പററിയും രണ്ട് വാക്ക് പറഞ്ഞുകൊള്ളട്ടെ.

ശ്രീ മാധവാചാര്യർ ശാലിവാഹനാബ്ദം 1217-ൽ തുംഗഭദ്രാസരിത്തീരത്തിൽ, "അനാഗോണ്ടി" സംസ്ഥാനത്തിൽ കിഷ്കിന്ധാപരപര്യായമായ "ഹമ്പീ" ക്ഷേത്രത്തിൻെറ പരിസരത്തിൽ ഒരു ദരിദ്ര ബ്രാഹ്മണകുലത്തിൽ പിറന്നു. അദ്ദേഹംതന്നെ എഴുതിയ "പ്രാശരസ്മൃതി" വ്യാഖ്യയുടെ ഉപോദ്ഘാതത്തിൽ ഇങ്ങിനെ പറയുന്നു.

"ശ്രീമതീ ജനനീ യസ്യ സുകീർത്തിർമ്മായണഃ പിതാ
സായണോ ഭോഗനാഥശ്ച മനോബുദ്ധിസഹോദരൌ
യസ്യ ബൌധായനം സൂത്രം ശാഖാ യസ്യ ച യാജുഷീ
ഭാരദ്വാജം കുലം യസ്യ സർവ്വജ്ഞഃ സ ഹി മാധവഃ"

ഇതിൽനിന്ന് മാധവാചാര്യരുടെ പിതാവ് മായണനും അമ്മ ശ്രീമതി എന്നവരും സായണനും ഭോഗനാഥനും ഭ്രാതാക്കളും ആണെന്ന് തെളിയുന്നു. ഈ മൂന്ന് സഹോദരന്മാരുടേയും ബാല്യം നിർദ്ധനാവസ്ഥയിൽ തന്നെയായിരുന്നു കഴിഞ്ഞിരുന്നതെങ്കിലും പ്രാഗ്ജന്മാർജ്ജിത സുകൃതംകൊണ്ട് അവർ മൂവരും സർവ്വവേദപാരംഗതന്മാരും വ്യാകരണന്യായമീമാംസാശാസ്ത്ര ധുരീണന്മാരുമായി ചെറുപ്പത്തേ പുകൾക്കൊണ്ടു.

കനീയാനായ ഭോഗനാഥൻ പ്രാക്തനസംസ്കാരവിശേഷത്താൽ വിദ്യാതീർത്ഥസ്വാമിചരണങ്ങളിൽനിന്നും പൌഗണ്ഡവയഃപ്രാപ്തിയ്ക്ക് മുമ്പുതന്നെ സംന്യാസദീക്ഷ സ്വീകരിച്ച് "ഭാരതീതീർത്ഥ"നെന്ന പവിത്രനാമത്താൽ പ്രഖ്യാതനായി തീർന്നു. അനേകം വിശിഷ്ടഗ്രന്ഥങ്ങൾ ഭാരതീതീർത്ഥസ്വാമികളും നിർമ്മിച്ചിട്ടുണ്ട്.

മററ് രണ്ടു സഹോദരന്മാരും സകല ഹൃദയാനന്ദദങ്ങളായ നിരവധി മഹാനിബന്ധങ്ങൾ ഗ്രഥിച്ച് അക്ഷൌമമായ യശസ്സാർജ്ജിച്ചു. ഋക്‌സംഹിതാഭാഷ്യവും ഐതരേയ തൈത്തിരീയാരണ്യകഭാഷ്യദ്വയവും മററും മാധവാചാര്യരുടേതോ സായണാചാര്യരുടേതോ എന്നു തിരിച്ചറിയാൻപോലും കഴിയാത്തവിധം അവർ അന്യോന്യം ആലോചിച്ചും സഹായിച്ചും നിർമ്മിച്ചതായിരിക്കാമെന്നേ പറയാനൊക്കൂ. "കൃപാലുർമ്മാധവാചാര്യോ വേദാർത്ഥം വക്തുമുദ്യതഃ" എന്ന് ഉപോദ്ഘാതത്തിലും, "ഇതി സായണാചാര്യ വിരചിതേ മാധവീയേ .." എന്നിങ്ങിനെ ഗ്രന്ഥസമാപ്തിയിലും പ്രസ്താവിക്കപ്പെട്ടു കാണുന്നതുകൊണ്ടു സകലാമ്നായ ഭാഷ്യകർത്താവ് സായണാചാര്യർ തന്നെയാണെങ്കിലും സൂക്ഷ്മേക്ഷികാപൂർവ്വകസംശോധനാദികളാൽ ശ്രീമാധവാചാര്യരുടെ സാഹായ്യവും പ്രേരണയും അവയുടെ നിർമ്മാണത്തിൽ സായണന്ന് സിദ്ധിച്ചിരിക്കാമെന്നുമാണ് ഭൂരിപക്ഷം പണ്ഡിതഗവേഷകന്മാരുടേയും ഏകകണ്ഠമായ അഭിപ്രായം. അഗ്രജഭ്രാതൃഗൌരവബോധനാർത്ഥം കാർത്തജ്ഞ്യത്താൽ "സായണവിരചിതേ മാധവീയേ......" എന്നു ഗ്രന്ഥസമാപ്തിയിൽ സായണാചാര്യർ മാധവാചാര്യരുടെ സഹായകർത്തൃതയെ സ്മരിച്ചിരിക്കാമെന്നത് ഒട്ടും അയുക്തമല്ല. ഇങ്ങിനെ പല ഗ്രന്ഥങ്ങളിലും രണ്ടു പേരുടേയും പേരുകൾ കൂടിക്കുഴഞ്ഞുകിടക്കുന്നതു കണ്ടതുകൊണ്ടാവാം സായണനും വിദ്യാരണ്യനും രണ്ടും ഒരേ ആളായിരുന്നിരിക്കണമെന്ന് ശ്രീമദ് വിവേകാനന്ദസ്വാമികൾപോലും തെററിദ്ധരിച്ചതായി അദ്ദേഹത്തിൻെറ ഒരു പ്രസംഗത്തിൽനിന്നും തെളിയുന്നുണ്ട്. മാത്രവുമല്ല, സായണചാര്യരുടെ പുത്രനായി മറെറാരു മാധവനുണ്ട്. അദ്ദേഹത്തിൻെറ കൃതികളിലൊന്നാണ് "സർവ്വദർശനസംഗ്രഹം". അതിൻെറ കർത്തൃത്വവും മാധവാചാര്യർക്കുതന്നെയാണെന്ന് അടുത്ത കാലംവരെ പലരും പറഞ്ഞുകേട്ടിട്ടുണ്ട്; പക്ഷേ അത് അദ്ദേഹത്തിൻെറ ഭ്രാതൃവ്യനാണെന്നു നിസ്സന്ദേഹം ആ ഗ്രന്ഥത്തിൻെറ ഉപോദ്ഘാതത്തിൽനിന്നു തന്നെ തെളിയുന്നുണ്ട്.

"ശ്രീമത്സായണദുഗ്ദ്ധാബ്ധി-
കൌസ്തുഭേന മഹൌജസാ
ക്രിയതേ മാധവാര്യേണ
സർവ്വദർശനസംഗ്രഹഃ"

ഈ പദ്യംതന്നെ സംശയവിച്ഛേദിയാണല്ലോ. ഏതായാലും ഈ ഭാഗം ഏനിയും ദീർഘിപ്പിക്കാതെ മാധവാചാര്യരെന്ന പൂർവ്വാശ്രമനാമധേയത്താൽ സുവിഖ്യാതനായ ശ്രീവിദ്യാരണ്യസ്വാമികളുടെ ആദ്യ

കാലജീവിതത്തെപ്പററിയുള്ള ഒരൈതിഹ്യവും ചില ചരിത്രസത്യങ്ങളും ഇവിടെ രേഖപ്പെടുത്തുന്നതു് തുലോം പ്രയോജനകരമാണെന്നു് വിശ്വസിക്കുന്നു.

വിദ്വദഗ്രണിയായ മാധവാചാൎയ്യർ ഹമ്പീഗ്രാമത്തിലുള്ള ശ്രീഭുവനേശ്വരിയുടെ ക്ഷേത്രത്തിൽ ദാരിദ്ര്യമുക്ത്യൎത്ഥം ദീൎഘകാലം തീവ്രതപോനിരതനായി കഴിച്ചിരുന്നുപോലും! ഒടുവിൽ കരുണാമയിയായ ആ ജഗദംബ പ്രത്യക്ഷദൎശനം നല്കി അദ്ദേഹത്തോടു് ഇങ്ങിനെ അരുളിച്ചെയ്തുവെന്നു പറയപ്പെട്ടുന്നു: "ധനവാനാവാൻ ഈ ജന്മത്തിൽ നിനക്കു് യോഗമില്ല. എങ്കിലും നീ നിമിത്തം മററു പലരും ധനികളായിത്തീരുകയും ചെയ്യും." ആ അനുഗ്രഹവചസ്സിൽ അന്തൎഹിതമായിരിക്കുന്ന ആശയത്തെ സ്മരിച്ചുകൊണ്ടെന്നോണം, ജംബുകേശ്വരരാജാവിന്നുശേഷം നഷ്ടപ്രായമായ "അനാഗോണ്ടി" സംസ്ഥാനത്തെ ഉദ്ധരിക്കുന്നതിന്നുവേണ്ടി, ശാലിവാഹാബ്ദം 1257–ൽ, തന്റെ നാല്പതാംവയസ്സിൽ, അദ്ദേഹം "വിജയനഗരം" സാമ്രാജ്യസിംഹാസനത്തിൽ ഒന്നാമത്തെ "ഹരിഹര"നെ രാജാവായി വാഴിച്ചു്, സ്വയം പ്രധാനാമാത്യപദം സ്വീകരിക്കുകയുണ്ടായി അദ്ദേഹത്തിന്റെ വിദഗ്ദ്ധസാരഥ്യത്തിന്റെ ഫലമായി വിജയനഗരം ശുക്ലപക്ഷത്തിലെ ഇന്ദുകലയെന്നപോലെ ക്രമാനുക്രമം ഉല്ക്കൎഷവും അഭിവൃദ്ധിയും പ്രാപിച്ചുവന്നു. ഹരിഹരന്റെ സഹോദരനായിരുന്നു ബുക്കണാചാൎയ്യനായ "ബുക്ക" രാജാവു്. അദ്ദേഹത്തിന്റെ പുത്രൻ രണ്ടാമത്തെ "ഹരിഹര"നും കുറെക്കാലം രാജ്യഭാരം ചെയ്തുപോന്നു. ഈ ഹരിഹരന്റെ പുത്രനായിരുന്നു രണ്ടാമത്തെ ബുക്കൻ. ഇങ്ങിനെ നാലു് രാജാക്കന്മാരിൽ ആദ്യത്തെ മൂന്നു രാജാക്കന്മാരുടേയും പ്രധാനമന്ത്രിപദം അലങ്കരിച്ചതു ശ്രീമാധവാചാൎയ്യർതന്നെ ആയിരുന്നുവെന്നതും പണ്ഡിതമണ്ഡലമണ്ഡനായമാനനായ അദ്ദേഹത്തിന്റെ അനന്യസുലഭമായ ഭരണപാടവത്താൽ വിജയനഗരസാമ്രാജ്യം ലോകാതിശായിയായ മഹിമാതിരേകം പൂണ്ടിരുന്നുവെന്നതും ചരിത്രപ്രസിദ്ധമാണു്.

ലോകോത്തരഗുണശാലിയും പരമദാൎശനികനുമായ ശ്രീമാധവാചാൎയ്യർ തന്റെ 85–ാംവയസ്സിൽ ശാലിവാഹാബ്ദം 1302–ൽ സംന്യസിച്ചു് ശൃംഗേരിയിൽ ശങ്കരാചാൎയ്യരായി അഭിഷിക്തനാവുകയും 1308–ൽ തന്റെ 91–ാംവയസ്സിൽ സമാധിയടയുകയുംചെയ്തു. സംന്യാസത്തിന്നുശേഷം ശ്രീവിദ്യാരണ്യസ്വാമികളെന്ന നാമധേയത്താൽ അദ്ദേഹം അറിയപ്പെടുന്നു. ആദ്യശങ്കരഭഗവത്പൂജ്യപാദരുടേതാണെന്നപേരിലറിയപ്പെടുന്ന പല സ്തോത്രരത്നങ്ങളും ശ്രീവിദ്യാരണ്യകൃതങ്ങളാണെന്നാണു് പണ്ഡിതമതം. "ദേവ്യപരാധക്ഷമാപണസ്തോത്രം" ഭഗവത്പാദരുടേതാണെന്നാണു് ഇന്നും പലരും വിശ്വസിച്ചുവരുന്നതെങ്കിലും അതിൽതന്നെയുള്ള ഒരു ശ്ലോകം ഉദാഹരണത്തിന്നു് ഇവിടെ കൊടുക്കാം:—

"പരിത്യക്താ ദേവാൻ വിവിധവിധിസേവാകുലതയാ
മയാ പഞ്ചാശീതേരധികമപനീതേ തു വയസി
ഇദാനീം ചേന്മാതസ്തവ യദി കൃപാ നാപി ഭവിതാ
നിരാലംബോ ലംബോദരജനനി കം യാമി ശരണം"

ദ്വാത്രിംശദ്വൎഷപരിമിതസദ്ഭാവഭാക്കായ ആദ്യശങ്കരന്റെ കൃതിയല്ല ഇതെന്നതിന്നു് മറെറന്തൊരു തെളിവാണു് വേണ്ടതു്? 85 വയസ്സു് കഴിഞ്ഞ ഒരു ഘട്ടത്തിൽ ശ്രീവിദ്യാരണ്യസ്വാമികളായ ശങ്കരാചാൎയ്യർ നിൎമ്മിച്ചതാണു് ഈ സ്തോത്രതല്ലജമെന്നു് "പഞ്ചാശീതേരധികമപനീതേ തു വയസി" എന്നു് പറഞ്ഞതിൽനിന്നു തെളിയുന്നുണ്ടല്ലോ.

മനോഹരമായ ഈ മഹാ കാവ്യവും അദ്ദേഹം സംന്യസിച്ചതിന്നു ശേഷം നിൎമ്മിച്ചതായിരിക്കാനാണു് വഴി. കാരണം,

"വന്ധ്യാസൂനു, ഖരീവിഷാണമിവപോൽ പാഴായ രാജാക്കരാന്ത–
ന്നൌദാൎയ്യാദിഗുണങ്ങളാം വാഴ്ത്തി മലിനപ്പെട്ടുള്ളൊരെൻ വാക്കിനെ
ആചാൎയ്യന്റെ സുകീൎത്തിയായ നടിതൻ ത്രൈലോക്യരംഗസ്ഥലീ–
നൃത്തത്തിങ്കലുതിന്ന ചന്ദനകണം ചാൎത്തിക്കുളപ്പിക്കുവൻ!"

എന്ന ഉപോദ്ഘാതത്തിലെ ഒററ ശ്ലോകംകൊണ്ടുതന്നെ വിജയനഗരം സാമ്രാജ്യത്തിന്റെ പ്രധാനാമാത്യപദം വിട്ടതിന്നു ശേഷമാണു് ഈ മഹാകാവ്യം നിൎമ്മിച്ചതെന്നു ഊഹിക്കാൻ കഴിയും. അതിമാത്രസൌഭാഗ്യശോഭിയായ ഈ കാവ്യപ്രബന്ധരത്നത്തിൽ പ്രതിശ്ലോകം അനുഭൂയമാനമാവുന്ന സാന്ദ്രമധുരിമയും സഹൃദയഹൃദയസ്പൎശിയായ പാകവും അസാധാരണമായ ശൈലിയും അലൌകികമായ ഓജസ്വിതയും പ്രസാദഗുണവും അനുവാചകലോകത്തിന്നു് നാകീയാനന്ദസന്ദോഹത്തെ പ്രദാനം ചെയ്യാൻ

സമർത്ഥങ്ങളാണെന്നു പറയാതിരിക്കാൻ നിവൃത്തിയില്ല. അലങ്കാരജാലംകൊണ്ടു സമാർദ്രീകൃതവും സുധാനിർഝരാതിഗാമിയായ രസപ്രവാഹംകൊണ്ട് നിരന്തരായവും മനോജ്ഞകാവ്യഗുണത്താൽ സുഘടിതവും സമയശോഭിയായ വൃത്തകദംബത്താൽ സംഗ്രഥിതവുമാണ് ഈ മഹാകാവ്യം; അവതാരവരിഷ്ഠനായ ആദിശങ്കര ഭഗവത്പാദരുടെ അവതാരചരിതവും അദ്വൈതസിദ്ധാന്ത സ്ഥാപനാർത്ഥം നടത്തപ്പെട്ട ദിഗ്വിജയവും മണ്ഡനപ്രഭൃതികളുമായ് ചെയ്ത വാഗ്വാദവും, സർവ്വജ്ഞപീഠാധിരോഹണവുമാണ് ഇതിലെ വർണ്ണ്യം; വശീകൃതവാഗ്ദേവീവിഭവനും പണ്ഡിതപ്രകാണ്ഡപുംഗവനുമായ ശ്രീവിദ്യാരണ്യസ്വാമികളാണ് വർണ്ണയിതാവ്; നിസർഗ്ഗമധുരയായ ഗൈർവ്വാണിയാണ് ഇതിലെ വാണി; ഇതിൽപരം ആനന്ദാനുഭവത്തിന്ന് മററെന്തുവേണം?

മഹാമഹിമശാലിയായ വിദ്യാരണ്യനാൽ സംഗ്രഥിതവും അതിമനോഹരവുമായ ഈ കാവ്യതല്ലജത്തിൻെറ വൃത്താനുവൃത്തമായ ഒരു വിവർത്തനത്തിന്നു ഇതിന്നുമുമ്പ് കേരളത്തിൽ ആരുമാരും ധൈര്യപ്പെട്ടിരുന്നില്ലെന്നതുതന്നെ അതിൻെറ ദുരധിഗമ്യതയേയും അധൃഷ്യതയേയും വിളംബരംചെയ്യുകയായിരിക്കണം. എന്നിട്ടും അപണ്ഡിതനും അപടുമതിയുമായ ഞാൻ ഇതിന്നൊരുമ്പെട്ടതു ഒരു മഹാ സാഹസമായ്പോയെന്നു എനിക്കുതന്നെ തോന്നാതെയില്ല. എന്നാൽ എന്നെ ഇതിന്നു ധൈര്യപ്പെടുത്തിയത് ശ്രീദേവീഭാഗവതവിവർത്തനത്തിൽ ശ്രീജഗദംബയുടെ കരുണാകടാക്ഷംകൊണ്ടു എനിക്ക് കൈവന്ന വിജയവും കേരളത്തിലെ ഭക്തലോകം അതിന്നു നിർല്ലോഭം നൽകിയ സ്വീകാരവുമാണെന്നു പറയുന്നതിൽ ഒട്ടും തെററില്ല. ലോകംപൃണയശോരാശിയും അദ്വൈതവനകേസരിയുമായ ശ്രീമദ് വിവേകാനന്ദസ്വാമികളുടെ വിവിധ ഭാഷകളിലുള്ള പദ്യകൃതികളുടെ വിവർത്തകനായി "ശ്രീവിവേകാനന്ദസാഹിത്യസർവ്വസ്വം" ഭാരവാഹികൾ എന്നെ തിരഞ്ഞെടുത്തതും സാഹിത്യസർവ്വസ്വം എഴാം ഭാഗത്തിൽ എൻെറ വിവർത്തിതപദ്യങ്ങൾ ഉൾക്കൊള്ളിച്ചതും ഭാഗവതവിവർത്തനത്തിൽ എനിക്ക് സിദ്ധിച്ച വിജയത്തിൻെറ ഒരംഗീകാരമായിട്ടുമാത്രമേ ഞാൻ പരിഗണിക്കുന്നുള്ളു. അതുപോലെതന്നെ, ഇന്ന് ഭാരതത്തിൽ ആത്മീയവിഷയത്തിൽ ഏററവും പ്രശസ്തമായ സേവനമനുഷ്ഠിച്ചുവരുന്ന പ്രഖ്യാതനാമാവായ ശ്രീചിന്മയാനന്ദജിയുടെ "Meditation and Life" എന്ന ഉത്തമനിബന്ധത്തിൻെറ ഒരു മലയാളവിവർത്തനം എന്നെക്കൊണ്ട് നിർവ്വഹിപ്പിക്കാൻ സ്വാമിജിയെ പ്രേരിപ്പിക്കുവാനും മറെറാന്നല്ല കാരണമെന്നു എനിക്ക് ഉറപ്പുണ്ട്. ["ധ്യാനവും ജീവിതവും"എന്ന ആ ഗ്രന്ഥം മാതൃഭൂമിപ്രസ്സിൽ അച്ചടിച്ച് ഇന്ന് കേരളത്തിലെല്ലായിടവും പ്രചരിച്ചുവരുന്നു.]

കൂടാതെ ഇക്കാര്യത്തിൽ എനിക്ക് താൽക്കാലികമായ പ്രേരണയും പ്രചോദനവും നൽകിയതു "ഭാരതീയധർമ്മസഭ"യുടെ രക്ഷാധികാരിയും, പൂർവ്വാശ്രമത്തിൽ എനിക്ക് സുപരിചിതനും എൻെറ ഒരു ഉത്തമസുഹൃത്തുമായ ശ്രീസദാനന്ദസരസ്വതിതിരുവടികളാണെന്നു സവിനയം പ്രസ്താവിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. സ്വാമിജിയുടെ മംഗലാപുരം യാത്രയിൽ ഒരു ദിവസം രാത്രി സ്വാമിജി എൻെറ വസതിയിൽ ആകസ്മികമായി വന്നു കയറുകയും എൻെറ ദേവീഭാഗവതവിവർത്തനത്തെ ഹൃദയപൂർവ്വം അഭിനന്ദിച്ചതോടൊപ്പം "ശ്രീശങ്കരദിഗ്വിജയ"ത്തിലെ എട്ടാം സർഗ്ഗം [മണ്ഡനമിശ്രനുമായുള്ള ഭഗവദ്പാദരുടെ "തത് ത്വമസ്യാ"ദിവാക്യാർത്ഥത്തെപ്പററിയുള്ള ചർച്ച] വിവർത്തനം ചെയ്യാൻ സ്നേഹപൂർവ്വം എന്നെ നിർബ്ബന്ധിക്കുകയും ചെയ്കയുണ്ടായി. ആളെ തിരിച്ചറിയാൻകൂടി വഹിയാത്തവിധം രൂപത്തിലും വേഷവിധാനത്തിലും ജ്ഞാനത്തിലുമെല്ലാം സ്വാമിജിക്ക് അത്ര വലിയ മാററമുണ്ടായിരുന്നിട്ടും എൻെറ സഹധർമ്മിണിയ്ക്ക് സ്വാമിജിയെ ക്രമത്തിൽ തിരിച്ചറിയാൻ കഴിഞ്ഞു. സ്വാമിജി എന്നെ അന്നേല്പിച്ച എട്ടാം സർഗ്ഗത്തിൻെറ ഒരു കയ്യെഴുത്ത്പ്രതിയും വെച്ചുകൊണ്ടാണ് ഞാൻ തർജ്ജമ ആരംഭിച്ചതെങ്കിലും വളരെ വിഷമിച്ച് ഒരു മാസംകൊണ്ടു ആ തർജ്ജമ മുഴുപ്പിക്കാൻ കഴിഞ്ഞപ്പോൾ മൂലഗ്രന്ഥം മുഴുവനുംതന്നെ ഒന്നു വിവർത്തനം ചെയ്യാനാവുമോ എന്നു പരിശോധിക്കണമെന്ന ആവേശം എനിക്കുണ്ടായ്തീന്നു. മൂലം പലേടത്തും അന്വേഷിച്ചും കിട്ടാതെ വിഷമിച്ചിരിക്കവേ, ഒരു ദിവസം മട്ടന്നൂർ അയ്യപ്പസേവാസംഘത്തിൻെറ പ്രഥമവാർഷികസമ്മേളനം ഉൽഘാടനം ചെയ്യാൻ ഞാനവിടെ പോവുകയും ബ്രഹ്മശ്രീ മട്ടന്നൂർ മധുസൂദനൻ തങ്ങളുമായി അദ്ദേഹത്തിൻെറ വസതിയിൽവെച്ചു ഏതദ്വിഷയകമായി സംസാരിച്ചുകൊണ്ടിരിക്കേ പണ്ഡിതപ്രകാണ്ഡമായ ആ ഉദാരമഹാമനസ്കൻ സ്വന്തം ഗ്രന്ഥശേഖരത്തിൽനിന്ന് തിരഞ്ഞുപിടിച്ച് ആ വിശിഷ്ടഗ്രന്ഥം [സവ്യാഖ്യാനം] സന്തോഷപൂർവ്വം എനിക്ക് തരികയും ചെയ്തു. എല്ലാം ആ ജഗന്മായയുടെ ഇച്ഛതന്നെ! സുമാറ് നാല് മാസത്തിനകം ആയിരത്തെണ്ണൂറിൽപരം ശ്ലോകങ്ങളടങ്ങിയ ആ മഹാഗ്രന്ഥം മുഴുവനും ഞാൻ തർജ്ജമ ചെയ്തൊപ്പിച്ചുവെന്നു പറഞ്ഞാൽ മതിയല്ലോ.

സന്ധിപ്രധാനവും ചിലപ്പോൾ തന്മൂലകമായ്തന്നെ ശ്ലേഷാർത്ഥദ്യോതകവുമായ പ്രയോഗവൈചിത്ര്യത്താൽ ചില മൂലശ്ലോകപദങ്ങളെ അങ്ങിനെതന്നെ തർജ്ജമയിൽ എടുത്തുചേർക്കേണ്ടിവന്നിട്ടുണ്ടെങ്കിലും അവയെല്ലാം അർത്ഥവിവരണത്തോടുകൂടിയ അടിക്കുറിപ്പുകൾ ചേർത്തിട്ടുണ്ട്.

ഭട്ടഭാസ്കരനുമായുള്ള ആചാര്യസ്വാമികളുടെ ചർച്ചയിൽ ചില സാങ്കേതിക ശബ്ദങ്ങളെസംബന്ധിച്ചുണ്ടായ പല സംശയങ്ങളും തീർത്തുതന്ന് എന്നെ സഹായിച്ച ആ മഹാത്മാവിനെ—കേരളത്തിലെ ഒരു സുപ്രസിദ്ധ പണ്ഡിതകവിയും ആജന്മബ്രഹ്മചാരിയും ശ്രീ: കെ. സി. എൻ. വാഴുന്നവരെന്ന പൂർവ്വാശ്രമീയ നാമധേയത്താൽ പ്രഖ്യാതനും ഏതാനും വർഷങ്ങൾക്കു മുമ്പുമാത്രം ഹൃഷീകേശത്തുവെച്ച് സംന്യാസദീക്ഷകൈക്കൊണ്ടു പുണ്യചരിതനായ ശ്രീമദ്രാമേശ്വരാനന്ദപുരിസ്വാമി തൃപ്പാദങ്ങളെ—ഞാൻ ശിരസാ പ്രണമിച്ചുകൊള്ളുന്നു.

ശ്ലേഷബഹുളവും വിവിധാലങ്കാരമണ്ഡിതവുമായ പല ശ്ലോകങ്ങളുടേയും അർത്ഥഗ്രഹണം സുകരമാക്കുന്നതിന്നുവേണ്ടി ക്ലിഷ്ടപദങ്ങളുടെ അർത്ഥവും പരിമിതമായ ഗദ്യവ്യാഖ്യാനങ്ങളും അതാതിടങ്ങളിൽ അടിക്കുറിപ്പുകളായികൊടുത്തിട്ടുള്ളതിന്നുപുറമെ, മണ്ഡനനും ആചാര്യരും, ഭട്ടഭാസ്കരനും ആചാര്യരും തമ്മിലുള്ള വേദാന്തചർച്ചകൾക്ക് വിസ്തൃതമായ ഗദ്യവ്യാഖ്യാനങ്ങൾ ഗ്രന്ഥാവസാനത്തിൽ പ്രത്യേകം ചേർക്കുകയും ചെയ്തിരിക്കുന്നു. കൂടാതെ ഭഗവത്പാദരുടെ പ്രസിദ്ധങ്ങളായ രണ്ടുമൂന്നു പദ്യകൃതികളും തോടകഹസ്താമലകകൃതങ്ങളായ വേറെ രണ്ടു കൃതികളും ഗ്രന്ഥാവസാനത്തിൽ കൊടുത്തിട്ടുണ്ട്.

വാങ്മനസാതിഗവും നിരുപമവുമായ ധിഷണാവിലാസവും, തിരസ്കൃതവാചസ്പതിവചനവിന്യാസപാടവവും, അപരിമേയവും അവർണ്ണ്യവുമായ ഭൂതകാരുണ്യവുംകൊണ്ട് ദിഗന്തവിശ്രാന്തകീർത്തിയും അദ്വിതീയ പ്രഭാവനുമായ ആദിശങ്കരഭഗവത്പാദരുടെ പുണ്യജന്മത്താൽ അനുഗൃഹീതമാണ് ഈ കേരളക്കരയെങ്കിലും, ഭാരതഖണ്ഡം മുഴുവനും അവതാരവരിഷ്ഠനായിക്കൊണ്ടാടിവരുന്ന ആ ബ്രഹ്മവിദുത്തമനെപ്പററി ഏററവും കുറച്ചുമാത്രം അറിയുന്നവരും, തെററായ പല ധാരണകളും വെച്ചുപുലർത്തിപ്പോരുന്നവരുമാണ് കേരളീയരെന്നത് എത്രയും ദയനീയവും ലജ്ജാവഹവുമായ ഒരു പരമാർത്ഥം മാത്രമാണെന്നു പറയാതിരിക്കാനാവില്ല. മൂലത്തെ അപേക്ഷിച്ച് എത്രതന്നെ അപര്യാപ്തമാണെങ്കിലും എന്റെ ഈ വിവർത്തനം ഉപര്യുക്തമായ ആ ന്യൂനതയെ തെല്ലെങ്കിലും പരിഹരിക്കാൻ പര്യാപ്തമാവുമെങ്കിൽതന്നെ ഞാൻ ധന്യനും കൃതകൃത്യനുമാകുന്നതായിരിക്കും.

ഈ ഗ്രന്ഥവിവർത്തനത്തിൽ അനവരതം എന്നെ പ്രോത്സാഹിപ്പിക്കുകയും ധൈര്യപ്പെടുത്തുകയും ചെയ്തുകൊണ്ടിരുന്ന, എന്റെ ജാമാതാവിന്റെ വന്ദ്യപിതാവും ഒരു മഹാ പണ്ഡിതനുമായ ശ്രീ: കെ. കെ. എൻ. വാഴുന്നവരേയും ശ്രീമാന്മാർ 1. പി. സി. കുഞ്ഞിരാമൻ അടിയോടി [പിലിക്കോട്.] 2. കെ. കെ. കരുണാകരക്കുറുപ്പ് [മഹാകവി കുട്ടമത്തിന്റെ ഒരനന്തരവനും ഒരു നല്ല കവിയുമാണ് ഇദ്ദേഹം] 3. ഒ. സി. എൻ. നമ്പ്യാർ [ടീച്ചർ, നീലേശ്വരം രാജാസ് ഹൈസ്കൂൾ] 4. ഡോക്ടർ കൃഷ്ണൻഗുരുക്കൾ [eye–specialist, ചെറുവത്തൂർ] 5. പനയന്തട്ട ഗോവിന്ദൻ നമ്പ്യാർ [കാങ്കോൽ] 6. വൈദ്യരത്നം വി. പി. ശ്രീകണ്ഠപ്പൊതുവാൾ, 7. പണ്ഡിററ് കെ. കെ. പൊതുവാൾ, 8. വൈ. എം. സി. ശങ്കരക്കുറുപ്പ്, 9. വൈ. എം. സി. ബാലകൃഷ്ണക്കുറുപ്പ്, 10. കെ. പരമേശ്വരൻ പ്ടാരർ [വൈദ്യർ, നീലേശ്വരം] 11. എ. രാമൻ മാസ്റ്റർ [ടീച്ചർ, നീലേശ്വരം] 12. സി. ഉക്കാരൻ നമ്പ്യാർ [ഭാഗവതർ, ചെറുവത്തൂർ] 13. വയലിൽ കുഞ്ഞിരാമൻ പണിക്കരുടെ മരുമകൻ ദാമോദരൻ മാസ്റ്റർ എന്നീ സാഹിതീഭക്തന്മാരായ എന്റെ ഉത്തമസുഹൃത്തുക്കളേയും കൃതജ്ഞേതരമായ കൃതജ്ഞതയോടെ ഞാൻ ഇവിടെ സ്മരിച്ചുകൊള്ളുന്നു. എനിയും എത്രയോ സഹൃദയന്മാർ എന്നെ ആത്മാർത്ഥമായി സ്നേഹിക്കുകയും ഏതദ്വിഷയകമായ എന്റെ പരിശ്രമത്തെ പ്രോത്സാഹിപ്പിക്കുകയും ചെയ്തവരായുണ്ടെങ്കിലും എല്ലാവരുടേയും പേരുകൾ എണ്ണിയെണ്ണിപ്പറയാൻ പുറപ്പെടുകയാണെങ്കിൽ വളരെയധികം പേജുകൾതന്നെ അതിന്നു വേണ്ടിവന്നേക്കുമെന്നു ഭയപ്പെടുന്നതുകൊണ്ട് ഞാൻ അതിന്നു ഒരുമ്പെടുന്നില്ല.

എങ്കിലും ഭക്തിസാഹിത്യവിഷയകങ്ങളായ എന്റെ ഏതാദൃശോദ്യമങ്ങളെ നിരന്തരം സഹായിക്കുകയും ഉത്തേജിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നവരിൽ പ്രഥമഗണനീയന്മാരായ ഏതാനും ഉത്തമശ്ലോകന്മാരെക്കൂടി സ്മരിക്കാതിരിക്കുകയാണെങ്കിൽ കാർത്തഘ്ന്യമെന്ന മഹാപരാധത്തിന്ന് ഞാൻ പാത്ര

മായേക്കും. അവരിൽ ഒരാൾ, ഈ മഹാകാവ്യപ്രബന്ധം ഇത്രയും നന്നായും വേഗത്തിലും അച്ചടിച്ചു തന്നതിൽ മാത്രമല്ല, ഇതിന്നുമുമ്പ് എന്റെ ദേവീഭാഗവതമഹാപുരാണം അടിച്ചുതന്നതിലും ഒട്ടേറെ എന്നെ സഹായിച്ച ഒരു മഹാപുണ്യാത്മാവായ നോർമൻ പ്രിൻറിങ്ങ് അച്ചുക്കൂടത്തിന്റെ ഉടമസ്ഥനായ ശ്രീ: കെ. വി. അച്യുതൻനായരവർകളാണെങ്കിൽ, മററൊന്നു കണ്ണൂർ ജില്ലാ ചിന്മയമിഷ്യൻ പ്രസിഡൻറും അതിന്റെ ജീവനാഡിയുമായി പ്രവർത്തിക്കുന്ന വിഖ്യാതനായ മേജർ, സി. രാമൻ അവർകളും, മററൊരാൾ ഒരു പരമഭക്തനും ആസ്തികോത്തംസവുമായ ശ്രീ: ഒ. കെ. നമ്പ്യാർ [എസ്സ്. ഡി. എം. ആലുവാ] അവർകളുമാണെന്നു കൃതജ്ഞതാപൂർവ്വം ഞാൻ സ്മരിക്കുന്നു.

ഈ മഹാഗ്രന്ഥത്തിന്റെ അച്ചടി നടത്തുന്നതിൽ ഇത്രയും കാലവിളംബം വന്നതിൽ വളരെയേറെ ഉൽക്കണ്ഠാകുലനായി ഉടനെത്തന്നെ അച്ചടിപ്പിക്കാൻ എന്നെ പ്രേരിപ്പിച്ചുകൊണ്ടും എന്റെ ദേവീഭാഗവതവിവർത്തനത്തോടുള്ള മതിപ്പും ബഹുമാനാതിരേകവും പ്രകടമാക്കിക്കൊണ്ടും അടുത്ത അവസരത്തിൽ എനിക്ക് ഒരെഴുത്തയച്ച ആ അന്ധഭക്തകവിയായ ശ്രീ: സാമന്തൻ കനകത്തടത്തിൽ ഒതേനൻനമ്പ്യാരെ സ്മരിക്കാതെ ഈ കൃതജ്ഞതാപ്രകാശനഭാഗം അവസാനിപ്പിക്കുകയാണെങ്കിൽ അതൊരു ദൈവദോഷംകൂടിയായേക്കുമെന്നു ഞാൻ ഭയപ്പെടുന്നു. സാഹിത്യലോകത്തിൽ ഒട്ടൊക്കെ പ്രശസ്തിനേടിക്കഴിഞ്ഞ ആ പണ്ഡിതകവിയുടെ ഉപരിലിഖിതമായ ആ കത്തുതന്നെ സംസ്കൃതമലയാളഭാഷാപദ്യരൂപങ്ങളിലായിരുന്നു. അദ്ദേഹത്തിന്റെ കവനനിർമ്മാണചാതുരിയേയും വിദഗ്ദ്ധഹസ്തതയേയും കാണിക്കുന്നതിന്നു ആ കത്തിലെ രണ്ടു സംസ്കൃതശ്ലോകങ്ങൾ ഇവിടെ പകർത്തുന്നത് വായനക്കാർ സദയം പൊറുക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു.

"ശ്രീദേവീചരണാരവിന്ദമകരന്ദാസ്വാദപൂതാശയോ
ദേവീഭാഗവതസ്യ യഃ സുലളിതം ചക്രേ വിവർത്തം സ്ഫുടം
വേദാന്താംബുധിപാരഗം വിബുധവര്യേഡ്യാഗ്ര്യകീർത്തിം സുവി–
ഖ്യാതം ഭക്തമഹാകവീന്ദ്രമിഹ തം വന്ദേ വിദഗ്രേസരം. (1)

ശ്രീമച്ഛങ്കരദിഗ്ജയസ്യ ഭവതാ ക്ലുപ്തോ വിവർത്തഃ പുരാ/–
ശ്രാവി ത്വന്മുഖതോ മഹാകവിമണേ! ഹൃദ്യോ/നവദ്യോ മയാ
സോയം സമ്പ്രതി മുദ്രിതഃ കിമു? നചേന്മുദ്രാപണീയോ/ചിരാദ്;
ഭാഷാംബാഗളസീമ്നൃസൌ സുരുചിരോ ഭൂഷാവിശേഷോ ഭവേത്. (2)

തുടർന്നു കുറച്ചു മലയാളപദ്യങ്ങളും കൂട്ടത്തിൽ ബ്രഹ്മാണ്ഡപുരാണാന്തർവ്വർത്തിയായ "ലളിതോപാഖ്യാന"ത്തിന്നും ഒരു വിവർത്തനം തയ്യാറാക്കാൻ എന്നോടുമുള്ള ഒരഭ്യർത്ഥനയും ആ കത്തിൽ ഉണ്ടായിരുന്നു. ആ സഹൃദയാഗ്രേസരനായ വിദ്വന്മണിയോടും എനിക്കുള്ള അകൈതവമായ കൃതജ്ഞതാദരങ്ങളെ ഇവിടെ ഞാൻ രേഖപ്പെടുത്തിക്കൊള്ളട്ടെ!

വിവർത്തനം ചെയ്തുകഴിഞ്ഞിട്ടുതന്നെ സുമാറ് ഒരു വർഷത്തിൽപരമായെങ്കിലും അച്ചടിപ്പിക്കാനുള്ള എന്റെ വിവിധ ശ്രമങ്ങളും ധനദൌർല്ലഭ്യംനിമിത്തം പരാജയപ്പെട്ടുപോവുകയായിരുന്നപ്പോൾ ഏറെക്കുറെ നിരാശയോടെ ഞാൻ കേരള സാഹിത്യഅക്കാഡമിയെ സഹായാർത്ഥം സമീപിക്കുകയും വിദഗ്ദ്ധപരിശോധനയ്ക്കുശേഷം ഈ പുണ്യമഹാഗ്രന്ഥം അച്ചടിപ്പിക്കുന്നതിന്നു അവർ ആയിരം ഉറുപ്പികസഹായധനമേകാൻ സമ്മതിക്കുകയും ചെയ്തുവെന്ന വാസ്തവത്തെ കൃതജ്ഞതാനിർഭരമായ ഹൃദയത്തോടെ ഈ ഘട്ടത്തിൽ ഞാൻ സ്മരിച്ചുകൊള്ളുന്നു.

മററാരോടുമുള്ളതിലധികം ഞാൻ കടപ്പെട്ടിരിക്കുന്നു, ഇതിന്നു ഇത്രയും സുന്ദരവും ഹൃദ്യവുമായ ഒരവതാരികയെഴുതിത്തന്ന നിരൂപകാഗ്രേസരനായ ശ്രീ: ഉള്ളാട്ടിൽ ഗോവിന്ദൻകുട്ടിനായരോടും, എന്റെ അപേക്ഷയെ സസ്നേഹം സ്വീകരിച്ച് "രണ്ടു വാക്കുകൾ"എന്ന തലക്കെട്ടോടുകൂടിയാണെങ്കിലും പ്രൌഢഗംഭീരമായ ഒരാസ്വാദനമെഴുതിയയച്ച് എന്നെ അനുഗ്രഹിച്ച മഹാത്മാവായ ശ്രീ ചിന്മയാനന്ദസ്വാമിജിയോടും, അപ്രകാരംതന്നെ ചെയ്ത "മലയാളം എൻസൈക്ലോപീഡിയ"യുടെ ചീഫ് എഡിററും തിരുവനന്തപുരം സംസ്കൃതകോളേജിലെ റിട്ടയർഡ് പ്രിൻസിപ്പാളും കേരളത്തിലെ മഹാപണ്ഡിതന്മാരിൽ അദ്വിതീയപ്രഭാവനുമായ ശ്രീ: എൻ. ഗോപാലപ്പിള്ള അവർകളോടും. ഈ മൂന്നു പേരോടുമുള്ള എന്റെ സ്നേഹബഹുമാനാദരാന്വിതമായ കാർത്തജ്ഞ്യത്തെ പ്രകാശിപ്പിക്കാനുള്ള വാക്കുകൾതന്നെ തുലോം വിരളമാണെന്നു ഞാൻ തുറന്നു സമ്മതിക്കുന്നു.

ഒടുവിലായിട്ടാണ് പറയുന്നതെങ്കിലും എന്റെ കൃതജ്ഞതയെ അർഹിക്കുന്നവരിൽ ഒട്ടും അപ്രധാനമല്ലാത്ത ഒരു സ്ഥാനമാണ് നോമ്മൻ അച്ചുക്കൂടത്തിലെ വേലക്കാർക്ക് ഈ ഗ്രന്ഥത്തിന്റെ ഇത്രയും നല്ലൊരു പതിപ്പ് ഇത്രയും വേഗത്തിൽ വെളിക്കിറക്കാനിടയാക്കിത്തന്നതിലുള്ളതെന്നതും അവിസ്മരണീയമാണ്.

കേവലം അശക്തനും അപക്വമതിയുമായ എന്നെ ഈ മഹാകൃത്യനിർവ്വഹണത്തിന്ന് ശക്തനാക്കിത്തീർത്തനുഗ്രഹിച്ച എന്റെ അമ്മേ! അഹേതുകകൃപാസിന്ധുവായ ലോകമാതാവേ! അവിടത്തെ കരുണാലവംകൊണ്ടു മാത്രം അടിയൻ ചെയ്ത ഈ വിവർത്തന മഹാസാഹസത്തെ സദയം പൊറുത്ത് അടിയനെ എന്നും അവിടത്തെ പാദപത്മഭ്രമരമായി ജീവിതശിഷ്ടം കഴിക്കാൻ സാധിക്കുമാറാക്കുന്നതിൽ കനിഞ്ഞരുളേണമേ!

"ജഗദംബ! വിചിത്രമത്ര കിം
പരിപൂർണ്ണാ കരുണാസ്തി ചേന്മയി?
അപരാധപരമ്പരാവൃതം
ന ഹി മാതാ സമുപേക്ഷതേ സുതം."

ഓം ഹ്രീം
"ജഗന്മാതാ സുപ്രസന്നാ ഭവതു."

സഹൃദയ ഭക്തവിധേയൻ,
ടി. സുബ്രഹ്മണ്യൻ തിരുമുമ്പ് (ഒപ്പ്)

# ശ്രീമദാചാൎയ്യശങ്കരഭഗവത്പൂജ്യപാദനിൎമ്മിതങ്ങളായ ഗ്രന്ഥരത്നങ്ങൾ.

1. ബ്രഹ്മസൂത്രഭാഷ്യം
2. ഈശോപനിഷദ്ഭാഷ്യം
3. കേനോപനിഷദ്ഭാഷ്യം
[പദഭാഷ്യവും വാക്യഭാഷ്യവും]
4. കഠോപനിഷദ്ഭാഷ്യം
5. പ്രശ്നോപനിഷദ്ഭാഷ്യം
6. മുണ്ഡകോപനിഷദ്ഭാഷ്യം
7. മാണ്ഡൂക്യോപനിഷദ്ഭാഷ്യം
8 മാണ്ഡൂക്യോപനിഷത്കാരികാഭാഷ്യം
9. ഐതരേയോപനിഷദ്ഭാഷ്യം
10. തൈത്തിരീയോപനിഷദ്ഭാഷ്യം
11. ഛാന്ദോഗ്യോപനിഷദ്ഭാഷ്യം
12. ബൃഹദാരണ്യകോപനിഷദ്ഭാഷ്യം
13. നൃസിംഹപൂൎവ്വതാപനീയോപനിഷദ്ഭാഷ്യം
14. ശ്രീമദ്ഭഗവദ്ഗീതാഭാഷ്യം
15. വിഷ്ണുസഹസ്രനാമഭാഷ്യം
16. സനത്സുജാതീയഭാഷ്യം
17. വിവേകചൂഡാമണി
18. അപരോക്ഷാനുഭൂതി
19. ഉപദേശസാഹസ്രി [ഗദ്യപ്രബന്ധവും
പദ്യപ്രബന്ധവും]
20. വാക്യവൃത്തി
21. സ്വാത്മനിരൂപണം
22. ആത്മബോധം
23 ശതശ്ലോകി
24. ദശശ്ലോകി
25. സൎവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹം
26. പ്രബോധസുധാകരം
27. സ്വാത്മപ്രകാശിക
28. മനീഷാപഞ്ചകം
29. അദ്വൈതപഞ്ചരത്നം
30. നിൎവ്വാണഷട്കം
31. അദ്വൈതാനുഭൂതി
32. ബ്രഹ്മാനുചിന്തനം
33. പ്രശ്നോത്തരരത്നമാലിക
34. സദാചാരാനുസന്ധാനം
35. യോഗതാരാവലി
36. ഉപദേശ [സാധന] പഞ്ചകം
37. ധന്യാഷ്ടകം
38. ജീവന്മുക്താനന്ദലഹരി
39. അനാത്മശ്രീവിഗൎഹണപ്രകരണം
40. സ്വരൂപാനുസന്ധാനം
41. യതിപഞ്ചകം
42. ഹസ്താമലകീയഭാഷ്യം
43. പഞ്ചീകരണം
44. തത്ത്വോപദേശം
45. ഏകശ്ലോകി
46. മായാപഞ്ചകം
47. പ്രൌഢാനുഭൂതി
48. ബ്രഹ്മജ്ഞാനാവലീമാല
49. ലഘുവാക്യവൃത്തി
50. നിൎവ്വാണമഞ്ജരി
51. ഗണേശപഞ്ചരത്നം
52 ഗണേശഭുജംഗം
53. സുബ്രഹ്മണ്യഭുജംഗം
54. ശിവഭുജംഗം
55. ശിവാനന്ദലഹരി
56. ശിവപാദാദികേശാന്തവൎണ്ണനാസ്തോത്രം
57. ശിവകേശാദിപാദാന്തവൎണ്ണനാസ്തോത്രം
58. വേദസാരശിവസ്തോത്രം
59. ശിവാപരാധക്ഷമാപണസ്തോത്രം
60. സുവൎണ്ണമാലാസ്തുതി
61. ദശശ്ലോകീസ്തുതി
62. ദക്ഷിണാമൂൎത്തിവൎണ്ണമാലാസ്തോത്രം
63. ദക്ഷിണാമൂൎത്ത്യഷ്ടകം
64. ശ്രീമൃത്യുഞ്ജയമാനസപൂജാസ്തോത്രം
65. ശിവനാമാവല്യഷ്ടകം
66. ശിവപഞ്ചാക്ഷരസ്തോത്രം
67. ഉമാമഹേശ്വരസ്തോത്രം
68. സൌന്ദൎയ്യലഹരി

69. ദേവീഭുജംഗസ്തോത്രം
70. ആനന്ദലഹരി
71. ത്രിപുരസുന്ദരീവേദപാദസ്തോത്രം
72. ത്രിപുരസുന്ദരീമാനസപൂജാസ്തോത്രം
73. ത്രിപുരസുന്ദര്യഷ്ടകം
74. ദേവീഷഷ്ട്യുപചാരപൂജാസ്തോത്രം
75. ലളിതാപഞ്ചരത്നം
76. കല്യാണവൃഷ്ടിസ്തവം
77. നവരത്നമാലിക
78. മന്ത്രമാതൃകാപുഷ്പമാലാസ്തവം
79. ഗൌരീദശകം
80. ഭവാനീഭുജംഗം
81. ഹനുമത് പഞ്ചരത്നം
82. ശ്രീരാമഭുജംഗപ്രയാതസ്തോത്രം
83. ലക്ഷ്മീനൃസിംഹപഞ്ചരത്നം
84. ലക്ഷ്മീനൃസിംഹകരുണാരസസ്തോത്രം
85. ശ്രീവിഷ്ണുഭുജംഗപ്രയാതസ്തോത്രം
86. ശ്രീവിഷ്ണുപാദാദികേശാന്തസ്തോത്രം
87. പാണ്ഡുരംഗാഷ്ടകം
88. അച്യുതാഷ്ടകം
89. കൃഷ്ണാഷ്ടകം
90. ഹരിസ്തുതി
91. ഗോവിന്ദാഷ്ടകം
92. ഭഗവന്മാനസപൂജ
93. മോഹമുദ്ഗരം
94. കനകധാരാസ്തോത്രം
95. അന്നപൂർണ്ണാഷ്ടകം
96. മീനാക്ഷീപഞ്ചരത്നം
97. മീനാക്ഷീസ്തോത്രം
98. ദക്ഷിണാമൂർത്തിസ്തോത്രം
99. കാലഭൈരവാഷ്ടകം
100. നർമ്മദാഷ്ടകം
101. യമുനാഷ്ടകം
102. ഗംഗാഷ്ടകം
103. മണികർണ്ണികാഷ്ടകം
104. നിർഗ്ഗുണമാനസപൂജ
105 പ്രാതഃസ്മരണസ്തോത്രം
106. ജഗന്നാഥാഷ്ടകം
107. ഷട്പദീസ്തോത്രം
108. ഭ്രമരാംബാഷ്ടകം
109. ശിവപഞ്ചാക്ഷരനക്ഷത്രമാലാസ്തോത്രം
110. ദ്വാദശലിംഗസ്തോത്രം
111. അർദ്ധനാരീനടേശ്വരസ്തോത്രം
112. ശാരദാഭുജംഗപ്രയാതാഷ്ടകം
113. ഗുർവ്വഷ്ടകം
114. കാശീപഞ്ചകം
115. ലളിതാത്രിശതീഭാഷ്യം
116. പ്രപഞ്ചസാരം [മുപ്പത്തിമൂന്നു പടലങ്ങൾ]

# “ശ്രീശങ്കരദിഗ്വിജയ”ത്തിലെ

## കഥാസംക്ഷേപം.

---

ഷോഡശസർഗ്ഗാത്മകമായ ഈ ഗ്രന്ഥത്തിൽ പ്രതിപാദിതമായ കഥാഭാഗം സാമാന്യജനബോധാർത്ഥം ഇവിടെ സംക്ഷേപിച്ചുപറയാം:—

പണ്ടൊരിക്കൽ ദേവന്മാർ ഭക്തകല്പദ്രുവായ ഗിരിജാജാനിയെ സമീപിച്ച് സാഞ്ജലിബന്ധം, ബുദ്ധമതപ്രചാരംകൊണ്ട് ഭൂമിയിൽ വന്നുചേർന്ന അനർത്ഥപരമ്പരയെ ഉണർത്തുകയും ശ്രൌതപന്ഥാവിനെ വീണ്ടും സ്ഥാപിക്കാനായ്ക്കൊണ്ടു പ്രാർത്ഥിക്കുകയുംചെയ്തു. കൃപാനിധിയായ ശംഭു സ്വയം മനുഷ്യനായി ഭൂമിയിൽപിറന്ന് യതീന്ദ്രവ്യാജേന വേദപഥരക്ഷ ചെയ്യാമെന്നു സമ്മതിക്കുകയും, “നിങ്ങളും മനുഷ്യരായി, അതിന്നുമുമ്പുതന്നെ പിറന്നു, എന്റെ ആഗമനത്തെ പ്രതീക്ഷിച്ചിരുന്നാലു”മെന്നു അരുളിച്ചെയ്കയും ചെയ്തു. കർമ്മകാണ്ഡത്തെ ഉദ്ധരിക്കുന്നതിന്നു കുമാരിലനെന്ന പേരോടെ ഭൂമിയിൽ പിറക്കാൻ സ്വപുത്രനായ ഷണ്മുഖനോടും തത്സഹായാർത്ഥം മണ്ഡനനെന്ന പേരോടുകൂടി പിറക്കാൻ വിധാതാവോടും സുധന്വാഖ്യഭൂപനായി പിറക്കാൻ മഹേന്ദ്രനോടും ശ്രീശിവൻ നിർദ്ദേശിച്ചു. അതനുസരിച്ച് കുമാരാദി ദിവൌകസ്സുകൾ ക്ഷിതിയിൽ ആവിർഭവിച്ചു. കുമാരിലാഖ്യസിംഹത്താൽ ജിനകുഞ്ജരങ്ങൾ കുറച്ച് കാലംകൊണ്ട് നിശ്ശേഷം നശിപ്പിക്കപ്പെട്ടതിൻഫലമായി വേദശാഖകൾ മുററിത്തഴച്ച് വളരാൻ തുടങ്ങി. അങ്ങിനെ വൈദികകർമ്മപഥം സംവർദ്ധിതമായ ഘട്ടത്തിൽ സംസാരാബ്ധിമഗ്നമായ ലോകത്തെ ഉദ്ധരിക്കുന്നതിന്നു ശ്രീശിവൻ പുറപ്പെട്ടു.

അക്കാലത്ത് കേരളത്തിൽ പെരിയാറിന്റെ തീരത്തിലുള്ള വൃഷാഖ്യപർവ്വതത്തിൽ ഒരു ജ്യോതിർല്ലിംഗം പെട്ടന്നു കാണപ്പെടാനിടയായി. ആ ലിംഗമാഹാത്മ്യം സ്വപ്നത്തിൽ അറിയാനിടവന്ന അന്നത്തെ കേരളരാജാവായ രാജശേഖരപ്പെരുമാൾ ആ ജ്യോതിർല്ലിംഗം നില്ക്കുന്ന സ്ഥലത്ത് സുമനോഹരമായ ഒരു ക്ഷേത്രം നിർമ്മിച്ച് പൂജാദികർമ്മങ്ങൾ വിധിയാംവണ്ണം ഏർപ്പെടുത്തി. ആ ക്ഷേത്രത്തിൽനിന്നു നാതിദൂരമായ ഒരിടത്ത് “കാലടി”യെന്ന പേരിൽ ഒരു വിപ്രഗ്രാമമുണ്ടായിരുന്നു. അവിടെ വിദ്യാധിരാജനെന്ന ഒരു മഹാ പണ്ഡിതൻ നിവസിച്ചിരുന്നു. അദ്ദേഹത്തിന്നു ശിവഗുരുവെന്ന പേരിൽ ഒരു പുത്രൻ ജനിച്ചു. ആ ശിവഗുരുവിന്റെ മകനായി ശാലിവാഹാബ്ദം 710-ൽ വെളുത്ത ദശമി നാളിൽ ഭഗവാൻ ശ്രീശങ്കരൻ പിറന്നു. ഭഗവാൻ പിറന്നപ്പോൾതന്നെ അദ്വൈതമതവിരോധികളായ ബൌദ്ധരുടെ മുഖകമലങ്ങൾ വാടിപ്പോയി; ശ്രുതിമാതാവിന്റെ മുഖസരോജം ആനന്ദനിർഭരമായ മന്ദഹാസത്താൽ വികസിതമായി. ശ്രീ വ്യാസമഹർഷിയുടെ മാനസാരവിന്ദം വികചീഭവിക്കുകയും ചെയ്തു. അദ്വൈതമതസ്ഥാപനത്താൽ നിഖിലഭുവനത്തിന്നും ശർമ്മിനെ [മംഗളത്തെ] വിധാനം ചെയ്യുന്നവനാവും, ശിവന്റെ മൂർത്തപ്രസാദമായ തന്റെ മകനെന്ന വിചാരത്താൽ പിതാവ്, “ശങ്കര”നെന്ന സുമംഗളനാമധേയം സ്വപുത്രന്നു നൽകി.

അധികം താമസിയാതെതന്നെ വിഷ്ണു വായു വഹ്നി വിധാതാക്കൾ പത്മപാദ—ഹസ്താമലക—തോടക—മണ്ഡനാഖ്യന്മാരായ ദ്വിജന്മാരായി പിറന്നു. വരുണൻ ചിത്സുഖനെന്ന പേരോടും വാചസ്പതി ആനന്ദഗിരിയെന്ന പേരോടും ഭൂജാതരായി. അങ്ങിനെ മററ് ദേവന്മാരും ഭൂമിയിൽ വന്നു പിറന്നു. ബ്രഹ്മപത്നിയായ സരസ്വതീദേവി ദുർവ്വാസഃശാപം നിമിത്തം ഉഭയഭാരതിയെന്ന പേരോടെ പിറക്കുകയും മണ്ഡനപത്നീപദമലങ്കരിക്കുകയും ചെയ്തു.

ശിവാവതാരത്വംകൊണ്ട് മൂന്നു വയസ്സാകുമ്പോഴേക്ക് തന്നെ ശ്രീശങ്കരൻ സകല പുരാണ കാവ്യേതിഹാസങ്ങളിലും നൈപുണ്യം സമ്പാദിച്ചു. നാലാം വയസ്സിലേക്ക് പദമൂന്നാൻ തുടങ്ങിയപ്പോഴേക്കും സ്വപിതാവ് ദിവംഗതനായി. അഞ്ചാം വയസ്സിൽ ശങ്കരൻ ഉപനീതനാവുകയും ഗുരുഗൃഹത്തിൽ പാർത്തുകൊണ്ട് സർവ്വജ്ഞപദവിയെ അചിരേണ നേടുകയും ചെയ്തു.

അക്കാലത്തൊരിക്കൽ മധുകരവൃത്തിയെ സ്വീകരിച്ച ശ്രീശങ്കരൻ സമവയസ്കന്മാരായ ഇതരവടുക്കളോടുകൂടി ഒരു ബ്രാഹ്മണഗൃഹത്തിൽ ഭിക്ഷാർത്ഥം ചെല്ലുകയും പരമദരിദ്രയായ അവിടുത്തെ കുടുംബിനി വടുക്കൾക്ക് ഭിക്ഷ നൽകാനൊന്നുമില്ലാതെ വിഷണ്ണയായി, ഒടുവിൽ ശങ്കരഭിക്ഷുവിന്നു ഒരു

നെല്ലിക്ക ഭിക്ഷയായേകുകയും ചെയ്തു. ആ ഗൃഹിണിയുടെ ശോച്യാവസ്ഥയെ കണ്ടറിഞ്ഞ കൃപാവാനായ ശ്രീശങ്കരൻ ആ ബ്രാഹ്മണീസദനത്തെ ലക്ഷ്മീകൃപാകടാക്ഷപാതാസ്പദമാക്കിച്ചെയ്തു

ഗുരുകുലനിവൃത്തനായ ശ്രീശങ്കരൻ, ഒരു ദിവസം തന്റെ അമ്മ പെരിയാറിൽ കുളിക്കാൻ പോയി വഴിയിൽ വെയിലത്ത് ക്ഷീണിച്ച് വീണതായി ഗ്രഹിച്ച് അമ്മയെ കൊണ്ടുവന്ന് താമരദളങ്ങളാൽ വീശി അമ്മയുടെ ക്ഷീണം തീർക്കുകയും കുളിക്കാനായി അത്രയും ദൂരം നടക്കാൻ വിഷമിക്കുകയായിരുന്ന അമ്മയുടെ സൌകര്യത്തിനുവേണ്ടി, പൂർണ്ണാനദിയെ മനോഹരപദ്യങ്ങളാൽ വാഴ്ത്തുകയും ആ നദിയെ സ്വഗൃഹാഭ്യാശത്തിൽകൂടി ഒഴുകിക്കുകയും ചെയ്തു.

ശങ്കരന്റെ ഏതാദൃശമായ അമാനുഷവൈഭവത്തേയും അനന്യസുലഭമായ പാണ്ഡിത്യത്തേയും കേട്ടറിഞ്ഞ കേരളദേശാധിപനായ രാജശേഖരപ്പെരുമാൾ അന്നൊരിക്കൽ ആ ദേവസന്നിഭനായ ബാലനെ കാണാൻ അവിടെ വന്നുചേരുകയും ശ്രീശങ്കരനെ സാഷ്ടാംഗപ്രണാമംചെയ്ത് സ്വപ്രണീതമായ മൂന്നു നാടകങ്ങൾ ശങ്കരനെ വായിച്ചുകേൾപ്പിക്കുകയും സന്തുഷ്ടനായ ശ്രീശങ്കരൻ അദ്ദേഹത്തെ ഇഷ്ടവരം നൽകിയനുഗ്രഹിച്ചയക്കുകയും ചെയ്തു.

ഒരിക്കൽ ശങ്കരദർശനാർത്ഥം ഉപമന്യുഗൌതമദധീചിപ്രമുഖന്മാരായ ഋഷിപ്രവരന്മാർ അവിടേക്കെഴുന്നെള്ളുകയും ശ്രീശങ്കരമാതാവായ ആര്യാദേവി അവരെ യഥോചിതം സല്ക്കരിച്ച് സ്വപുത്രനു എത്ര ആയുസ്സുണ്ടെന്നു അവരോട് സപ്രശ്രയം ആരായുകയും ചെയ്തു. "എട്ട് വർഷങ്ങളുടെ ഒപ്പം എട്ടും കൂടിച്ചേർന്ന് ആകെ പതിനാറ് വത്സരമാണ് ശങ്കരന്റെ ആയുസ്സെ"ന്ന് ഗൌതമർഷി അരുളിച്ചെയ്തു. അതിനുശേഷം അവരെല്ലാം ചേർന്ന് തിരിച്ചുപോയി. ശോകപരീതമാനസയായിത്തീർന്ന സ്വമാതാവിനെ ശ്രീശങ്കരൻ സാന്ത്വവാക്കുകളാൽ പിന്നീട് സമാധാനിപ്പിച്ചു.

സംന്യാസനേച്ഛുവായ ഭഗവത്പാദർ സ്വമാതാവിന്റെ അനുമതി ലഭിക്കുന്നതിനുവേണ്ടി ഒരു ദിവസം നദിയിൽ കുളിക്കാൻ പോവുകയും ഒരു മുതല അദ്ദേഹത്തിന്റെ കാലിൽ പിടികൂടുകയും ചെയ്തു. ശങ്കരൻ അമ്മയെ വിളിച്ചു നിലവിളിച്ചു. വിളികേട്ട് അമ്മ ഓടിയെത്തി. "അമ്മേ! ഈ മുതല എന്നെ വിടുന്നേ ഇല്ല. എന്നെ വെള്ളത്തിലാഴ്ത്താൻ പോവുകയാണ്. അമ്മ എനിക്ക് സംന്യസനാനുമതിയേകുമെങ്കിലേ ഈ ദുഷ്ടൻ എന്നെ വിടുകയുള്ളു" എന്നു ശങ്കരൻ ഉറക്കെ നിലവിളിച്ചു പറഞ്ഞു. ഇതികർത്തവ്യതാമൂഢയായ മാതാവ് "ജീവിച്ചു കിട്ടിയാൽ, സംന്യസിച്ചെങ്കിൽതന്നെ, വല്ലപ്പോഴും കാണാൻ കഴിയുമല്ലോ" എന്നു വിചാരിച്ച് മകനു സംന്യസനാനുജ്ഞ നൽകി. മകൻ മുതലയുടെ പിടിയിൽനിന്നും വിമുക്തനായി വെള്ളത്തിൽനിന്നു കയറിവരികയും, അമ്മയെ ബന്ധുക്കൾക്കേല്പിച്ച് സ്വഗൃഹത്തിൽനിന്നും സംന്യസനാർത്ഥം ഇറങ്ങാനുദ്യുക്തനാവുകയും ചെയ്തു.

പെരിയാറിന്റെ തീരത്തിൽ ഒരു ശ്രീകൃഷ്ണക്ഷേത്രമുണ്ടായിരുന്നു. വർഷകാലത്ത് ക്ഷേത്രത്തിന്നകത്തും വെള്ളം അടിച്ച്കയറി പലപ്പോഴും വലിയ ദ്രോഹം ശ്രീകൃഷ്ണവിഗ്രഹത്തിന്ന് തന്നെ വന്നുചേരുക പതിവായിരുന്നു. അതുകൊണ്ട്, ശ്രീശങ്കരൻ സംന്യസനാർത്ഥം യാത്രയ്ക്കിറങ്ങിയ ഘട്ടത്തിൽ ആ ക്ഷേത്രത്തിൽനിന്നും ഒരശരീരവാക്കു ഇങ്ങിനെ കേൾക്കുമാറായി!

"ദൂരത്തിലുള്ള നദിയെക്കൃപയാൽ ഭവാനി-
ങ്ങെത്തിച്ചി;തി,ന്നിതലമാലകളാൽ നിതാന്തം
നൽകുന്നു പീഡനമെനിക്കു കുമാര! പോക-
യല്ലീ ഭവാനിവിടെ വാഴ്വതെനിക്കസാധ്യം."

അശരീരിണിയായ ആ വാക്ക്കേട്ട ശ്രീശങ്കരൻ ആ കൃഷ്ണവിഗ്രഹത്തെ സ്വകരകമലങ്ങൾകൊണ്ടു പൊക്കിയെടുത്ത് നദീബാധയില്ലാത്തൊരിടത്ത് കൊണ്ടുപോയി പ്രതിഷ്ഠിച്ച്, ആ യശോദാനന്ദനനെ വീണ്ടുകൂപ്പി, ഏകാകിയായി നിബിഡാരണ്യപ്രദേശങ്ങളെ അഭിമുഖീകരിച്ച് യാത്ര പുറപ്പെട്ടു. വഴിയിൽ രേവാനദീതീരത്തിലുണ്ടായിരുന്ന ശ്രീഗോവിന്ദപൂജ്യപാദരുടെ ആശ്രമാരണ്യത്തിൽ പ്രവേശിക്കുകയും ഗോവിന്ദനാഥമുനി തപസ്സ് ചെയ്യുകയായിരുന്ന ഒററച്ചാൺമാത്രം മുഖവിസ്തൃതിയുള്ള ഗുഹാഭ്യന്തരത്തിൽ ആ പൂജ്യചരണങ്ങളെ വിവിധസ്തവങ്ങളാൽ വാഴ്ത്തിക്കൊണ്ട് നിലക്കൊള്ളുകയും ചെയ്തു.

പെട്ടന്നു സമാധിവ്യുത്ഥിതനായ ആ മഹർഷി "നീയാര്" എന്ന് ശ്രീശങ്കരനോട് ചോദിച്ചപ്പോൾ "ചിദാനന്ദരൂപനായ ശിവനാണു ഞാൻ" ഇത്യാദി വാക്യങ്ങളാൽ ശങ്കരൻ പ്രത്യാഖ്യാനംചെയ്തു. കാർത്തവീര്യ്യം ഭൂമിയിൽ അവതരിച്ച സാക്ഷാൽ കൈലാസനാഥനായ ശ്രീശിവൻതന്നെയാണ് അവിടെ വന്നിരിക്കുന്നതെന്നു മനസ്സിലാക്കിയ ഗോവിന്ദനാഥമുനി ശങ്കരന്നു സ്വശിഷ്യത്വം നൽകി തത്ത്വമസ്യാദി മഹാവാക്യങ്ങളാൽ, ആചാരമെന്ന നിലയ്ക്ക്, സംന്യാസദീക്ഷയേകിയനുഗ്രഹിച്ചു.

കുറച്ച് നാളുകൾക്കുശേഷം രേവാനദിയിൽ ഗംഭീരമായ ഒരു വെള്ളപ്പൊക്കമുണ്ടായി; അയൽ ഗ്രാമങ്ങളെയെല്ലാം വെള്ളം കടന്നാക്രമിക്കാൻ പുറപ്പെട്ടു. ഭയാക്രാന്തരായ ജനങ്ങളെ രക്ഷിക്കുന്നതിന്നായ് ശ്രീശങ്കരൻ ഉറച്ചു. സ്വഗുരുവായ ഗോവിന്ദനാഥാചാര്യ്യർ സാമാധിസ്ഥനാണെന്നതു കണ്ടറിഞ്ഞ ഭഗവത്പാദർ മന്ത്രപൂർവ്വം ഒരു കിണ്ടിയിൽ ആ വെള്ളം മുഴുവനും ആവാഹിച്ചെടുത്തു ആ പ്രതിസന്ധിഘട്ടത്തിൽനിന്നും ജനങ്ങളെ രക്ഷിച്ചു. സമാധിയുണർന്നപ്പോൾ വിവരമറിഞ്ഞ ഗോവിന്ദനാഥാചാര്യ്യർ, സ്വശിഷ്യൻ യോഗസിദ്ധിയേയുമണഞ്ഞതായി ഗ്രഹിച്ച് നിതരാംഹൃഷ്ടാത്മാവായി, ഇങ്ങിനെ അരുളിച്ചെയ്തു —

"നീയൊരുത്തമപുമാൻ; തവ നേരാ-
യില്ല മററാരുവനും നിഖിലജ്ഞ!
ഉദ്ധരിക്കുക ജഗ,ത്തനവദ്യ-
ഗ്രന്ഥനിർമ്മിതികളാലെനി വേഗാൽ.

സ്വച്ഛയാം സുരസരിത്തടകേകം
ചന്ദ്രശേഖരപുരത്തിലയേ! നീ
ചെല്ലുകിൽ പരമനുഗ്രഹവഷം
തൂകിടും ഝടിതി ശൈലകുമാരി."

എന്നൊക്കെ ചൊന്നനുഗ്രഹിച്ച് ശങ്കരനെ ഗോവിന്ദനാഥമുനി കാശിയിലേക്ക് പുറപ്പെടാൻ ഉപദേശിച്ചു.

ശ്രീശങ്കരൻ കാശിയിൽ പാക്കുകയായിരുന്നപ്പോൾ ചോളദേശസ്ഥനായ ഒരു ബ്രാഹ്മണകുമാരൻ അദ്ദേഹത്തെ സാഷ്ടാംഗം പ്രണമിച്ച് ബ്രഹ്മവിദ്യോപദേശത്തിന്നു ഭഗവാനോടത്ഥിച്ചു. അദ്ദേഹമാണ് സനന്ദനാഖ്യനായ പത്മപാദാചാര്യ്യർ. ഭഗവാൻ ശങ്കരൻ സനന്ദനനെ ശിഷ്യനായി സ്വീകരിച്ചു. തുടന്ന് ചിത്സുഖൻ, ആനന്ദഗിരി തുടങ്ങിയ വേറെയും കുറെ ശിഷ്യന്മാരും ഭഗവാന്നു അവിടെ ഉണ്ടായ്‌വന്നു.

ഒരു ദിവസം ശിഷ്യരൊപ്പം ഗംഗാസ്നാനാത്ഥം പുറപ്പെട്ട ആ യതിശ്രേഷ്ഠൻ നാല് നായ്ക്കളോടുകൂടി തന്റെ നേക്ക് വരികയായിരുന്ന ഒരു ചണ്ഡാളനെ ദശിക്കുകയും വൃത്തിഹീനനായ അവനോടു ദൂരെ മാറാൻ ആജ്ഞാപിക്കുകയും ചെയ്തു. ചണ്ഡാളൻ ഉടനെ ഇങ്ങിനെ പ്രത്യാഖ്യാനം ചെയ്തു: "ഭഗവൻ! അദ്വിതീയവും അസംഗവും സത്യജ്ഞാനസുഖരൂപവും അഖണ്ഡവുമാണ് ബ്രഹ്മതത്വമെന്നു വേദാന്തം ഉദ്ഘോഷിക്കേ, അങ്ങയുടെ ഈ ഭേദബുദ്ധി എന്നെ അത്യധികം ആശ്ചര്യപ്പെടുത്തുന്നു. ദൂരം പോകാൻ അങ്ങ് പറഞ്ഞുവല്ലോ, അത് ദേഹത്തെ ഉദ്ദേശിച്ചോ ദേഹിയെ ഉദ്ദേശിച്ചോ അങ്ങ് പറഞ്ഞത്? ദേഹമാണെങ്കിൽ അത് എവക്കും അന്നമയംതന്നെയല്ലേ? സാക്ഷിയ്ക്കും സാക്ഷിയായ ദേഹിയെയാണെങ്കിൽ അത് ഒന്നല്ലാതെ രണ്ടുണ്ടോ? രണ്ട് തരത്തിലായാലും അങ്ങ് പറഞ്ഞത് കേവലം അയുക്തംതന്നെയാണ്." ഗംഭീരമായ ഈ പ്രതിവചനം കേട്ടപ്പോൾ ആചാര്യ്യർ ഉടനെ ഇങ്ങിനെ അരുളിച്ചെയ്തു:—'അങ്ങ് പറഞ്ഞതെല്ലാം സത്യംതന്നെ. ആത്മവിത്തായ അങ്ങയുടെ വാക്കിനാൽ "നീ അന്ത്യജനാണ്" എന്ന ഭേദബുദ്ധിയെ ഞാൻ സന്ത്യജിക്കുന്നു." എന്നിപ്രകാരം പ്രത്യാഖ്യാനം ചെയ്തുകൊണ്ടിരിക്കേത്തന്നെ വേദചതുഷ്ടയയുക്തനായ സാക്ഷാൽ വിശ്വേശ്വരനെ മുന്നിൽ കാണുമാറായി! ആ ചണ്ഡാളൻ മററാരുമല്ലായിരുന്നു. ശ്രീശിവനെക്കണ്ടപ്പോൾ ഭക്തിപുളകിതഗാത്രനായി ശ്രീ ശങ്കരൻ വീണു നമിച്ച് സ്തുതിക്കുകയും ആ കൈലാസനാഥൻ ശങ്കരനെ അനുഗ്രഹിച്ച് സൂത്രഭാഷ്യം രചിക്കാനായി നിർദ്ദേശിച്ച് മറയുകയും ചെയ്തു. പിന്നീട് ആ യതിപുംഗവൻ ജാഹ്നവിയിൽ ചെന്നു ആഹ്നികവിധി നടത്തി മടങ്ങി, സൂത്രഭാഷ്യം രചിക്കാൻ ആരംഭിച്ചു.

കാലം കുറച്ച് കഴിഞ്ഞു. ശങ്കരൻ ഭാഷ്യരചനാനന്തരം ബദരിയിൽ ചെന്നു തന്റെ ശിഷ്യന്മാരെ സൂത്രാദിഭാഷ്യങ്ങൾ പഠിപ്പിക്കാനായി പുറപ്പെട്ടു. അവിടെ അദ്ദേഹത്തിന്നു പരഃശതം അന്തേവാസികളുണ്ടാവാനിടവന്നു. അവരിലെല്ലാംവെച്ച് സനന്ദനൻ അദ്ദേഹത്തിന്നു അതിമാത്രം പ്രേമഭാജനമായി. അത് നിമിത്തം ഇതരശിഷ്യന്മാർ സനന്ദനന്റെ പേരിൽ അസൂയാലുക്കളായ്ത്തീൎന്നു. സനന്ദനന്റെ ലോകോത്തരമായ ഗുണശാലിത്വത്തേയും അന്യദുർല്ലഭമായ ഭക്തിവിശേഷത്തേയും ഒന്നു കാട്ടിക്കൊടുക്കണമെന്നുവെച്ച്, ഒരിക്കൽ ഭഗവാൻ ഗംഗാനദിയുടെ ദക്ഷിണകൂലത്തിൽ നില്ക്കുകയായിരുന്ന സ്വശിഷ്യന്മാരെ ഉത്തരകൂലത്തിൽനിന്നു പൊടുന്നനെ വിളിച്ചു. ഓരോരുത്തരും തോണി തിരഞ്ഞു അങ്ങുമിങ്ങും ഓടിനടന്നപ്പോൾ തരണസാധനാഭാവത്തിൽ സനന്ദനൻ അതിമാത്ര ഗുരുഭക്തിയാൽ ഒന്നുമാലോചിക്കാതെ ഗംഗാജലത്തിലേക്ക് പ്രവേശിച്ചു. ഗുരുചരണൈകശരണനായ അദ്ദേഹം വെള്ളത്തിൽ ആണ്ടു പോകാതിരിക്കുന്നതിന്നായി ഭഗവതി ഭാഗീരഥി തത്പദന്യാസാൎത്ഥം പത്മങ്ങളെ ജലോപരി ഉദ്ഗമിപ്പിക്കുകയും അവയിൽ സ്വപദങ്ങളെ വിന്യസിച്ചുകൊണ്ട് സനന്ദനൻ ഗുരുസന്നിധിയിൽ ദ്രുതതരം എത്തിച്ചേരുകയും ചെയ്തു. അപ്പോൾ ഭഗവാൻ സ്വശിഷ്യനെ അതിപ്രീതിപൂൎവ്വം ആശ്ലേഷിച്ചുകൊണ്ടു അവന്നു പത്മപാദനെന്ന സംജ്ഞയെ പ്രദാനംചെയ്തു.

പിന്നീട് ഭഗവാൻ ഗംഗാതീരവാസികളായ അദ്വൈതസിദ്ധാന്തവിരോധികളെ മുഴുവനും വാദത്തിൽ തോല്പിച്ച് സ്വസിദ്ധാന്തത്തെ സ്ഥാപിച്ച് അവരെ സ്വകീയാന്തേവാസികളാക്കിത്തീൎത്തു.

ഒരിക്കൽ ഭഗവാൻ ശങ്കരൻ സ്വശിഷ്യന്മാരെ ബ്രഹ്മസൂത്രഭാഷ്യം പഠിപ്പിക്കുകയായിരുന്നപ്പോൾ സാക്ഷാൽ ദ്വൈപായനമുനി ഒരു വൃദ്ധബ്രാഹ്മണവേഷധാരിയായി അവിടെച്ചെന്നു ബ്രഹ്മസൂത്രത്തിലെ ഏതെങ്കിലും ഒരു സൂത്രത്തിന്റെ സൂത്രകാരാശയം വ്യക്തമാക്കാനായി ശ്രീശങ്കരനോട് ആവശ്യപ്പെട്ടു. ഭഗവാൻ “തദന്തരപ്രതിപത്തൌ രംഹതി സംപരിഷ്വക്തഃ പ്രശ്നനിരൂപണാഭ്യാം” എന്ന സൂത്രാൎത്ഥം വിവരിച്ചുകൊടുത്തു. തുടൎന്നു പാരാശൎയ്യനും ഭഗവാനും തമ്മിൽ കടുത്ത വാദവിവാദം നടക്കുകയും ഒടുവിൽ സന്തുഷ്ടനായ വേദവ്യാസമഹൎഷി ആചാൎയ്യരേയും തത്ഭാഷ്യത്തേയും പ്രശംസിക്കുകയും പതിനാറ് സംവത്സരത്തെ ആയുസ്സുകൂടി ശങ്കരന്നു അനുഗ്രഹിച്ചേകുകയും ചെയ്തുകൊണ്ട് അവിടെത്തന്നെ അന്തൎദ്ധാനം ചെയ്തു.

പിന്നീട് ദിഗ്വിജയത്തിന്നായി പുറപ്പെട്ട യതിചക്രവൎത്തിയായ ശ്രീശങ്കരൻ പ്രയാഗയിലെ പരമപാവനിയായ ത്രിവേണിയിൽ സ്നാനംചെയ്തു കുമാരിളഭട്ടനെ കാണാനായിറങ്ങി. അദ്ദേഹമാകട്ടെ ഗുരുദ്രോഹപ്രസക്തമായ ദോഷത്തെ അപാകരിക്കാനായി ഉമിത്തീയിൽ പ്രവേശിച്ച അവസരമായിരുന്നു അതു. അദ്ദേഹത്തിന്നു ഭഗവാൻ സ്വഭാഷ്യം കാട്ടിക്കൊടുത്തു. ഭാഷ്യംനോക്കി തുഷ്ടചേതസ്സായ്ത്തീൎന്ന കുമാരിളൻ ഇങ്ങനെ പറഞ്ഞു: “ഞാൻ ഇന്നു ഈ തുഷാഗ്നിയിൽ പ്രവേശിച്ചില്ലായിരുന്നുവെങ്കിൽ ഭാഷ്യത്തിലെ ഈ പ്രഥമാദ്ധ്യായത്തിന്നുതന്നെ എണ്ണായിരം വാൎത്തികങ്ങൾ നിൎമ്മിച്ചേനേ.” അദ്ദേഹം തുടൎന്നു: “അതിരിക്കട്ടെ! എന്റെ പൂൎവ്വാൎജ്ജിതപുണ്യവിശേഷംകൊണ്ടാണ് ഇന്നു അങ്ങയെ കാണാനിടവന്നത്. അതുകൊണ്ട് അല്ലയോ ബ്രഹ്മൻ! താരകമായ ആ ബ്രഹ്മത്തെ എനിക്ക് ഉപദേശിച്ചുതന്ന് എന്നെ കൃതാൎത്ഥനാക്കിയാലും! മണ്ഡനനെന്ന് പേരായി കൎമ്മശാസ്ത്രനിരതനായ ഒരു മഹാപണ്ഡിതൻ എന്റെ ശിഷ്യനായുണ്ട്. വല്ല വിധേനയും അവനെ സ്വായത്തീകരിച്ച് ഇതിന്നു വാൎത്തികങ്ങൾ അവനെക്കൊണ്ട് നിൎമ്മിപ്പിച്ചാലും! പിന്നീട് ഭഗവാൻ കുമാരിളനെ കൃതാൎത്ഥീകരിച്ച് യോഗസിദ്ധിയാൽ നഭഃപഥത്തിലൂടെ നൎമ്മദാതീരത്തിൽ ലസിച്ചിരുന്ന മാഹിഷ്മതീനഗരിയെ പ്രാപിച്ചു. അവിടെ മണ്ഡനപത്നിയായ ഉഭയഭാരതിയെ സാക്ഷീകരിച്ചുകൊണ്ട് മഹാകൎമ്മഠനായ മണ്ഡനമിശ്രനുമായി ഏഴ് ദിവസം വാദം നടത്തി. വാദത്തിൽ സ്വഭൎത്താവ് പരാജിതനായെന്നു കണ്ട്, ദുൎവ്വാസഃശാപമോക്ഷാൎത്ഥം ഭൂലോകഗതയായ സാക്ഷാൽ സരസ്വതീദേവിയായ ഉഭയഭാരതി സസംഭ്രമം ബ്രഹ്മലോകത്തേക്കു പോകാൻ പുറപ്പെട്ടപ്പോൾ അരണ്യദുൎഗ്ഗാമന്ത്രംകൊണ്ടു അവളെ ഭഗവാൻ തടഞ്ഞുനിൎത്തുകയും അങ്ങിനെ സരസ്വതിയെക്കൂടി ജയിക്കാനുള്ള തന്റെ അഭിലാഷം പ്രകടമാക്കുകയും ചെയ്തു. “മുമുക്ഷുവായ ഒരാൾ ജ്ഞാനോദയംവരെ ശ്രൌതസ്മാൎത്തകൎമ്മങ്ങൾ ചെയ്യേണ്ടതാണെ”ന്നു മാത്രമാണ് ജൈമിനിയുടെ ആന്തരാശയമെന്നു ഭഗവാൻ മണ്ഡനനെ പിന്നീട് ധരിപ്പിച്ചു. വിശ്വാസാൎത്ഥം മണ്ഡനൻ ജൈമിനിയെ മനസാ ധ്യാനിക്കുകയും ഉടൻതന്നെ ജൈമിനി പ്രത്യക്ഷപ്പെട്ട്, “ആചാൎയ്യോക്തം സത്യംതന്നെ”യെന്നു സമ്മതിച്ചു മറയുകയും ചെയ്തു. തുടൎന്നു ഉഭയഭാരതിയുമായി നടത്തിയ വിവാദത്തിൽ കാമശാസ്ത്രസംബന്ധിയായ ഒരു പ്രശ്നം ഉഭയഭാരതിയാൽ ഉന്നയിക്കപ്പെട്ടപ്പോൾ തദ്വിഷയകമായ ജ്ഞാനത്തിലും അവളെ പരാജിതയാക്കു

ന്നതിനുവേണ്ടി ഭഗവാൻ അമരുകരാജാവിന്റെ ശരീരത്തിൽ യോഗമാർഗ്ഗത്താൽ പ്രവേശിക്കുകയും കാമകലാവൈദഗ്ധ്യം നേടി തിരിച്ചുവന്നു ഉഭയഭാരതിയെ ജയിക്കുകയും ചെയ്തു. പിന്നീട് മണ്ഡനപണ്ഡിതൻ സംന്യാസദീക്ഷാപൂർവ്വം സുരേശ്വരാചാര്യരെന്ന പേരിൽ പ്രഖ്യാതനായ്തീൎന്നു.

കുറച്ച്കാലം കഴിയവേ, സുരേശ്വരാദി ശിഷ്യന്മാരോടുകൂടി ഭഗവാൻ ദക്ഷിണദിക്കിലേക്ക് യാത്ര ചെയ്കയും വഴിയിൽ മല്ലികാർജ്ജുനാഖ്യമായ പരമേശ്വരലിംഗത്തെ പ്രണമിച്ച് സ്തുതിക്കുകയും ചെയ്തു.

ഒരിക്കൽ ശ്രീശൈലപർവ്വതത്തിൽ സശിഷ്യനായി യതിവരൻ നിവസിക്കുകയായിരുന്നപ്പോൾ ഒരു കാപാലികൻ ഭഗവത്സന്നിധിയെ പ്രാപിച്ച് സ്വാഭീപ്സിതസിദ്ധ്യർത്ഥം ഭഗവാന്റെ തലയെ ആവശ്യപ്പെടുകയും ശ്രീശങ്കരൻ ആ അർത്ഥനയെ അംഗീകരിക്കുകയും ചെയ്തു. ദുരാത്മാവായ ആ കാപാലികൻ നിശിതമായ തന്റെ ഖഡ്ഗംകൊണ്ട് ഭഗവാനെ പ്രഹരിക്കാൻ പുറപ്പെട്ടപ്പോൾ യോഗബലത്താൽ ആ വിവരം അറിഞ്ഞ പത്മപാദൻ പ്രകടിതനൃസിംഹസ്വരൂപനായി തന്റെ ഖരതരനഖരങ്ങളാൽ കാപാലികന്റെ ഉരസ്സിനെ വിദാരണം ചെയ്തു. പിന്നീട് നൃസിംഹരൂപിയായ പത്മപാദനെ സാന്ത്വപ്പെടുത്തുന്നതിനായി ശ്രീശങ്കരൻ അനേക പദ്യങ്ങൾകൊണ്ട് വാഴ്ത്തി സ്തുതിച്ചു. ഉടനെതന്നെ പത്മപാദൻ സ്വപ്രകൃതിയെ അവലംബിച്ചു. തുടൎന്നു ഭഗവാൻ സ്വശിഷ്യസമേതം ഗോകർണ്ണാദി പുണ്യക്ഷേത്രങ്ങളിലേക്കു തീർത്ഥയാത്ര പുറപ്പെട്ടു. മൂകാംബികാക്ഷേത്രത്തിനടുത്തുവെച്ചു ഒരു ബ്രാഹ്മണിയുടെ മരിച്ച പുത്രനെ ഭഗവാൻ ഉജ്ജീവിപ്പിച്ചു. കാലം കുറച്ചുകൂടി നീങ്ങവെ, പ്രഭാകരപുത്രനായ ഹസ്താമലകനും ഭഗവാൻ സ്വശിഷ്യപദം നല്കി അനുഗ്രഹിച്ചു. അനന്തരം തുംഗഭദ്രാതീരത്തിലുള്ള ശൃംഗഗിരിയിൽ ശ്രീശാരദാംബയുടെ ഒരു ക്ഷേത്രം നിർമ്മിച്ചു അടുത്തുതന്നെ ഒരു മഠവും സ്ഥാപിച്ചു അവിടെ സുരേശ്വരാചാര്യരെ ഭഗവാൻ നിയോഗിച്ചു.

ഒരിക്കൽ ആചാര്യർ ശിഷ്യന്മാൎക്ക് ഭാഷ്യം പഠിപ്പിക്കാൻ പുറപ്പെട്ടപ്പോൾ "ഗിരി" എന്നു പേരായ മന്ദബുദ്ധിയായ തന്റെ ശിഷ്യൻ പാഠാർത്ഥം വന്നുചേരാൻ അല്പം വിളംബിച്ചു. ശിഷ്യന്റെ ആഗമനം പ്രതീക്ഷിച്ചു ഭഗവാൻ പാഠം ആരംഭിച്ചില്ല. അതു പൊറുക്കാൻ സാധിക്കാതെവന്ന പത്മപാദർ ശ്രീഗുരുപാദരോടു ഇങ്ങിനെ പറഞ്ഞു, "ഭഗവൻ! ഗിരിക്കുവേണ്ടി എന്തിനു താമസിക്കണം? മന്ദപ്രജ്ഞനായ അവൻ വന്നാലും വന്നില്ലെങ്കിലും എന്ത്?" പത്മപാദന്റെ അഖർവ്വമായ ആ ഗർവ്വത്തെ മനസ്സിലാക്കിയ ഭഗവാൻ ഗിരിനാമാവായ തന്റെ ശിഷ്യന് മനസാ അനുഗ്രഹിച്ചു. കുറച്ചുനേരത്തിനകം അവിടെ എത്തിച്ചേൎന്ന ഗുരുപാദപങ്കജഭ്രമരമായ ഗിരി ഗുരുകൃപയാൽ അറിയേണ്ടതൊക്കെ അറിഞ്ഞവനായി, അവിടെ സന്നിഹിതരായ എല്ലാവരേയും ആശ്ചര്യപ്പെടുത്തുമാറ് സർവ്വ വേദാന്തരഹസ്യത്തെ ശ്ലോകരൂപേണ ആ സദസ്സിൽ പ്രതിപാദനം ചെയ്തു. അസാധാരണമായ ആ ജ്ഞാനത്തേയും പ്രതിപാദനശൈലിയേയും കണ്ടു ചകിതചകിതനായ പത്മപാദൻ സ്വാഹങ്കാരത്തെ നിശ്ശേഷം വെടിഞ്ഞു സാഞ്ജലിബന്ധം ശ്രീഗുരുവെ ശരണം ഗമിച്ചു. ആ സദസ്സിൽവെച്ചു ഗിരി ചൊല്ലിയ തോടകവൃത്തനിബദ്ധങ്ങളായ ശ്ലോകങ്ങളാണ് പിന്നീട് തോടകം എന്ന പേരിൽ പ്രഖ്യാതമായത്. തദനന്തരം ആചാര്യനിദേശത്താൽ സുരേശ്വരാചാര്യർ "നൈഷ്കർമ്മ്യസിദ്ധി" എന്നുപേരായ ഒരു ഗ്രന്ഥം ആരചിച്ചു. അപ്രകാരംതന്നെ തൈത്തിരീയ ബൃഹദാരണ്യകോപനിഷത് ഭാഷ്യങ്ങൾക്ക് വാർത്തികങ്ങളും നിർമ്മിച്ചു. പത്മപാദർ ബ്രഹ്മസൂത്രഭാഷ്യത്തിനു "പഞ്ചപാദിക"എന്ന വൃത്തിയും, തുടൎന്നു വ്യാസസൂത്രങ്ങൾക്ക് വിജയഡിണ്ഡിമം എന്നു പേരായ ഒരു ടീകയും വിരചിച്ചു. മററു ശിഷ്യന്മാരും സ്വസ്വമതിവൈഭവാനുസാരം അനേകം ഗ്രന്ഥങ്ങൾ ഭഗവദനുജ്ഞയാൽ പ്രണയനംചെയ്തു.

ഒരിക്കൽ സ്വമാതാവിനാൽ സ്മരിക്കപ്പെട്ട ശ്രീശങ്കരൻ കാലടി ഗ്രാമത്തിൽ എത്തിച്ചേൎന്നു. ജരാജീർണ്ണയായ മാതാവിന്റെ ഇച്ഛയനുസരിച്ചു അമ്മയ്ക്കു ഭഗവാൻ ഉപദേശം നല്കി. അങ്ങിനെ ആര്യാദേവി നശ്വരമായ പാഞ്ചഭൌതികശരീരത്തെ ത്യജിച്ചു സ്വസ്വരൂപത്തിൽ നിമഗ്നയായിത്തീൎന്നു. മാതാവിന്റെ ഔർദ്ധ്വദൈഹികം നടത്തുന്നതിനായി തന്റെ ബന്ധുവർഗ്ഗത്തെ ശ്രീശങ്കരൻ വിളിച്ചപ്പോൾ, സംന്യാസിക്കു മാതാവിന്റെ സംസ്കാരകർമ്മം ചെയ്യാൻ അർഹതയില്ലെന്നു പറഞ്ഞു അവർ ഭഗവാനെ സഹായിക്കാൻ വിസമ്മതിച്ചു. അപ്പോൾ ഭഗവാൻ തന്റെ ബന്ധുക്കളെ ഇങ്ങിനെ ശപിച്ചുപോലും, "ഇന്നു മുതൽ നിങ്ങൾ വേദാനർഹന്മാരും വഹ്നിസംസ്കാരശൂന്യന്മാരായ ശൂദ്രാചാരന്മാരുമായി ഭവിച്ചാലും." ശാപാനന്തരം യൌഗികബലത്താൽ വ്യോമമാർഗ്ഗേണ ഭഗവാൻ ശൃംഗേരിയിൽ ചെന്നുചേൎന്നു. ശാപഫലമായി ഇന്നും കാലടിയിലെ ബ്രാഹ്മണർ വേദാനർഹന്മാരാണെന്നു പറയപ്പെടുന്നു.

പിന്നേയും കുറച്ചുനാൾ കഴിഞ്ഞപ്പോൾ പ്രധാന ശിഷ്യനായ പത്മപാദൻ ഗുരുവിന്റെ അനുജ്ഞയോടുകൂടി ഒരു തീർത്ഥയാത്രക്കു പുറപ്പെട്ടു. മാർഗ്ഗമദ്ധ്യേ സ്വമാതുലഗൃഹത്തിൽ അദ്ദേഹം എത്തിച്ചേർന്നു. പ്രഭാകരമതാനുയായിയായ മാതുലൻ ആചാര്യരുടെ ഭാഷ്യവും ഭാഷ്യത്തിനു പത്മപാദൻ നിർമ്മിച്ച വൃത്തിയും കണ്ടു അസൂയാകലുഷിതചിത്തവൃത്തിയായിത്തീർന്നു. ഈ യാഥാർത്ഥ്യം മനസ്സിലാക്കാൻ കഴിയാതെ തന്റെ കയ്യിലുണ്ടായിരുന്ന ആ ഗ്രന്ഥക്കെട്ടുകളെല്ലാം മാതുലഗൃഹത്തിൽ ഏല്പിച്ചു പത്മപാദൻ രാമേശ്വരത്തേക്കു യാത്ര പുറപ്പെട്ടു. ആ അവസരത്തിൽ പ്രഭാകരമതത്തെ അടിച്ചുടക്കാൻ ശക്തമായ ആ വാർത്തികത്തേയും ഗ്രന്ഥക്കെട്ടിനേയും നശിപ്പിക്കുന്നതിനുവേണ്ടി പത്മപാദന്റെ അമ്മാമൻ സ്വന്തം ഗൃഹത്തിനു തീവെച്ചുകളഞ്ഞു എന്നാണ് കേൾക്കുന്നതു. രാമേശ്വരത്തിൽനിന്നുള്ള മടക്കയാത്രയിൽ പത്മപാദർ വീണ്ടും അമ്മാമനെ സമീപിച്ചു. അമ്മാമൻ സ്വന്തം ഗൃഹം എങ്ങിനേയോ തീപ്പിടിച്ചു നശിച്ചുപോയതായും കൂട്ടത്തിൽ ആ ഗ്രന്ഥക്കെട്ടുകളും ദഹിച്ചുപോയതായും സ്വഭാഗിനേയനെ അറിയിച്ചപ്പോൾ പത്മപാദർ അമ്മാമനെ ഇങ്ങിനെ സാന്ത്വനപ്പെടുത്തി, "അമ്മാമൻ വിഷാദിക്കരുത്. ഗ്രന്ഥം ദഹിച്ചുപോയെങ്കിലും എന്റെ ബുദ്ധിക്ക് ഒരു കോട്ടവും തട്ടിയിട്ടില്ല. ഞാൻ വീണ്ടും വാർത്തികം നിർമ്മിച്ചുകൊള്ളാം." ഇതു കേട്ടപ്പോൾ കപടകൂടജാലികനായ മാതുലൻ ബുദ്ധിമാന്ദ്യത്തെ ഉണ്ടാക്കത്തക്ക ഏതോ ഒരു വിഷദ്രവ്യം ഭക്ഷണത്തിൽ കലർത്തി പത്മപാദനു നല്കിയെന്നും തന്നിമിത്തം അദ്ദേഹം കുണ്ഠിതമതിയായിത്തീർന്നുവെന്നും പറയപ്പെടുന്നു. തദനന്തരം പത്മപാദർ ആചാര്യസ്വാമികളെ ദർശിക്കുന്നതിനുവേണ്ടി കേരളത്തിൽവന്നു സാഷ്ടാംഗപ്രണാമാനന്തരം തനിക്കു സംഭവിച്ച ഗ്രന്ഥദാഹം, ബുദ്ധിമാന്ദ്യം തുടങ്ങിയ എല്ലാ ദുരന്തവൃത്താന്തങ്ങളും ശ്രീഗുരുവെ ധരിപ്പിച്ചു അപ്പോൾ കരുണാസരസ്വാനായ ആചാര്യസ്വാമികൾ പത്മപാദന്റെ മതിജാഡ്യത്തെ കൃപാങ്കുരിതകടാക്ഷത്താൽ നിർമ്മാർജ്ജനംചെയ്തു. അങ്ങിനെ ഗുരുകൃപാബലത്താൽ അദ്ദേഹം വീണ്ടും ഭാഷ്യവൃത്തിയിൽ ഏർപ്പെട്ടു.

പിന്നെയൊരിക്കൽ രാജശേഖരപ്പെരുമാൾ ശ്രീശങ്കരനെ കാണാനായിവന്നു. സപ്രശ്രയം പ്രണമിച്ച് അടുത്തുനില്ക്കുകയായിരുന്ന രാജാവോട് ഭഗവാൻ ഇങ്ങിനെ കുശലപ്രശ്നംചെയ്തു. "അന്നൊരിക്കൽ എന്നെ വായിച്ചുകേൾപ്പിച്ച ആ നാടകങ്ങളുടെ നിലയെന്തായി?" അപ്പോൾ രാജാവ് ഇങ്ങിനെ പ്രതിവചിച്ചു: "ഭഗവൻ! ആ മൂന്നു നാടകങ്ങളും തീയിൽവീണു നശിച്ചുപോയി. എന്ത് ചെയ്യും? എന്റെ ശ്രമങ്ങളെല്ലാം വ്യർത്ഥങ്ങളായിത്തീർന്നു." തൽക്ഷണം ഭഗവാൻ തന്റെ അപ്രതിമപ്രതിഭാവിലാസത്തെ പ്രകടിപ്പിച്ചുകൊണ്ട് ആ മൂന്നു നാടകങ്ങളും മനഃപാഠം ചൊല്ലിക്കൊടുത്ത് എഴുതിപ്പിച്ചു. കൃതാർത്ഥനായ രാജാവാകട്ടെ, ആ ഗുരുരാജനോട് എന്തൊരു അഭിലാഷനിവൃത്തി ചെയ്താണ് താൻ ശ്രീശങ്കരനെ കൃതാർത്ഥീകരിക്കേണ്ടതെന്ന് ആരാഞ്ഞപ്പോൾ സന്തുഷ്ടനായ ഭഗവത്പൂജ്യപാദർ കാലടിഗ്രാമസ്ഥരായ ബ്രാഹ്മണരെ താൻ ശപിച്ച വൃത്താന്തം രാജാവിനെ ഗ്രഹിപ്പിക്കുകയും അവരെ അതേമട്ടിൽ വേദാഗ്നിബഹിഷ്കൃതന്മാരായ് തന്നെനിലനിർത്തണമെന്നു ആവശ്യപ്പെടുകയും അങ്ങിനെ തന്നെയാവാമെന്നു സമ്മതിച്ച് രാജശേഖരൻ സ്വരാജധാനിയിലേക്ക് സന്തുഷ്ടചേതസ്സായി തിരിച്ചുപോവുകയും ചെയ്തു.

കുറെ നാളുകൾക്ക്ശേഷം ഭഗവാൻ തന്റെ പരഃശതം ശിഷ്യന്മാരോടും സുധന്വാഖ്യനായ ഭൂപനോടുംകൂടി അദ്വൈതമതപ്രചരണാർത്ഥം വീണ്ടും പര്യടനത്തിന്നായി പുറപ്പെട്ടു. ശ്രുതിസമ്മതവും ന്യായസിദ്ധവുമായ സ്വമതപ്രതിപാദനത്താൽ ശൈവശാക്തവൈഷ്ണവ പാഞ്ചരാത്രവൈഖാനസ ഹൈരണ്യഗർഭ ചാർവ്വാകസൌഗത ബൌദ്ധസാംഖ്യ കാപില ക്ഷപണകാദ്യനേക മതാനുയായികളായ വാദിപ്രവരന്മാരെ വിജയിച്ചുകൊണ്ടും അവരെക്കൊണ്ടെല്ലാം വൈദികമതത്തെ അംഗീകരിപ്പിച്ചുകൊണ്ടും ഭഗവാൻ ദിഗ്വിജയം നടത്തി. പലരേയും വാദത്തിൽ തോല്പിച്ച കൂട്ടത്തിൽ ഭഗവാൻ അഭിനവഗുപ്തനെന്നു പേരായ ഒരു വിഖ്യാത മാന്ത്രികനേയും തോല്പിക്കുകയുണ്ടായി. ആ പരാഭവത്താൽ കോപാവിഷ്ടനും അസൂയാലുവുമായ് തീർന്ന ആ മാന്ത്രികരാജൻ ആഭിചാരികവിധിയാൽ ആചാര്യശരീരത്തിൽ ഭഗന്ദരമെന്ന വ്യാധിവിശേഷത്തെ ഉല്പാദിപ്പിച്ചു. അനേക വൈദ്യന്മാർ തങ്ങളാലാവുംവിധമെല്ലാം ചികിത്സിച്ചുനോക്കീട്ടും ആ വ്യാധി പ്രതിദിനം വർദ്ധിച്ചുവന്നതേയുള്ളു. ആഭിചാരകൃതമാണ് ആ രോഗമെന്നു സ്വശിഷ്യന്മാരെ ബോദ്ധ്യപ്പെടുത്തുന്നതിന്നായി ഭഗവാൻ ദേവഭിഷഗ്വരന്മാരെ മനസാ ധ്യാനിക്കുകയും അവർ ബ്രാഹ്മണവേഷധാരികളായിവന്നു ആ സത്യം ഭഗവച്ഛിഷ്യസദസ്സിൽ വെട്ടിത്തുറന്നു പറയുകയും ചെയ്തു. അതുകേട്ടപ്പോൾ നിതാന്തക്രുദ്ധനായ പത്മപാദൻ, ഭഗവാൻ തടുത്തിട്ടും കൂട്ടാക്കാതെ, വ്യാധിവിനാശകമായ മന്ത്രത്തെ ജപിക്കാൻ ആരംഭിച്ചു. ജപം ഫലിച്ചു. ഭഗവാന്റെ രോഗം ഉപശമം പ്രാപിക്കുകയുംഅഭിനവഗുപ്തൻ അതേ രോഗത്താൽ മൃതിയടയുകയും ചെയ്തു.

ഒരിക്കൽ ഗംഗാതീരത്തിൽ ഒരു സായംകാലത്തിൽ പരബ്രഹ്മചിന്ത ചെയ്തുകൊണ്ടു ഭഗവാൻ ഇരിക്കവേ, ശ്രീഗൌഡപാദർ തത്സന്നിധിയെ പ്രാപിച്ച് ആചാര്യരോടിങ്ങിനെ കുശലപ്രശ്നംചെയ്തു. “ഗോവിന്ദയതിയിൽനിന്ന് നീ സർവ്വവിദ്യകളും അധിഗമിച്ചിരിക്കുന്നുവല്ലോ. ആനന്ദസ്വരൂപമായ ബ്രഹ്മതത്ത്വത്തെ നീ ഗ്രഹിച്ചിരിക്കുന്നുവല്ലോ. നിന്റെ ശിഷ്യവർഗ്ഗം നിന്നെ ഭക്തിഭാവത്തോടെ പരിചരിച്ചുവരുന്നില്ലേ?” “ഭഗവദനുകമ്പയാൽ ഹേ ഭഗവൻ! ഒന്നും ദുർല്ലഭമായില്ല” എന്നു ആചാര്യർ മറുപടി പറഞ്ഞു. തത്കൃതങ്ങളായ ഭാഷ്യങ്ങളും മററും നോക്കി സന്തുഷ്ടനായ്തീർന്ന ഗൌഡപാദർ ഇഷ്ടമുള്ള വരം വരിച്ചാലും!” എന്നു ഭഗവാനോട് അരുളിച്ചെയ്തു. ഭഗവാൻ ശ്രീശങ്കരൻ “എന്നും ആത്മചിന്തനമാകുന്ന വരമേ എനിക്കാവശ്യമുള്ളൂ” എന്നു പറഞ്ഞതനുസരിച്ച് “അങ്ങിനെയാവട്ടേ” എന്നു അനുഗ്രഹിച്ച് ഗൌഡപാദമുനി അവിടെത്തന്നെ ഉടൻ അന്തർദ്ധാനം ചെയ്തു.

കുറച്ച് നാളുകൾക്കുശേഷം ഒരിക്കൽ ഗംഗയിൽ പ്രാതഃസ്നാനം ചെയ്യുകയായിരുന്നപ്പോൾ ഭഗവാന് ഇങ്ങിനെ ഒരു വാർത്ത കേൾക്കാനിടയായി:—“കാശ്മീരിൽ അതിമനോജ്ഞമായ ഒരു ശാരദാക്ഷേത്രമുണ്ട്. ആ ക്ഷേത്രത്തിൽ നാല് ഗോപുരദ്വാരങ്ങളുമുണ്ട്. ക്ഷേത്രമതിൽക്കെട്ടിന്നകത്തു ഒരു സിംഹാസനവും സ്ഥിതിചെയ്യുന്നു. ആ സിംഹാസനത്തിൽ പണ്ഡിതധൌരേയനായ സർവ്വജ്ഞന്നു മാത്രമേ കയറിയിരിക്കാൻ പാടുള്ളുവെന്നാണ് വ്യവസ്ഥ. കിഴക്ക്, പടിഞ്ഞാറ്, വടക്ക് ഈ മൂന്നുദിക്കുകളിൽനിന്നും വന്ന പണ്ഡിതാഗ്രേസരന്മാർ അതാതു ഭാഗത്തുള്ള ഗോപുരദ്വാരം തുറന്നു ആ സിംഹാസനത്തിലേറി സർവ്വജ്ഞത്വം സ്ഥാപിച്ചുകഴിഞ്ഞിരിക്കുന്നു. തെക്കെ ദിക്കിൽനിന്നു ഇന്നുവരെ ആരുംതന്നെ തെക്കെ ഗോപുരദ്വാരം തുറക്കാനോ ആ സിംഹാസനത്തിലേറാനോ ധൈര്യപ്പെട്ടിട്ടില്ല.” ഏതാദൃശമായ കിംവദന്തി കേട്ട് ഭഗവാൻ സ്വശിഷ്യന്മാരോടുകൂടി കാശ്മീരിലേക്ക് പുറപ്പെട്ടു ഉദ്ദിഷ്ടസ്ഥലത്തെത്തിച്ചേർന്നു. നേരെചെന്നു തെക്കെ നടവാതിൽ തുറക്കാനായി പുറപ്പെട്ടപ്പോൾ പരഃശതം വാദികൾവന്നു ഭഗവാനെ തടഞ്ഞുനിർത്തി വാദിക്കാനായി പുറപ്പെട്ടു. അലൌകികമതിവൈഭവശാലിയായ ഭഗവാൻ അവരെയെല്ലാം അനായാസേന തോല്പിക്കുകയും അവർ ആചാര്യചരണങ്ങളെ ശരണീകരിക്കുകയുംചെയ്തു; മാത്രവുമല്ല, അവർതന്നെ വാതിൽ തുറന്നുകൊടുക്കുകയും ആ യതിചക്രവർത്തിയോട് ഭദ്രാസനാരോഹണത്തിന്നു കൂപ്പുകൈകളോടെ അർത്ഥിക്കുകയുംചെയ്തു. ഭഗവാൻ സർവ്വജ്ഞപീഠം കയറാനാരംഭിച്ചപ്പോൾ അശരീരിണിയായ ഒരുവാക്ക് ഇങ്ങിനെ ക്ഷേത്രത്തിൽനിന്നു സ്പഷ്ടേന കേൾക്കുമാറായി: “ഹേ യതിവര! അങ്ങയുടെ സർവ്വജ്ഞത്വത്തിൽ ഒരു സന്ദേഹവുമില്ല; അനേകപണ്ഡിതന്മാരുമായ്ചെയ്ത വിവാദങ്ങളാൽ അപ്രതിമവും അത്ഭുതപൂർവ്വവുമായ അങ്ങയുടെ പാണ്ഡിത്യം ഞാൻതന്നെ കേട്ടറിഞ്ഞിട്ടുണ്ട്. പക്ഷേ ഇതിലേറിയിരിക്കാൻ സർവ്വജ്ഞത്വംമാത്രംപോരാ; നിതാന്തനിർമ്മലാചാരനുംകൂടിയാവേണ്ടതുണ്ട്. പരകീയശരീരത്തിൽ പ്രവേശിച്ച് അങ്ങ് പരഃശതം വിഷയസുഖങ്ങൾ അനുഭവിക്കുകയുണ്ടായിട്ടില്ലേ? അതുകൊണ്ട് എന്റെ ഭദ്രാസനാരോഹണസാഹസത്തിൽനിന്നു അങ്ങ് പിന്തിരിഞ്ഞാലും!” ഇതു കേട്ടപ്പോൾ ആചാര്യസ്വാമികൾ ഇങ്ങിനെ മറുപടി പറഞ്ഞു: “അംബ! ജന്മപ്രഭൃതി ഈ ശരീരം ധരിച്ചുകൊണ്ട് ഞാൻ ചെറുതായൊരു പാപംപോലും ചെയ്തിട്ടില്ല. അന്യദേഹം സ്വീകരിച്ച് വല്ല പാതകവും ചെയ്തിട്ടുണ്ടെങ്കിൽതന്നെ ഈ ശരീരത്തിന്നു അതുമായി എന്തു ബന്ധമാണുള്ളതു?” ഏതാദൃശവാക്യങ്ങളാൽ സരസ്വതീദേവിയെ സമാധാനിപ്പിച്ചുകൊണ്ടു ഭഗവാൻ ആ സിംഹാസനത്തെ അലങ്കരിച്ചു.

പിന്നീട് ശൃംഗേരി തുടങ്ങിയ ആശ്രമങ്ങളിൽ സുരേശ്വരാചാര്യർ തുടങ്ങിയ ശിഷ്യന്മാരെ മഠാധിപതികളാക്കി നിശ്ചയിച്ചതിന്നുശേഷം കൃതകൃത്യനായ ശങ്കരഭഗവത്പൂജ്യപാദർ ഏതാനും ശിഷ്യന്മാരോടുകൂടി ബദര്യാശ്രമത്തിൽ ചെന്നു അവിടെ കുറച്ചുനാൾ പാർത്തതിൽപിന്നെ മുപ്പത്തിരണ്ടാം വയസ്സിന്റെ അവസാനത്തിൽ ബ്രഹ്മേന്ദ്രമുഖ്യന്മാരുടെ പ്രാർത്ഥനയെ ആദരിച്ച്, വിധാതാവിനാൽ ദത്തഹസ്താവലംബനായി നിജസ്വരൂപത്തെ പ്രകടിപ്പിച്ചുംകൊണ്ട് ശ്രേഷ്ഠമായ തന്റെ വൃഷവാഹനത്തിലേറി നൈജധാമത്തിലേക്ക് ഗമിക്കുകയുംചെയ്തു.

“ശ്രുതിസ്മൃതിപുരാണാനാ-
മാലയം കരുണാലയം
നമാമി ഭഗവത്പാദ-
ശങ്കരം ലോകശങ്കരം.”

സന്തു മംഗളശതാനി.

---

# വിഷയാനുക്രമം





ഓം തത് സദ് ബ്രഹ്മണേ നമഃ

---

## ശ്രീ വിദ്യാരണ്യവിരചിതം

# ശ്രീമച്ഛങ്കരദിഗ്വിജയം

[ വൃത്താനുവൃത്തം ]

## ഒന്നാം സർഗ്ഗം. [ഉപോദ്ഘാതം]



*ശ്രീവിദ്യാതീർത്ഥനാം സർവ്വാ-
ത്മാവിനെ പ്രണമിച്ചു ഞാൻ
പ്രാചീനശങ്കരജയം
ചുരുക്കിച്ചൊല്ലുവൻ! സ്ഫുടം. (1)

അക്കൊച്ചുകണ്ണാടിയിൽ വിസ്തൃതേഭ-
കുംഭത്തെയും കണ്ടിടുമവ്വിധത്തിൽ
മദീയമാമീ ലഘുസംഗ്രഹത്തിൽ
വീക്ഷിക്കുവിൻ! ശാങ്കരവാക്യസാരം. (2)

സ്വാദേറിടും നന്മധുരത്തിനന്യ-
രസങ്ങളാൽ സ്വാദുതരിമ്പുകൂട്ടും;
ആമട്ടുതാൻ പ്രാക്കവിഹൃദ്യപദ്യ-
സംഘത്തിലെൻ രീതിയുമത്രയോജ്യം. (3)

കൈക്കൊള്ളണേ പ്രാക്കവിഗീതകീർത്തി-
യാണെങ്കിലും മത്കൃതി ഭാഷ്യകാരൻ;
പാലാഴിവാഴും സരസീരുഹാക്ഷൻ
വ്രജത്തിലെപ്പാലു കൊതിച്ചിതല്ലോ! (4)

സുധാബ്ധിയുടെ കൊച്ചുനീരുറവിൽനിന്നു-
മേന്തും സുധാ-
ധുരീമധുരഗീരിനാലുരഗരാജനെ
ത്താഴ്ത്തുവോൻ,
ജഗദ്ഗുരു, ശിവംകരൻ, മഹിതശങ്കരൻ-
തന്റെ നൽ-
പുകൾപ്പൊലിമ ഹൃദ്യമോതുവതിനായി
യതിപ്പു ഞാൻ. (5)

എണ്ദിക്തടഭേദി, ശങ്കരയതിക്ഷ്മാഭൃത്തു-
തൻ ഫുല്ലമാം-
പിച്ചിപ്പൂവിനൊഴും നവംപരിമളം തോല്ക്കും-
ഗുണശ്രേണികൾ?
എണ്ണിയുള്ളവ?...നെങ്കിലും കരുണതൻ-
പീയൂഷനീർക്കോളിലാ-
ണ്ടേന്തും ശ്രീഗുരുവിൻ കടാക്ഷനിരയിങ്ങേ-
കുന്നു വേണ്ടുംബലം. (6)

പൊൽത്താർമാനിനി തൻ സുനൃത്യവിരുതിൽ
സംമുഗ്ദ്ധരായ്, ധന്യരാം-
നല്ലോരെന്നു നടിച്ചു, ബോധരഹിതം
വാഴുന്ന ദുർവൃത്തരെ
വാഴ്ത്തിപ്പങ്കിലമെൻ വചസ്സു ഭഗവല്ലീലാ-
സമുദ്യദ്യശഃ-
കല്ലോലാമൃതധാരകൊണ്ടു കഴുകി-
സ്സംശുദ്ധമാക്കീടുവൻ! (7)

വന്ധ്യാസൂനു, ഖരീവിഷാണമിവപോൽ
പാഴായ രാജാക്കൾത-
ന്നൗദാര്യാദിഗുണങ്ങൾ വാഴ്ത്തി മലിന-
പ്പെട്ടുള്ളോരെൻവാക്കിനെ
ആചാര്യന്റെ സുകീർത്തിയായ നടിതൻ
ത്രൈലോക്യരംഗസ്ഥലീ-
നൃത്തത്തിങ്കലുതിർന്ന ചന്ദനകണം ചാർത്തി-
ക്കുളുപ്പിക്കുവൻ! (8)

തിങ്കൾക്കീറണി മൗലിതൻകൃപ ശരീരം പൂ-
ണ്ടോരാചാര്യർ തൻ-
പൂജ്യശ്ലാഘ്യതമം സുവാങ്മധുരസൂനൗഘ-
ത്തിനാലുത്തമം
ഈപ്രൗഢം നവകാളിദാസകവിതാ-
സന്താനസന്താനകം
നൽകട്ടേ! "സുമനസ്സ്"കൾക്കു സുതരാ"മാ-
മോദ"മവ്യാഹതം. (9)

---

* ആദ്യത്തെ മംഗളാചരണശ്ലോകംകൊണ്ട് കവി സർവ്വജ്ഞനായ ശിവനെ നമിച്ച് ചികീർഷിതത്തെ വെളിപ്പെടുത്തുന്നു. സ്വഗുരുവായ വിദ്യാതീർത്ഥന്റെ ശിവാവതാരത്വവും തന്മൂലകമായ്ത്തന്നെ സർവ്വജ്ഞത്വവും സൂചിതമാകുകയും ചെയ്തിരിക്കുന്നു. അഥവാ വിദ്യാതീർത്ഥനായ സർവ്വാത്മാവെന്നതുകൊണ്ട് ഭഗവാൻ ഭാഷ്യകാരനേയും പ്രണമിച്ചിരിക്കയാണ്.

സന്താനകം=കല്പവൃക്ഷം. സുമനസ്സുകൾ=വിദ്വാന്മാർ. [ദേവന്മാരെന്നും]. ആമോദം=സന്തോഷം—സുഗന്ധമെന്നും.

സാമോദം സുജനങ്ങളും, യമികളും, വിദ്വത്ത–
മുള്ളോർകളും
കീർത്തിച്ചീടുവൊരീമനോജ്ഞതരമാം
ദോഷോജ്ഝിതം സത്കൃതി
സർവ്വാലങ്കൃതയായ ഗോവുസഹസാ
മ്ലേച്ഛാദിയാൽ പോലണ–
ഞ്ഞേക്കാം വൈകൃതമിങ്ങു ദുഷ്ടവികളാം–
കാരുണ്യമററോർകളാൽ. (10)

അല്ലെങ്കിൽ ബഹുചിന്തയെന്തിനു? മഹാ–
ന്മാരുണ്ടു സൌജന്യമാ–
മാററിൽതന്നെ തുടിച്ചു നീന്തിയരുളും–
ദീനാർദ്രഹൃത്താണവർ,
അന്യന്മാരുടെ ചൊല്ലു മുത്തുമണിയായ്
കാണ്മോർ; തഥാ ശങ്കരൻ,
കാരുണ്യാംബുധി,യെൻെറ സദ്ഗുരുവിതിൽ
തോഷിക്കുവാനുണ്ടു, മേ. (11)

പുറപ്പെട്ടാരേതാൻ ചിലരഥ യതീന്ദ്രൻെറ
ഗുണകീ–
ർത്തനത്തിന്നായ്; തോററാരിരുവരി, തദ–
ദ്ധ്വത്തിലുമവർ;
പുറപ്പെട്ടേൻ ഞാനും ഹ ഹ ഹ! കരതാർ–
കൊണ്ടു ശശിയെ–
പ്പിടിക്കാനായോങ്ങും ശിശുവിനുസമം
സാഹസികനായ്! (12)

അവാക്കിന്നും വാചാലതപരമണയ്ക്കാൻ
സുചതുരം
പയഃപാരാവാരഭ്രമണപരവീചീ–
സുഖതരം
കടാക്ഷംമേന്മേലെൻ ഗുരുവരനണ-
യ്ക്കേണ; മതി,നേ–
തണയ്ക്കാനും പോരുംബല, മഘടിതേഷ്ട–
ങ്ങളെയുമേ. (13)

നൃത്തംവെക്കുന്നൊരദ്ധൂർജ്ജടിജടനടുവിൽ
പൊന്തിയേന്തുന്ന ഗംഗാ–
വീചീകോലാഹലത്തിൻ മദലഹരിയെ വെ–
ല്ലുന്ന വാഗ്വൈഭവംമേ
ജിഹ്വാസിംഹാസനത്തിൽ കനിവൊടരു–
ളണം പ്രീതിദം ഹന്ത! സാക്ഷാ-
ദദ്വൈതാചാര്യപാദസ്തുതികൃതസുകൃതോ
ദാരയാം ശാരദാംബ. (14)

"എങ്ങാചാര്യവരൻെറ സച്ചരിതു? മെ,ങ്ങീ
ക്ഷുദ്ര? ഞാൻ നേടിവെ–
ച്ചുള്ളെൻകീർത്തിയെ യെന്തിനിങ്ങിനെ പിടി–
ച്ചാഴ്ത്തുന്നു നീയാഴിയിൽ? "
എന്നോതിക്കുതികൊള്ളുമച്ചപലയാമെൻ
വാക്കിനെ ത്വൽസ്തുതി–
യ്ക്കേല്പിക്കുന്നു ബലാൽഗുരോ! കവികുലം, നിൻ
മാഹാത്മ്യമന്യാദൃശം ! (15)

ത്ര്യക്ഷൈകാക്ഷരവും, യങ്ങന്ത,മതുപോ–
ലൌണാദി, ദൂരാന്വയം
മററംകൊണ്ടു സുദുർഘടം വിഷമമാമേതാൻ
പദംകൊണ്ടഹോ !
കാവ്യം വാഴ്പ്പൊരുശബ്ദകോശരതർ തൻ
കൂട്ടത്തിലെൻ വാണിപോയ്–
പെട്ടേക്കാം ഹഹഹ! വേടർതൻനടുവിലാ
മാൻപേടപോൽ സാമ്പ്രതം. (16)

ഏതിൻനേതാവിവിടെ ഭഗവത്പാദ–
സംജ്ഞൻ മഹേശൻ,
ശൃംഗാരാദിപ്രമുഖരസമാംശാന്തിയെ–
ങ്ങുല്ലസിപ്പൂ,
ഏതജ്ഞാനക്ഷതിയരുളുംവ, ത,ക്കാവ്യ–
കർത്താവു ധന്യൻ
വ്യാസാഭൻ സത്കവി; യിതുപഠിച്ചീടു–
വോർ ധന്യധന്യർ. (17)

*ആദ്യസർഗ്ഗമുപോദ്ഘാതം;
ദ്വിതീയം ശാങ്കരോദ്ഭവം;
തൃതീയത്തിങ്കലോരോരോ
ദേവൻ തന്നവതാരവും; (18)

ചതുർത്ഥമെട്ടാംപ്രായത്തിൻ
മുമ്പെഴും പുണ്യസത്കഥ;
അഞ്ചിലോ, തദ്യോഗ്യമാകും
സംന്യാസപ്രാപ്തി ചിന്തനം; (19)

നെടുനാറംകൊണ്ടു ശുദ്ധാത്മ-
വിദ്യയ്ക്കേററുള്ളതാംക്ഷതി
തീർത്തു വീണ്ടും സുപ്രതിഷ്ഠ–
യതിന്നേകിയതാറിലും; (20)

** ഏഴിലാചാര്യർ തൻവ്യാസ–
ദർശനാത്മകമാം കഥ;
ആചാര്യമണ്ഡനകൃതം
വാദമെട്ടിങ്ക;ലൊമ്പതിൽ (21)

---

* "ചിന്താം പ്രകൃതസിദ്ധ്യർത്ഥാമുപോദ്ഘാതം പ്രചക്ഷതേ." പ്രതിപാദിക്കാനുദ്ദേശിച്ച വിഷയത്തെ ലാക്കാക്കിക്കൊണ്ടുള്ള ചിന്തയ്ക്കാണ് "ഉപോദ്ഘാത"മെന്നു പറയുന്നത്.

** "ആചിനോതി ച ശാസ്ത്രാർത്ഥമാചാരേ സ്ഥാപയത്യപി സ്വയമപ്യാചരേദ് യസ്തു സ ആചാര്യ ഇതിസ്മൃതഃ" എന്നാണ് ആചാര്യപദവ്യുല്പത്തി. ശാസ്ത്രാർത്ഥം ശരിയ്ക്കും ഗ്രഹിച്ച് സ്വയം ആചരിക്കുകയും മററുള്ളവരെക്കൊണ്ട് ആചരിപ്പിക്കുകയും ചെയ്യുന്നവനാണ് ആചാര്യൻ.

'കൃതേ തു ഭഗവാൻസത്യസ്ത്രേതായാംദത്ത ഏവച
ദ്വാപരേ ഭഗവാൻവ്യാസഃ കലൌ ശ്രീശങ്കരഃ സ്വയം'

ഇങ്ങിനെ ഓരോ യുഗത്തിലും ഓരോ ആചാര്യനുണ്ടായിട്ടുണ്ടെന്നാണ് അഭിജ്ഞമതം.

വാണീസാക്ഷികമായ് സ്വീയ–
സാർവ്വജ്ഞ്യസ്ഥാപനോദ്യമം;
പത്തിൽ കാമകലാജ്ഞാന–
ത്തിന്നായ് തൻ യോഗശക്തിയാൽ (22)

ഭൂപകായത്തിലുടംപുക്ക
ചെയ്തകേളീവിലാസവും;
സർഗ്ഗമേകാദശത്തിങ്ക–
ലുഗ്രഭൈരവ നിർജ്ജയം; (23)

ശിഷ്യരായ് തീൎന്നു പന്ത്രണ്ടിൽ
ഹസ്താമലകതോടകർ;
വാൎത്തികാന്ത ബ്രഹ്മവിദ്യാ–
പ്രചാരം പതിമൂന്നിലും; (24)

പതിന്നാലിൽ പത്മപാദ–
തീൎത്ഥയാത്രാദിരൂപണം;
പതിനഞ്ചിങ്കലാചാര്യ–
ജൈത്രയാത്രാകുതൂഹലം; (25)

പതിനാറിൽ മഹാത്മാവിൻ
ശാരദാപീഠവാസവും;
ഏവം ഷോഡശസൎഗ്ഗങ്ങൾ
കൊണ്ടു ചൊല്ലുന്നു തൽകഥ. (26)

ഒരിക്കൽ കേൾക്കിലും കാമ–
പ്രദം, കലിമലാപഹം,
തുടങ്ങാമക്കഥ ബുധ–
പ്രീത്യൎത്ഥം വാദസങ്കുലം. (27)

ദേവന്മാരേകദാ വെള്ളി–
ക്കുന്നിലദ്ദേവദേവനെ
*ഉപാസിച്ചാർ പൂൎവ്വശൈല–
ത്തിങ്കൽ ചന്ദ്രനെയെന്നപോൽ. (28)

'ശിവപ്രസാദത്താൽ നേടാം
ഹിത'മെന്നായ് നമിച്ചുടൻ
തൊഴുകൈമൊട്ടുകളുമായ്
സുരന്മാരോതി സാദരം. (29)

"മുന്നം ജനാർദ്ദനൻ ഞങ്ങൾ–
തൻഹിതം പാൎത്തുതാൻ പ്രഭോ!
ബുദ്ധനായ് സുഗതന്മാരെ
വഞ്ചിച്ച കഥയോർപ്പു നീ. (30)

ഇന്നാമതത്തിൽ പെട്ടോരാം
ശാസ്ത്രദ്വേഷികളാൽ വിഭോ!
വ്യാപ്തംധരാതലം, കൂരി–
രുട്ടിനാൽ നിശയെന്നപോൽ. (31)

വേദനിന്ദകരായ് വൎണ്ണാ–
ശ്രമാചാരാദിയൊക്കെയും
വെറുത്തോതുന്നു, "ജീവിക്കാൻ
മാത്രമാം, വേദ"മെന്നവർ. (32)

സന്ധ്യാദികൎമ്മമോ സംന്യാ–
സാദിയോ ചെയ്യുവാനൊരാൾ
* ഇല്ലാതെയായി; പാഖണ്ഡ–
ന്മാരായ് സൎവ്വജനങ്ങളും. (33)

രണ്ടക്ഷരം യജ്ഞമെന്നു
കേട്ടാൽതാൻ ചെവിപൊത്തിടും;
ആർചെയ്യും കൎമ്മ? മെമ്മട്ടിൽ
ഭുജിക്കും യജ്ഞമിങ്ങിവർ? (34)

ശൈവർ–വൈഷ്ണവ–രെപ്പേരും
ലിംഗചക്രാദി മുദ്രിതർ;
കൎമ്മംത്യജിപ്പൂ പാഖണ്ഡർ
കൃപയെദ്ദുർജ്ജനങ്ങൾപോൽ. (35)

ഭക്തിപൂൎവ്വം പരാത്മാവെ–
സ്സേവിക്കും സാധ്വിയാംശ്രുതി
ആ മദോന്മത്തരാലെത്ര
മാത്രം ദൂഷിതയായിടാ? ! (36)

ഭൈരവാച്ചൎയ്യശ്രെന്താരായ്
ദ്വിജർതൻ തലകൊയ്യുവോർ
ദുർവൃത്തർ കാപാലികരാൽ
കെട്ടുപോയ് ലോകരീതികൾ! ! (37)

പാരംദൂഷിച്ച മാൎഗ്ഗങ്ങൾ
മറവമുണ്ടുഴിയിൽ തുലോം;
ദുരന്തദുഃഖം ചേൎക്കുന്നി,–
തവകയുണ്ടു ദുർജ്ജനം. (38)

അതിനാൽ ലോകരക്ഷാൎത്ഥം
സൎവ്വദുഷ്ടരെയും ഭവാൻ
ഹനിച്ചു വൈദികംമാൎഗ്ഗം
സ്ഥാപി,ച്ചേകുക! സത്സുഖം" (39)

ഈവണ്ണം ചൊന്നുദേവന്മാർ
വിരമിക്കേ മഹേശ്വരൻ
ചൊന്നാൻ "ഞാൻ മൎത്ത്യനായ് സാധി–
പ്പിക്കുവൻ! നിങ്ങൾതൻഹിതം. (40)

---

* ഉദയാദ്രിയിൽ ചന്ദ്രനെ അമൃതത്തിന്നായ് ദേവന്മാർ ഉപാസിക്കുന്നുവെന്നത് പ്രഖ്യാതമാണ്. അതുപ്രകാരം കൈലാസത്തിൽ സ്വാൎത്ഥലാഭത്തിന്നായ് പരമശിവനെ ദേവന്മാർ സേവിച്ചു എന്നൎത്ഥം.

* "പാ" ശബ്ദേന ത്രയീധൎമ്മഃ
"പാ" രക്ഷണ ഇതി സ്മൃതേഃ
തം ഖണ്ഡയതി യേ തൎക്കൈ–
സ്തേ "പാഖണ്ഡാ" ഇതിസ്മൃതാഃ" വേദധൎമ്മത്തെ ഖണ്ഡിക്കുന്നവരെയാണ് പാഖണ്ഡന്മാരെന്ന് പറയുന്നത്.

ദുഷ്ടാചാരന്മാരെവെന്നു
ധർമ്മം സ്ഥാപിച്ചുകൊള്ളുവൻ!
* ഭാഷ്യംചമയ്ക്കുവൻ! ബ്രഹ്മ-
സൂത്രതാല്പര്യനിർണ്ണയം. (41)

സമർത്ഥ,രജ്ഞാനദൈത-
ധ്വാന്തമദ്ധ്യാഹ്നസൂര്യരായ്,
ശിഷ്യരാം നാലുപേരൊത്തു
ശങ്കരാഖ്യൻ യതീന്ദ്രനായ് (42)

പിറപ്പൻ! ഞാൻ,ചതുർബ്ബാഹു
വിഷ്ണുവെപ്പോലെയൂഴിയിൽ;
എന്നെപ്പോൽ നിങ്ങളും വിണ്ണി-
ലുള്ള ദേവകളൊക്കെയും (43)

മർത്ത്യരൂപംപൂണ്ടു പിറ-
ന്നെനിക്കു തുണയേകുവിൻ!
ഏവം സിദ്ധിച്ചിടും നിങ്ങൾ-
ക്കഭീഷ്ടം ശങ്കയെന്നിയേ." (44)

ഇത്ഥം ദേവകളോടോതി-
ട്ടന്ത്യദർല്ലഭമീക്ഷണം
ശുകീസ്വപുത്രനിൽ, താരിൽ
കതിരോൻസ്വീയരശ്മിപോൽ. (45)

പാൽക്കടൽതിരയൊക്കും തത്-
കടാക്ഷം നേടി ഷണ്മുഖൻ
തോഷിച്ചു, തിങ്കൾക്കതിരാ-
ലലയാഴി കണക്കിനെ. (46)

സ്മിതചന്ദ്രികയാൽ ദേവ-
ചകോരങ്ങളെ വിദ്രുതം
ആനന്ദിപ്പിച്ചു മകനാം
സ്കന്ദനോടോതി ധൂർജ്ജടി. (47)

"സൌമ്യ! വിശേഷാദ്ധാരകമാം
ശ്രേയോവാക്യം ശ്രവിക്ക! നീ,-
*ത്രികാണ്ഡവേദോദ്ധാരത്താൽ
സാധിക്കാം ദ്വിജരക്ഷണം. (48)

വിശ്വം സമസ്തം രക്ഷിക്ക-
പ്പെട്ടു,മാ രക്ഷയാൽ ധ്രുവം;
ദ്വിജക്ക്ധീനമാണല്ലോ
വർണ്ണധർമ്മാദിയൊക്കെയും. (49)

ഇന്നിതോതുന്നതിൻമുമ്പേ-
താനെൻ ചാരേ മമാശയം
കണ്ടറിഞ്ഞുള്ള ഹരിയും
ശേഷനും ഞാനുരയ്ക്കയാൽ (50)

വേദമദ്ധ്യമകാണ്ഡത്തെ-
യുദ്ധരിപ്പതിനൂഴിയിൽ
സ്വാംശങ്ങളാൽ ബുദ്ധപത-
ഞ്ജലിമാരാം മുനീന്ദ്രരായ് (51)

പിറന്നിരിക്കുന്നു ഭക്തി-
യോഗകർത്താക്കളായ് സുത!
"അഗ്രിമം ജ്ഞാനകാണ്ഡത്തെ-
യുദ്ധരിക്കുവ"നെന്നു ഞാൻ (52)

വിണ്ണോരോടും ചൊന്നിതിപ്പോൾ;
നിണക്കമിതറിഞ്ഞിടാം;
ജൈമിനീയന്യായവാദ്ധി-
യിങ്കൽ നന്മുഴതിങ്കളായ് (53)

---

"സൂത്രാർത്ഥോ വർണ്ണ്യതേയത്ര
വാക്യൈഃ സൂത്രാനുകാരിഭിഃ
സ്വപദാനിച വർണ്ണ്യന്തേ
ഭാഷ്യം ഭാഷ്യവിദോ വിദുഃ"

[സൂത്രാനുകാരികളായ വാക്യങ്ങളെക്കൊണ്ട് സൂത്രാർത്ഥത്തെ വർണ്ണിക്കുകയും സ്വപദങ്ങളെ വിശദീകരിക്കുകയും ചെയ്യുന്നതിനെയാണ് ഭാഷ്യമെന്ന് പറയുന്നത്.]

"അല്പാക്ഷര മസന്ദിഗ്ധം
സാരവദ് വിശ്വതോമുഖം
അസ്തോഭമനവദ്യം ച
സൂത്രം സൂത്രവിദോ വിദുഃ"

[ചുരുങ്ങിയ അക്ഷരങ്ങൾകൊണ്ട് സംശയരഹിതമായും സാരവത്തായും സർവ്വസ്പർശിയായും നിത്യനൂതനമായും സ്തോഭരഹിതമായും സത്യത്തെ വെളിപ്പെടുത്തുന്ന വാക്യത്തെയാണ് സൂത്രമെന്ന് സൂത്രവിത്തുക്കൾ പറയുന്നത്.]

* വേദത്തിലെ ആദിഖണ്ഡത്തെ കർമ്മകാണ്ഡമെന്നും മദ്ധ്യമഖണ്ഡത്തെ ഭക്തികാണ്ഡമെന്നും അന്തിമഖണ്ഡത്തെ ജ്ഞാനകാണ്ഡമെന്നും വിജ്ഞന്മാർ പറയുന്നു. അതുകൊണ്ടാണ് ത്രികാണ്ഡവേദമെന്ന് ഇവിടെ പറഞ്ഞിരിക്കുന്നത്. കർമ്മഭക്തിജ്ഞാനങ്ങൾ വഴിക്കുവഴിയായിട്ടാണ് വേദത്തിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നതെന്ന് ഇതുകൊണ്ട് അർത്ഥമാക്കരുത്. ഇടകലർന്നാണ് പറയപ്പെട്ടിരിക്കുന്നതെന്നോർക്കണം. വേദത്തിലെ കർമ്മപരമായ ഭാഗത്തിന്ന് പ്രാധാന്യം കല്പിച്ചവരാണ് ജൈമിനീപ്രഭൃതികൾ. ഭക്തിയ്ക്ക് പ്രാധാന്യം കല്പിച്ചു ബുദ്ധൻ, പതഞ്ജലി തുടങ്ങിയവർ. അതിലെ ജ്ഞാനപരമായ ഭാഗത്തെ ഭഗവാൻ വ്യാസമഹർഷിയും എടുത്തു കൈകാര്യം ചെയ്തു. യജ്ഞാദികർമ്മങ്ങൾ ഭക്തിക്കും, ഭക്തി, ജ്ഞാനോദയത്തിന്നും കാരണമായ്തീരുന്നുവെന്ന അർത്ഥത്തിൽ അന്തിമമായ ജ്ഞാനസിദ്ധാന്തമാണ് ഉപനിഷത്തുക്കളിൽ പ്രകാശിതമായിരിക്കുന്നത്.

*ബ്രഹ്മാർത്ഥം നീ കർമ്മകാണ്ഡ–
മുദ്ധരിക്കുക! നിർമ്മലം;
ഏവം "സുബ്രഹ്മണ്യ"നെന്ന–
പ്പുകളും പൂണ്ടുകൊൾക! നീ. (54)

വേദാർത്ഥങ്ങളെയെതിർക്കുന്ന
സൗഗതന്മാരെയൊക്കെയും
തോല്പിച്ചു വേദമര്യാദ
കാക്കാൻ മന്നിൽപിറക്ക! നീ. (55)

നിന്നെത്തുണയ്ക്കാൻ ബ്രഹ്മാവും
മണ്ഡനാഖ്യ ദ്വിജേന്ദ്രനായ്
പിറക്കു; മിന്ദ്രനോ പിന്നെ–
സ്സുധന്വാവെന്ന ഭൂപനാം." (56)

ബ്രഹ്മാവതാരവും നിർദ്ദേ–
ശിച്ചൊരശ്ശിവ വാണിയെ
സുധപോൽ ദേവസേനാനി–
യുൾക്കൊണ്ടാൻ സമ്മതത്തൊടും. (57)

സുധന്വാവായ് പിറന്നിന്ദ്രൻ
കാത്തുരക്ഷിച്ചു മന്നിനെ
വിണ്ണാക്കിമാററി,യമരാ–
വതിയായ് സ്വപുരത്തെയും. (58)

സർവ്വജ്ഞനെങ്കിലും ബൌദ്ധ–
ശാസ്ത്രത്തിൽ ശ്രദ്ധയുള്ളപോൽ
വാണാൻ സ്കന്ദാഗമം കാത്തു–
കൊണ്ടസ്സൌഗതസേവിതൻ. (59)

താരകാരാതിയും പിന്നെ–
പ്പിറന്നാൻ ഭൂമിയിൽ; തദാ
തത് "ഭട്ടപാദാ"ഭിധ ദിങ്–
നാരിമാർക്കൊരുഭൂഷയായ്. (60)

**ജൈമിനീയം സൂത്രഭാഷ്യം
പ്രകാശിപ്പിച്ചിതാദ്വിജൻ
അനൂരുവ്യഞ്ജിതം ലോകം
സഹസ്രാംശുകണക്കിനെ. (61)

സുധന്വപുരിയിൽ ചെന്നാൻ
ജൈത്രയാത്രയിലേകദാ;
പ്രത്യുത്ഥാനാദിയാൽ ഭൂപൻ
സൽക്കരിച്ചാൻ ദ്വിജേന്ദ്രനെ. (62)

ആശീർവ്വദിച്ചു ഹേമാസ–
നസ്ഥനായസ്സദസ്സിനെ
ശോഭിപ്പിച്ചാൻ ദ്വിജൻ നന്ദ–
നത്തെസ്സുരഭിപോലവേ. (63)

സഭയ്ക്കടുത്തെഴും വൃക്ഷ–
ക്കൊമ്പിന്മേൽ കുയിൽകൂജിതം
കേട്ടോതിനാൻ മന്നനോട–
പ്പേരിലപ്പണ്ഡിതാഗ്രണി. (64)

*"കുയിലേ! നീചർ, മലിനർ,
ശ്രുതി പീഡാകരസ്വനർ,
കാകന്മാർതൻ സംഗമില്ലെ–
ന്നാണെങ്കിൽ ശ്ലാഘ്യനാണു നീ." (65)

താല്പര്യഗർഭിതം വാക്യ–
മേവം കേട്ടാശു സൌഗതർ
കാൽചവിട്ടേററ നാഗങ്ങൾ
പോലെ കോപിച്ചു ചീറിനാർ. (66)

ബുദ്ധതത്വദ്രുമം യുക്തി–
മഴുകൊണ്ടുമുറിച്ചുടൻ
തത് ക്രോധവഹ്നിയാളിച്ചാൻ
തത് ഗ്രന്ഥവിറകാൽ ദ്വിജൻ. (67)

ശോഭിച്ചു രോഷച്ചോപ്പാണ്ട
ബൌദ്ധർതൻ വദനങ്ങളാൽ

---

* ബ്രഹ്മപദത്തിന്നു് ഒന്നിലധികം അർത്ഥമുണ്ടു്. "ബ്രഹ്മതത്വതപോവേദേ, ന ദ്വയോഃ പുംസി വേധസി" എന്നെല്ലാമർത്ഥമുള്ളതുകൊണ്ടു്, "ബ്രഹ്മാർത്ഥം" എന്ന വാക്കിനാൽ "വേദത്തിന്റേയും തപസ്സിന്റേയും ബ്രാഹ്മണ്യത്തിന്റേയും മററും രക്ഷയ്ക്കു്" എന്നു അർത്ഥമാകുന്നു.

** ജൈമിനിയാൽ സൂത്രിതമായ വേദഭാഷ്യത്തിന്നു് രണ്ടു് വാർത്തികങ്ങൾ നിർമ്മിക്കുകവഴി വേദതാല്പര്യത്തെ കുമാരിലഭട്ടൻ പ്രകാശിപ്പിച്ചു; എങ്ങിനെയെന്നാൽ, അനൂരുവാൽ [സൂര്യന്റെ സൂതനാൽ] വ്യഞ്ജിതമായ—ഈഷത് ഭാസിതമായ ലോകത്തെ സഹസ്രകിരണനായ സൂര്യൻ എന്നപോലെ.

* കുയിലോടാണെന്ന നാട്യത്തിൽ രാജാവോടാണ് ബ്രാഹ്മണൻ സംസാരിച്ചത്. ഇതിന്നു ഗൂഢോക്ത്യലങ്കാരമെന്നു് പറയും. നീചർ=അതിതുച്ഛന്മാർ. [ 'അസന്നേവസഭവതി അസത് ബ്രഹ്മേതി വേദഃചേത്'' ബ്രഹ്മത്തെ നിഷേധിക്കുന്നവൻ അസത്തുതന്നെയാണ്.] കാകപക്ഷത്തിൽ നീചരെന്നാൽ വിട്ഭക്ഷകരെന്നർത്ഥം. മലിനർ=ദൂഷിതർ, ദുഷ്ടർ അഥവാ കറുത്തവയെന്നും. ["മലിനേ ദൂഷിതേ കൃഷ്ണേ" എന്നു് മേദിനി. ശ്രുതിയ്ക്കു്— വേദത്തിന്നു് — പീഡയെ ചെയ്യുംവിധം സംസാരിക്കുന്നവരെന്നു് "ശ്രുതിപീഡാകരസ്വനർ"രെന്നതിന്നു് അർത്ഥം. കാകപക്ഷത്തിൽ "ചെവിയ്ക്കു് പീഡയുണ്ടാക്കുംവിധം ശബ്ദിക്കുന്നവ" യെന്നും. ഇങ്ങിനെ ശ്ലേഷാർത്ഥാലങ്കാരവുംകൂടിയാണ് ഈ ശ്ലോകം.

ആസദസ്സിളവെയ്ലാൽ നൽ–
താമരക്കുളമെന്നപോൽ. (68)

അന്യോന്യാക്ഷേപവും വാദ–
ഖണ്ഡനങ്ങളുമായ്പരം
മുഴങ്ങിഘോഷം സഭയിൽ
പാതാളം വിങ്ങിടും വിധം. (69)

ബുധേന്ദ്രൻതൻ ദൃഢവ്യൂഢ–
തർക്കത്താൽ ചിറകറ്റുടൻ
പതിച്ചുമന്നിലസ്സൗഗ–
തന്മാരാമദ്രിപംക്തികൾ. (70)

* "സർവ്വജ്ഞ"രെന്നായ് ശത്രുക്കൾ–
ക്കുള്ള പേരു പൊറാത്തപോൽ
മിണ്ടാതാക്കിത്തീർത്തു വിജ്ഞ–
നവരെച്ചിത്രസന്നിഭം. (71)

ബൗദ്ധദർപ്പം നശിപ്പിച്ചു,
ബഹുധാ വേദസൂക്തികൾ
വാഴ്ത്തിച്ചൊന്നാൻ സുധന്വാവി–
ന്നാലംബോധമരുളാൻ ദ്വിജൻ. (72)

ചൊന്നാൻ നൃപൻതദാ "വിദ്യാ–
ധീനം ജയപരാജയം;
**ആരദ്രിമേൽ നിന്നു വീണു–
മക്ഷതൻ, തന്മതം മതം." (73)

അതുകേട്ടപ്പോഴെല്ലാരു–
മന്യോന്യം നോക്കിനില്പുയായ്!
വേദത്തെയും സ്മരിച്ചേറി
ഗിരിശൃംഗത്തിലന്തണൻ. (74)

"വേദം പ്രമാണമാണെങ്കി–
ലുടവേതും വരാ മമ."
ഏവം ഘോഷിച്ചദ്രിയിങ്കൽ–
നിന്നും ചാടീ ബുധേശ്വരൻ. (75)

"ദൗഹിത്രദത്തമാം പുണ്യം
ക്ഷയിച്ചുള്ളൊരു വേളയിൽ
യയാതി താൻ വിണ്ണിൽനിന്നും
വീഴ്കയോ?" കൂവി നാട്ടുകാർ. (76)

പഞ്ഞിക്കെട്ടെന്നപോൽ വീണു
മന്നിലാ ദ്വിജസത്തമൻ;
വേദം ദ്വിജാശ്രിതന്മാർ തൻ–
ദുഃഖം തീർക്കാതിരിക്കുമോ? (77)

ഈയത്ഭുതം കേട്ടുവന്നാർ
നാനാദേശസ്ഥരന്തണർ
ഇടികേട്ടു നികുഞ്ജത്തിൽ–
നിന്നും കേകികളെന്നപോൽ. (78)

ഉണ്ടായ് ഭൂപനു വേദത്തിൽ
ശ്രദ്ധയിസ്സംഭവത്തിനാൽ;
"കെടുത്തിതെന്നെയിദ്ദുഷ്ട–
സംഗ"മെന്നും നിനച്ചുപോയ്. (79)

"മതനിർണ്ണായകമിതാ–
വില്ല"യെന്നാർ തഥാഗതർ:
"മണിമന്ത്രൗഷധികളാൽ
വരുത്താം ദേഹരക്ഷണം." (80)

സത്യം കണ്ടും ദുഷ്ടരേവം
ദുർവ്യാഖ്യാനം നടത്തവേ
ക്രുദ്ധനായ്മന്നവൻ ചെയ്താ–
നുഗ്രമാമീപ്രതിജ്ഞയെ. (81)

"പരീക്ഷിപ്പൻ! ശരിക്കാരാ–
രുത്തരം ചൊന്നിടാത്തവർ,
വധിപ്പിപ്പൻ! ഞാനവരെ–
ദ്ധ്രുവം യന്ത്രോപലങ്ങളാൽ." (82)

എന്നോതിയൊരുനാഗത്തെ–
യിട്ടടച്ചൊരു മൺകുടം
കൊണ്ടുവ,"ന്നിതിലെന്തെന്നായ്
ചൊൽവി"നെന്നായി മന്നവൻ. (83)

"നാളെപ്പുലരിയിൽ ചൊല്ലാം
തിട്ടമാ"യെന്നു മന്നനെ
സമാധാനിപ്പിച്ചു പോയാർ
ബൗദ്ധന്മാരും ദ്വിജേന്ദ്രരും (84)

ആകണ്ഠം നീരിലംഭോജ–
തുല്യമന്തണരർക്കനെ
തപസ്സുചെയ്താർ തരസാ;
പ്രത്യക്ഷപ്പെട്ടു ഭാനുമാൻ. (85)

ചൊല്ലേണ്ടതിന്നതെന്നോതി–
സ്സൂര്യൻമറയവേ, ദ്വിജർ
ചെന്നാർ, സൗഗതരും, പാത്ര–
സ്ഥിതമെന്തെന്നുരപ്പൊടും. (86)

"പാമ്പാണിതിങ്ക"ലെന്നോതീ
ബൗദ്ധന്മാരൊത്തു ചേർന്നുടൻ;
"ഭോഗീശതല്പം വാഴുന്ന
വിഷ്ണുവാ"ണെന്നു വിപ്രരും. (87)

* സർവ്വജ്ഞരെന്നത് ബൗദ്ധന്മാരുടെ പര്യായമാണല്ലോ. അവർക്കൊന്നുമറിഞ്ഞുകൂടെന്നു വരുത്തിത്തീർക്കത്തക്കവണ്ണം അവരെ വാദത്തിൽ തോല്പിച്ചു വിട്ടു.

** "മലമുകളിൽനിന്നു ചാടിയിട്ടും ആർക്കാണോ ഒരുടവും ഏല്ക്കാതിരിക്കുന്നത് അയാളുടെ സിദ്ധാന്തമാണ് എനിക്കു സമ്മത"മെന്നാണ് രാജാവു ഒടുവിൽ അഭിപ്രായപ്പെട്ടത്.

വാടിപ്പോയ് മുഖ,മ,ബ്ജപ,–
ന്നന്തണോത്തികൾ കേൾക്കവേ,
നീർവററിയ തടാകത്തി–
ലെഴും താമരപോലവേ. (88)

ദിവ്യമാമൊരു വാക്കപ്പോൾ
കേൾക്കായിതശരീരയായ്
നൃപനും കേട്ടനില്ലന്നോ–
ർക്കേവർക്കും ശങ്കതീർപ്പതായ്: (89)

"സത്യമത്രേ മഹാരാജ!
വിപ്രർ ചൊന്ന;തിതിൽ ഭവാൻ
വെക്കായ്കസംശയം; പാലി–
ച്ചാലും നീ നിൻപ്രതിജ്ഞയെ." (90)

അശരീരിണി കേട്ടാശു
നോക്കവേ കണ്ടു മന്നവൻ
കുടത്തിൽ വിഷ്ണുവിൻരൂപ,–
മിന്ദ്രൻ പീയൂഷമെന്നപോൽ. (91)

താൻവെച്ചതല്ലാത്ത മറെറാ–
ന്നീക്ഷിച്ചാശങ്ക തീരവേ
വേദദ്വേഷികളെസ്സർവ്വം
കൊല്ലാൻ കല്പിച്ചു മന്നവൻ. (92)

"ആസേതുഹിമശൈലാന്തം
ബൌദ്ധരെ ബ്ഭേദമെന്നിയെ
കൊല്ലാത്തോരെ വധിപ്പൻ! ഞാ"
നെന്നായ ശാസിച്ചു ഭൃത്യരെ. (93)

കുററംകണ്ടാലിഷ്ടരേയും
മഹാന്മാർ ഹനിച്ചിടാം;
സ്വന്തം ജനനിയെപ്പോലും
കൊന്നില്ലേ ഭാർഗ്ഗവൻപുരാ? (94)

സ്കന്ദാനുസാരി നൃപനാൽ
ഹതരായ് ജൈനരിങ്ങിനെ,
തത്വജ്ഞനാം യോഗിയാ,ലാ
യോഗവിഘ്നങ്ങൾപോലവേ. (95)

വേദമാർഗ്ഗപ്രചാരത്തെ–
ച്ചെയ്യാനന്തണനും തദാ,
കൂരിരുട്ടിൻെറ നാശത്തിൽ
സ്വതേജസ്സർക്കനെന്നപോൽ. (96)

കുമാരിലാഖ്യസിംഹത്താൽ
നശിക്കേ ജ്ജിനഹസ്തികൾ,
മുററിപ്പടന്നു നിർവ്വിഘ്നം
വേദശാഖകളെങ്ങുമേ. (97)

മുമ്പേവം ജ്വലനസുതൻകുമാരിലാഖ്യൻ
കർമ്മാധ്വാവിനെ യഥ വിജ്ഞനുദ്ധരിക്കേ,
യതിച്ചാൻ ഭുവനതലം ഭവാബ്ധിമഗ്നം
രക്ഷിക്കാൻ പരമശിവൻ കൃപാംബുരാശി. (98)



# രണ്ടാം സർഗ്ഗം [ശിവാവതാരം]

— ० —

*(1) "പൂർണ്ണാ"നദീപുണ്യതടത്തിലെ ശ്രീ–
വൃഷാദ്രിമേൽ കേരളമെന്ന നാട്ടിൽ
ആവിർഭവിച്ചാൻ ഗിരിശൻ സ്വയംഭൂ–
ലിംഗാത്മകം കാമഹരൻ കൃപാബ്ധി. (1)

*(2) ആ ലിംഗമാഹാത്മ്യമറിഞ്ഞു "രാജശേ–
ഖരാഖ്യ"നാം ഭൂപതി രാക്കിനാക്കളിൽ;
നൽക്ഷേത്രമൊന്നാസ്ഥലിയിൽ സുശോഭമായ്
തീർപ്പിച്ചു തത്പൂജ നടത്തിനാൻ നൃപൻ. (2)

നതാർത്തിപോക്കും ഭഗവാൻ കനിഞ്ഞനു–
*(3) ഗ്രഹിക്കയാലീതികളൊക്കെയററതായ്
ഒരഗ്രഹാരം സുമനോജ്ഞമുണ്ടതി–
ന്നുടുത്തുതാൻ "കാലടി"യെന്ന പേരൊടും. (3)

"വിദ്യാധിരാജ"നിതികേളിപെരുത്തശാന്ത–
നായുള്ള പണ്ഡിതനൊരാളവിടത്തിൽ വാണു;
തത്പൌത്രനായവതരിപ്പതിനാവൃഷാദ്രി
വാഴുന്നരുദ്രഭഗവാനഭിലാഷമാണ്ടു. (4)

ഉണ്ടായിപുണ്യത്തികവാലവന്നു
തേജസ്വി പുത്രൻ ശിവഗുർവ്വഭിഖ്യൻ;
*(4) ശിവോപമൻ വിജ്ഞതയിങ്കൽ, വാക്കിൽ
ഗുരൂപമൻ — പേരവനേകിസാർത്ഥം. (5)

ഗുർവ്വാശ്രമത്തിൽ പരിചര്യ,നിത്യ–
ഭിക്ഷാശനം, വഹ്നിയെ രണ്ടുനേരം
സേവിക്കൽ, വേദാധ്യയനം — വ്രതസ്ഥൻ
തൻബ്രഹ്മചര്യത്തെ നയിച്ചിതേവം. (6)

*(1) പൂർണ്ണാനദിയെന്നത് പെരിയാറാണ്.

*(2) രാജശേഖരനെന്ന രാജാവ് ആദ്യത്തെ പെരുമാൾതന്നെയായിരിക്കാം.

*(3) ഈതികളെന്നാൽ "അതിവൃഷ്ടിരനാവൃഷ്ടിർമ്മൂഷകാഃ ശലഭാഃ ശുകാഃ, അത്യാസന്നാശ്ച രാജാനഃ ഷഡേതേ ഈതയഃ സ്മൃതാഃ" ഇങ്ങിനെ ആറ് കൂട്ടം ബാധകളാണ്.

അഗ്രഹാരമെന്നാൽ ബ്രാഹ്മണഗൃഹങ്ങൾ നിറഞ്ഞ ഗ്രാമം.

*(4) ജ്ഞാനംകൊണ്ട് ശിവന്നു തുല്യനും, വാക്ചാതുര്യത്തിൽ ഗുരുവിന്ന് — ബൃഹസ്പതിക്ക് — സമാനനുമായതുകൊണ്ട് സ്വപുത്രന്ന് ശിവഗുരുവെന്ന സാർത്ഥകമായ നാമധേയംതന്നെയാണ് പിതാവ് നൽകിയതെന്ന് സാരം.

കർമ്മങ്ങൾ ചെയ്തീടിലു,മർത്ഥബോധം
വരില്ലൊരാൾക്കും സുവിചാരമെന്യേ;
വേദം പഠിച്ചർത്ഥവിചിന്ത—പാരം
ഭദ്രപ്രബോധമെന്നാലു—മവൻ നടത്തി. (7)

പഠിച്ചു സാർത്ഥം നിഗമം സ്വശിഷ്യ-
നൊന്നുള്ളക്കുറൊത്തു കഥിച്ചുവാദ്ധ്യാർ:-
* "ആറംഗമൊത്താഗമമർത്ഥപൂർവ്വം
പഠിച്ചു നീ; കാലവുമായിതേറെ. (8)

നീ ഭക്തനെന്നാലുമെനിഗ്ഗൃഹത്തിൽ
പോകാം; ജനം കാത്തുകൊതിച്ചുനില്പാം;
പ്രഹർഷമേകീടുക ചെന്നു ചാച്ച-
ക്കാക്ഷം; വിളംബിക്കരുതെൻ കുമാര! (9)

വൈകീട്ടുവേണ്ടുന്നതു നേരമുച്ച-
യാംമുമ്പു, നാളെപ്പണിയേണ്ടകാര്യം
ഇന്നേനടത്തും മതിമാൻ പുമാ; നീ-
വണ്ണം നടത്തുന്നതു നീതിശാസ്ത്രം. (10)

കാലത്തു വിത്തിട്ട വിതയ്ക്കുതുല്യ-
മാവി,ല്ലകാലത്തു വിതച്ചതൊന്നും;
വിവാഹവും മറ്റമിതേവിധത്തിൽ
വേണം; മറിച്ചാവുകിൽ നിഷ്ഫലം താൻ. (11)

ജന്മം മുതല്ക്കു ദിനമെണ്ണുകയാം പിതാക്ക-
ളോർത്തോർത്തു നിൻപരിണയത്തിനെഴും മുഹൂർത്തം;
പുത്രൻപിറന്നുപനയിച്ചഥ വേളികാര്യം
ചിന്തിപ്പതപ്പിതൃജനത്തിനെഴും സ്വഭാവം (12)

മോഹിപ്പു, നല്ലകുലമാണ്ട പിതാക്ക,ളമ്മ-
ട്ടുള്ളക്കമാരരുടെ കാലികവേളികാര്യം;
പിണ്ഡാധികാരി പുരുഷന്നു മകൻ പിറന്നേ
പിണ്ഡം വഴിക്കവഴി കിട്ടുകയുള്ളുവല്ലോ. (13)

എന്നല്ല, ചിന്തയിതിനർത്ഥവുമുണ്ടു; കർമ്മ-
മേതിന്നുമുള്ളൊരധികാരിത വേണമെങ്കിൽ
** "പത്നീസമേതമതു ചെയ്യണ"മെന്നുവേദ-
ജ്ഞന്മാരുരപ്പു; പരിണീതിയൊഴിക്കവയ്യാ." (14)

* ആറംഗങ്ങൾ ശിക്ഷ, കല്പം, വ്യാകരണം, ഛന്ദസ്സ്, നിരുക്തം, ജ്യോതിഷം ഇവയാണ്.

** "സഹോഭൌ ചരതാംധർമ്മം" [രണ്ടുപേരും ഒന്നിച്ച് ധർമ്മകർമ്മങ്ങൾ ചെയ്യണം] എന്നും "ജായമാനോ വൈ ബ്രാഹ്മണസ്ത്രിഭിരൃണൈ ഋണവാൻ [ബ്രാഹ്മണനായ് പിറന്നാൽ മൂന്നു കടങ്ങളുണ്ട്, അവന്ന് വീട്ടിത്തീക്കാൻ, പിതൃക്കളോട്, ദേവന്മാരോട്, ഋഷികളോട് ഇങ്ങിനെ.] എന്നും ശ്രുത്യുക്തിയുണ്ട്. "ഋണാനി ത്രീണ്യപാകൃത്യ മനോ മോക്ഷേ നിവേശയേത്, ജ്ഞാനമുത്പദ്യതേ പുംസാം ക്ഷയാത് പാപസ്യ കർമ്മണഃ" [മൂന്നു കടങ്ങളേയും വീട്ടിയതിൽപിന്നെ മോക്ഷ

"സത്യം! ഗുരോ!— നിയമമില്ല പഠിപ്പതിന്നാൽ
ഗാർഹസ്ഥ്യമെന്നിയരുതാശ്രമ മന്യമെന്നായ്;
*വിജ്ഞൻ വിരാഗതയിൽ ഭിക്ഷുപദംവരിക്ക;-
മില്ലെങ്കിലോഗൃഹി;യിതാണിഹ രാജമാർഗ്ഗം. (15)

ഞാൻ നൈഷ്ഠികാശ്രമപദത്തെവരിച്ചു, ജീവി-
പ്പോളം വസിപ്പു,നിഹ നിൻസവിധത്തിലെന്നും;
ദണ്ഡാജിനങ്ങ,ളഥ ഹോമവുമായി ഭക്ത്യാ
വേദം മുറയ്ക്കുരുവിടാം മറവിപ്പെടായ്വാൻ. (16)

ദാരഗ്രഹം സുഖദമാണനുഭൂതിയുണ്ടായ്-
തീരുംവര;യ്ക്കതിനു ശേഷമതുംക്രമേണ
വൈരസ്യമേകു; മനുഭൂതിപദത്തെയെന്തി-
ന്നീവണ്ണമങ്ങുപലപിച്ചതു? ഹേ മഹാത്മൻ! (17)

**യജ്ഞം യഥാവിധി നടത്തുകിൽ വിണ്ണുപൂകാ-
മെന്നാൽ തഥാവിധമതുഴിയിൽ ദുർല്ലഭം താൻ;
വൃഷ്ട്യാദിയാം ഫലമണച്ചതുമില്ല കർമ്മ-
മെന്നാലനർത്ഥദവുമാമതു ദിഷ്ടദോഷാൽ. (18)

ചിന്ത നടത്തണം; പാപകർമ്മം ക്ഷയിച്ചാൽ ജ്ഞാനമുദിക്കുകയായി.] എന്നു സ്മൃതിയും ശാസിക്കുന്നു എന്നിങ്ങിനെ ആശ്രമാനുക്രമത്തിൽതന്നെ എല്ലാം ചെയ്യേണ്ടതാണെന്നു ഗുരു ഉപദേശിക്കുകയാണ്.

* "അങ്ങുന്നു പറഞ്ഞത്! സത്യംതന്നെ"യെന്ന അർദ്ധാംഗീകാരത്തോടുകൂടി, "പക്ഷേ അങ്ങിനെതന്നെ വേണമെന്നില്ല"എന്നു ശാസ്ത്രീയമായ് തന്നെ ശിഷ്യൻ സമർത്ഥിക്കുകയാണ്. ഇഹാമുത്രാർത്ഥഭോഗങ്ങളിൽ വിരക്തനും നിത്യാനിത്യവിവേകവാനും ശമദമാദിഷൾക്കസമ്പന്നനും മുമുക്ഷുവുമായ ഒരാൾ ആശ്രമാനുക്രമത്തെ മുറകെ പിടിക്കണമെന്നു നിർബ്ബന്ധമില്ല "യദി ചേതരഥാ ബ്രഹ്മചര്യാദേവ പ്രവ്രജേദ് ഗൃഹാദ്വാ വനാദ്വാ പ്ലവാഹേത്യതേ ഹ്യദുഥാ യജ്ഞത്രപാഃ" എന്നിങ്ങിനെയുള്ള ശ്രുതിവാക്യമനുസരിച്ച് മദ്ധ്യമാധികാരികൾക്കേ ക്രമനിയമം പാലിക്കേണ്ടതുള്ളൂ; ഉല്ക്കടവൈരാഗ്യവാനും ശുദ്ധസത്വനുമായ മുഖ്യാധികാരിക്ക് അതു ബാധകമല്ല. സത്വശുദ്ധിക്കവേണ്ടിയാണ് ഗൃഹസ്ഥന്നു തന്നെ യജ്ഞാദിയും ഋണാപാകരണവും മറ്റും വിധിക്കപ്പെട്ടിട്ടുള്ളത്. "ന കർമ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേ അമൃതത്വമാനശുഃ" [കർമ്മംകൊണ്ടോ സന്തതികളെക്കൊണ്ടോ ധനം കൊണ്ടോ അല്ല, ത്യാഗംകൊണ്ടേ മോക്ഷസിദ്ധിയുണ്ടാവുകയുള്ളൂ] എന്നു വേദവും ശാസിക്കുന്നു.

** ദ്രവ്യശുദ്ധി, ക്രിയാശുദ്ധി, മന്ത്രശുദ്ധി, മനഃശുദ്ധി ഇങ്ങിനെ പലതുമൊത്തെങ്കിലേ യജ്ഞം ഫലപ്രദമാവൂ. മഴ കിട്ടാനും സന്തതിയുണ്ടാവാ

ഉണ്ണുന്നു, ദേകവതിനും കഴിവററനിസ്സ്വ–
നാണെങ്കിലോ നിരയി തന്നെ ഗൃഹസ്ഥനേകൻ;
എല്ലാം തികഞ്ഞവനുമില്ലലമെന്നഭാവം;
മോഹത്തിനാൽ സുഖമൊരടവുമില്ലവനും!(19)

ഉണ്ടാകയില്ല മതിയെന്നൊരുചിന്ത, ഗൃഹ്യ–
വസ്തുക്കളെത്ര പെരുതായ ഗൃഹിയ്ക്കുമായ്ക്!
കന്നിച്ചുവെച്ചതു നശിക്കു; മതിങ്കൽവീണ്ടും
കൂട്ടും; നശിക്കുമതു; വീണ്ടുമണച്ചു ചേർക്കും." (20)

ഏവം കഥിച്ചളവു, തജ്ജനകൻ ഗൃഹീശ
നങ്ങെത്തിനാൻ മകനെ വീടണയിക്കുവാനായ്;
സാന്ത്വപ്പെടുത്തി,ഗുരുദക്ഷിണയും കൊടുപ്പി–
ച്ചെമ്മട്ടിലോ മകനുമൊത്തു തിരിച്ചുവിപ്രൻ.(21)

ഗേഹത്തിലെത്തി മകനമ്മയെ വീണുകൂപ്പി;
കെട്ടിപ്പിടിച്ചു വിരഹാർത്തി കെടുത്തിതമ്മ;
പ്രായേണ ശീതളതരം കുളർചന്ദനത്തേ–
ക്കാളും മകന്റെമലർമെയ്പുണരുന്നതല്ലോ (22)

ഏറെക്കഴിഞ്ഞു ഗുരുസന്നിധി വിട്ടുവന്ന
കുഞ്ഞിൻ ദിദൃക്ഷയൊടു ബന്ധുജനം തടിച്ചു;
അർഘ്യാദി നൽകി,യവർതൻ പരിചർയ്യചെയ്തു
വിപ്രൻ കുലം ധനമിവയ്ക്കനുരൂപമായി. (23)

വേദത്തിലെപ്പദജടാദിയിലുള്ള പുത്ര–
ദാക്ഷ്യം ഗ്രഹിച്ചു പല ചോദ്യവുമിട്ടുതാതൻ;
"വിദ്യാധിരാജ"നിതി വിശ്രുതമാം സ്വനാമ–
മന്വർത്ഥമാണു നിരുപിക്കിലവന്നു മന്നിൽ. (24)

ഭട്ടപ്രഭാകരകണാദമതങ്ങളിൽ തൻ–
പുത്രന്റെ ബുദ്ധിയറിയാൻ ജനകൻശ്രമിക്കേ
നൽപുഞ്ചിരിത്തെളിമുഖാംബുജമൊത്തു ശിഷ്യൻ
പ്രത്യുത്തരം ഗുരുവെയോർത്തു നമിച്ചുരച്ചാൻ (25)

പുത്രന്റെ യാ നൈപുണി വേദശാസ്ത്ര–
വാദാദിയിൽ കണ്ടു തെളിഞ്ഞുതാതൻ;
സ്വതേ സുഖാസ്വാദകമായ വാക്കു
ശാസ്ത്രീയമായാൽ പറയേണ്ടതുണ്ടോ? (26)

വന്നെത്തിമന്ദിരമതിൽ പല വിപ്രർ കന്യാ–
ദാനോത്സുകരായാൽ ശിവഗുരുപ്രഥകേൾക്കയാലേ;

ഉണ്ടായിതിങ്ങിനെ വിവാഹവിധിയ്ക്കുമുമ്പേ
താ,ന,ഗ്ഗൃഹത്തിൽ വരണാർത്ഥി–
കൾതൻസുയോഗം. (27)

കന്യാധനം വളരെയേകിടുവോരസംഖ്യ–
മുണ്ടെങ്കിലും കുലവിശിഷ്ടത നോക്കിനോക്കി
യാചിച്ചു സത്കുലജനാമൊരുവിപ്രനോടു
തത്കന്യയെ ദ്വിജവരൻ പ്രഥിതാനുഭാവൻ.(28)

ഐശ്വര്യവും കുലമഹത്വവുമാളുമാര–
ണ്ടാളും പരസ്പരമുരച്ചു: "വിവാഹകർമ്മം
എൻഗേഹസീമനി നടത്തണ"—"മല്ല, പുത്ര–
ന്നേകേണമെൻ മനയിൽവെച്ചു
കുമാരിതന്നെ." (29)

"ചിന്തിച്ചതിൽ ദ്വിഗുണമാംധനമേകിടാമെൻ
ഗേഹത്തിൽവെച്ചു പരിണീതി നടത്തുമെങ്കിൽ"
"വേണ്ടപിക്കുവൻ! തനയയെ ദ്വിജകൊണ്ടുവന്നു
നൽകീടുമെങ്കിലൊരുകാശുമെഴാതെതന്നെ."(30)

കന്യാപിതാവിൻചെവിയിങ്കലാരോ
മന്ത്രിച്ചുകൂട്ടത്തിലൊരാൾവിശേഷാൽ:–
"തെററിപ്പിരിഞ്ഞാൽ പുനരന്യനുണ്ടാം
കൊടുക്കുവാൻ കന്യയെ മററമട്ടിൽ." (31)

അടങ്ങിയീവാക്കിൽ; വെടിഞ്ഞുവാശിയും
വരന്റെ രൂപാദിഗുണത്തിൽ മോഹിതൻ;
ദൃഷ്ടം ഗുണം സംവരണാർഹമാം, ജപാ–
ദിയാൽ ചിരംഭാവിതമന്ത്രമെന്നപോൽ. (32)

*വിദ്യാധിരാജ മഘപണ്ഡിത,രാ,ദ്വിജന്മാർ
ദൈവജ്ഞയോത്തുടനെവാക്കുകൊടുത്തുതമ്മിൽ;
"വേളിയ്ക്കുവേണ്ട സുമുഹൂർത്തമുടൻഗണിക്കാ–
നേപ്പാടുവേണ"മവരങ്ങിനെ നിശ്ചയിച്ചു. (33)

ചെയ്യിച്ചുവേളിവിധിപോൽ സുമുഹൂർത്തകാല;–
ത്തുൾതോഷമാർന്നുകൃതകൃത്യരുമായ്പിതാക്കൾ;
വൻമോദമാർന്നിതഥവന്നൊരകന്നബന്ധു–
വർഗ്ഗങ്ങൾകൂടിയു;മതിൽപരമെന്തുരയ്ക്കാൻ? (34)

നാണിച്ചുപുഞ്ചിരിവിടർന്നമുഖാംബുജത്താ–
ലീക്ഷിച്ചുതമ്മിൽ നവദമ്പതിമാർ സഹർഷം;
നൽഭൂഷ,വസ്ത്രമിവയാൽ നുകർന്നു ഗൌരീ–
ശംഭുക്കൾപോ,ലവരനുത്തമനിത്യ
സൌഖ്യം. (35)

വേളിക്കുശേഷമറിവുള്ളവരൊത്തു,പിന്നെ
വേണ്ടുന്നകർമ്മതതിചെയ്യതിനായ് ദ്വിജേന്ദ്രൻ

---

നും ശത്രുജയം സാധിക്കാനും മററുമായി പല യജ്ഞങ്ങൾക്കു വിധിയുണ്ടെങ്കിലും ഉദ്ദിഷ്ടഫലസിദ്ധി പലപ്പോഴും ഉണ്ടാവാതെ വരുന്നത് അവ യഥാവിധിയാവാത്തത് കൊണ്ടാണ്; തെററായി നടത്തപ്പെടുന്നത്കൊണ്ട് അവ അനർത്ഥകരങ്ങളായും സംഭവിക്കാം. ശരിക്കു നടത്തിയാലോ മികച്ചഫലം സ്വർഗ്ഗം മാത്രമാണുതാനും. "അഗ്നിഹോത്രം ജുഹുയാദ് സ്വർഗ്ഗകാമഃ" എന്നു ശ്രുതി.

---

* വിദ്യാധിരാജൻ ശിവഗുരുവിന്റെ പിതാവും മഘപണ്ഡിതൻ ആര്യ്യാഭിധയായ കന്യയുടെ പിതാവുമാണ്.

കത്തിച്ചു ഗാർഹപത്യവഹ്നി;യതിട്ടിടാത്തോർ
മറവുള്ളയജ്ഞവിധികൾക്ക മനോഹരത്രേ! (36)

ചെയ്താനസംഖ്യം ബഹുവിത്തസാദ്ധ്യ-
യജ്ഞങ്ങൾ നാകാദിഫലങ്ങൾ നേടാൻ;
ആ യജ്ഞഭുക്തിയ്ക്കു കൊതിച്ചു നിത്യ-
മണഞ്ഞവിണ്ണോരമൃതം മറന്നു. (37)

അതാതിനാലപ്പിതൃദേവമർത്ത്യർതൻ-
ഹിതങ്ങളേകിപ്പുരിചയ്തുചെയ്കയാൽ,
*വിശിഷ്ടവിത്തം സുമനഃകുലത്തിനാൽ
വിളങ്ങുവോൻ ജംഗമകല്പദാരുവായ്! (38)

ശ്രുതിസ്മൃതിപ്രോക്തവിധിയ്ക്കു കർമ്മവും,
മുടങ്ങിടാതുള്ളൊരു വേദപാഠവും,
പരോപകാരാദിയുമായ് മഹാനവൻ
കഴിച്ചുനാൾ—മാസവുമാണ്ടുമെത്രയോ! (39)

രൂപത്തിൽമാരൻ, ധനിമാരിലഗ്രിമൻ,
വൃദ്ധൻ പഠിപ്പിൽ, ക്ഷമയാൽ ക്ഷമോപമൻ;
ഗർവ്വററവൻ, നമ്ര; നവന്നൊരുണ്ണിയും
പിറന്നതേയില്ല; വയസ്സുമേറെയായ്! (40)

നിറഞ്ഞതോട്ടങ്ങൾ, തൊഴുത്തു, വിത്തവും,
നിറന്ന വൻമാളിക, ബന്ധുവർഗ്ഗവും!
ഇതൊന്നിനും പുത്രനെഴാത്ത വിപ്രനിൽ
സുതൃപ്തിയേററാനരുതാതെയായ് തുലോം. (41)

"എനിക്ക വഷത്തുവിലുണ്ണിയുണ്ടാം;"–
മില്ലെങ്കി, "ലുണ്ടാം, വരുമശ്ശരത്തിൽ."
അതും കഴിഞ്ഞെങ്കി, "ലടുത്തഹേമ–
ന്തത്തിങ്ക"ലെന്നങ്ങിനെ തീർന്നുകാലം. (42)

ചെയ്യേണ്ടതൊക്കെയഥ ചെയ്തു തളന്നു പത്നി–
യോടായ് കഥിച്ചിതവ "നെന്തിഹചെയ്യു? ഭദ്രേ!
ശക്തംവയോദ്ധമിഹ തീന്നിതു സാധ്വി! കണ്ടി–
ല്ലിന്നോളമൈഹിക സുഖാസ്പദമേകവക്ത്രം. (43)

ഉണ്ണിക്കിടാവിനെഴമമ്മുഖമൊന്നു കണ്ടു–
ചത്തെങ്കിലേ ശുഭമുദിക്കുകയുള്ളു കാന്തേ!
ചിന്തിച്ചുനോക്കി,യതിനുള്ളൊരുപായ; മേതും
കണ്ടില്ല; മജ്ജനി പിതാവിനു നിഷ്ഫലംതാൻ (44)

---

* വിശിഷ്ടമായ വിത്തത്തോടുകൂടിയ [വിദ്യാദിയായ ധനത്തോടുകൂടിയ] സുമനഃകുലത്തിനാൽ [വിദ്വജ്ജനങ്ങളാൽ] ശോഭിതനായ ശിവഗുരു സഞ്ചരിക്കുന്ന ഒരു കല്പവൃക്ഷമായ്തീന്നു. വിശിഷ്ടധനമാകുന്ന സുമനഃകുലത്താൽ [പുഷ്പസമൂഹത്താൽ] ശോഭിതമാണല്ലോ കല്പവൃക്ഷവും. ശിവഗുരു യഥാവിധി പഞ്ചമഹായജ്ഞങ്ങളും ചെയ്തുവന്നുവെന്ന് താല്പര്യം.

ഭദ്രേ! പുകഴ്ത്തുവതുമാർ സുതഹീനർ നമ്മെ?–
യ,പ്പുത്രപൌത്ര വഴിയല്ലിയൊരാൾക്കകേൾവി?
കാലത്തു പൂത്തുതളിരിട്ടുമുറയ്ക്കുകായ്ക്കും–
വൃക്ഷത്തിലെന്നിയെയൊരാൾക്കമെഴില്ല
തൃപ്തി. (45)

തദുക്തികേട്ടോതി തദീയപത്നി:–
"ശിവാഖ്യമാം ജംഗമകല്പകത്തെ
സമാശ്രയിച്ചാലവിടുന്നു നൽകും
ധ്രുവം സ്ഥിരൈശ്വര്യഫലത്തെ നാഥ! (46)

ഭക്തേപ്സിതങ്ങളെയണപ്പൊരു കല്പവൃക്ഷ,–
മ,ദ്ദേവദേവനരുളും സകലാർത്ഥസിദ്ധി;
*ഉ,ണ്ടത്ര നല്ല തെളിവിനുപമന്യുവൃത്തം;
ദൈവത്തിലല്ല നരജാതിയിലാണുജാഡ്യം"(47)

ദ്വിജേന്ദ്ര, നീ നന്മൊഴിയാൽ സുതാർത്ഥം
തപസ്സിനാ, ലാ, പ്രണതൈകവശ്യൻ
ഉമാദ്ധമാമമ്പിളിചൂടുദേവനെ
പ്രീതിപ്പെടുത്തുന്നതിനായിറങ്ങി. (48)

ആ ക്ഷേത്രസന്നിധിയിലുള്ളരപൊങ്ങുമാററിൽ
സ്നാനം കഴിച്ചു ശിവസേവനടത്തി വിപ്രൻ;
ഏതാൻദിനം ചില കിഴങ്ങുകൾതിന്നു, പിന്നെ–
ദ്ദേവന്റെ താരടിയിണയ്ക്കൊരു വണ്ടുമായി. (49)

---

* മഹാഭാരത പ്രസിദ്ധമായ ഒരു കഥയെയാണ് തെളിവായി ഇവിടെ പറഞ്ഞിരിക്കുന്നത്. അയൽവാസികളായ ധനികബാലന്മാർ പാൽ കുടിക്കുന്നതു കണ്ട് ഉപമന്യുവെന്ന ഒരു ദരിദ്രബാലൻ അമ്മയോട് പാലിന്നാവശ്യപ്പെട്ടു. അമ്മ ഗോതമ്പുമാവോ മറെറാ പിഴിഞ്ഞെടുത്ത രസം അവന്നു കൊടുക്കുകയും അവൻ അത് പാലുതന്നെയാണെന്നു കരുതി കുടിച്ചു ചിരിച്ചു തുള്ളുകയും ചെയ്തു. മററ് കുട്ടികൾ സത്യം ഗ്രഹിച്ച് അവനെ കളിയാക്കിയപ്പോൾ അവൻ അമ്മയോട് അവരുടെ പരിഹാസകാരണമെന്തെന്നന്വേഷിച്ചു. അമ്മ സ്വന്തം ദാരിദ്ര്യശക്തി മകനെ അറിയിച്ചപ്പോൾ അവൻ മഹേശ്വരനെ ആരാധിച്ച് പ്രസാദിപ്പിക്കുകയും ക്ഷീരാബ്ധ്യധിപതിത്വംതന്നെ പ്രാപിക്കുകയുംചെയ്തുവെന്നതാണ് ഇതിവൃത്തം. പാഷാണാദ്യാത്മതയാൽ ജഡങ്ങളായ ദേവതാബിംബങ്ങൾ എങ്ങിനെ സർവ്വാർത്ഥസിദ്ധിയരുളുമെന്നും ശങ്കിക്കേണ്ടതില്ല. ദേവതമാരിലല്ല ജഡിമ; ശ്രദ്ധാഭക്തിഹീനരും ദേവതാസ്വരൂപാനഭിജ്ഞരുമായ മനുഷ്യരിലാണ് ജാഡ്യമെന്നു ആര്യാദേവി ഈശസേവാമാഹാത്മ്യത്തെ ഉറപ്പിച്ച് പറയുകയാണ്.

തത്ഭാര്യയും വിമലയായ് നിയമവ്രതാദി–
ക്ലേശംസഹിച്ചു വൃഷപർവ്വതവാസിതന്നെ
സേവിച്ചു നിത്യമജനാം ശിവനെ;പ്പലേ നാ–
ളേവം തപസ്സിൽ മുഴുകീട്ടമവർക്കു തീൎന്നു. (50)

ദേവൻ കൃപാർദ്രമതിയായ് ദ്വിജവേഷമാൎന്നു
ചെന്നങ്ങൊരാളുമൊരു വിപ്രനൊടേവമോതി,
"എന്തിന്നു തപസ്സ്? തവ വാഞ്ഛിതമെന്തു്?"
ചൊന്നാ–
നപ്പോൾ ദ്വിജൻ: "മമ തപസ്സു
സുതാൎത്ഥമത്രേ" (51)

ചോദിച്ചുദേവ "നൊരുപുത്രനെ വേണമോ സ–
ർവ്വജ്ഞതം, മററഗുണ,മല്പവയസ്സമായ് തേ?
സ്വല്പംഗുണം, നെടിയ ജീവിതമേവമുള്ളോ–
രേയോഹിതം? തരുവ"—നോതി തദാ
ദ്വിജേന്ദ്രൻ (52)

"സർവ്വജ്ഞനായ് പ്രഥിതനായ്
ഗുണപൂൎണ്ണനായ്ത്താൻ
പുത്രൻ പിറക്കണ"മുടൻ ഭഗവാൻ കഥിച്ചു:–
"തന്നേൻ! തപസ്സമതിയാക്കുക! പൂൎണ്ണനായ് നീ
തീരും; ഗൃഹത്തിലയി! പൂകുക!
പത്നിയൊപ്പം" (53)

ഈ വാക്കുകേട്ടുടനെ ഞെട്ടിയുണൎന്നു പുണ്യാ–
ത്മാവോതി തന്റെ സഹധൎമ്മിണിയോടതെല്ലാം;
സ്ത്രീരത്നമാമവളു കഥിച്ചിതു "സത്യ! മുണ്ടായ്–
തീരും നമുക്കൊരുമകൻ ഗുണപൂൎണ്ണനായ്
താൻ" (54)

ആ ശ്രദ്ധരായ ശിവഭക്തർകിനാവു മോദത്താ–
ൽത്തുംപുക്ക ഗേഹമഥ ഭൂരിധനാന്നദാനം
വിപ്രർക്കുനൽകി;യവരേകിയ മംഗളാശി–
സ്സേററദമ്പതികൾമോദമിയന്നുപാരം (55)

വിപ്രാന്നഭുക്തി വചനാദികഴിഞ്ഞു; ഭുക്ത–
ശേഷത്തിലൈശ്വരമഹസ്സുമുടൻ കടന്നു;
വിപ്രൻ ഭുജിച്ചിതുടൻ; ദ്വിജഭർത്തൃപാദ–
പങ്കേരുഹഭ്രമരിയാമവളും ഭുജിച്ചാൾ. (56)

അപ്പോടമാൻമിഴി ധരിച്ചൊരു ശൈവഗൎഭം
മന്ദം വളൎന്നളവു,കണ്ണിണകൊണ്ടു നോക്കാൻ
ആവാവിധം ദിവസമദ്ധ്യഗസൂൎയ്യതേജഃ–
പുഞ്ജംചൊരിഞ്ഞിതവൾതൻ
തനുകാന്തിമുററം (57)

*ഈരേഴുപാരിടവുമാരുഭരിപ്പതാർ തൻ–
മൂൎത്ത്യഷ്ടകം വസുധ, വാരിമുതല്ക്കു സർവ്വം;

അശ്ശൈവഗൎഭമവളിൽ ഗരിമാന്ദ്യമല്പം
ചേൎത്തെങ്കിലെന്തതിലൊരത്ഭുതമോൎത്തു
കണ്ടാൽ? (58)

സർവ്വത്രവാണിട്ടമൊരശ്ശിവ,നാ,വപുസ്സിൽ
കുന്നിച്ചുകൂടിയിതി ചൊൽവതുയുക്തമല്ല;
വ്യാപിച്ചിരുന്ന ദുരതിക്രമമായ തേജ,–
സ്സാ,സാദ്ധ്വിതൻ തനുവിലങ്ങിനെ
മുമ്പുതന്നെ. (59)

ചാരുത്വവും മണവുമേറിന പൂക്കൾപോലും
ഭാരംസതി;യ്ക്കുഹഹ! ഭൂഷകളെന്തുപിന്നെ?
ഏവം ഗുരുത്വമെഴ മേതുപദാൎത്ഥവും ക–
യ്യാളാനവൾക്കൊരുമടപ്പു വളൎന്നുമേന്മേൽ. (60)

*ബാധിച്ചു ഗൎഭിണികൾതൻ പുരുശാഠ്യ,"മാടി–
പ്പക്ഷിയ്ക്കു"തന്നുടയവൈരിയൊടെന്നവണ്ണം;
ഏതേതുദൌൎല്ലഭതമത്തിലുമാശ;കൈവ–
ന്നാലോവിട്ടും; സ്പൃഹപരത്തി;ലതും
ത്യജിക്കും. (61)

അദ്ദൌൎഹൃദാൎത്തികളറിഞ്ഞു വിലപ്പിടിച്ചു–
കിട്ടാത്തതേതുമുടനററവർകൊണ്ടു നൽകും;
ബന്ധുക്കളേകിയതുമെല്ലെ രുചിച്ചുനോക്കു;–
മാഹന്ത! ഗൎഭഭരണം പുരുദുഃഖദംതാൻ! (62)

സാമാന്യധൎമ്മിവനോതിയതാണു;ശൈവ–
തേജസ്സുതൻ ഭരണമാധിമേല്ലതന്നേ;
തത്വജ്ഞർ ചൊൽവുനിഖിലാൎത്തികളും
കെടുക്കാൻ
പോരുന്നതാണു പരമേശ്വരസേവയെ–
ന്നായ്. (63)

* പാതാളം, മഹാതലം, തലാതലം, രസാതലം, സുതലം, വിതലം, ഭൂതലം, ഭൂർല്ലോകം, ഭുവർല്ലോകം, സ്വർല്ലോകം, മഹർല്ലോകം, ജനലോകം, തപോലോകം, സത്യലോകം ഇങ്ങിനെ പതിനാലു് ലോകങ്ങൾ. "ക്ഷിതി ഹുതവഹ ക്ഷേത്രജ്ഞാംഭഃ പ്രഭഞ്ജന ചന്ദ്രമസ്തപന വിയദിത്യഷ്ടൌ മൂൎത്തീൎന്നമോഭവ ബിഭ്രതേ" ഇങ്ങിനെ മൂൎത്ത്യഷ്ടകം പൂണ്ടവനാണ് പരമശിവനെന്നു സാരം.

* ശരാരി അഥവാ ആടി എന്ന പക്ഷി [താറാവ് വൎഗ്ഗത്തിൽപെട്ടത്] ശത്രുവെ എതിൎക്കും; വിടും; വീണ്ടും എതിൎക്കും ഇത്തരം സ്വഭാവവിശേഷമുള്ള ഒന്നാണത്രേ. അതുപോലെയാണ് ദൌൎഹൃദാൎത്തിക്രമവും. വളരെ കാൎയ്യമായി ചിലതു് ഇഷ്ടപ്പെടും; അതു് തരപ്പെട്ടാൽ ഉടൻ അതിൽ വിരക്തി തോന്നും. മറെറാന്നിലാവും പിന്നീടാഗ്രഹം; അതും കിട്ടിക്കഴിഞ്ഞാൽ വേണ്ടെന്നാവും.

കണ്ടാർകിനാവിലവർ,ഗീതവിദഗ്ദ്ധരായ
വിദ്യാധരാദ്യർ വിനയത്തൊടു വാഴ്ത്തുവൊന്നായ്
സ്വാത്മാവിനെ,സ്സഹജമാം തനിവെള്ളയായ
വൻകാളതൻമുതുകിലേറിവസിപ്പതായും! (64)

"കാക്കേണമേ! കനിവുകാട്ടുക! വെൽക!
വെൽക"–
യെന്നും, വരങ്ങളരുളുന്നതുമൊക്കെനന്നായ്
കേട്ടാശു ഞെട്ടി,യവർ വിസ്മയമാർന്നെണീററു
നോക്കീടവേ, സപദികേട്ടതുമില്ലതൊന്നും. (65)

പൂമഞ്ചമേറപ്പൊഴുതും തമാശ
ചൊന്നാൽ മനം നൊന്തിടുവോർ, തദാനീം
വാദിച്ചു തോല്പി,ച്ചതിഹൃദ്യവിദ്യാ–
സിംഹാസനത്തിൽ സ്വയമാർന്നു കണ്ടാർ! (66)

സത്തുക്കളോടുള്ള സമാനഭാവം,
വിരക്തിഭോഗങ്ങളി,ലീവിധത്തിൽ
തച്ചേഷ്ട തത്ഗർഭഗപുത്രചിത്ര–
ചരിത്രസംശുദ്ധി വിളിച്ചുചൊല്ലി (67)

കുചാദ്രിമൂഴം പ്രഭയാകുമാററിൻ–
നൽപായലാം കോമളരോമരാജി
ശോഭിച്ചു ധാതാവിഹ ഗർഭബാല–
കന്നായ് ചമച്ചുള്ളൊരു യോഗദണ്ഡായ്! (68)

*അവർക്കെഴും രണ്ടുകുചങ്ങളെന്ന–
പേരിൽപയഃപാനവിധാനയോഗ്യം
നവീനപീയൂഷരസംനിറച്ച
കുംഭദ്വയം പത്മഭവൻ ചമച്ചു. (68)

ആ രണ്ടു വാർകൊങ്കകൾതൻ വിഭേദ–
വാദം—നടുക്കള്ളൊരു ശൂന്യവാദം–
ആ രണ്ടുമഗ്ഗർഭഗനായ ബാലൻ
തിരുത്തി; വിജ്ഞക്കിതസഹ്യമല്ലോ. (70)

ലഗ്നംശുഭം, ശുഭയുതം, ശുഭദൃഷ്ടി, തുംഗ–
സ്ഥന്മാർ കുജൻ, രവിശനൈശ്ചരർ,
കേന്ദ്രസംസ്ഥൻ

*വാഗീശ,നീ,നിലയിലസ്തിപെററിതാടൽ–
കൂടാതെപാർവ്വതി കുമാരനെയെന്നപോലെ. (71)

തൻപുത്രനെസ്സപദികണ്ടുസുഖാബ്ധിമഗ്ന–
നായെങ്കിലും, കുളികഴി,ച്ചഥവിപ്രവര്യൻ
വിപ്രക്കു ഭൂരിധനഗോവസുധാദിനൽകി,–
ത്തജ്ജന്മകർമ്മവിധി തൻകഴിവൊത്തുചെയ്തു. (72)

സിംഹം—ഗജം, പുലികൾ — മാ,നെലി—
സർപ്പമെന്നീ
ജന്തുക്കൾ മത്സരമൊഴിഞ്ഞുതെളിഞ്ഞിണങ്ങി;
ക്രൂരതമാകവെ വെടിഞ്ഞു പരസ്പരം മെ–
യ്യിട്ടിട്ടുരുമ്മി,യവ തീർത്തുചൊറിച്ചൽപോലും.(73)

വൃക്ഷങ്ങൾ തേൻകനിയുതിർത്തു; സുമങ്ങൾ തൂകി
വല്ലീകദംബ;മൊഴുകീതെളിനീരൊടാറും;
വർഷിച്ചിതംബുധരവുംതരസാ; കുലാദ്രി–
വൃന്ദത്തിൽനിന്നു ജലധാരകളുത്ഗളിച്ചു. (74)

അദ്വൈതവാദവിപരീതമതങ്ങൾ പൂൽകു–
ന്നോർതൻകരങ്ങളിലെഴും വരപുസ്തകങ്ങൾ
ഞെട്ടിത്തെറിച്ചു; നിഗമാന്തമുഖം തെളിഞ്ഞു;
ശ്രീവ്യാസചിത്തകമലം വികചീഭവിച്ചു. (75)

പ്രസന്നമായ്ദിങ്മുഖമാകെ; ദിവ്യ–
ഗന്ധത്തൊടും പൂങ്കുളിർതെന്നൽ വീശി;
പ്രദക്ഷിണജ്വാലകളാൽ വിചിത്രം
നിറന്നുകത്തീജ്വലനൻതദാനീം. (76)

**സുമനോഹരഗന്ധമാർന്നു, സത്–
സുമനോനിർമ്മലമത്ഭുതം ശിവം

* അവളുടെ രണ്ടു കുചങ്ങളെന്ന വ്യാജേന മുലപ്പാൽ കുടിക്കുന്നതിനുചിതമായ വിധത്തിൽ പുതിയതരം സുധ നിറച്ച രണ്ടു കുടങ്ങൾ ബ്രഹ്മാവ് നിർമ്മിച്ചുവെച്ചു എന്നതിലുള്ള അലങ്കാരത്തിന്ന് "കൈതവാപഹ്നുതി"യെന്നാണ് പേര്. നവീനപീയൂഷമെന്നതുകൊണ്ട് നിഖിലവിബുധന്മാരാലും ചെയ്യപ്പെട്ട വേദാന്തക്ഷീരാർണ്ണവമഥനത്തിൽനിന്നും ഉൽഭൂതമായതാണ് ഈ സുധയെന്ന് താല്പര്യം. അമൃതമെന്ന് മുക്തിക്കും പേരുണ്ട്. അമൃതം നിറച്ച രണ്ടു കുടങ്ങളെന്നതിനാൽ ദ്വിവിധമായ മുക്തിയെ—ജീവന്മുക്തി, സദ്യോമുക്തി ഇവയെ— അവ നൽകുമെന്ന് സാരം.

* എടവലഗ്നം, ലഗ്നത്തിൽ ശുക്രൻ, ലഗ്നത്തിന്ന് വ്യാഴം തുടങ്ങിയ ശുഭഗ്രഹങ്ങളുടെ പൂർണ്ണദൃഷ്ടി, മേടത്തിൽ സൂര്യൻ, മകരത്തിൽ ചൊവ്വ, തുലാത്തിൽ ശനി, വൃശ്ചികത്തിൽ വ്യാഴം ഇങ്ങിനെയുള്ള ഗ്രഹസ്ഥിതിയിലാണ് ഭഗവാൻ ശങ്കരൻ അവതരിച്ചത. ആടൽകൂടാതെ പെററ എന്നു പറഞ്ഞതുകൊണ്ട് സുഖപ്രസവമാണുണ്ടായതെന്ന് സാരം. പാർവ്വതി സ്കന്ദനെയെന്നപോലെ പ്രസവിച്ചു എന്നതുകൊണ്ട് സാക്ഷാൽ സദാശിവൻതന്നെ മായയാൽ ഗർഭപ്രവേശനം ചെയ്ത് ശങ്കരാചാര്യരൂപത്തിൽ പ്രാദുർഭവിച്ചുവെന്ന് കാണിക്കുന്നു.

** ഏററവും മനോഹരമായ ഗന്ധത്തോടുകൂടിയതും, സത്തുക്കളുടെ നല്ല മനസ്സ്പോലെ നിർമ്മലവും, അത്ഭുതകരവും, മംഗളപ്രദവും, ദേവവൃന്ദം ചൊരിഞ്ഞതുമായ പുഷ്പവൃഷ്ടിയും തദവസരത്തിലുണ്ടായി. ശിവന്റെ ജനനോത്സവത്തെ ദേവന്മാർ കൂടികൊണ്ടാടിയെന്ന് താല്പര്യം.

സുമനോനികരം ചൊരിഞ്ഞിടും–
സുമനോവൃഷ്ടിയുമത്ര ജാതമായ്. (77)

ജഗത്ത്രയം പ്രോജ്ജ്വലകൎമ്മസാക്ഷിയാൽ,
മഹീതലം മേരുമഹീധരത്തിനാൽ,
വിനീതിയാൽ വിദ്യയുമെന്നപോലവേ
വിളങ്ങിതേജോയുതപുത്രനാൽ സതി. (78)

സല്ലോരമാരാഗണകദ്വിജർ ജാതകം സം–
വീക്ഷിച്ചുരച്ചു "മകനേതൊരുവാശിയേയും
തോല്പിച്ചിടും; പുതിയശാസ്ത്രമവൻ രചിക്കും;
സൎവ്വജ്ഞതാപദവുമേറിടുമിക്കുമാരൻ. (79)

ഭൂവുള്ളകാലവുമിവന്റെ യശസ്സുമുണ്ടാം;–
മെന്തോതുവാൻ? തവ സുതൻ പരിപൂൎണ്ണനാവും"
ചോദിച്ചതി,ല്ലവർ കഥിച്ചതുമില്ല ജീവ–
കാലം;ശുഭജ്ഞരശുഭം പറയാറുമില്ല. (80)

കാണിക്കയൊത്തവിടെവന്നൊരു ചാൎച്ചവേഴ്ച–
ക്കാരായനാരികളും,സുഹൃജ്ജനനാരിമാരും
ഈറ്റില്ലമാണ്ടശിശുവിൻ വദനം സമോദം
വീക്ഷിച്ചു വാനിലൊരമ്പിളിയെ–
ക്കണക്കെ. (81)

കണ്ടില്ല സൂതിഗൃഹമെന്നിവിളക്കൊരാളു;–
മട്ടിവ്യകാന്തിയൊളിവീശിയിരുന്നുരാവിൽ;
ആശ്ചൎയ്യമെന്തിതു? പറഞ്ഞിജനം;ഗൃഹത്തി–
ലെന്തിങ്ങിരുട്ടൊരു വിളക്കുമെഴാതെ
നീങ്ങാൻ?! (82)

പേരേകിതൻമകനു'ശങ്കര'നെന്നു,ചെന്നു
കാണ്മോൎക്കുഭൂരിശുഭമേകുകയാൽ ദ്വിജേന്ദ്രൻ;
നീണ്ടോരുകാലമഥശങ്കരസേവചെയ്തി–
ട്ടുണ്ടായതാണു മകനെന്നതുകൊണ്ടുമാവാം. (83)

സാൎവ്വജ്ഞ്യവും സകലശക്തിയുമുണ്ടുകുഞ്ഞി–
ന്നെന്നാലു,മാ,മനുജഭാവമവൻ ചരിച്ചു;
മെല്ലെച്ചിരിച്ചു,വയറിട്ടുപരഞ്ഞി,കുഞ്ഞി–
ക്കാൽത്താരിനാലരിയ പിച്ചകളിക്കുമമ്പായ്.(84)

അത്തൊട്ടിലിൽ കുഞ്ഞുകിടന്നുകാൺകേ
പ്രസന്നമായ് സജ്ജനചിത്തപത്മം;
* ആ രത്നഗൎഭച്ഛവി വാദിവീര–
മുഖങ്ങളിൽ പാരമിരുട്ടുമേറ്റി. (85)

* കുട്ടികളെ കിടത്തുന്ന തൊട്ടിലിന്നുപരിവശത്തിൽ പലജാതിക്കല്ലുകൾ പതിച്ച "രസക്കുടുക്കകൾ" കുട്ടികൾക്ക് നോക്കി രസിച്ച് കളിക്കുന്നതിനുവേണ്ടി, പണ്ട് കാലത്ത് കെട്ടിത്തൂക്കിയിടുന്ന സമ്പ്രദായമുണ്ടായിരുന്നു ദുൎവ്വാദിജനങ്ങളുടെ മുഖം ആ കൊച്ചിനെ കണ്ട മാത്രയിൽ മ്ലാനമായ്പോവുന്നുവെന്ന് അതിശയോക്തിപരമായ് പറഞ്ഞിരിക്കയാണ്.

പൂമെത്തപൂണ്ടും മണിമഞ്ചമപ്പു–
ങ്കാൽകൊണ്ടുതാഡിച്ചു കളിച്ചനേരം
നുറുങ്ങിനൂറായ് ഹഹ! ഭേദവാദി–
മനോരഥം സൎവ്വവുമാക്ഷണത്തിൽ! (86)

മിണ്ടാതെയായ് ദ്വൈതിക,ളൊന്നു രണ്ടു
വൎണ്ണങ്ങളക്കൊച്ചു പിതുക്കിയപ്പോൾ;
പരക്കവേ പാച്ചലുമായി വീരർ,
ചിരിച്ചു നൽപിച്ച തുടങ്ങിയപ്പോൾ. (87)

ചിലവാക്കവനുച്ചരിക്കവേ
വികലത്വം കുയിലിന്നു മേറ്റുപോയ്!
നടകൊൾവതിന്നായ് തുടങ്ങവേ
കളഹംസങ്ങളുമമ്പരപ്പിലായ്! (88)

പവിഴക്കൊടി തന്നിളംതളിർ–
ക്കലയാൽ— കുങ്കുമപങ്കരേണുവാൽ–
പരിപാടലമായ് ധരാതലം
ശശിശോഭൻ ശിശു പിച്ചവെക്കവേ. (89)

മുടിയിൽ തിങ്കൾക്കല, തു–
നെറ്റിയിൽ നേത്രം, ത്രിശൂല,മ,ത്തോളിൽ,
മെയ്യിൽ സ്ഫടികാഭയുമായ്
കണ്ടാർ കുഞ്ഞിങ്കൽ വിജ്ഞരശ്ശിവനെ. (90)

നീതിജ്ഞൻ പ്രഭുവിനെഴുന്ന ലക്ഷ്മിയെപ്പോൽ,
വിദ്വാൻതൻ ശുഭകരിയായ വിദ്യയെപ്പോൽ,
വെൺതിങ്കൾക്കതിരണിപോൽപിതാക്കളിൽസ–
ന്തോഷത്തിൻതികവൊടുകുഞ്ഞുമെയ്‌വളൎന്നു.(91)

കാലിൽ ചാമരവും, കടുന്തുടി ഗദാചക്രാദി
കൈത്താരിലും,
നാഗംമാറിലു, മമ്പിളിക്കല മുടിക്കെട്ടിൽ,
ത്രിശൂലം തഥാ
മൂൎദ്ധാവിങ്കലുമേവമത്ഭുതതമം ബാലന്റെ
കോലം ജനം
രേഖാലാഞ്ഛിതചിത്രമെന്ന പടി വീക്ഷിച്ചാർ
നിമേഷേതരം. (92)

സൎഗ്ഗം പ്രാഥമികം കഴിഞ്ഞളവിലാമാൎഗ്ഗം
കുഴപ്പത്തിലായ്,
സ്വൎഗ്ഗം ദുൎഗ്ഗമമായ്, ഭവിച്ചിതപവൎഗ്ഗത്തിന്നു
ദുൎഗ്ഗത്വവും,
ചീത്തപ്പെട്ടിതുജന്തുവൎഗ്ഗ; മുപസൎഗ്ഗം ബ്രഹ്മ–
സൎഗ്ഗത്തിലൊ–
ട്ടേറിപ്പോയി! തദീയമാകൃതിയി,ലാ,ഭൎഗ്ഗൻ
പിറന്നു തദാ: (93)



## മൂന്നാം സർഗ്ഗം [ദേവാവതാരകഥ]

— ം —

ഇതി ബാല മൃഗാങ്കശേഖരൻ
ഭുവി ബാലത്വമിയന്ന വേളയിൽ
ജനിയാർന്നിതു ദേവവർഗ്ഗവും
ഭുവി ശാസ്ത്രജ്ഞ ഗൃഹങ്ങളിൽസ്വയം. (1)

കമലാപതി പണ്ഡിതാഗ്രിമൻ
വിമലാഖ്യദ്വിജനിൽ പിറന്നുപോൽ
എതിർവാദികളന്തൻ യശസ്സര-
ത്തിടുവോൻ പത്മപദാഭിധാനനായ്. (2)

ജനിപൂണ്ടിതു വായുവും പ്രഭാ-
കരനാം കർമ്മവിപ്രവര്യനിൽ
പ്രതിമല്ലരൊടേററ വീർപ്പട-
ക്കിന ഹസ്താമലകാഖ്യയോടുമേ. (3)

പവമാനദശാംശമായ് നിജം
പുകളന്നീരാഴിയിലൂഴിമുക്കുവോൻ
എതിർവാദമെടിച്ചുടയ്ക്കുവോൻ
ജനിയാണ്ടാൻ ഭുവി തോടകാഖ്യനായ്. (4)

മദമേന്തിന വാദിസഞ്ചയ-
ങ്ങളെവെന്നേറിന കേളിയൊ,ത്തവൻ
*മഹിയിങ്കലുദങ്കനെന്നപേ-
രൊടുമുണ്ടായി "ശിലാദ"സൂനുവിൽ. (5)

വിധി മണ്ഡനവിപ്രനായ്; ഗിരാം-
നിധിയാനന്ദഗിരീതി വിഖ്യനായ്;
**അരുണൻ മഹിയിൽ സനന്ദനൻ;
വരുണൻ താനിഹ ചിത്സുഖാഖ്യനായ്. (6)

---

* തോടകാചാര്യരുടെ ആദ്യനാമം "ഉദങ്ക"നെന്നായിരുന്നു. അദ്ദേഹം "ശിലാദ"നെന്നു പ്രഖ്യാതനും നന്ദിസംജ്ഞകനുമായ ഒരു വിപ്രശ്രേഷ്ഠന്റെ പുത്രനായി പിറന്നു. "കണശാദൃജ്ജനം ത്വുഞ്ചരം, കണിശാദൃജ്ജനംശിലം" എന്ന പ്രമാണാനുസൃതം ശിലാഖ്യമായ വൃത്തിവിശേഷം കൈക്കൊണ്ട് ജീവിച്ചുവെന്നതിനാൽ തത്പിതാവ് "ശിലാദ"നെന്ന പേരിൽ അറിയപ്പെടുന്നു.

** സനന്ദനൻതന്നെയാണ് പത്മപാദനെന്ന് അഷ്ടമസർഗ്ഗത്തിൽ പറയുന്നുണ്ട്. ഇവിടെ ശ്ലോകം രണ്ടിൽ പത്മപാദനെ വിഷ്ണുവിന്റെ അവതാരമായും ഈ ശ്ലോകത്തിൽ സനന്ദനനെ സൂര്യാവതാരമായും പറഞ്ഞത് ഒരു വൈരുദ്ധ്യമായ് തോന്നാം. ഓരോരുത്തരും ആരാരുടെ അവതാരമായിരുന്നുവെന്നതിനെപ്പററി ചില പക്ഷാന്തരങ്ങളുള്ളതുകൊണ്ട് പക്ഷാന്തരത്തെക്കൂടി

അസുരാരികളം മററ വിണ്ണരും
പല വിപ്രേശ്വരർതൻ തനൂജരായ്
പ്രഭുവിൻ ജഗദാശ്രയം പദം
പരിസേവിപ്പതിനായ്പിറന്നുപോൽ! (7)

ചാർവ്വാകശാസ്ത്രകൃതിയാൽ ചൊടിപൂണ്ടധാതൃ-
ശാപത്തിനാൽ ധിഷണനാണിഹ മണ്ഡ-
നാഖ്യൻ;
നന്ദീശ്വരൻ കൃപയൊടീശനുരയ്ക്കയാലി-
ങ്ങാനന്ദഗിര്യഭിധ;നിങ്ങിനെയും കഥിപ്പൂ! (8)

പിറന്നുപിന്നെ "ഉഭയഭാരതീ"തി
പ്രസിദ്ധയായ് മണ്ഡനപത്നിയായി
സരസ്വതീദേവി; നിജ പ്രവൃത്തി
കൊണ്ടും കഥിക്കുന്നിതു ലോകമേവം. (9)

സർവ്വജ്ഞരെപ്പോൾ മുനിമാർ നിജം നിജം
വേദം പുരാ ബ്രഹ്മസദസ്സിലേകദാ
ഓതീടവേ, കോപനശീലനായ ദു-
ർവ്വാസസ്സിനുണ്ടായ് സ്വരഭംഗമിത്തിരി. (10)

ചിരിച്ചുപെട്ടന്നഥ വർണ്ണശബ്ദ സു-
സ്വരൂപയാം ശാരദതിങ്കളന്നേർമുഖി;
ചൊടിച്ചു തീജ്വാല പറക്കമക്ഷിയാൽ
തുറിച്ചുനോക്കീ മുനിയുഗ്രശാസനൻ. (11)

"പിറക്ക! നീ ദുർവ്വിനയേ! ധരിത്രിയിൽ."
കൊടുത്തുശാപം മുനി കോപശീലവാൻ;
ഭയത്തൊടും വീണുനമിച്ചു തത്കൃപ-
യ്ക്കിരന്നിതദ്ദേവി നിറഞ്ഞ കണ്ണുമായ്. (12)

വിഷണ്ണയായ് വാണിയെയങ്ങുകണ്ടൊര-
മ്മുനീന്ദ്രരീവണ്ണമുരച്ചു സാദരം:-
"മുനേ! കനിഞ്ഞീടുക! മക്കളെച്ചെയ്യതെ-
റെറാരച്ഛനൊപ്പോൾ ഭഗവൻ! പൊറുക്കവീ"(13)

വാഗ്ദേവിയാൽ, താപസരാലുമേവം
പ്രസന്നനായ്തീർന്നു മുനീന്ദ്രനോതി:-
"ഉണ്ടാം, നിനക്കായതി ശങ്കരന്റെ
സന്ദർശനം കൊണ്ടഥ ശാപമോക്ഷം.' (14)

*അശ്ശോണതീരത്തുളവായി വിപ്ര-
കുലത്തിലസ്സർവ്വഗുണാഢ്യയായോൾ;

---

കവി ഇവിടെ എടുത്തു പറഞ്ഞുവെന്നേ ഉള്ളൂ. മണ്ഡനന്റേയും ആനന്ദഗിരിയുടേയും കാര്യത്തിലും ഇങ്ങിനെ പക്ഷാന്തരമുണ്ട്. ഇതിലെ എട്ടാമത്തെ ശ്ലോകത്തിൽ മണ്ഡനനെ ബൃഹസ്പതിയുടെ അവതാരമായും ആനന്ദഗിരിയെ നന്ദിയുടെ അവതാരമായും പറഞ്ഞത് ശ്രദ്ധിക്കുക!

* ശോണതീരത്തിൽ, ശോണാഖ്യമായ പുരുഷതീർത്ഥത്തിന്റെ കരയിൽ എന്നർത്ഥം.

സമസ്തമാം വിദ്യയുമൊപ്പമുണ്ടായ്;
ശിരോഗതം മാസ്തിനാൎക്ക സാദ്ധ്യം? (15)

ഷഡംഗവേദങ്ങൾ, സമസ്തശാസ്ത്ര-
കാവ്യാദിയും ജ്ഞാതമവൾക്കു സൎവ്വം;
അജ്ഞാതമായില്ലൊരു വസ്തു; വേവ-
മബ്ബാലയാശ്ചൎയ്യമിയററിയാൾക്കും. (16)

ആ വിജ്ഞ കേട്ടാൾ ദ്വിജരോതി, വിശ്വ-
*രൂപാഭിധൻ തൻഗുണരൂപകീൎത്തി;
തൽഖ്യാതിയബ്ഭൂസുരനും ശ്രവിച്ചാൻ;
വളൎന്നിതന്യോന്യ ദിദൃക്ഷയേവം. (17)

കാണ്മാൻകൊതിച്ചോൎത്തുതപിച്ചൊട്ടക്ക-
ഉറങ്ങവേ, ദൎശനഭാഷണങ്ങൾ
നടന്നിതെന്നാലു; മുണൎന്നപോതിൽ
പതിച്ചുവീണ്ടും വിരഹാഗ്നിയിങ്കൽ. (18)

കൊതിക്കിലും കണ്ണിണകൊണ്ടു കാണാ-
താകൃഷ്ടരായ് വാൎത്തകൾ കേട്ടമാത്രം;
വെടിഞ്ഞു നിദ്രാദിയു,മെന്നുവേണ്ട,
തളൎന്നിതോരോത്തവർതൻ ശരീരം. (19)

പിതാക്കളാ,ക്ഷീണിതരായ രണ്ടു
പേരേയുമീക്ഷിച്ചു കഥിച്ചിതേവം:—
“തളൎച്ചയെ,ന്തച്ചുണയെങ്ങുപോയ്? ഞാൻ
കാണ്മീല രോഗാദികഹേതുവൊന്നും. (20)

ഇഷ്ടൻെറവേർപാടി,ലനിഷ്ടസംഗ-
ത്തിലുംവരാമാടലൊരാൾക്കു;പക്ഷേ
ആ രണ്ടുമിങ്ങില്ല നിനച്ചുകണ്ടാൽ;
വരില്ലതാൻ ഹേതുവെഴാതെകാൎയ്യം. (21)

വൈകിക്കഴിഞ്ഞില്ല വിവാഹകാലം;
ദാരിദ്ര്യമി;ല്ലി,ല്ലവമാനമൊന്നും;
എനിക്കു താൻ ചിന്തകുടുംബഭാരം;
കുഞ്ഞാം നിണക്കെന്തിഹ പീഡപിന്നെ? (22)

മൂഢത്വമി,ല്ലി,ല്ലിഹ തോൽമദുഃഖ-
പ്രദം;നിണക്കില്ലതിനുള്ളഹേതു;
തജ്ജ്ഞരായോൎക്കമഗമ്യമാമ-
പ്പാഠങ്ങളെല്ലാം വശമല്ലി പണ്ടേ? (23)

ജന്മംമുതല്ക്കു വിഹിതം നിജകൎമ്മമല്ലാ-
തന്യം കിനാവിലുമനുഷ്ഠിതമല്ലനിന്നാൽ;
ഇല്ലിങ്ങു തേനരകഭീതിയു,മാകയാൽ;പി-
ന്നെന്തീമുഖം പ്രതിദിനംഗതശോഭമാവാൻ?”(24)

നിൎബ്ബന്ധപൂൎവ്വമവർ നാൾ പലതും കനിഞ്ഞു-
ചോദിക്കയാലവരൊടുത്തരമോതിയേവം:—

* വിശ്വരൂപനെന്നത് മണ്ഡനൻെറ ആദ്യ നാമമാണ്.

* “സങ്കോചമുണ്ടുപറയാൻ;പറയാതെ വയ്യ-
താനും തിരസ്കൃവതിനാൽ;പറയാംഹൃദന്തം. (25)

ശോണാഖ്യപുംനദതടത്തിലൊരന്തണന്നു
സൎവ്വജ്ഞയായ് മഹിതരൂപഗുണാദിയോടും
ഉണ്ടേകപുത്രിയിതിവിപ്രർ പറഞ്ഞു കേട്ടേൻ!
കാംക്ഷിപ്പുഞാനവളെ വേൾപതിനായ്
മഹാത്മൻ!” (26)

പാരംവണക്കമെഴുമാ മൊഴികേട്ടയച്ചാൻ
സാമൎത്ഥ്യമേറുമിരുഭൂസുരരെത്തദാനീം;
പോയ് കണ്ടുകാൎയ്യമതു നേടുവതിന്നു നാനാ-
ദേശങ്ങൾ താണ്ടി,യവ,രാ ദ്വിജഗേഹ
മാൎന്നാർ. (27)

**“ശ്രീവിശ്വരൂപനിതി കേളിയൊടുണ്ടുരാജ-
സ്ഥാനത്തിലന്തണനൊരാൾ നിഖിലാഗമജ്ഞൻ;
കാംക്ഷിപ്പു തത്പദരജസ്സിവളെന്നു; മച്ഛ-
ന്നാമെങ്കിലേകണമിതിൽ ജനകൻ
സഹായം.” (28)

പുത്രീവചസ്സിതു നുകൎന്നിടവേ ഗൃഹത്തിൽ
വന്നേറി വിപ്രരവർ നിൎമ്മലദണ്ഡഹസ്തർ,
തൂവെള്ളയാം വസനമാണ്ടവർ, വിശ്വരൂപ-
താതൻ ദ്വിജേന്ദ്രനവിടേയ്ക്കു പറഞ്ഞയ
ച്ചോർ. (29)

ആ രണ്ടുവിപ്രരെ യഥാവിധി സല്ക്കരിച്ചു
ചോദിച്ചു മന്ദമവരോടഥ വന്നകാൎയ്യം.
“ശ്രീവിശ്വരൂപഗുരു ചൊല്ലിയയച്ചുപോന്നോർ
കന്യാൎത്ഥനാൎത്ഥ”മവരുത്തരമേവമോതി:— (30)

“പ്രായം,കുലം, ചരിതമെന്നിവയാൽ സ്വപുത്ര-
ന്നൊക്കുന്നനിൻ മകളെ യാചനചെയ്യുവാനായ്
ഇങ്ങോട്ടുവന്നു “ഹിമമിത്ര”നരസ്കൃയാം; ലീ
രത്നദ്വയം പരിചൊടൊത്തുവിളങ്ങിടട്ടേ!” (31)

“ഇച്ചൊന്നതിങ്ങു ഹിതമാ;ണെന്നി ഞാനകത്തു
ചോദിച്ചുരപ്പു;നവരാണിതിലൊക്കെ വേണ്ടോർ;
കന്യാപ്രദാനവിഷയം തദധീന;മററ-
കുററങ്ങൾ വന്നിടിൽ നമുക്കവർ പീഡ
യേകും.” (32)

* പിതാക്കളുടെ ചോദ്യത്തിന്നുള്ള വിശ്വരൂപൻെറ മറുവടിയാണ് ആദ്യം [ഇവിടംമുതൽ] കൊടുക്കുന്നത്.

** “ഉഭയഭാരതി” അച്ഛൻെറ ചോദ്യത്തിന്ന് നൽകുന്ന മറുവടിയാണ് ഈ ശ്ലോകംകൊണ്ട് വിവക്ഷിതം.

ചോദിച്ചപതിയോടു "ചെയ്യുവതെന്തു? ഭദ്രേ!
നിൻപുത്രനൊത്ത മകളാംതൻ വരണാർത്ഥമത്രേ
*(1)രാജാലയസ്ഥരിവർ വന്നതു;
വേണ്ടപോലെ
ചിന്തിച്ചുരയ്ക്ക! തടയായ്ക പറഞ്ഞശേഷം (33)

"ദൂരത്തുതാൻ സ്ഥിതി; വയസ്സു, കുലം, ചരിത്ര-
മജ്ഞാതമേതു; മിവളെന്തു പറഞ്ഞിടേണ്ടു?
*(2)ശീലം കുലം ധന മിതൊക്കെയു-
മോർത്തുവേണം
നൽകാ;നിതാണു നിഗമോക്തി;
നടപ്പുമേവം." (34)

"ഈ ഹേതുവാലിതനഘേ! തടയാൻഞെരുക്കം;-
*(3)മാക്കുണ്ഡിനേശ നൃപ,നാ,
യദുവംശജന്നായ്,
തീർത്ഥാടനത്തിനിതിചൊന്നു നടന്ന നന്ദ-
പുത്രന്നുതൻമകളെനൽകി പരീക്ഷയെന്യേ.(35)

*(4)ഓർക്കായ്ക ബന്ധമതിനോടിതി-
നെന്തുവാനെ;-
ന്നാ, ഭട്ടപാദരുടെ ശിഷ്യനിവൻ പവിത്രേ!
ജൈനാദിദുർജ്ജയരെവെന്നഥ വേദമാർഗ്ഗം,
ക്ലേശിച്ചഖണ്ഡമിവനാണിഹ
പൊക്കിവെച്ചോൻ. (36)

---

*(1) രാജാലയസ്ഥർ = കാശ്മീര രാജഗേഹസ്ഥർ.

*(2) "കുലം ച ശീലം ച വയശ്ച രൂപം, വിദ്യാ ച വിത്തം ച സനാഥതാ ച—ഏതാൻ ഗുണാൻ സപ്ത പരീക്ഷ്യ ദേയാ കന്യാ ബുധൈഃ ശേഷമചിന്തനീയം" എന്നാണ് സ്മൃതിവചനം. [അർത്ഥം സ്പഷ്ടം.]

*(3) "നീ പറഞ്ഞ കാരണങ്ങളിന്മേൽ ഇത് തടഞ്ഞുവെക്കാൻ പാടില്ല. ഭീഷ്മകരാജാവ് തന്റെ മകളെ യദുവംശജനും [യയാതി ശാപം കൊണ്ട് ഛത്രചാമരാദി വിധുരമായ ഒരു കുലത്തിൽ പിറന്നവനു ] (രുഗ്മിണിയുടെ കത്തുപ്രകാരമാണെങ്കിലും പുറമെ) തീർത്ഥാടന വ്യാജേന പുറപ്പെട്ടവനുമായ നന്ദകുമാരന്ന് എന്ത് പരീക്ഷ ചെയ്താണ് കൊടുത്തത്?"

*(4) "സാക്ഷാൽ മഹാവിഷ്ണുവിന്റെ അവതാരമായ ശ്രീകൃഷ്ണന്റെ കാര്യവും നമ്മുടേതും തമ്മിൽ ബന്ധമെന്തെന്ന് സംശയിക്കരുത്. കുമാരിലഭട്ടന്റെ ശിഷ്യനാണിവൻ. വേദമാർഗ്ഗത്തെ രക്ഷിച്ചവനാണ് "എന്നും, തുടന്ന്, വിദ്യാധനമാണ് സർവ്വപ്രധാനമെന്നും കേവല ഭൌതികധനം ക്ഷണഭംഗുരവും ദുഃഖപ്രദവുമാണെന്നും കന്യാപിതാവ് സമർത്ഥമായി സമർത്ഥിക്കുകയാണ്.

വർണ്ണിപ്പതെന്തിവനെ ഞാൻസതി! വിദ്യയല്ലോ
വിപ്രന്നുവിത്ത;മതു ബാഹ്യധനാദിയല്ല;
ഏതെങ്ങുമായതൊരുമിച്ചു ഗമിപ്പു; വേശ്യാ-
ചോരാദിപീഡയതിനേല്ക്കുകയില്ല തെല്ലും. (37)

ആയവ്യയങ്ങളും, പരിരക്ഷ, വധുക്കളെന്നീ-
ക്കൂട്ടങ്ങളാൽ ധനമണപ്പു നിതാന്തദുഃഖം;
ചോരൻ, നൃപൻ, സ്വജനമെന്നിവർ മൂലമെന്നു-
മെത്തുന്നുഭീതി; സുഖമെന്നതുമൂർഖനുണ്ടോ? (38)

ലോഭത്തിനാൽ ചിലർ നിലത്തുകുഴിച്ചിടുന്നു
വിത്തം; ചിലർക്കതു ലഭിക്കുകയില്ല പിന്നെ;
സൂത്രത്തിലന്യരതുതട്ടിടു;മ,സ്സരിത്തീ-
രത്തിങ്കലാകി,ലതുവെള്ളമരിച്ചുപോകും! (39)

* വെക്കായ്ക കന്യകളെയേതുവിധത്തിലുംതൻ-
ഗേഹത്തിൽ;വേളിയുടെമുമ്പുതിരണ്ടുകണ്ടാൽ
ഘോരങ്ങളാം ദുഃഖനിരയങ്ങളിൽ വീഴ്ത്തുമാത്മ-
മാതാപിതാക്കളെയുമെന്നുരചെയ്വു
ശാസ്ത്രം." (40)

"വാദിച്ചിടേണ്ട! മകളോടുപറഞ്ഞുഹൃദ്യ-
മാണെന്നു താൻ വരികിലർത്ഥനയാദരിക്കാം."
സങ്കേതമേവമവർവെച്ചുകുമാരിതന്റെ
ചാരത്തുചെന്നു ഹിതവാക്യമുരച്ചിതേവം. (41)

"ശ്രീവിശ്വരൂപജനകന്റെ വചസ്സിനാൽതാൻ
കന്യാർത്ഥമെത്തിയിരുഭൂസുര;രെന്തുവേണം?"
ആ വാക്കുകേട്ടുളവിലുള്ളിലൊതുങ്ങിടാതെ
രോമാഞ്ചമായ് വെളിയിൽവന്നിതു-
മോദഭാരം. (42)

പ്രത്യുത്തരം പിതൃജനത്തിനു നൽകിയേവ;-
മാ വിപ്രരോടുമവർ ചെന്നുരിയാടിസത്യം;
ആ രണ്ടുപേരുമവിടുന്നൊരുവിപ്രനോടും
കൂടീട്ടിറങ്ങി തരസാ സ്വഗൃഹത്തിലേക്കായ്.(43)

ആ നാളുമുതല്ക്കു പതിനാലുദിനംകഴിഞ്ഞൊ-
രാനാളിലുണ്ടു ദശമിക്കൊരുനന്മുഹൂർത്തം;

---

* "പിതുർഗ്ഗേഹേതുയാ കന്യാ
രജഃ പശ്യേദസംസ്കൃതാ
ഭ്രൂണഹാതത്പിതാ ജ്ഞേയോ
വൃഷലീസാചകന്യകാ"എന്നാണ് ധർമ്മശാസ്ത്രവിധിയെന്ന് കന്യാപിതാവായ വിഷ്ണുമിത്രൻ സ്വഭാര്യയെ ബോധ്യപ്പെടുത്തുന്നു. [പിതൃഗൃഹത്തിലിരിക്കേ ഒരു കന്യ പുഷ്പിണിയായാൽ അച്ഛൻ ഭ്രൂണഹത്യാ പാപംചെയ്തവനാവുന്നു; കന്യകയാവട്ടെ വൃഷലിയുമാണെന്ന് വരുന്നു" എന്ന് ശാസ്ത്രം വിധിക്കുന്നു.]

ദൈവജ്ഞയാമുഭയഭാരതി,യാ,മുഹൂർത്ത-
മാ ജ്യോത്സ്യവിപ്രനകുറിച്ചുകൊടുത്തു-
കയ്യിൽ. (44)

മുത്തുംപ്രസാദവുമിയന്നു കൃതാർത്ഥരായ്താ,-
നാ,വിശ്വരൂപഗുരുവെദ്വിജർ ചെന്നുകണ്ടു;
സാധിച്ചു കാര്യമിതി തന്മുഖഭാവമങ്ങു
കണ്ടപ്പൊഴേ ദ്വിജവരൻ ഹൃദിനിശ്ചയിച്ചു. (45)

മററെ ദ്വിജൻ സപദിനൽകിയൊരക്ഷരിപ്പു
നോക്കിച്ചിരിച്ചു സുഖവാർദ്ധിയിൽ മുങ്ങിവിപ്രൻ;
കുമ്പിട്ടുമൂവരെയുമാശ്രുവിലപ്പിടിച്ചു
വസ്ത്രാദിനൽകിയുചിതപ്പടിയാദരിച്ചു. (46)

വിപ്രേന്ദ്രരോതിയതുസർവ്വമുടൻപിതാവു
കേൾപ്പിക്കയാൽ സുഖമിയന്നൊരു
വിശ്വരൂപൻ
ഏല്പിച്ചു വേളിവിഷയത്തിലണഞ്ഞ ബന്ധു-
വർഗ്ഗത്തെവേണ്ടതഖിലം സ്വജനാത്മ-
ബന്ധു (47)

മൌഹൂർത്തശാസ്ത്രമറിയും പല വിപ്രരിഷ്ടർ
മൂണ്ടിപ്പറഞ്ഞസമയത്തഥ വിശ്വരൂപൻ
മാംഗല്യവസ്ത്രസഹിതം പുരുകാന്തിമാൻ നൽ-
ഭൂഷാദിയൊത്തുടനണഞ്ഞിതു ശോണതീരം. (48)

എത്തിക്കഴിഞ്ഞു പലസാധനമൊത്തു ജാമാ-
താവെന്നുകേട്ടു വിരവോടെതിരേല്ക്കുവാനായ്
ചെ,ന്നാ,പ്രിയംകരനെനോക്കി മനംതെളിഞ്ഞു
കൂട്ടിഗ്ഗമിച്ചു ബഹുവാദ്യയുതം ദ്വിജേന്ദ്രൻ. (49)

പീഠംകൊടുത്തു മുദവാക്കരചെയ്തുപാദ്യ-
മേകി,ക്കൊടുത്തു മധുപർക്കസമേതമർഘ്യം;
"ഞാ,നെന്റെ പുത്രി,ധന,മിഗ്ഗൃഹ,മെ-
ന്റെഗോക്ക-
ളെല്ലാം വിധേയമിഹ"ചൊന്നിതു
വിഷ്ണുമിത്രൻ. (50)

"ഹാ! ധന്യർ ഞങ്ങൾ; കുലമിന്നു
പവിത്രിതം; നിൻ
സന്ദർശനത്തിനിടയായിതു വേളിമൂലം;
ഞാനെങ്ങു?വിജ്ഞവരനെങ്ങു ഭവാ?നെനിക്കീ
യോഗം ഭവിച്ചു പെരുതാം സുകൃതം
നിമിത്തം." (51)

*"എന്തെന്തുഹൃദ്യമവിടേ;യ്ക്കതുസർവ്വമിങ്ങു
ചൊന്നാലു!മൊക്കെയവിടുത്തതുതാൻ
മഹാത്മൻ!"
"വേണ്ടുന്നതേതുമവിടുത്തതുമല്ലി? യുക്തം,
മൂത്തോരിലാദരമെഴുന്ന ഭവാന്നിതെല്ലാം." (52)

അന്യോന്യമേവമതികോമളമാം വചസ്സാ-
ലാരണ്ടുപേരുമുരുമോദമിയന്നു നില്ക്കേ,
പ്രത്യേക ബാദ്ധ്യതയെഴാത്തവരങ്ങുമിങ്ങും
ചുററിത്തിരിഞ്ഞു കഥചൊന്നു ചിരിച്ചുകൂടീ. (53)

കന്യാവരക്കേഴുമൊരസ്സഹജാത്മരൂപ-
ശോഭാദികണ്ടു പരികർമ്മികളമ്പരന്നു;
ആ മംഗളോത്സവദിനത്തിനു ചേർന്നൊരംഗ-
സംസ്കാരമൊക്കെയൊരുമട്ടവർ ചെയ്തുമന്ദം. (54)

ആ കൃത്രിമേതരമനോജ്ഞതകൾക്കു മാററു
കൂട്ടാൻ വിശേഷവിരുതില്ലിഹ ഭൂഷകൾക്കും;
എന്നാലുമപ്പതിവു വേണ്ടതുതന്നെയെന്നായ്
ഭൂഷാദിയാലിരുവരേയുമലങ്കരിച്ചു. (55)

ചോദിച്ചു,തൻസഖികളൊത്തു കളിച്ചുമേവു-
മബ്ബുദ്ധിശാലിനിയൊടാശു മുഹൂർത്തകാലം;
പിന്നെക്കഥിച്ചു ശുഭയോഗയുതം മുഹൂർത്തം
ദൈവജ്ഞർ, വിജ്ഞരവരെങ്കിലു,മട്ടിന
ത്തിൽ. (56)

ശംഖം, മൃദംഗപടഹാദികൾ, വേദഘോഷ-
മേവംനിറഞ്ഞുദിശി;വന്നു മുഹൂർത്തകാലം;
തൻനാൽക്കരത്തളിരിനാൽ വധുവിന്റെചെല്ല-
ക്കൈത്താർഗ്രഹിച്ചു ഹിമമിത്രസുതൻ
തദാനീം. (57)

വേണ്ടുന്നതേതുമതതാൾക്കു സുരദ്രുതുല്യ-
*മേകിസ്സദസ്സതിൽ "മഹാസുമനസ്ത്വ"പൂർവ്വം,
ഭൂഷാദിയാണ്ടു കൃതകൃത്യരുമായ്പ്രമോദം
പൂണ്ടാർവധൂവരപിതാക്കൾ സുപൂജിതന്മാർ. (58)

ഹോമാഗ്നികൂട്ടി,യതിലാഹുതിചെയ്തു വിശ്വ-
രൂപൻ സ്വഗോത്രവിധിപോൽ; വധുവുംതദാനീം
ലാജങ്ങൾതൂകി,യഥ ധൂമവുമേററു ഭർത്താ-
വൊപ്പം പ്രദക്ഷിണവുമഗ്നിനെയാചരിച്ചു. (59)

ഹോമംകഴിഞ്ഞു പരിതോഷിതരാക്കിവിട്ടു
വിപ്രേന്ദ്രരേയുമവനാത്മജനങ്ങളേയും;
നാൾനാലുകൂടി,യവ,നഗ്നിഗൃഹത്തിലഗ്നി
രക്ഷിച്ചുദീക്ഷയൊടുവാണു സഭാര്യനായ്
താൻ. (60)

---

* ഈ ശ്ലോകത്തിലെ പൂർവ്വാർദ്ധം കന്യാപിതാവും ഉത്തരാർദ്ധം ഹിമമിത്രനും [വരന്റെ പിതാവും] തമ്മിലുള്ള സംവാദമാണ്.

* മഹാസുമനസ്ത്വപൂർവ്വം=ബൃഹദുദാരതാപൂർവ്വം [അലൌകികവദാന്യത്വംകൊണ്ട്] മഹാദേവത്വപൂർവ്വമെന്നും അർത്ഥം. [കല്പവൃക്ഷപക്ഷത്തിൽ മാഹാത്മ്യമേറിയ സുമനസ്സുകൾ [പുഷ്പങ്ങൾ] ചേർന്നതാവു എന്ന ഭാവത്തോടുകൂടിയെന്നും.]

പുറപ്പെടാൻ കാല,മട്ടത്തുവന്നു
കഥിച്ചിതീമട്ടു വധൂപിതാക്കൾ:—
"ക്ഷമിച്ചുകേട്ടാലു! മൊഴിത്തിരിക്കു—
മറിഞ്ഞുകൂടാത്തവളിക്കുമാരി. (61)

പന്താട്ട,മബ്ബാലകരൊത്തു; പാഞ്ഞു
പോരും പശിച്ചാൽ നിറകണ്ണുമായി;
ഒന്നല്ലി?... ചെയ്യിച്ചതുമില്ല ഗാർഹ്യ—
കർമ്മങ്ങൾ; കാത്തീടുക! പുത്രിയെപ്പോൽ. (62)

ഇക്കുഞ്ഞിനോട്ടു മൃദുവാക്കുരചെയ്ക! രൂക്ഷ—
വാക്കാൽചൊടിക്കുമിവൾ;ചെയ്യുകയില്ലപിന്നെ;
സ്വാധീനരാം ചിലർ മൃദൂക്തികളാൽ; മറിച്ചും;
പ്രായേണ ശീലമൊരുവർക്കുമൊഴിക്കവയ്യാ. (63)

മുനിയിങ്ങു വന്നിവളെ നോക്കിയുരച്ചു വിദ്വാ—
നായുള്ളൊരന്തണവരൻ ചില ലക്ഷണത്താൽ:—
"ദേവത്വമാണിവളിൽ, മർത്ത്യശരീരമാണെ—
ന്നാലും; കടപ്പമിവളോ,ടതിനാ,ലയുക്തം. (64)

സർവ്വജ്ഞതാലക്ഷണമിങ്ങു പൂർണ്ണം;—
മൊരിക്കലിപ്പെൺകൊടി സാക്ഷിണീത്വം
ശാസ്ത്രീയവാദത്തിൽ വഹിക്കു"മെന്നു,—
മ,ന്നെങ്ങളോടോതി നടന്നു വിപ്രൻ. (65)

നിന്നമ്മയോടോതുക! ഞങ്ങൾ ചൊൽവ—
തെല്ലാം; സ്നുഷാദാരമവൾക്കുതാനാം:—
"നിൻ ന്യാസമിപ്പെൺമണിയെപ്പതുക്കെ—
പ്പതുക്കയേ കൊണ്ടു നടത്തിടാവൂ! (66)

ബാല്യത്തിലുണ്ടാം പലതെ;റ്റതൊക്കെ
വീട്ടമ്മമാരത്ര ഗണിച്ചുകൂടാ;
ക്രമേണയല്ലീസുമതിത്വവും പൂ—
ണ്ടുത്കൃഷ്ടരായ്ത്തീർന്നതു നമ്മളെല്ലാം?" (67)

* നേരിട്ടുകണ്ടുപറയാനരുതിങ്ങു;ഗാർഹ്യ—
ജോലിത്തിരക്കിലവരന്യനൊടോതുകില്ല;
നേരിട്ടുകണ്ടഫലമിങ്ങരുളും വിധത്തിൽ
നിന്നമ്മയോടുപറയേണ്ടവരിഷ്ടരല്ലോ." (68)

"നീ പുത്തനാം ദശയിലേക്കു കടന്നുവത്സേ!
ശ്രദ്ധിച്ചിതിങ്കൽ വിജയിക്കുക! സുഭ്രു! നിത്യം;
കുട്ടിത്തരങ്ങൾ ജനതയ്ക്കുപഹാസ്യമാവു;—
മിഷ്ടപ്പെടി,ല്ലപരർ ഞങ്ങൾ കണക്ക—
തെല്ലാം. (69)

വേളിയ്ക്കുമ,ന്വച്ഛനമമ്മയും സ്വയം
കുമാരിമാർക്കീശ്വരർ; തത്പരം വരൻ;
തദൈകതാനത്വമൊടും ചരിക്കിൽ ദു—
ർജ്ജയം ജയിക്കാമിരുലോകവും തദാ. (70)

ഉണ്ണായ്കതൻപതികഴിക്കുവതിന്നുമുമ്പായ്;
ദൂരംഗമിക്കുകിലിടായ്ക വിഭൂഷണങ്ങൾ;
സ്നാനാദിയിങ്കൽ വിധിയുണ്ടഥമുമ്പുപിമ്പെ;—
ന്നെല്ലാം മുതിർന്നവരിൽനിന്നു പഠിച്ചു
കൊൾക! (71)

കോപിക്കിലോപതി,കയർത്തുരിയാടിടായ്ക!
സർവ്വം പൊറുക്കുക! തണുത്തിടുമൊക്കെവേഗം;
തോഷിക്കിലോ, ചകിതപോൽനിലകൊൾക!
കുദന്ത!
നേടാമഭീഷ്ടമനഘേ! ക്ഷമയാൽ സമസ്തം. (72)

ഭർത്താവുതൻ നികടഭൂവിലുമന്യനോടു
നേരിട്ടുനോക്കിയുരിയാടരുതൊറ്റവാക്കും;
"മിണ്ടും രഹസ്സിലുമിതേവിധ"മെന്നശങ്ക—
യന്യോന്യസൌഹൃദസുഖത്തിനുഹാനി—
ചേർക്കാം. (73)

മറ്റൊക്കെ വിട്ടു നിജകാന്തനണഞ്ഞിടുമ്പോൾ
ചെന്നാശു കാലു കഴുകിക്കണ;മെന്നുവേണ്ട,
എന്തൊക്കെവേണമവ ചെയ്ക! ഭർത്തൃകാര്യം
വിട്ടെന്തുവാനൊരു സുഖം സതികൾക്കു
മന്നിൽ? (74)

കാന്തന്നഭാവത്തിലുമഗ്ഗൃഹത്തി—
ലുറ്റോർ വരാം; വല്ല മഹാനുമാവാം;
പൂജിക്ക! നീ ഭക്തിയൊടും; മുഷിഞ്ഞാൽ
കുലത്തിനേ നാശമണഞ്ഞുപോകാം. (75)

സ്വന്തം പിതാക്കളുടെ മട്ടഥ കാൺക! ഭർത്തൃ-
മാതാപിതാക്കളെയുമസ്സഹജാതരേയും;
സ്നേഹിക്കുവോരവർ;ചൊടിക്കുകിലോ നശിപ്പി—
ച്ചേക്കാം പരസ്പരസുയോഗ; മതാണുഭീതി." (76)

ഹിതോപദേശത്തിൽ മനസ്സുനട്ടുതാ—
നണഞ്ഞു രാജാലയമാ വധൂവരർ.
"സർവ്വജ്ഞ"യെന്നായ് പുകളങ്ങുമാന്നാൾ;
*പേരേവമുണ്ടായ് "ഉഭയഭാരതീ"തി. (77)

* * *

മുനീശ്വരൻ പണ്ടുമനം തെളിഞ്ഞു
കൊടുത്ത ശാപാവധി വന്നനേരം
വഹിച്ചുതാരസ്സഭയിങ്കലാർത്തൻ -
സാർവ്വജ്ഞ്യനിർവ്വാഹകവാദസാക്ഷ്യം, (78)

ആ ഭാരതീസാക്ഷികമായ സർവ്വ—
ജ്ഞത്വം പെടും ശങ്കരയോഗിവര്യൻ
സ്വമായയാൽ ഗോകുലബാലനെപ്പോൽ
ധരിച്ചു ബാലോചിതചാരുഭാവം. (79)

---

* ഇങ്ങ് [ഈയുള്ളവർക്ക്] നേരിട്ട് കണ്ട് പറയാനരുതല്ലോ.

* പിതൃഗൃഹത്തിലും ഭർത്തൃഗൃഹത്തിലും ഒരുപോലെ സർവ്വജ്ഞത്വംകൊണ്ടു "ഭാരതി"യെന്നപോലെ വിഖ്യാതയായതിനാൽ "ഉഭയഭാരതി"യെന്നപേര് അവൾക്കുണ്ടായി എന്നുസാരം.

ബാലചാപലമിയന്നു വസിക്കേ
ലോകഭൂതഭവിതവ്യതയൊക്കെ
ആലിലത്തളിരിൽ വിഷ്ണുകണക്കേ
കണ്ടിതശ്ശിശു മനസ്സിൽ മുഴുക്കേ. (80)

ലീലതൻ പുതിയതൊട്ടിലി,ലാ, നേ–
രറ്റൊരത്ഭുതമൊഴുക്കിടുവോനെ–
ലീലയാണ്ടൊരളിമെയ്യുടയോനെ–
പ്പോലെകണ്ടുജനമഞ്ജിമയെന്യേ. (81)

കോമളം പുതിയ കാർമുകിൽപോലേ
നീലമാമരിയകുന്തലിനാലേ
കാന്തിയോടധികമായിതു ചാലേ
ബ്രഹ്മവിഷ്ണുഹരതുല്യനിൽ നീളേ. (82)

ശാക്യൻ, പാശുപതൻ, തഥാക്ഷപണകൻ,
കാപാലികൻ, വൈഷ്ണവൻ,
മറ്റും ദുഷ്ടജനങ്ങളാൽ നിഗമമാർഗ്ഗം പാര–
മുച്ഛിന്നമായ്;
അപ്പോൾ തത്പരിരക്ഷയോർത്തു കൊടുതാം
സംസാരകാന്താരസം–
ബദ്ധക്ലാശ്രു ശുഭങ്ങളേകുവതിനായ്
ഭൂജാതനായ് ശങ്കരൻ. (83)

# നാലാം സർഗ്ഗം [കൌമാരചരിതം]

—:o.—

അഥ ശിവൻ നരനായ് നിജമായയാൽ
ദ്വിജപിതാക്കളിൽ മോദമിയറ്റിനാൻ;
അവനൊരാണ്ടിനകത്തു മനസ്സിലായ്
നിഖിലമക്ഷരവും നിജഭാഷയും. (1)

ഇരുവയസ്സിലവൻ ലിഖിതാക്ഷരം
സകലവും പറയാൻ ഹഹ! ശക്തനായ്;
സപദി കേട്ടിതുകാവ്യപുരാണസ–
ന്തതി;യവന്നഖിലം വിദിതം സ്വയം! (2)

ഗുരുവിനേകിയതില്ലൊരു ദുഃഖവും;
വശഗമായിതൊരേകുറികേൾക്കിലും;
ഗുരുവുമായ്ശിശു തത്സഹപാഠികൾ;–
ക്കഥ പഠിച്ചിതവൻ ഗുരുവെന്നിയേ. (3)

പതിവായി രജസ്സിൽ നീന്തുമ–
ശ്ശിശുവിന്നില്ല രജസ്തമസ്സുകൾ;
ബുധസത്തമസൂനുവാമവൻ
വശമാക്കീ നിഖിലാക്ഷരങ്ങളും. (4)

അഥ ചൌളവിധിസ്സുശേഷ,മാ
ലളിതം പൂവുടൽ തന്റെ സൌഭഗം
അധികം തെളിവാണ്ടുതേ ഘൃതാ–
ഹുതിയാലാളിന വഹ്നിപോലവേ. (5)

ഉപദേശമെഴാതെ താൻ പഠി–
ച്ചരുളീ വ്യാഹൃതിയൊത്തു നാന്മറ;
പലകാവ്യമവൻ പഠിച്ചു ക–
ർക്കശമായുള്ളൊരു തർക്കശാസ്ത്രവും. (6)

സുരർതൻ ഗുരുവും പരാജയ–
പ്പെടുമാവാഗ്വിഭവങ്ങളാൽ സ്വയം
സുവിദ്ദുരിതർ വീമ്പുരയ്ക്കുമ–
ബ്ബുധർ നേരിട്ടൊരു വാക്കുരച്ചിടാ. (7)

ഉരഗാധിപനും നമിക്കു, മാ,
ക്രമവാഗ്ധോരണി കേട്ടു വാദികൾ
പകരം പറയാനശക്തരാ,–
യഥ മിണ്ടാതെയിരുന്നുപോയ് ഭൃശം! (8)

കുമതങ്ങളെയൊക്കെയും തരി–
പ്പണമാക്കീ,യുര പൊങ്ങുമമ്മഹാൻ;
സ്വമതങ്ങളെ നിർത്തുവാനവ–
ക്രതാതായ് പണിയെത്രചെയ്കിലും. (9)

"മിഹിരോപമ സുപ്രഭാവനാം
സുതനാൽ ഭൂഷിതമായ തൻകുലം
കിടയറ്റതുതാൻ" നിനച്ചിത–
സ്സുതരുള്ളോർകളിൽ മുമ്പനന്തണൻ. (10)

മകനു മൂന്നുവയ;സ്സുപനീതിയോ–
ത്തരുളുമജ്ജരിതൻ സുതമോദിതൻ
മൃതിയടഞ്ഞിതുകർമ്മവശാൽ;നിന–
ച്ചിടുകയില്ല കൃതാകൃതമന്തകൻ. (11)

സുലഭമല്ല സുതേക്ഷണ;മൊട്ടുമേ
സുലഭമല്ലിഹ തദ്വിഭവേക്ഷണം;
ഒരുമകൻ വിഷമിച്ചുപിറന്നു;തദ്–
വിഭവമായതുമില്ലിഹ കാണുവാൻ! (12)

മൃതശരീരമെടുത്തഥസംസ്കരി–
ച്ചിതു സപിണ്ഡ;രനന്തരമമ്മയെ–
വിധവയെ പ്പലസാന്ത്വനവാക്കിനാ–
ലനുനയിച്ചിതു ബന്ധുജനങ്ങളും. (13)

വിഹിതകർമ്മമനുഷ്ഠിതമായ്സ്വയം,
കഴിവെഴാത്തതു ബന്ധുജനങ്ങളാൽ;
സുദതിയിങ്ങനെവത്സരദീക്ഷതീ–
ർത്തുപനയിപ്പതിനോർത്തുതനൂജനെ. (14)

ഉപനയിക്കുവതഞ്ചുവയസ്സിലാ;–
ണതുവിശിഷ്ടമുഹൂർത്തമണഞ്ഞനാൾ
നിയമപൂർവ്വകമായ് സ്വജനങ്ങളൊ–
ത്തവൾനടത്തി,യിയന്നിതു തുഷ്ടിയും. (15)

അഥ പഠിച്ചിതുനാന്മറ,യാദശാ–
സ്ത്രവുമവൻ ഗുരുസന്നിധിയിൽക്രമാൽ;
വിരൽകണക്കെഴുമശ്ശിശുവിന്റെ വൻ–
കഴിവിലത്ഭുതമാണ്ടിതുലോകവും! (16)

ദ്വിജകുമാരകനൊത്തു പഠിക്കുവാൻ
കഴിവെഴാത്തവരായ് സഹപാഠികൾ;
ഝടിതി വിദ്യകൊടുപ്പതിനേവമാർ
ചതുരനെന്നു വിഷണ്ണനുമായ് ഗുരു. (17)

ചിത്രമെന്തഖിലശാസ്ത്രവു,മ,ക്ക–
ഞ്ഞത്രവേഗതയൊടൊത്തുപഠിച്ചു;
ദ്വിത്രമാസപഠനത്തിലവന്നേ–
ത്തേതുമത്രവശമായ് ഗുരുവൊപ്പം! (18)

ബ്രഹ്മാഭൻ മറയിൽ, തദംഗനിചയത്തിൽ
ഗാർഗ്യതുല്യൻ, കഥാ–
താല്പര്യാർത്ഥവിവക്ഷയിൽ ഗുരുസമൻ,
തത്കർമ്മകാണ്ഡാകൃതിയിൽ
സാക്ഷാജ്ജൈമിനി, ബാദരായണസമൻ
തദ്ബോധകണ്ഡത്തി,ലാ,
വ്യാസൻതാനടൽപൂണ്ടവൻ വടു നിജം
വാണീവിലാസങ്ങളിൽ. (19)

തർക്കം,പാതഞ്ജലം ശാസ്ത്രവു,മഥ കപിലൻ
തീർത്തോരസ്സാംഖ്യശാസ്ത്രം,
ഭട്ടൻതൻ വാർത്തികത്തിൻവിവിധവശവുമ–
ങ്ങേറെ നന്നായ്പഠിച്ചു;
എന്നാലിസ്സൗഖ്യമെല്ലാം നിജവിമലതരാ–
ദ്വൈതസൌഖ്യത്തിൽ മുങ്ങി–
പ്പോയേപോയ്, കൂപതീർത്ഥം വിതതവിമല–
തീർത്ഥങ്ങളിൽപോൽനിതാന്തം! (20)

ഗുരുവിൻ ഭവനത്തിൽ വാഴമ–
ന്നൊരുനാൾ തോഴരുമൊത്തുശങ്കരൻ
ധനഹീനനൊരന്തണന്റെ,യ–
മ്മനയിൽചെന്നിതു ഭിക്ഷവാങ്ങുവാൻ. (21)

വടുമുഖ്യനൊടോതിയെത്രയും
വിനയത്തോടെതദാ കുടുംബിനി:–
"വരിവസ്യ ഭവാദൃശർക്കു ചെ–
യ്തിടുവോർതാൻ പുരുപുണ്യശാലികൾ! (22)

വടുവിന്നിഹ ഭിക്ഷയേകുവാൻ
കഴിയാതുള്ള ദരിദ്രരിജ്ജനം
വിധിവഞ്ചിതർതന്നെ; ഞങ്ങൾതൻ
ജനനം ഹന്ത! നിരർത്ഥകം ധ്രുവം." (23)

കരൾനൊന്തിതിചൊന്നുനൽകിനാൾ
വ്രതിചന്ദ്രന്നൊരു നെല്ലിതൻഫലം;
കരുണം വചനം ശ്രവിക്കയാൽ
ഭഗവാൻ തൻഹൃദയം സമാർദ്രമായ്. (24)

*പുതുവെണ്ണകണക്കു കോമളം
മധുരം ചിത്രപദങ്ങളാൽ മുനി
സ്തുതിചെയ്തിതു താരിൽമങ്കയെ
ദ്വിജദാരിദ്ര്യനിവൃത്തിയേകുവാൻ. (25)

തരസാ വളർമിന്നൽപോലെഴും
തനുകാന്തിച്ഛടയാൽ ദിഗന്തരം
തെളിയി,ച്ചവതീർണ്ണയായിത–
ത്തിരുമുമ്പിൽ സ്വയമാഴിമങ്കയാൾ. (26)

പ്രണമിച്ചുസുരേന്ദ്രവന്ദ്യ മ,–
ക്കഴൽകൂപ്പിത്തിരുമുമ്പിലങ്ങിനെ
സ്ഥിതിചെയ്യുവനോടു സുന്ദര–
സ്തുതിസന്തോഷിത ചൊന്നു സസ്മിതം. (27)

"വിദിതം തവഹൃദ്ഗതം; പുരാ–
കൃതപുണ്യങ്ങളെഴാത്തൊരിജ്ജനം
മകനേ! മഹിതം മദീയസത്–
കൃപതൻ കൺകൊടിയേല്പതെങ്ങിനെ?" (28)

അവനിമ്മൊഴികേട്ടു ചൊല്ലിനാ–
"നവരമ്മേ! മമതന്നി,തീ,ഫലം;
ഇഹഞാനനുകമ്പ്യനെങ്കി,ലേ–
കണമിദ്ദാനഫലത്തെയംബികേ!" (29)

വടുവിൻമൊഴിയാൽ പ്രസന്നയായ്
രമ ഹേമാമലകങ്ങളാൽ ദ്രുതം
പരിപൂരിതമാക്കി തദ്ഗൃഹം,
സുതരാം കാണികൾ വിസ്മയിക്കവേ. (30)

മുരഭിത് സുകൃതത്തിടമ്പു താർ–
മകൾ പിന്നീടു മറഞ്ഞപോതുടൻ
മഹിമാവതുകണ്ടു വാഴ്ത്തിനാർ
നിതരാം വിസ്മിത,രാ യതീന്ദ്രനെ. (31)

ദിവി കല്പകവൃക്ഷമെന്നപോൽ
ഭുവികല്യാണമണച്ചു ശങ്കരൻ;
** പ്രിയ, നിഷ്ടവിശിഷ്ടദാനസ–
ന്തതിയാൽ നിർജ്ജരഭൂസുരർക്കവൻ. (32)

ഇതിവിപ്രനു ദേവദുർല്ലഭം
കൊതിപൂണ്ടന്ന സമൃദ്ധിചേർത്തുടൻ
ഗുരുസന്നിധിയിങ്കൽ മുൻവിധം
പലശാസ്ത്രങ്ങൾ പഠിച്ചിതമ്മഹാൻ. (33)

* പ്രഖ്യാതമായ "കനകലക്ഷ്മീസ്തവം" ഈ അവസരത്തിൽ പെട്ടെന്നു് നിർമ്മിച്ചു് ചൊല്ലിയെന്നാണു് ഐതിഹ്യം.

** ഇഷ്ടവും വിശിഷ്ടവുമായ ദാനങ്ങളാൽ [യജ്ഞങ്ങളും യജ്ഞദക്ഷിണകളും കൊണ്ടു്] ദേവന്മാർക്കും ബ്രാഹ്മണർക്കും അവൻ പ്രിയനായ്തീർന്നു.

അഴകേറിന പെൺകിടാങ്ങ,ളു–
ത്തമ ഭർത്താക്കളെയാന്റപോലവേ,
പരഭാഗ്യമണഞ്ഞു സർവ്വസത്–
കലയും ശങ്കരനോടു ചേരവേ. (34)

സരഹസ്യസമഗ്രവിദ്യയും
സുതരാം നേടുകയാൽ പുകഴ്ന്നതായ്
മരുവും ഭഗവാന്റെ മെയ്യിനോ–
ടുപമിക്കുന്നതിനില്ലൊരാദയും. (35)

പരഗർവ്വമടച്ചിടുന്നൊരാ
യതി തൻ പൂങ്കഴൽ പത്മദർമ്മദം
കളയുംവിധമുല്ലസിച്ചതേ
*ദ്വിജരാജാച്ഛകരോപലാളിതം. (36)

** അഥ വാരിയിലിന്ദുകാന്ത,മാ–
യതിലപ്പത്മ,മതിൽത്തടാകവും,
അതിൽനിന്നൊരുതാരു — മെങ്കിലേ,
കഴലിന്നായതു തുല്യമായ്‌വരൂ! (37)

***ഓതുന്നു ചിലർ പത്മതുല്യമനഘം
തത്പാദമെ,—ന്നവ്വിധം
തദ്വക്ത്രം ദ്വിജരാജസന്നിഭവുമെ;ന്നീ
രണ്ടുമന്യായ്യമാം!
ശിഷ്യൻ "പത്മപദൻ" — സരോജതതിമേൽ
കാൽവെച്ചവൻ—;ഖ്യാതിയി–
മ്മട്ടിൽത്താൻ!" "ദ്വിജരാജമണ്ഡലശതം"
സേവിപ്പൂവൊന്നമ്മുഖം. (38)

നിജംചിത്താംഭോജംവിമലതരമാക്കാൻ
യതികൾചേ–
ർന്നണപ്പൂതത്പാദംസപദി;ചൊരിവൂ
തദ്വദനവും
സുരേന്ദ്രാദ്യപ്രാപംനവസുധ;തഥാതത്–
പദമുര–
ച്ചിടാമബ്ജോത്കൃഷ്ടം;മുഖമതുശശാങ്കാ–
ധികഗുണം! (39)

തദജ്ഞാനമണപ്പതായ്,ഘനതര–
വ്യാമോഹവും ഭക്തർതൻ–
നിശ്ശേഷാധിയു,മുഗ്രപാപചയവും
ദൂരീകരിക്കുന്നതായ്,
കാമക്രോധമദാദിപോക്കിടുവതായ്,
താപത്രയം വെല്ലു,മാ,
ശ്രീമച്ഛങ്കരപാദമാത്തകരുണം
ഭദ്രപ്രദം സർവ്വദാ. (40)

* ഇടംകാലാൽ കൈക്കായമനുമുറിവേല്പി–
ച്ചതു പുരാ,
പുറത്തെത്തിപ്പെട്ടാൽ നതനു നിഖിലാപത്–
പ്രശമദം,
പരംബ്രഹ്മം താനാമവനുടെസുരമ്യം
പദയുഗം
നശിപ്പിക്കുന്നിന്നും ഭുവി സുജനമോഹാ–
ദികഗദം. (41)

---

* ദ്വിജരാജാച്ഛകരോപലാളിതം = ദ്വിജരാജന്റെ [ചന്ദ്രന്റെ] അഥവാ ദ്വിജരാജന്മാരുടെ [വിപ്രശ്രേഷ്ഠരുടെ] അച്ഛകരങ്ങളാൽ [നിർമ്മലരശ്മികളാൽ] അഥവാ ശുദ്ധങ്ങളായ കൈകളാൽ ഉപലാളിക്കപ്പെടുംവണ്ണം. ചന്ദ്രരശ്മികൾ തട്ടുമ്പോൾ താമര തനിയേ കൂമ്പിപ്പോകുമല്ലോ.

** വെള്ളത്തിൽനിന്നു് ഇന്ദുമണി സ്രവിക്കുക; ഇന്ദുമണിയിൽ ഒരു താമരയുണ്ടാവുക! ആ താമരയിൽനിന്നു് ഒരു തടാകമുണ്ടാവുക; ആ തടാകത്തിൽ ഒരു താമരയുണ്ടാവുക. ആ താമരക്കേ ഭഗവത്പാദരുടെ കാലിനോടു് സാദൃശ്യം വഹിക്കാനാവുകയുള്ളൂ. പ്രൗഢോക്ത്യലങ്കാരം, സംഭാവനാലങ്കാരം എന്നിവയെല്ലാം ചേർന്നതാണു് ഈ ശ്ലോകം.

*** ഭഗവാന്റെ കഴൽ പത്മതുല്യമെന്നോ മുഖം ദ്വിജരാജസന്നിഭമെന്നോ [ചന്ദ്രസമാനമെന്നോ] പറയുകവയ്യാ. ശിഷ്യനായ സനന്ദനനാണു് പത്മപദനെന്ന ഖ്യാതി. മുഖമോ, ദ്വിജരാജമണ്ഡലശതത്താൽ [അനേകം ബ്രാഹ്മണശ്രേഷ്ഠരായ അനുചരന്മാരാൽ] സേവിക്കപ്പെടുന്നതുമാണു്. [പ്രതീപാലങ്കാരം.]

* യമകിങ്കരന്മാരിൽനിന്നു് മാർക്കണ്ഡേയനെ രക്ഷിക്കാനായി വാമചരണപ്രഹാരത്താൽ കൃതാന്തന്റെ കൈകൾക്ക് മുറിവേല്പിച്ച ശിവനെന്നതു് പുരാണപ്രസിദ്ധമാണല്ലോ. ഏതെങ്കിലും ഒരു ഗൃഹത്തിന്റെ പുറംതിണ്ണമേൽ എത്തിക്കഴിഞ്ഞാൽമതി ഗൃഹസ്ഥൻ വന്നു് കാലിൽ പതിക്കുകയായി; അതോടുകൂടിത്തന്നെ അവന്റെ സകലാപത്തുകളും പറപറക്കുകയായി. സാക്ഷാൽ പരമശിവന്റെ അവതാരമായ [പരബ്രഹ്മം തന്നെയായ] ശ്രീശങ്കരന്റെ ആ സുന്ദരമായ പദയുഗം ഇന്നും സുജനങ്ങളുടെ അപസ്മാരാദി മഹാരോഗങ്ങളെ നീക്കുന്നു [തെക്കെ ഇന്ത്യയിലെ വ്യാഘ്രപുരക്ഷേത്രത്തിൽ ആനന്ദനർത്തനം ചെയ്യുന്ന ചിദംബരനടന്റെ പാദാഘാതത്താൽ അപസ്മാരനാമാവായ മഹാദൈത്യൻ ഹതനായി എന്ന പുരാണപ്രസിദ്ധമായ കഥയെ അനുസ്മരിച്ചു് ചിദംബരേശ്വരനെ ധ്യാനിക്കുന്നവർക്ക് ഇന്നും അപസ്മാരാദികങ്ങളായ നിഖിലരോഗങ്ങളും നശിച്ചുകിട്ടുന്നുവെന്നാണു് ഭക്തന്മാരുടെ വിശ്വാസം.]

* പൂത്തൻവൃദ്ധി ദിനേദിനേ തടവിയും,
സാരസ്വതോജ്ജൃംഭണം
ചെയ്തും, വിശ്വതമസ്സു കാഴ്ചയിലറ,-
ത്താസന്നതാരോജ്ജ്വലം
വർത്തിച്ചും മുനിയാം കലാധരനെഴും
പാദക്രമം നിർമ്മലം
പോക്കുന്നു ഘനതാപമാശ്രു, മധുരം
നൽകുന്നിതാഹ്ലാദവും! (42)

"നമസ്സേകംമോക്ഷം; നതനെ ഭഗവത്പാദ-
പദമെ-
ത്തണച്ചീടും" ചൊൽവൂ നിഗമമറിവോർ
പ്രൌഢതയൊടും;
ഇതെൻപക്ഷം:-തത്സേവകരുടെ കഴൽ-
പൂമ്പൊടിയൊരാറ്റം
സ്വചിത്തത്താൽപൂൽകും നിമിഷമതുതാൻ
മോക്ഷശരണം. (43)

അമൃതക്കടലിൻെറ പാലല-
പ്പുതയാലഭ്രകരീന്ദ്രപാണിപോൽ
വിലസുന്നു തദീയവെൺതളിർ-
ത്തുകിലാൽ ഛാദിതമൂരു രണ്ടുമേ. (44)

കനകപ്പുതുവല്ലി മൂന്നിനാൽ
സ്ഫുടികക്കുന്നിനെഴും തടസ്ഥലി

* ഭഗവാൻെറ പാദക്രമത്തേയും ചന്ദ്രൻെറ പാദക്രമത്തേയും [കിരണപ്രചാരത്തേയും] സമാനമാക്കി വർണ്ണിക്കുന്ന ശ്ലേഷാലങ്കാരപ്രചുരമായ ഒരു ശ്ലോകമാണിത്. നവംനവമായ അഭിവൃദ്ധി പ്രാപിക്കുന്നു ഭഗവാനും ചന്ദ്രനും. കലാധരനെന്നാൽ ഭഗവത്പക്ഷത്തിൽ അദ്വൈതവിദ്യാധാരകനെന്നർത്ഥം; ചന്ദ്രപക്ഷത്തിൽ ഷോഡശകലാവാനെന്നും. സാരസ്വതോജ്ജൃംഭണം=സരസ്വതീപ്രതിപാദ്യമായ ബ്രഹ്മതത്വത്തിൻെറ ഉദ്ദീപനം എന്നും, ചന്ദ്രപക്ഷത്തിൽ സാമുദ്രമായ ഉല്ലാസം [വേലിയേററം] എന്നും അർത്ഥം. വിശ്വതമസ്സ്=ലോകത്തിൻെറ അജ്ഞാനമായ തിമിരം അഥവാ വിശ്വാന്ധകാരം എന്ന് ചന്ദ്രപക്ഷത്തിൽ. ആസന്നതാരോജ്ജ്വലം=ആസന്നമായ താരത്താൽ [പ്രണവജപത്താൽ] ഉജ്ജ്വലമാകുംവണ്ണം; ആസന്നങ്ങളായ—മുമ്പിൽതന്നെയുള്ള താരങ്ങളാൽ ഉജ്ജ്വലം—പ്രകാശമാനം – ആകുംവിധം എന്ന് ചന്ദ്രപക്ഷത്തിൽ. ഘനതാപം=ഘനീഭൂതമായ സംസാരതാപം; കടുത്ത ചൂട് എന്ന് ചന്ദ്രപക്ഷത്തിലും. പാദക്രമം=പാദപ്രചാരം, കാൽവെപ്പുകൾ; അഥവാ കിരണപ്രചാരങ്ങളെന്ന് ചന്ദ്രപക്ഷത്തിൽ. ആഹ്ലാദം=ബ്രഹ്മാനന്ദമെന്ന് ഭഗവത്പക്ഷത്തിൽ അർത്ഥം.

ചുററയാളുകി,ലാ,ത്രി മേഖലാ-
ഞ്ചിതമാം തത്കടിയോടു തുല്യമാം. (45)

ആ യോഗിതന്നിടതുകയ്യിലെടുത്ത പുസ്ത-
കാകാരമാം നിഗമസാരമതിൽ പ്രയുക്തം
ദുർവ്വാദകണ്ടകശതത്തെ വിബോധമുദ്ര-
യാളുംകരം പിഴുതെടുക്കുകയായിരിക്കാം! (46)

"സുധീമാൻ തൻകല്പദ്രുമകിസലയാഭങ്ങ-
ളിരുകൈ-
കളും നൈജംകാന്തിപ്രസരമിഹ ഹരിപ്പൂ
പകലുമേ!
ഇരുട്ടായാലെന്താമെനി?" യിതി ഭയത്താൽ
കുവലയം
സ്വയംബന്ധിക്കുന്നു നിജദളകവാടങ്ങ-
ളിരവിൽ! (47)

പൃഥുമാംസളമാമുരസ്തടം
പരിശോഭിച്ചു കവാടസുന്ദരം
ധരചുററിനടന്നു താന്തയാം
വിജയശ്രീയുടെ പട്ടുമെത്തപോൽ. (48)

ബഹിരന്തരശത്രുനിഗ്രഹ-
ക്ഷമമാം നൽപരിഘങ്ങൾപോലവെ
ശുഭബാഹുയുഗം ലസിച്ചുതേ
വിജയസ്തംഭയുഗം കണക്കെയും. (49)

ശരദിന്ദു ചൊരിഞ്ഞിടും കുളിർ-
ക്കതിരിൻ വെണ്മയെവെന്നപൂണനൂൽ
തിരുമാറിൽ വിളങ്ങി മാൺപെഴു-
ന്നൊരു പൊൽത്താമരനൂലുപോലവേ. (50)

ഉരപൊങ്ങിന രാജശംഖമായ്
പ്രവിരാജിച്ചു തദീയകന്ധരം;
പ്രതിപക്ഷവധം കഴിഞ്ഞെഴും
ജയശംഖധ്വനിയായി തത്സ്വരം. (51)

പുതുചെമ്പവിഴക്കൊടിക്കുമേൽ
പതിയും ശാരദചന്ദ്രരശ്മിപോൽ
അഴകേറെയുതിർത്തു പല്ലവാ-
ധരമാർന്നീടിന ദന്തവെണ്മയും. (52)

സ്വമുഖാശ്രയയായ ഭാരതി-
യ്ക്കു ജനുണ്ടാക്കിയ ദർപ്പണങ്ങളായ്
ഒളിതൂകി ഹിമാംശുകാന്തിമാൻ
ഭഗവാൻ തന്നിരുപൂങ്കവിൾത്തടം. (53)

*ഉദിച്ചു തദ്വക്ത്രം ജനതയുടെ
പുണ്യാംബുധിയി;ല-
ശ്ശശാങ്കൻ പാലാഴിയ്ക്കു;മവ സുധാധാര-
യൊരുപോൽ

* ഭഗവാൻെറ മുഖം ജനതയുടെ പുണ്യക്കടലിൽനിന്നും ചന്ദ്രൻ പാൽക്കടലിൽ നിന്നും പി

ചൊരിഞ്ഞീടും; പക്ഷേ ശശി സുജനതേജ-
സ്സപഹരി-
ച്ചിടുന്നു;തദ്വക്ത്രം വിരവൊടതു
നൽകുന്നു സുതരാം! (54)

പുരാ യാതൊന്നാരെത്തടവിയതിനാൽ
താർമകളുടൻ
ചൊരിഞ്ഞാളദ്ദീനൎക്കരിയകനകത്തിൻ
പെരുമഴ;
തദീയംതന്നേത്രം കമലനിലയാപ്രീതി
വിഷയം
സ്തുതിയ്ക്കാനായ്‌വേണം പെരിയസുകൃതം
മന്നിലെവനും. (55)

* ഉൎവ്വാരപ്രതിപക്ഷ"ദൂഷണ"വിനാശത്തിന്നു,മ,-
"സ്സേതുബ-
ന്ധ"ത്തിന്നും വിരുതുള്ള"താപസശശാങ്കൻ"തൻ
കടാക്ഷാങ്കരം
പാലാഴിത്തിരകൾക്കുതുല്യ,"മതികായ"ഭ്രാന്തി-
നാശക്ഷമം,
"ലങ്കാഭീഷ്മ"മണപ്പു നൎവ്വശരണം "സംസാരി"-
കീശങ്ങളിൽ. (56)

—————

ന്നു. രണ്ടും അമൃതധാരാവൎഷവും ചെയ്യുന്നു. എന്നാൽ ഒരു വിശേഷമുണ്ട്: ചന്ദ്രൻ സത്തുക്കളുടെ [മുമുക്ഷുക്കളുടെ] തേജസ്സിനെ [കാമിനീവദനസ്മാരകതാദിയാൽ] ഇല്ലായ്മചെയ്യുന്നു; ഭഗവന്മുഖമാകട്ടെ സുജനങ്ങൾക്ക് തേജസ്സ് ഉണ്ടാക്കിക്കൊടുക്കയുമാണ്. ഈ ശ്ലോകം വ്യതിരേകാലങ്കാരത്താൽ മണ്ഡിതമാണ്.

* ശ്രീശങ്കരന്റേയും ശ്രീരാമന്റേയും കടാക്ഷങ്ങളെ ശ്ലേഷദ്വാരാ സാധൎമ്മ്യേണ വിവരിക്കുന്നു: – പ്രതിപക്ഷദൂഷണവിനാശം = ശത്രുദൂഷണത്തെ നശിപ്പിക്കൽ അഥവാ ശത്രുവായ ദൂഷണരാക്ഷസനിഗ്രഹം. 2 സേതു ബന്ധം=സമാധാനസ്ഥാപനം, അഥവാ സേതു ബന്ധിക്കലെന്നും. 3. അതികായഭ്രാന്തിനാശക്ഷമം=അതികായമായ ഭ്രാന്തിയെ–സ്ഥൂലാദിദേഹത്തിലുള്ള ഭ്രാന്തിയെ–നശിപ്പിക്കാൻ ശക്തം, അഥവാ അതികായാദിരാക്ഷസഭ്രാന്തിയെ നശിപ്പിക്കാൻ ശക്തം. (4) ലങ്കാഭീഷ്മം=ലങ്കകൾക്ക്-കുലടകൾക്ക്-ഭയങ്കരം, അഥവാ ലങ്കയ്ക്ക് ഭയപ്രദമായത്. (5) സംസാരികീശങ്ങൾ=സംസാരികളായ മക്കടങ്ങൾ അഥവാ സംസരിക്കുന്ന — തുള്ളിച്ചാടുന്ന — മക്കടങ്ങൾ. (6) താപസശശാങ്കൻ=താപസന്മാരിൽ ചന്ദ്രനായിട്ടുള്ളവൻ അഥവാ താപസന്മാക്ക് ചന്ദ്രനായിട്ടുള്ളവൻ, താപസന്മാരെ ആഹ്ലാദിപ്പിക്കുന്നവൻ.

നിശ്ശങ്കക്ഷതിരൂക്ഷകണ്ടകകുലം—കാമാഖ്യമാം
കാട്ടതി-
രോഗോന്മത്തഗജങ്ങൾ,—ദുർഘടതമംദുൎമ്മാൎഗ്ഗ,-
മാൎത്തിച്ചുളി-
ഏവംഭീതിദമായസംസൃതിയിൽനിന്നുണ്ടാം
ശ്രമംപോക്കുവാൻ
പോരും സുവമൃതംചൊരിഞ്ഞിടുവൊരാ
സ്നേഹാർദ്രമാംവീക്ഷണം. (57)

"സ്വഫാലത്തിൻ തൂവെൺഭസിതകൃതമുരേഖ
കരുണാ-
സരസ്വാനിൽചേരുംത്രിപഥഗ"ചിലൎക്കി-
ങ്ങിനെമതം;
* "ത്രയീമൌലിവ്യാഖ്യാജനിത ഭഗവത്
കീൎത്തിയതുതാൻ
ത്രിരേഖാഭം കാണ്മൂ സുരുചിര"മിതെൻ-
പക്ഷമധുനാ. (57)

അതുല്യം തദ്രൂപം മനസി നിരൂപിക്കും
ബുധർവെറും
തൃണംപോലക്കാമൻതിരുവടിയെനണ്ണുന്നി;-
തതിനാൽ
പരംയുക്തം "കാമാന്തകരുചിര ലീലാതനു-
വവൻ,
മഹാശ്രീമാ"നെന്നായ് ജനമിഹ നിനച്ചീ-
ടുകിലതും. (58)

അജ്ഞാനാഖ്യം വിപിനനടുവിൽ സംസൃതി-
ക്കാട്ടതീയാൽ
വേവുന്നോരെസ്സപദി നിഗമോക്തങ്ങളാൽ
കാക്കുവാനായ്
മൌനംവി,ട്ടാൽത്തരയതു വെടിഞ്ഞാസ്വയംഭൂ
പതിച്ചി-
ങ്ങാചാൎയ്യൻ തൻതനുവൊടുമിതാ! സഞ്ചരിക്കുന്നു
മന്നിൽ. (60)

കോപിച്ചട്ടഹസിച്ചുകൊണ്ടതുമിതും ജല്പിക്കു-
വോക്കളെല്ലാര-
പ്പാണ്ഡിത്യത്തെയിക ത്തി,ഭക്തജനതയ്ക്കൾ-
താപമാററിടുവാൻ

—————

* എന്റെ അഭിപ്രായത്തിൽ, ഋഗ്യജുസ്സാമാഖ്യ വേദത്രയീശിരസ്സുകളായ ഉപനിഷത്തുകൾക്കു വ്യാഖ്യാനങ്ങൾ നിൎമ്മിച്ചതുകൊണ്ടുള്ള കീൎത്തിയാണ് മുരേഖയായി കാണുന്നതെന്നാണ്. അഥവാ ത്രയീശബ്ദിതമായ നിഖിലവേദങ്ങൾക്ക് മുകുടീഭൂതങ്ങളായ ഉപനിഷത്തുക്കൾക്കും, പ്രധാന സ്മൃതിയായ ഭഗവത്ഗീതയ്ക്കും, ബ്രഹ്മസൂത്രത്തിന്നും ഭാഷ്യം നിൎമ്മിച്ചവനാണെന്ന കീൎത്തിത്രയമാണ് ഭസ്മവ്യാജേന ഫാലത്തിൽ മുരേഖയായി വിലസുന്നത് എന്നും അൎത്ഥമാക്കാം.

ആചാര്യൻ ഭുവി ജാതനായളവിലാ വൈശേ-
ഷികാദ്യക്ഷദീ-
യേറീ;സാംഖ്യർ തുടങ്ങിയോരുടെ കഥാചാതു-
ര്യ്യവും തീർന്നുപോയ്! (61)

*യതിയും ശിവനും ജിതസ്മരർ
ഭുവി സർവ്വജ്ഞർ, ബുധാഗ്രയായികൾ;
ഒരുഭേദ—മൊരാൾക്രതുപ്രസാ-
ധക; നന്യൻക്രതുനാശകാരിയും! (62)

ത്രിജഗത്തിലുമില്ലൊരാളൊരി-
ത്തിരിയും തത്സമനെന്നതെൻമതം
"അവനൊ,ത്തവനേക"നെന്നുര-
യ്ക്കുകിലാരുണ്ടെതിരോതുവാനൊരാൾ? (63)

ഭുവനത്തിലെ വിൺമരങ്ങൾപോ,-
ലവയിൽ പൂത്തുവിടൎന്ന പൂക്കൾപോൽ,
അവയിൽ ഭ്രമരങ്ങൾപോ,ലസം-
ഖ്യകമശ്ശാങ്കര സദ്ഗുണോല്ക്കരം. (64)

കാമം ദോഷവിചിന്തയാൽ, പരുഷതാ-
ക്രോധാദികം ക്ഷാന്തിയാൽ,
ലോഭം ദീനത കള്ളന്നിവകളെസ്സന്തുഷ്ടി-
യാൽ, മത്സരം
കൈവിട്ടാനനസൂയയാൽ, "പരഗുണംസ്വേ,ാത്-
കൃഷ്ട"മിച്ചിന്തയാൽ
പൊങ്ങച്ചം, തൃഷയാം പിശാചിയെയവൻ
കൈവിട്ടു സന്തൃപ്തിയാൽ. (65)

സ്വർഗ്ഗം മോക്ഷമിവയ്ക്കുഹാനികരമാംകാമത്തെ,-
യ,ശ്ശിഷ്യരിൽ
പോലുംപോക്കി;യുടച്ചു ദോഷമഖിലംചേരുന്ന
രോഷത്തെയും;
ലോഭംതൊട്ടവയെപ്പറിച്ചൊരു തൃണംപോല-
ങ്ങെറിഞ്ഞീടിനാ;-
നീ മട്ടാം ഭഗവാനെയെങ്ങിനെയൊരാൾക്കാ
വുന്നു വർണ്ണിയ്ക്കുവാൻ? ! (66)

"എന്തീവെൺകുളർ ചന്ദ്രരശ്മി കൊട്ടതാമച്ചയ്ക്കു?-
മെൻകാന്ത!"—"ഹേ!
മുശ്ധേ! തെററി; "നവാവതാരശിവ"നെച്ചൂഴും
ഗുണശ്രേണിയാം."
"നീലത്താരണിയെന്തുപിന്നെ വിടരാൻ?"
"സാശ്ചര്യ്യദിങ്നാരിമാർ
നീട്ടുംനീൾമിഴിതാൻ" നടന്നിതിതി, ദിങ്നാഗ-
ങ്ങൾതൻഭാഷണം. (67)

പൂന്തേനാളകൾ നോക്കിയില്ലൊരു മുഹൂർത്തം-
പോലു,മാ,മന്തിരി-
ച്ചാറും പാലു,കരിമ്പുനീരുമവരിൽ ചേർത്തില്ലൊ-
രാഹ്ലാദവും;
അത്യുഗ്രം മധുരംവഴിഞ്ഞുനിഖിലം ദിക്കുംനിറ-
ഞ്ഞേന്തുമത്-
കൃഷ്ടംശ്രീഗുരുവിൻഗുണോല്ക്കരമഹോ! ധന്യം,
പരം സുന്ദരം! (68)

നിസ്സാരംക്ഷമയാൽ ധരിത്രിയുടെയസ്സർവ്വം
സഹാഖ്യാതി; കൈ-
വിട്ടീടും കൊട്ടതായഗർവ്വമഖിലം സ്തന്ദാര്യർ
തദ്വിദ്യയാൽ;
വ്യാസൻതൻമകനുള്ളകീർത്തി ചെറുതായ് തീൎക്ക-
ന്നിതു,ത്തീവ്രവൈ-
രാഗ്യം; കിംബഹുനാ? മുനീന്ദ്രതുലനത്തിന്നില്ല
യാതൊന്നുമേ. (69)

ആർതൻക്ഷാന്തിവഹിപ്പു ഭൂമിയൊടുസാജാത്യം;
തഥാനിർമ്മലം
വിദ്യാകീർത്തികളാൽ സരസ്വതിയൊടുംസാധർമ്മ്യ
മാക്കെന്ത്രയും;
ആർതൻഭക്തജനേഷ്ട ദാനരതി,യ,കല്പദ്രു-
തുല്യം; തദാ
മറെറതൊന്നിനൊടും തദീയഗുണമൊപ്പിക്കാൻ
മടിക്കുംജനം. (70)

അതുപോലിഹ ഭുവിലില്ലൊരാ;-
ളതുപോൽ മുമ്പു ജനിച്ചുമില്ലൊരാൾ;
എനി ഭാവിയിലും വരാ; സുമേ-
രുവിനോടെന്തുപമിയ്ക്കുവാൻ ഭുവി? (71)

*അവനാൽ സ്വകുലംവിളങ്ങി; യാ,
മുനിയോ ശീലഗുണത്തിനാലുമേ;
അതു തന്നുടെവിദ്യയാൽ; വിന-
മ്രതയാൽ വിദ്യയുമാന്നു കാന്തിയെ. (72)

---

* ശ്രീശങ്കരാചാര്യ്യർക്കും സാക്ഷാൽ പരമശിവ നും പല സാധർമ്മ്യങ്ങളുമുണ്ടെന്നത് ശരിതന്നെ. രണ്ടുപേരും ജിതസ്മരന്മാരാണ്. ശിവൻ കാമനെ ദഹിപ്പിച്ചവനാണെങ്കിൽ കാമവികാരം ശങ്കരനെ തീണ്ടുകപോലും ചെയ്തിട്ടില്ല സർവ്വജ്ഞരാണ് രണ്ടുപേരും, ബുധശ്രേഷ്ഠരുമാണ്. ശിവപക്ഷത്തിൽ ദേവശ്രേഷ്ഠനെന്നും ശങ്കരപക്ഷത്തിൽ വിദ്വത് സത്തമനെന്നും അർത്ഥം. പക്ഷേ ഒരു ഭേദം അവർ തമ്മിലുണ്ട്:—ശിവൻ യജ്ഞധ്വംസകനാണെങ്കിൽ ഭഗവത്പാദർ വൈദികപഥസ്ഥാപനംവഴി യജ്ഞങ്ങളെ പ്രകർഷേണ നിലനിർത്തുന്നവനാണ്.

* ശ്രീശങ്കരനാൽ കുലവും, സുചരിതത്താൽ ശങ്കരനും, വിദ്യയാൽ സ്വശീലവും വിനയത്താൽ വിദ്യയും വിളങ്ങി. ഇത് ഏകാവലിയെന്ന അലങ്കാരമാണ്.

പുകളാം കുസുമോല്ലരം, "ബുധാ-
ളികൾ" തൻചേച്ച്, ഗുണത്തളിർക്കല,
അവബോധഫലം, ക്ഷമാരസം,
സുരശാഖിഷ്ഠു സമാന,ന,മ്മുനി. (73)

കപിലൻ, കണാദൻ പതഞ്ജലി-
പ്രമുഖന്മാരുടെ വാക്കമൊത്തിടാ
ചതുരം ഭഗവാന്റെ വാക്കിനോ;-
ടപരന്മാരുടെതെന്തുരയ്ക്കുവാൻ? (74)

ഭട്ടഭാസ്കരവിമർദ്ദമേറെ ദു-
ശ്ശാഗമാണ്ട നിഗമാന്തവാക്കിനെ
ഉദ്ധരിച്ച ഭഗവാന്റെ ഗീരുതി-
ക്കുന്നു ഹന്ത! മധുരാക്ഷരം പരം! (75)

പണ്ടാധൂർജ്ജടിതൻ ജടാമുകുടവും ഭേദിച്ചു
കൊണ്ടാഹിമാ-
ദ്രീശൻ തൻ ഗുഹയിൽ തട,ഞ്ഞവിടെനിന്നുച്ച-
ണ്ഡനാദത്തൊടും
ക്ഷോണീന്ദ്രന്റെ സഹായമോർത്തവതരി-
ച്ചുള്ളോരുവിണ്ണാറിനോ-
ടൊക്കം ശാങ്കരവാണിയുള്ളളവിലശ്ലാക്യാദി-
ഭീയെന്തിനായ്? (76)

മത്തംചിത്തഗജത്തിനുള്ള നിഗളം,വിജ്ഞാന-
ഭൂപാലകൻ-
തൻഹർമ്മ്യം,ബുധലോകഭൂഷ,നിഗമപ്രോക്ത-
ങ്ങൾതന്നാശ്രയം,
സംസാരാംബുധിനൌക,ദുഷ്ടബഹുദുർവ്വാദാദി
തൂലങ്ങളെ-
പ്പാററംവാതവുമായ്ലസിപ്പൂ! ഭഗവത്പാദീയ
വാഗ്വൈഖരി. (77)

പരംവായാടിത്തത്തിനുവിരുതെഴ-
ന്നോർകളിൽമിട്ട-
ക്കെഴന്നോർതൻനാക്കിന്നടിപിഴ-
തെടുക്കുന്ന"മന്ദ്ര"വായ്
ജയിപ്പൂ! വേദാന്തപ്പൂംപരിമളമൊഴുക്കും
യതികൃതം
സുവാക്യാദ്വൈതശ്രീജയബിരുദഫണ്ടാ-
ഫണഫണം. (78)

കർപ്പൂരം മൃഗനാഭിയെന്നിവകൾതൻസൌരഭ്യ
മാളുന്നതായ്,
പൂന്തിങ്കൾക്കതിരിൻമദംകളവതായ്,താപ-
ത്രയംതീർപ്പതായ്,
പൂന്തേൻമുന്തിരിപഞ്ചസാരയിവതൻ
മാധുര്യവും തോല്ക്കുമാ
ബ്രഹ്മജ്ഞന്റെ മനോജ്ഞസൂക്തികളിലാ-
ക്കാമോദമുണ്ടായ്വരാ?! (79)

പ്രാജ്ഞന്മാർ,മദമാണ്ടദുർമ്മതരെവിട്ടെന്നും
ചരിക്കുന്നതാ-
മദ്വൈതം,കരിമുൾപ്പടപ്പുകളെഴാക്കൈവല്യ
ഫണ്ടാപഥം;
അ,ങ്ങാചാര്യനവാമൃതോക്തിവിരചിച്ചീടുന്ന
പൂന്തേനൊലി-
പ്പൂവിൻമാലകളാൽ മനോഹരതരംനാനാ
വിതാനങ്ങളെ. (80)

* ദൂരംദുന്നയപാംസുസംഹതിയടിച്ചോടിച്ചു,
നൽസൌരഭ-
ശ്രീയാ,ന്നീതികളററ, സദ്ഗുണയുതം തദ്-
വാക്യവാതംശുഭം
അന്തംവിട്ടഭവാഖ്യമാം വിപിനമദ്ധ്യത്തിങ്ക-
ലാധിക്കൊടും-
തീയിൽപെട്ടുഴലുന്നൊരെൻ പെരിയതാം
സാദംനശിപ്പിക്കയാം. (81)

നാവിൻതുമ്പിലമന്നവാണിയുടെ,യാ, നൃത്തത്തിൽ
നന്നായുതി-
ന്നീടുംകാൽതളതൻകിലുക്ക, മഥവാ തത്കാഞ്ചി
തൻനാദമാം,
ചഞ്ചത്പാണിതലത്തിലെത്തരിവളകൾതാണ-
ങ്ങളോ; മീവിധം
ശ്രീമച്ഛങ്കരയുക്തിസൂക്തികൾ ജനിപ്പിക്കുന്നി-
താശങ്കകൾ! (82)

വർഷത്തിൻവരവിൽ തിമർക്കുമിടിതൻനാദ-
ത്തൊടൊ,ത്ത,ക്കൊടും
കാററാലാത്തുവിളിക്കുമാഴിയുടെ വൻദർപ്പം
ശമിപ്പിക്കുന്നതായ്,

---

മന്ദ്ര=മന്ത്രം. നിഗളം=തുടലച്ചങ്ങല.
മൃഗനാഭി=കസ്തൂരി.

ഫണ്ടാപഥം=രാജമാർഗ്ഗം.

* ദുന്നയപാംസുസംഹതി = ദുർന്നീതികളാകുന്ന [ഭേദവാദികല്പിതങ്ങളായ അസന്ന്യായയുക്തികളാകുന്ന] ധൂളീപടലം, അഥവാ വായുപക്ഷത്തിൽ ദുഷിച്ച പൊടിപടലമെന്നർത്ഥം (2) നൽസൌരഭശ്രീ=നല്ല സൌരഭംപോലെ മനോഹരമായ ശോഭ എന്ന് വാക്യപക്ഷത്തിൽ; വായുപക്ഷത്തിൽ നാനാവിധ കുസുമസമ്പർക്കംകൊണ്ട് സിദ്ധിച്ച ലോകോത്തരഗന്ധലക്ഷ്മിയെന്നും, (3) ഈതികളററ=അതിവൃഷ്ട്യാദികളായ ബാധകളില്ലാത്ത എന്ന് വായുപക്ഷത്തിൽ അർത്ഥം. ഉല്പാതാദിരഹിതത്വം വാക്യത്തിന്നുമുണ്ട് എന്ന് താല്പര്യം. (4) സദ്ഗുണയുതം=പ്രസാദാദി ഗുണങ്ങളിയിഷ്ടം; ശീതമന്ദസുഗന്ധാദി ധർമ്മങ്ങളോടുകൂടിയത് എന്ന് വായുപക്ഷത്തിലും.

പിച്ചിപ്പൂവിനെഴും നറുംപരിമളത്തേയും
ജയിക്കുന്നതാ–
മാചാര്യന്റെ സുധീരവാക്യരചനാഘോഷം
വിജൃംഭിപ്പൂതേ! (83)

* ഹൃദ്യം,ഗദ്യസുപദ്യരൂപ,മനഘം, വിദ്യാ–
നിഷദ്യായിതം,
മാദ്യദ്വാദികദുശ്ചോദ്യകോടിഭിദുരാഭേദ്യം,
സുധാസ്വാദ്യമായ്
ഉദ്യത്സച്ചരിതാനവദ്യതമമായ്, സാദ്യാപ–
ദുദ്യാപനം,
സദ്യോമുക്തിദമാം ത്വദീയവചനം ശുക്കദ്യ മേ
തീർക്കണം. (84)

ദുഃഖത്തിൻനവമങ്കുരം, ഘനമനസ്താപങ്ങൾതൻ
കാരണം,
ക്ലേശത്തിൻപുതുനുത്തരംഗ,മുരുദോഷങ്ങൾക്കു–
പോത് ഘലാതവും,
ദുശ്ചിന്താവിളഭൂ, വസത്യനികരത്തിൻ ഹേതു,–
വീമട്ടെഴും
"ദേഹോഽഹം മതി" പോക്കുവാൻ ചതുരമാ,ണാ,
യോഗിതൻ സൂക്തികൾ. (85)

തഥാഗതപഥത്തി,ലാ,ക്ഷപണകപ്രയുക്തംചതി–
ക്കുടുക്കിനകമാണ്ടു വീണനിഖിലക്ഷ്മ മുജ്ജീവനം
കൊടുത്തിടുമനാദിവേദമൊഴി,മുത്തുപോലു
ള്ളൊര–
ഗ്ഗുരൂക്തി നരർതൻ ദുരന്തഭവഭീതിയെ
പ്പോക്കിടും. (86)

ഝംഝാവാതമടിച്ചിരമ്പുമൊരു വിണ്ണാറിൻ–
തരംഗാവലി–
പ്രാഗത്ഭ്യത്തൊടുതുല്യമാം ഗുരുവരൻതൻചാരു
വാഗ്ധാരകൾ

നാനാവ്യാജമതങ്ങളാം പൊടികൾ തൻകൂട്ടം
പറപ്പിച്ചുകൊ–
ണ്ടെങ്ങും ദുർമ്മതിധർമ്മസഞ്ജനിതമാം ദുഃഖം
നശിപ്പിക്കയാം! (87)

സംഫുല്ലം പുതുപിച്ചിതൻ പരിമളത്തേക്കാൾ
പ്രിയം ചേർപ്പതായ്,
മന്ദാരദ്രുമപുഷ്പമാധ്വിയുടെ മാധുര്യത്തെ
വെല്ലുന്നതായ്,
കാരുണ്യാംബുധി സാദരം പൊഴിയുമാ
വാഗ്ധാരഹാഹാ! രമി-
പ്പിപ്പൂ സജ്ജനചിത്തമാത്ര മദഃമകന്ദു,
പ്രമോദത്തെയും! ! (88)

ആനന്ദം തടവററണച്ചിടുമൊരാവാക്കാം
സുധാധാരയിൽ
ക്രീഡിച്ചുംപടുമൂഢനൊന്നിയൊരുവൻ ദ്വൈത–
ത്തിലാറാടുമോ?!
ചിത്രംപൊൻകസവാണ്ടപട്ടുതുണിയിട്ടുള്ളോർ
തുലോം നാറമാ–
ക്കീറപ്പാഴ്ത്തുണിഭാണ്ഡമേററി നടകൊള്ളാനായ്
കൊതിച്ചീടുമോ? (89)

ഏവംസുന്ദരമാം മുനീന്ദ്രവചനപ്പൂവെണ്ണി–
ലാവിൽകുളി–
ച്ചുള്ളോനപ്പുകണക്കുതാൻകരുതുമപ്പൂന്തേൻ,
നറുംപാലുമേ;
ദ്രാക്ഷംതാനിതി പഞ്ചസാരയുമവൻനീല–
ക്കരിമ്പും ത്യജി–
ച്ചീടുംമുന്തിരിയും;മണക്കുകയുമി,ല്ലാ,നല്ല
പൂവമ്പഴം!! (90)

പൂന്തേൻവിറമ;തഥാ കൊടുത്തു നിജമാധുര്യത്തെ,
യാ,മുന്തിരി–
ച്ചാറും;പാത്രമണിഞ്ഞു ദുഗ്ധവുമുടൻനൽകീ;
കരിമ്പാദരാൽ
പോരിൽ തോററുകൊടുത്തു;ചോരരെഭയ–
ന്നേല്പിച്ചുതദ്ഗീരിനെ–
പ്പീയൂഷം;ഹഹ! മാധുരീമഹിമമററെങ്ങിത്ര
കാണാൻഭുവി? (91)

കർപ്പൂരംകടമായ്,പാടിക്കുകവഴിക്കസ്തൂരിമാൻ,
നീണ്ടനാൾ
സേവിച്ചങ്ങിനെമല്ലി,കുങ്കുമമതിൻമൂല്യം
കൊടുത്തും,തഥാ
ഘോരതപംവഴി ചന്ദനദ്രുമവുമഗ്ഗീരിന്റെ–
യക്ഷയ്യസൌ–
രഭ്യംനേടി; മഹത്തമംപരമധന്യംതാ, നതന്യാ–
ദൃശം!! (92)

* വിദ്യാനിഷദ്യായിതം = വിദ്യകൾക്കെല്ലാം നിഷദ്യ [ആപണം—അങ്ങാടി] യായിട്ടുള്ളത്. (2) മാദ്യദ്......ഭേദ്യം=മദിച്ചിയങ്ങുന്ന വാദികളുടെ ദുശ്ചോദ്യകോടികളാകുന്ന വജ്രങ്ങൾക്കു് ഭേദിക്കാൻ കഴിയാത്തത്. (3) സുധാസ്വാദ്യം= അമൃതുപോലെ ആസ്വദിക്കപ്പെടുവാൻ പററിയതു്. (4) ഉദ്യത്......തമം=ശോഭിച്ചിയങ്ങുന്ന സുചരിതത്താൽ ഏററവും ശ്രേഷ്ഠം. (5) സാദ്യാപദുദ്യാപനം = സാദ്യങ്ങളായ [ജന്യങ്ങളായ] ആപത്തുകളെ [അജ്ഞാനാദി ദുഃഖങ്ങളെ] ഉന്മൂലനം ചെയ്യുന്നതു്. (6) സദ്യോമുക്തിദം=പെട്ടെന്നു് മുക്തിയെ നൽകുന്നതു്. (7) ശുക്ക്=ദുഃഖം. (8) അദ്യ=ഇപ്പോൾ.

ഏറെക്കാലം ഭുജിച്ചേൻ ദധിയുമഥനരം
ക്ഷീരവും നൽകരിമ്പിൻ–
നീരുംമുന്തിരിയും മരന്ദരസവും വാഴപ്പഴ–
ച്ചാറമേ;
ഇന്നശ്ശങ്കരഗീരിനുള്ള പെരുതാംമാധുര്യ്യവും
നോക്കിനേ;–
നയ്യയ്യോ! പറയുന്നതെന്തിനു? സുധാസാര–
സ്യവും തോററപോം!! (93)

സംസാരത്തീക്കൊടുമയിൽ വലഞ്ഞോക്ക
കർപ്പൂരവഷം,
മോക്ഷശ്രീ തൻപ്രകൃതിവിമലം നീണ്ട
മുത്തുമാല്യം,
അദ്വൈതാത്യത്ഭുത സുഖതടാകത്തിൽ
മിന്നുന്നഹംസം
നൽകീടട്ടേ! തെളിമ മതിയിൽ തത്സുധാ
വാക്യസാരം. (94)

വേദാന്താഖ്യംതടത്തിൽ ബുധജനസുമനഃ–
സാലമേറിപ്പിടിച്ചും,
കൈവല്യാശാദളം പൂണ്ടതിവിമല–
"സുരേശാദി" വാഗംബുസിക്തം,
തത്വജ്ഞാനപ്രസൂനത്തൊടു, മമൃതഫലം
കായ്ച്ചു,മാ,വിപ്രരാൽ സം–
സേവിക്കപ്പെട്ടുമെന്നും വിജയമരുളണം
ശാങ്കരം സൂക്തിവല്ലി!! (95)

നൃത്തംവെക്കുംശിവൻ തൻജടനടുവിലെ വി–
ണ്ണാറിനോടൊത്തു,കുലം
തല്ലിച്ചാലേ കുതിക്കുന്നമൃതനദികളംതൻ
സുപ്രവാഹത്തൊടൊത്തും,
ദ്വൈതംവാദിച്ചിടുന്നോരുടെ മലഹരി–
യ്ക്കുന്തമിട്ടും വിരാജി–
ക്കുന്നൂ ശ്രീശങ്കരൻതൻ വചനമുപനിഷദ്–
വാഹിനീസ്നാനശുദ്ധം. (96)

ഗർവ്വംപൂണ്ട സുരാസുരാവലി കറക്കീട്ട–
ന്നൊരാമന്ദരം
ക്ഷോഭിപ്പിച്ച പയോബ്ധിതന്നലകളോ–
ടൊക്കുന്ന സൂക്തങ്ങളാൽ
സംസാരാഖ്യദവാഗ്നി നീട്ടിന ശിഖാജാലങ്ങളാ
ചൂഴും ജന–
ത്തിന്മേൽ തൂവാമൃതം പൊഴിപ്പവനെ വാ–
ഴ്ത്തീടാതെയൊത്തീടുമോ? (97)

രജതാദ്രിയൊടും പയഃ പയോ–
നിധിയോടും ശരദിന്ദുവോടുമേ
പടവെട്ടി ജയിച്ചിട്ടും വിധം
വിലസുന്നു ഭഗവാൻെറ വെൺപുകഠം. (98)

*പരിശുദ്ധിയിലേററ തോററ തൻ–
കറപോക്കുന്നതിനിന്നു മാഴിയിൽ
ശശി മുങ്ങുകയാണു! പിന്നെയും
പരിസേവിക്കുകയാം ഗിരീശനെ!! (99)

ചൂടുന്നു നവമല്ലികാകുസുമമാല്യം ഹന്ത!
ദിങ്നാരിമാ–
രാളും പൂമുടിയിൽ; തൊടുന്നുതിലകം
വെൺചന്ദനത്താലുമേ;
ചാർത്തുന്നു മണിമാറിൽ മുത്തുമണിതൻ
മാല്യങ്ങളും ശങ്കരാ–
ചാര്യൻ തൻ ധവളം പുകഠംപൊലിമ സ–
മ്പ്രാശാനഭഃപൂരകം! (100)

ഉത്സംഗത്തിലണപ്പുദിഗ്വധു;കതിർക്കൈകൊണ്ടു
താരങ്ങളം തേ–
ടുന്നു;ദ്യോവധമുത്തിടുന്നു;സരസംപുൽകുന്നു
വിൺഗംഗയും;
ലോകാലോകഗ്രഹയ്ക്കണപ്പുതെളി;വ,ശ്ശേഷൻ
രമിപ്പിപ്പു;മൂ–
ലോകത്തും ഭഗവാൻെറകീർത്തിശശിതൻ
സൌന്ദര്യമത്യത്ഭുതം ! (101)

ദിക്കെങ്ങുംപ്രഭവീശുമമ്മുനിവരൻതൻ
പാലലപ്പുംപുകഠം–
ച്ചാർത്തീക്ഷിപ്പുസഹാസമപ്പനിമതി–
യ്ക്കാളുന്നവെൺകാന്തിയെ;
ഗർവ്വേറും സുധതൻവിശുദ്ധതയിലും ചേക്കുന്നു
കോട്ടും;ജഗ–
ത്തെങ്ങും വേഗമൊടും നിറഞ്ഞിടുമിരുഠം–
ക്കൂട്ടം തകക്കുന്നതേ! (102)

സോല്ലണ്ഠം വീഴുവാനാം മൃഗപതി തരസാ
മത്തഹസ്തീന്ദ്രകുംഭം
കുത്തിച്ചോക്കുന്നമുത്തിൻമണിഗണമെഴ,മ,
ക്കാന്തിവെല്ലുന്നമട്ടും,
മന്ഥാദ്രിക്ഷുബ്ധദുഗ്ധാബ്ധിയിലിളകിയടി–
ച്ചേന്തിടും പാൽനുരക്കോ–
ളൊത്തും സദ്വൃത്തവെൾവൂയതിപതിയുടെ
നീണ്ടുള്ളൊരക്കീത്തിമാല. (103)

---

* ശ്രീശങ്കരൻെറ കീർത്തിവെണ്മയോടേററ തോററതുകൊണ്ടാണ് ചന്ദ്രൻ സ്വന്തം കളങ്കത്തെ പോക്കാനായി നിത്യേന കടലിൽപോയി മുങ്ങുന്നത്! എന്നിട്ടും തൻെറ കറ തീർന്നില്ലെന്നത് കണ്ടിട്ടാവാം ശ്രീശിവൻെറ [ശിവാവതാരമാണല്ലൊ ശങ്കരഭഗവത്പാദർ] സേവനം നടത്തുന്നത്. [ശിവജടാഭരണമാണല്ലോ ചന്ദ്രൻ.]

"ലോകാലോകഗുഹേ! ചിരിച്ചതുവരംവതെന്തു,–
ശ്ശങ്കരൻതൻസ്സരത്–
കീൎത്തിപ്പൂന്തിങ്കളാം കാന്തനെയധസ്സചിരം
പുൽകിമോദിക്കയാണോ?"
"നിൻമോദത്തിനു ഹേതുവെന്തിഹ ചിരാൽ?
വെൺതാർസരസ്സേ!" ക്ഷണാൽ
തുകീപുഞ്ചിരി രണ്ടുപേരുമിതുമട്ടന്യോന്യ–
മോതീടവേ! (104

ഉൎവ്വാരാനല്പഗൎവ്വം പെട്ടമരിനിചയം
പഞ്ഞിപോൽപാററമാ വൻ–
കാററായ്, നിൎബ്ബാധബോധാമൃതകിരണ
ലസദ്ദുഗ്ദ്ധവാരാശിയായി,
സംസാരാരണ്യവഹ്നിക്കെട്ടതിയിലുഴലു–
ന്നോൎക്ക കാർകൊണ്ടലായും
വൎത്തിക്കുന്നൂ ജഗത്തിൽ പരമുരപെരുകും
ശങ്കരാചാൎയ്യവൎയ്യൻ. (105)

സ്മൃതിശാസ്ത്രപുരാണ ഭാരതാ–
ദിയെമോദാൽബുധരൊത്തു ബുദ്ധിമാൻ
പലവേളസമീക്ഷചെയ്തുതാൻ
ഭുവിസൎവ്വജ്ഞപദത്തെയേറിനാൻ. (106)

* പലവേള പഠിച്ചുസാദരം
വരവൈയാസകശാന്തിവാക്തതി;
ഉപശാന്തിജമായ ശുദ്ധിയും
വിരവോടാന്നിതു വിജ്ഞനീവിധം. (107)

** അസത്പ്രപഞ്ചൻ ചതുരാസ്യനെന്നുമ,–
ല്ലഭോഗവാനാം പുരുഷോത്തമൻ, തഥാ
അനംഗജേതാവവിരൂപദൎശനൻ;
ജഗത്തുവെല്ലുന്നിതപൂൎവ്വ,ന,ഗ്ഗുരു!! (108)

വക്ത്രാബ്ജത്തിലെഴുന്ന വാണിയൊട്ട,മെന്നെ–
ന്നും ക്ഷമാശ്രീകളാൽ
സേവിയ്ക്കപ്പെട്ടമാവിധത്തിലു, മതേപ്പോ,ലാ,
യതിശ്രേഷ്ഠനെ

* വരവൈയാസകശാന്തിവാക്തതി=ശ്രേഷ്ഠങ്ങളും വൈയാസകങ്ങളും [വ്യാസസംബന്ധികളും] ശാന്തിപൎവ്വസ്ഥങ്ങളുമായ വാക്കുകളുടെ തതിയെ അഥവാ വരങ്ങളായ [സകല വേദാന്തതാല്പൎയ്യാൎത്ഥസൂത്രണത്താൽ ഉത്കടങ്ങളായ] ശാന്തിവാക്കുകളുടെ പംക്തിയെ എന്നുമൎത്ഥമെടുക്കാം.

** ഇത് വിരോധാഭാസാലങ്കാരമാണ്. ചതുരാസ്യൻ [നാന്മുഖൻ—ബ്രഹ്മാവ്] സത്പ്രപഞ്ചനാണ്. [ചതുൎമ്മുഖനായ ഹിരണ്യഗൎഭൻ പ്രപഞ്ചത്തോടു കൂടിയവനാണെന്നത് പ്രസിദ്ധമാണല്ലോ.] എന്നാൽ ജഗദ്ഗുരു ശങ്കരനാവട്ടെ ചതുരാസ്യനാണെങ്കിലും [ചതുരമായ—സമൎത്ഥമായ—ആസ്യത്തോടു കൂടിയവനെങ്കിലും] അസത്പ്രപഞ്ചനാണ്—പ്രപഞ്ചരഹിതനാണ്—; പുരുഷോത്തമനായ വിഷ്ണു ഭോഗവാനാണ്; ഭോഗിശയനനാണ്; എന്നാൽ ശങ്കരൻ പുരുഷോത്തമനാണെങ്കിലും [പുരുഷന്മാരിൽവെച്ച് ഉത്തമനാണെങ്കിലും] ഭോഗവാനല്ല; ഭോഗബന്ധമില്ലാത്തവനാണ്. അനംഗജേതാവ്—പരമശിവൻ—വിരൂപദൎശനൻ അഥവാ വിരൂപാക്ഷനാണല്ലോ. ശ്രീശങ്കരനാവട്ടെ കാമനെ ജയിച്ചവനാണെങ്കിലും വിരൂപദൎശനനല്ല. [വിരൂപമായ—അസുന്ദരമായ—ദൎശനത്തോടു, കാഴ്ചയോടു,കൂടിയവനല്ല.] ഇങ്ങിനെ അപൂൎവ്വനിലയിൽ ഭഗവാൻ മന്നിൽ ജയിച്ചരുളുന്നു!

* ആൎയ്യാരാധിതകോമളാംഘ്രിയൊടുമീക്ഷിക്കേ
ബുധന്മാരഹോ!
"പത്മസ്ഥൻ—ഹരി—കാമവൈരിയിവ"–
നെന്നെല്ലാം ക്രമാലോൎത്തുപോയ്! (109)

** മായാഭിക്ഷുഹരി,ച്ചനേകപുരുഷാസക്തി
ഭ്രമക്രൂരയായ്,
സാക്ഷാദീശ്വരനിൽ പ്രിയംപെട്ടമയോ–
ന്യത്ഭുതയാംസത്തയെ

* ശ്ലേഷസന്ദേഹാദ്യലങ്കാരമണ്ഡിതമാണ് ഈ ശ്ലോകം. എപ്പോഴും സ്വവക്ത്രാംബുജത്തിൽ അധിവസിക്കുന്ന വാണീദേവിയോടുകൂടിയ ശ്രീശങ്കരനെ ആലോകനംചെയ്തിട്ട് അന്തികസ്ഥരായ വിദ്വാന്മാർ "പത്മസ്ഥനായ ബ്രഹ്മാവാണോ?" എന്ന് ശങ്കിച്ചുപോയി. അങ്ങിനെതന്നെ ക്ഷമാശ്രീകരം—ക്ഷാന്തിയും കാന്തിയും—സദാ സേവിച്ചുകൊണ്ടിരിക്കുന്ന ശങ്കരനെകണ്ട് ക്ഷമാശ്രീകളാൽ—പൃഥ്വീദേവിയാലും മഹാലക്ഷ്മിയാലും—സേവിതനായിരിക്കുന്ന ഹരിയാണോ—മഹാവിഷ്ണുവാണോ എന്നും അവർ ശങ്കിക്കുന്നു; മാത്രവുമല്ല, ആൎയ്യന്മാരാൽ ആരാധിക്കപ്പെടുന്ന കോമളമായ ചരണകമലത്തോടുകൂടിയ ശങ്കരനെ കണ്ടപ്പോൾ കാമദഹനനായ പരമശിവനാണോ എന്നും [ശിവനും "ആൎയ്യാരാധിതകോമളാംഘ്രി" യാണല്ലോ—ആൎയ്യയാൽ, ദാക്ഷായണിയാൽ, ആരാധിക്കപ്പെടുന്ന മനോജ്ഞമായ പദതാരോടു കൂടിയവനാണല്ലോ] ശങ്കിക്കുന്നു. ആൎയ്യന്മാരെന്നാൽ വിദ്വജ്ജനങ്ങളെന്നൎത്ഥം ഭഗവത്പക്ഷത്തിൽ.

** ഈ ശ്ലോകത്തിലും ശ്ലേഷാദ്യലങ്കാരങ്ങൾ കാണാം. മായാഭിക്ഷുവാൽ [രാവണനാൽ] ഹരിക്കപ്പെട്ടവളും, അനേകനായ—അശ്രേഷ്ഠനായ—പുരുഷന്ന് (രാവണന്ന് എന്നൎത്ഥം) തന്നിൽ ആസക്തിയുണ്ടോ എന്ന ഭ്രമത്താൽ നിഷ്ഠുരയായവളും [അഥവാ ഏകപുരുഷനായ—ശ്രേഷ്ഠ

സ്സാരപ്രേമമൊടും ബുധാരികളെവെ,ന്ന,–
ശ്ശങ്കരൻവീണ്ടെടു–
ത്തേകുന്നൂ സുഖമിങ്ങു താപസമിഷാൽ മൂലോക–
രക്ഷാകരൻ. (110)



# അഞ്ചാം സർഗ്ഗം

## [തുരീയാശ്രമനിവാസം.]

— ० —

ഇതി സപ്തമമാം വയസ്സിൽ നൈ–
ഗമമാമാഴികടന്നൊരാവടു
ഗുരുഗേഹനിവൃത്തനമ്മയെ–
പ്പരിസേവിച്ചു വസിച്ചു കീർത്തിമാൻ. (1)

ജനനിതൻ പരിചര്യയു,മവ്വിധം
നിഗമപാഠവുമാ,യിരുനേരവും
സവനവും വിധിപൂർവ്വകമാചരി–
ച്ചവിടെ വാണിതിനപ്രമനാം ശിശു. (2)

ശിശുവെന്നോക്കുകിലാശു നശിച്ചുപോം,
*യുവതതൻ സഹജാനവധാനത;
കിഴവനും നിജമാസനമേകിടും;
തൊഴുതുപോം വശഗം ജനമഞ്ജസ. (3)

മൃദുവച,സ്സതിബുദ്ധി, സുകർമ്മവും,
പരമകാന്തിയെഴുന്ന ശരീരവും!
മകനിലീവിധമൊക്കെയുമൊത്തുക,–
ണ്ടവിരതം സുഖമാർന്നു ജനിത്രിയാൾ. (4)

അത്തപഃകൃശ കുളിപ്പതിനായി–
ട്ടേകദാ നദിയിലേക്കു ഗമിച്ചു;
ചുട്ടെരിഞ്ഞ വെയിലത്തുതളർന്നി–
ട്ടേറെനേരമവളങ്ങു കുഴഞ്ഞി. (5)

ശങ്കപൂണ്ടടനെയശ്ശിശുപോയ് ത–
ന്നമ്മയെപ്പുലരുമൊത്തു ഗൃഹത്തിൽ
കൊണ്ടുവന്നുതെളിനീരണിപത്മം
കൊണ്ടുതീർത്തു ജനനീതനുസാദം. (6)

നേരെ,യ,ക്കടലിലേക്കു കുതിപ്പും–
"പൂർണ്ണ"യെ,ഗ്ഗൃഹ സമീപമണയ്ക്കാൻ
വാഴ്ത്തി, ഹൃദ്യരസമലങ്കൃതപദ്യം
തീർത്തു, സച്ചരിതനാമൃഷിപുത്രൻ. (7)

"ലോകമംഗളമണപ്പൊരു കുഞ്ഞേ!
നിൻ ഹിതത്തെയരുളാംവൻ! പുലരട്ടേ!"
ഏവ,മ,ത്തടിനിയോടു വരംക–
യ്യാണ്ടി,താ, വിനയവാ,നൃതവാദി. (8)

നീരണിഞ്ഞ കുളർതെന്നലിനാൽ പി–
റേറന്നു രാവിലെയുണർന്ന ജനങ്ങൾ
കണ്ടു, പുത്തനൊരു ഗംഗകണക്ക–
ഗ്ഗേഹസീമ്നിയൊഴുകും നദിതന്നെ. (9)

ഏവമാത്മജനാദൈന്യമമേകും–
മർത്ത്യദുർല്ലഭതമം ചരിതത്തെ
കേട്ടയച്ചുനിജമന്ത്രിയെ, ധന്യൻ
** കേരളേശ,നൊരുനോക്കഥ കാണ്മാൻ. (10)

ധീരനാം സചിവവീരനടൻ നൽ–
ക്കാഴ്ചയും ദ്വിരദവീരുമായി
ആ യതീന്ദ്രസവിധത്തിലണഞ്ഞീ–
വണ്ണമോതി സാദരം മൃദുവാക്യം. (11)

---

പുരുഷനായ ശ്രീരാമന്ന് തന്നിൽ ആസക്തിയില്ലയോ എന്ന ഭ്രമംകൊണ്ട് ക്രൂരയായവളും] അഥവാ [അശ്രേഷ്ഠപുരുഷനായ രാവണങ്കൽ അവൾക്ക് ആസക്തിയുണ്ടോ എന്ന രാമനിഷ്ഠമായ ഭ്രമത്താൽ നിഷ്ഠുരയായവളും—നൈഷ്ഠുര്യത്തോടുകൂടി വഹ്നിപ്രവേശം ചെയ്തവളും] സാക്ഷാദീശ്വരനിൽ (ശ്രീരാമനിൽ) പ്രിയത്തോടുകൂടിയവളും അയോനി ജാതയുമായ സത്തയെ—സീതയെ— വർദ്ധിച്ച പ്രേമത്താൽ ബുധാരികളെ [ദേവവൈരികളെ— രാക്ഷസന്മാരെ–] ജയിച്ച് ആ ശങ്കരൻ [ശിവൻതന്നെയാണ് ശ്രീരാമനായി പിറന്നതെന്ന് സ്കന്ദപുരാണത്തിൽ പറയുന്നു. അഥവാ ശങ്കരനെന്ന പദത്തിന്ന് ശമ്മിനെ— മംഗളത്തെ—ചെയ്യുന്നവനെന്നും അർത്ഥമെടുക്കാം] വീണ്ടെടുത്ത് ഇന്നിതാ താപസഛലേന വന്ന് മൂലോകത്രാതാവായി നമുക്കു സുഖമേകുകയാണ്. ഇനി ശങ്കരപക്ഷത്തിലുള്ള അർത്ഥം ചിന്തിക്കാം:—മായാഭിക്ഷുവെന്നതിന്ന് ക്ഷണികവിജ്ഞാനവാദിയെന്നർത്ഥം. അനേകപുരുഷാസക്തിഭ്രമക്രൂരയെന്നതിന്ന് അനേകാത്മാസക്തിഭ്രമംകൊണ്ട് നിഷ്ഠുരയെന്നർത്ഥം. സാക്ഷാദീശ്വരൻ എന്നാൽ പരമാത്മാവുതന്നെ. അയോനിജാതയായ സത്തയെന്നാൽ ജന്മാദിശൂന്യമായ സദസദ്ഭാവം—എന്നർത്ഥം. ബുധാരികൾ എന്നാൽ വിദ്വദ് വിരോധികളായ അവിവേകികളെന്നർത്ഥം. ശങ്കരൻ സാക്ഷാൽ ശിവൻതന്നെ. യതിവേഷധാരിയായി ത്രിലോകമംഗളാർത്ഥം പിറന്ന് നമുക്ക് സുഖമരുളുന്നു എന്നു ശ്ലോകതാല്പര്യം.

---

* യുവത=യുവസമൂഹം അഥവാ യുവത്വം. സഹജാനവധാനത=പ്രകൃത്യാഉള്ള ക്രോധാദിശീലം.

** കേരളേശനെന്നത് അന്ന് കേരളം ഭരിച്ചിരുന്ന ആദ്യത്തെ പെരുമാൾ തന്നെയായിരിക്കാം.

"കേരളക്ഷിതിപനോതുകയാം, ലെൻ–
ഭാഗ്യമെന്നുപറയാം,മിഹ വന്നേൻ!
തത്സമാനനൊരു സൂരിയു,മേവം
യോധനം വിരള,മീ,ഭുവനത്തിൽ!! (12)

അത്ഥവും രസവുമാന്ന പലേ വാ–
ക്കങ്ങൾകൊണ്ടുമടർ ചെയ്യൊരുവിജ്ഞർ
വാഴ്വു തത്സഭയിൽ നൽക്കസവാളും–
കച്ചയാണ്ടഥസുസത്കൃതരായ്താൻ! (13)

പോരിൽ മന്നരെമുഴക്കവെ വെന്നോൻ
വന്ദ്യനാം നൃപവരൻ കുലദീപം
സാദരം ഭവഭയം കളയും നിൻ–
പാദപാംസുവണയട്ടെ! മഹാത്മൻ! (14)

ദോഷമററകലയാനയെ യങ്ങേ–
യ്ക്കായിതാ! നൃപനയച്ചിതു ഭക്ത്യാ;
പൂതമാക്കുക! തദീയഗൃഹം സം–
ശുദ്ധമങ്ങയുടെ കാൽപൊടിയാലും." (15)

സജ്ജനോചിതസുവാക്കുകളാ,ല,–
ദ്ദൌത്യമിങ്ങിനെ നടത്തിയമാത്യൻ;
അത്യുദാരമൃഷിതുല്യവചസ്സാ–
ലുത്തരം ഝടിതി ചൊന്നു കുമാരൻ. (16)

"തോലുടുപ്പു, ഭിവാസേന തഥാ ഭി–
ക്ഷാന്നവും, കഠിനചര്യയുമായി
വേദകർമ്മരതരായ വടുക്കൾ–
ക്കുണ്ടു ഭാതുവര! കൃത്യമനേകം. (17)

സ്വസ്വകർമ്മമതു വിട്ടു വടുക്കൾ–
ക്കെന്തി,നാന മുതലായ കുഭോഗം?
പോക! വന്നപടി,യീവിധമൊന്നും
ചൊന്നിടാതെ സസുഖം സചിവേന്ദ്ര! (18)

തങ്ങൾ തങ്ങളുടെ ധർമ്മമനുഷ്ഠി–
ച്ചിട്ടുവേണമുന്നമുക്തി വരുത്താൻ;
നാലുജാതിയൊടുമേവമുരപ്പൂ
മന്നർ; ചൊല്ലരുതതിന്നു വിരുദ്ധം." (19)

ഏവമോതിയതു കേട്ടു തിരിച്ചാൻ
നിഷ്ഫലങ്കതയെഴും സചിവേന്ദ്രു;
വാർത്തകേട്ടു നൃവരൻ സ്വയമെത്തി–
ച്ചേർന്നിതങ്ങു യതിതൻ സവിധത്തിൽ. (20)

ഗംഗതൻ വിമലനീരൊഴുകീടും–
കാട്ടുചേന്ന ഹിമവത്ഗിരിപോലെ
അമ്പിളിക്കതിരൊളിത്തെളിപൂണ്ടു–
ലൊത്തു ബാലവടുവേഷ്ടിതനായും, (21)

കർമ്മമൊക്കെയുചിതപ്പടി ചെയ്തും
കൃഷ്ണമാനിനുടെ ചർമ്മമിയന്നും
നൂതനംമുകിലെതിർത്തുകിടാളും–
സീരപാണിയൊടു സാമ്യമിയന്നും, (22)

ഹേമകാന്തി തഴകും ചെറുമുഞ്ഞ–
പ്പുല്ലിനാലരയിൽ മേഖല ചാർത്തി,
സ്വർണ്ണവല്ലി പുണരും സുകൃതശ്രീ–
ലബ്ധമാം ദ്രുതരുതൻ പ്രഭയാന്നും, (23)

പുഞ്ചിരിച്ചുമമരും മുനിബാലൻ–
തന്നെ വിസ്മയമൊടും പലവട്ടം
വീണുകുപ്പി നിരുപിച്ചു നൃപാലൻ
* "മന്നിലാണു വരദൻ വിധി"യെന്നായ്. (24)

[കാലാപകം]

സൌഖ്യചിന്തകൾ കഴിഞ്ഞു, നൃപാലൻ
വൈരികാലനഥ ഹേമമസംഖ്യം
കാഴ്ചവെച്ചുടനെ നൂതനമാംതൻ–
നാടകത്രയമുരച്ചു കൊടുത്തു. (25)

ഭദ്രസന്ധിരസരീതിഗുണാർദ്ദ്രം
ഹൃദ്യമക്കവനസംഗ്രഹമേവം
കേട്ടുചൊന്നു നൃപനോടു, "വരംകൈ–
ക്കൊൾക!"യെന്നു മധുരം മുനിബാലൻ. (26)

ആ നിതാന്തഹൃദയംഗമമാം പീ–
യൂഷതുല്യവചനം നരപാലൻ
കേട്ടടൻതൊഴുതു,തൻസമനാമാൺ–
കുഞ്ഞിനുള്ള നിജ വാഞ്ഛയുണർത്തി. (27)

"പൂർണ്ണതോഷമൊടുപൂകുക!ഗേഹം;
നിൻഹിതം ഝടിതി സാധിതമാവും;
സ്വർണ്ണമേകുക! മദീയജനങ്ങൾ;–
ക്കിങ്ങുവേണ്ട"വടുവേവമുരച്ചാൻ. (28)

"വേദവിശ്രുതമഭീഷ്ടദമാംപു–
ത്രേഷ്ടിചെയ്ക! കുലവൃദ്ധിവരുത്താൻ."
എന്നു,മാ,നൃപനൊടോതിനിഗൂഢം;
മന്നനും പരമതുഷ്ടിയണഞ്ഞാൻ. (29)

ഇതി വിജ്ഞരിൽ മുഖ്യനാംമുനീ–
ശ്വരനാൽപൂജിത,ന,ക്കവീശ്വരൻ
കൃതകൃത്യതയാണ്ടു,തദ്ഗുണ–
ങ്ങളെയോർത്തോർത്തുതിരിച്ചുപോയിപോൽ! (30)

---

* "ദ്വാഭ്യാം യുഗ്മമിതിപ്രോക്തം, ത്രിഭിർശ്ലോകൈർവിശേഷകം, കാലാപകം ചതുർഭിഃസ്യാത്തദൂർദ്ധ്വം കുളകംസ്മൃതം." രണ്ട് ശ്ലോകങ്ങൾക്ക് "യുഗ്മക"മെന്നും, മൂന്ന് ശ്ലോകങ്ങൾ ചേന്നാൽ "വിശേഷക"മെന്നും നാലു ശ്ലോകങ്ങളായാൽ "കാലാപക"മെന്നും നാലിലധികം ശ്ലോകങ്ങൾക്ക് "കുളക"മെന്നും പറയുന്നു.

ശ്രുതിരൻകരകണ്ഠോരമമഹാ_
ഗുരുവിൻ സന്നിധിയിൽ കവീശ്വരർ
* പലരും സുവിശാലദർശനാ_
ഭ്യസനത്താൽ ഫണിരാജതുല്യരായ്. (31)

പാഠത്തിനുശേഷമൊക്കെയും
തനിയേതന്നെ ചികഞ്ഞുനോക്കുവാൻ
പരിശീലനമേകി നീതിമാൻ
പരമാനന്ദമണച്ചു ശിഷ്യരിൽ. (32)

സർവ്വജ്ഞനെങ്കിലുമവൻ വിധിപോലെ ലൌകി_
കാചാരമൊക്കെ വിനയാദരഭക്തിപൂർവ്വം
ചെയ്തേകി തൻജനനിയാൾക്കു സുഖത്തെ;യേവ_
മേതാൻ ദിനം ദ്വിജസമാദൃതനങ്ങുവാണാൻ. (33)

അമ്മക്കുതാൻ ശരണ; മമ്മ തനിക്കു; മെന്നും
വേർപെട്ടുപോകുവതു ദുസ്സഹ;മെന്നു കണ്ടും
കാംക്ഷിച്ചതില്ല പരിണീതി ശിവാവതാര;_
നാർമേരു വിട്ടു മരുവെശ്ശരണീകരിക്കും? (34)

പാഠം സകലം കഴിഞ്ഞ കു_
ഞ്ഞിനു വേളിയ്ക്കുകൊതിച്ചൊരുററവർ
ഗുണമൊത്ത കുലീനയായ ക_
ന്യകയെത്തേടുകയായ് പലേടവും. (35)

അതുകാലമൊരിക്കലെശ്ശിവാം_
ശജനെക്കാണ്മതിനായ് മുനീശ്വരർ_
ഉപമന്യു, ദധീചി, ഗൌതമൻ,
ഘടജാതാദ്യരു—മാന്നു തദ്ഗൃഹം. (36)

അവരെ സ്വസവിത്രിയൊത്തുടൻ
വിധിപോൽ വീണുനമിച്ചു സാദരം
മധുപർക്കസമഗ്രപൂജനം
വടിവിൽ ചെയ്തിതു വിജ്ഞനാമവൻ. (37)

വിനയത്തൊ,ടിരിക്കുവാൻ ക്ഷണി,_
ച്ചിരുകൈമൊട്ടുമുയർത്തി നില്ക്കവേ,
ഋഷിമാർ പരമാത്മനിഷ്ഠര_
മ്മതിമാനോടു പലേതുമോതിനാർ. (38)

കഥതന്നിടയിങ്ക,ല,മ്മഹാ_
മതി തന്നമ്മ കഥിച്ചിതിങ്ങിനെ:_
"ചരിതാർത്ഥതയാർന്നിതിജ്ജനം
ഭഗവാന്മാരിഹ വന്ന കാരണം. (39)

* സുവിശാലദർശനാഭ്യസനം=അതിവിസ്തൃതങ്ങളായ മഹാഭാഷ്യാദിശാസ്ത്രങ്ങളുടെ അധ്യയനം. മഹാഗുരുവെന്നു പറഞ്ഞതുകൊണ്ട് ശബ്ദബ്രഹ്മനിഷ്ണാതനായ ആചാര്യനെന്നു വിവക്ഷിതമാകുന്നു. "മഹാന്തം വിഭുമാത്മാനം മത്വാധീരോ നശോചതി"എന്ന ശ്രുതിവാക്യത്തെ "മഹാ" പദം അനുസ്മരിപ്പിക്കുന്നു.

എവിടെ ബ്രഹ്മഘോഷസങ്കുലം
കലി? യെങ്ങിത്തിരുപാദദർശനം?
ഇവർതൻ സുകൃതം പുരാകൃതം
വിവരിക്കാൻപണി തത്സുഖാപ്തിയാൽ. (40)

ഇവ,ന,ച്ചെറു ശൈശവത്തിലേ
നിഗമത്തിൻ കരപററിയോൻ; തഥാ
മഹിമാവുമവർണ്ണ്യ; മെന്തിതിൻ—
പൊരു?ളിങ്ങുണ്ടറിയാൻ കുതൂഹലം. (41)

കനിവാർന്നേഴനെള്ളി നിങ്ങളും
സ്വയമിക്കുഞ്ഞിനു പുണ്യമേകുവാൻ;
നിജപൂർവ്വകൃതം തപ,സ്സിതിൻ—
വിധമെ?ന്തോതണ, മഹ്യയെങ്കിൽഞാൻ." (42)

ഇതി സാദരമാം വചസ്സു കേ_
ട്ടൃഷിമാർ ചൊല്ലുകയാൽ വയോധികൻ
ഘടസംഭവനത്തരം പറ_
ഞ്ഞിടുവാനാശു തുടങ്ങിയീവിധം: — (43)

"സതി! നിൻകണവൻ പുരാ തപ_
സ്സിഹചെയ്താൻ തനയാർത്ഥ;മാകയാൽ
കനിവാർന്നു കഥിച്ചു സസ്മിതം
ശിശുചന്ദ്രാഞ്ചിതമൌലിയിങ്ങിനെ:— (44)

"പറയൂ! ഹിതുമേതു, മൂർഖരായ്
നെടുനാൾ വാഴ്‌വവരോ, സുവിജ്ഞനായ്
ലഘുകാലമിരിക്കുമേകനോ?"
തരസാ നിൻപതി വാങ്ങിയന്തിമം. (45)

അതിനാൽ തദഭീഷ്ടമോർത്തു നിൻ
സുകൃതത്താൽ മകനായ് ശിവൻസ്വയം
ജനിയാർന്നു; സുരർക്കിടയ്ക്കുമി_
ല്ലിവനേക്കാളറിവുള്ളൊരാൾ ശുഭേ!" (46)

മൊഴിയിങ്ങിനെ കേൾക്കവേ, മുനീ_
ശ്വരനോടസ്സതിയോതി പിന്നെയും;_
"ഇവനെത്രയിരിക്കു? മോതണം
കനിവാ;ർന്നങ്ങറിവൂ സമസ്തവും!" (47)

"തവ പുത്രനൊരെട്ടുമെട്ടുമാ_
ണിഹ ജീവാവധിയെന്നിരിക്കിലും,
ചിലഹേതുനിമിത്തമിങ്ങു പി_
ന്നെയുമുണ്ടാം പതിനാറുവത്സരം." (48)

ഇതിഭാവിചരിത്രമോതു,മാ,
മുനിമാർമുഖ്യനെ മററൃഷീശ്വരർ
തടയും വിധ,മാശു കണ്ടുത_
ന്നനുവാദത്തൊടുമൊത്തിറങ്ങിനാർ. (49)

സൃണിയാൽ പിടിയാന— യററ വേ_
നലിനാൽ പത്മിനി—വാഴ കാററിനാൽ_

*ഇവപോൽ മുനിവാക്കിനാലവൾ–
ക്കളവായ്, നോവു–തളച്ച്–കമ്പവും!! (50)

ഇതി ശോകപരീതചിത്തയാം
നിജമാതാവിനോടോതി ശങ്കരൻ:–
"അഴലെന്തിനകാലികം? നിണ–
ക്കറിവൂ സംസൃതിതൻ വ്യവസ്ഥകൾ! (51)

കൊടുതാമൊരു കാററ തച്ചുല–
ച്ചിടുമപ്പട്ടുപതാകപോലവേ
ക്ഷണചഞ്ചലമാം വപുസ്സിലേ–
തൊരുമൂഢൻ സ്ഥിരബുദ്ധിവെച്ചിടും? (52)

ഇഹ മക്കളെയെത്ര നോക്കി, നാ?–
മതുപോൽ പതിയുമെത്ര വന്നുപോയ്?
അവരെ,ങ്ങിവരെങ്ങു, നാമുമെ?–
ങ്ങൊരു സത്രം ഭവമാക്കു! മംബികേ! (53)

ഭവമാർഗ്ഗമിതിൽ കറങ്ങുവോ–
ർക്കൊരുതെല്ലും സുഖമില്ലൊരിക്കലും;
അതിനാൽ ഭവബന്ധമുക്തിയോ–
ത്തിവനിച്ഛിപ്പു! ചതുർത്ഥമാശ്രമം." (54)

ഇതി കർണ്ണകഠോരമാം വചഃ–
സ്സുതുകേ,ട്ടാടലിരട്ടിയാ,ന്നവൾ
ഇടറുംസ്വരമൊത്തുചൊല്ലിനാൾ
മിഴിനീർകൊണ്ടു കുതിർന്നവാക്കുകൾ:— (55)

"മകനേ! മതിയാക്കു,കിത്തരം
മതി;നീവേളികഴി,ച്ചൊരച്ഛനായ്,
പലയജ്ഞവുമിങ്ങുചെയ്തുതാൻ
യതിയായ്ത്തീരു;കതാണു സത്ക്രമം. (56)

ഒരുപുത്രനെയുള്ളതുംവെടി–
ഞ്ഞിഹഞാനേക വസിപ്പതെങ്ങിനെ?
അഴലാലിവൾ ഹാ! മരിക്കിലാ–
രിഹചെയ്യുന്നതുമൌർദ്ധ്വദൈഹികം ? (57)

നിഖിലജ്ഞ! കുമാര! നീയുമി–
ക്കിഴവിത്തള്ളയെ വിട്ടുപോകയോ?
ഇവളിൽദയതോന്നിടാത്തതെ?–
ന്തകതാരെന്തലിയാത്തതോമനേ!" (58)

കേഴുന്നതന്നമ്മയിൽനിന്നു മോഹ–
ശോകങ്ങൾ പോക്കാൻ വഴിപോൽവിധിജ്ഞൻ
പലേതുമോതീ;സ്വയമോർത്തു പിന്നെ–
യെട്ടാണ്ടുതാനാമവനുള്ളിലേവം:— (59)

"ഭവമിതിങ്കലെനിയ്ക്കഭിവാഞ്ഛയി;–
ല്ലിതുവിടുന്നതിനമ്മവഴങ്ങിടാ;
ഗുരുവെനിക്കിവ;ളീനിലയിങ്കലെൻ–
ജനനിതൻഹിതമൊട്ടിഹവേണ്ടതാം!" (60)

ഇതി നിന,ച്ചൊരുനാൾ നിറനീരെഴും–
പുഴയിലശ്ശിശുചെന്നു കുളിക്കുവാൻ;
അതിലിറങ്ങിയപോതിലവന്റെ കാൽ
മുതലയൊന്നു ഹഠാൽ പിടികൂടിപോൽ! (61)

നിലവിളിച്ചിതുടൻ:—"ഹഹ! ചെയ്വതെ?–
ന്തിളകുവാനരുതിങ്ങു; കുഴങ്ങിഞാൻ;
ജനനി! വായപിളർന്നൊരു ക്രൂരനാം
മുതല കാലുകടിച്ചു വലിക്കയാം!" (62)

ജനനിയീവിളികേട്ടു പിടഞ്ഞു പാ–
ഞ്ഞുടനണഞ്ഞു പുഴക്കരയിൽ; തദാ
ഝടിതികണ്ടു മകന്റെ മുഖാബ്ജമ–
പ്പുഴയിൽ; നൊന്തുകരഞ്ഞിതു ദീനയായ്:– (63)

"മരണമെന്തു വരാത്തതെനിയ്ക്കു? ഹാ!
കണവനോ, മൃതിയാർന്നിതു മുന്നമേ!!
അതിനുശേഷമിവൾക്കൊരു താങ്ങിവൻ;
മുതലയാലിവനും ഹതനാകയോ?" (64)

"ജനനി! സമ്മതി നൽകുക! സംന്യസി–
പ്പതിനു; ഞാനുമൊരുങ്ങുവ! നെങ്കിലോ,
ജലചരൻ കടിവിട്ടഥമാറുമെ–
ന്നതിനു സംശയമില്ലിഹ തെല്ലുമേ." (65)

സ്ഫുടതരം മകനേവമുരയ്ക്കവേ
ഭയമൊടും സതി സമ്മതിയേകിനാൾ;
"മകനിരിക്കുകിലൊത്തിടുമൊന്നുകാ–
ണ്മതിനു; ചാവുകിലായതുമൊത്തിടാ." (66)

തദനു സംന്യസത്തിനുറയ്ക്കവേ
ശിശുവെ വിട്ടിതു നക്രവുമാക്ഷണം;
ക്ഷതിയെഴാതെ സരിത്തടമാർന്നു,കേ–
ഴ്വൊരു ജനിത്രിയൊടോതി കുമാരകൻ:– (67)

"അമ്മേ!വിധേയനിവ;നോതുക!വേണ്ടതെന്തി–
സ്സംന്യാസി?ചെയ്വനതുസംശയമെന്നിയേഞാൻ;
വസ്ത്രാശനാദിഭവതിയ്ക്കുതരും,യഥേഷ്ട,–
മെൻപൈതൃകം ധനമെടുത്തിടുവോരശങ്കം. (68)

രോഗംപിടിക്കിലവർകാത്തിടുമായവണ്ണം;
ചത്താൽസപിണ്ഡരവർസംസ്കൃതിയുംനടത്തും;
കയ്യാണ്ടതല്ലിധനമ;ങ്ങപവാദഭീതി–
യുണ്ടായിടാതെവരുമോ? ഭ്രമിയായ്ക!തെല്ലും."(69)

"രക്ഷിച്ചിതജ്ജലചരന്റെ മുഖത്തിൽനിന്നും
സംന്യാസസമ്മതിവശാൽ;ശരിയാണു;പക്ഷേ

* തോട്ടിയാൽ ആനക്കെന്നപോലെ നോവും കൊടുംവേനലിൽ താമരത്തടാകത്തിന്നെന്നപോലെ തളച്ച്യും കാററിനാൽ വാഴക്കെന്നപോലെ വിറയും മുനിവാക്കിനാൽ അവൾക്കുണ്ടായി.

നീ വന്നുസംസ്കൃതിനടത്തുകതന്നെവേണ;–
മല്ലായ്കി,ലെന്തുമമ പെററതുകൊണ്ടുനേട്ടം?"(70)

"രോഗം,സുഖം–പകലു,രാ,വിരുസന്ധ്യ–യേതു
കാലത്തുമെന്നെനിരുപിക്കിലതേക്ഷണം ഞാൻ
സർവ്വം ത്യജിച്ചിവിടെയെത്തിടുമെന്നുവിശ്വ-
സിക്കാം;മരിക്കിലഥവന്നിഹസംസ്കരിക്കാം. (71)

"സംന്യസ്തനായ്,വിധവയാമൊ–
രനാഥയെക്കൈ–
വി,ട്ടി,ക്കമാര"നിതികേഴരുതൊന്നുകൊണ്ടും;
ഒന്നിച്ചിരിക്കകിലെഴുന്നഫലത്തിൽനൂറി–
രട്ടിച്ചതാംഫലമണയ്ക്കുവ! നിങ്ങൾതായേ!" (72)

ഈമട്ടിലമ്മയൊടനുഗ്രഹവാക്കമോതി–
ച്ചൊന്നാൻ വിവേകിനിജബന്ധുജന–
ത്തൊടേവം:–
"പോകുന്നുദൂരവഴിസംന്യസനാത്ഥ;മേല്പി–
ക്കന്നേൻ!മദീയജനനീഭരമങ്ങുസർവ്വം." (73)

ആ മാന്യരായനിജബന്ധുജനത്തൊടേവ–
മത്ഥിച്ചുകൂപ്പുകരമൊത്തുരുഭക്തിപൂർവ്വം
അപ്പിച്ചുഹന്ത! മിഴിനീർചൊരിയുന്നതന്റെ–
മാതാവുതൻഭരണഭാരമവക്കുവിജ്ഞൻ. (74)

പണ്ടാമഹാൻ സ്വജനനീഹിതമോർത്തു ദൂരെ–
നിന്നും സ്വമന്ദിരസമീപമണച്ചഗംഗ
*തത്തീരഗം യദുകുലേശ്വരമന്ദിരത്തെ–
ത്താഡിപ്പതിന്നു നിജ വീചികളാൽതുടങ്ങി.(75)

ക്ഷേത്രത്തിനുള്ളിലുമതിൻജലമെത്തിവഷാ–
കാലത്തുമണ്ണവിടെനിന്നുമരിച്ചെടുത്തു;
ശ്രീകൃഷ്ണവിഗ്രഹവുമൊട്ടുചലിച്ചു; പേടി–
**യാലല്ല,നാരിയിവളെന്നുപൊറുത്ത–
താവാം! (76)

ശ്രീശങ്കരൻ ഝടിതി ലോകഹിതാത്ഥമമ്മ–
തൻകാലിൽ വീണൊരുവിധം തദനുജ്ഞവാങ്ങി
പോകാൻ തുനിഞ്ഞളവിലായതിവയ്യനോട്ട
ചൊന്നാൻമുകുന്ദഭഗവാനശരീരിവാക്കാൽ:- 77)

"ദൂരത്തെഴുന്ന നദിയെക്കൃപയാൽ ഭവാനി–
ങ്ങെത്തിച്ചി; തിന്നിതലമാലകളാൽ നിതാന്തം

നൽകുന്നു പീഡനമെനിക്കു; കുമാര! പോക–
യല്ലീഭവാ? നിവിടെ വാഴ്‌വതെനിക്ക–
സാദ്ധ്യം." (78)

*ആകാശവാണിയതു കേട്ടചലൻ മുകുന്ദൻ–
തന്നെപ്പുതുക്കെയിരുപാണികളാൽകൊണ്ടുപൊക്കി
സ്ഥാപിച്ചുതെല്ലകലെ "ബാധയെഴാവിധത്തിൽ
വാണാലു! മിങ്ങുചിര"മെന്നുമുരച്ചു ബാലൻ.(79)

ശ്രീകൃഷ്ണനോടുമതുപോൽ വിടവാങ്ങിമാതാ–
വോടും; ഭവാംബുധിവിരക്തനവൻ സുദൂരം
പോയ് സംന്യസിപ്പതിനു നിശ്ചയമാന്നു;
തോണി–
യേറിട്ടുമാർകടലിൽവീഴ്‌വതിനായൊരുങ്ങും? (80)

കുംഭോത്ഭവന്റെ മൊഴിയാൽ നിജ ഭാവികണ്ടും,
തന്നമ്മയും ഹരിയുമേകിയൊരാജ്ഞയാന്നും,
ബ്രഹ്മാത്മബുദ്ധിയൊടു ഭോഗ്യപദാത്ഥതൃഷ്ണ
കൈവിട്ടിറങ്ങി ഭഗവാൻ സ്വഗൃഹത്തിൽ
നിന്നും. (81)

നില്ലാ ത്രിനേത്രാപരവിഗ്രഹന്റെ
കൺമുന്നിലും കാമ;നിതോത്തുകണ്ടാൽ
തന്മൂലകം സംസൃതിപാശബന്ധ–
മെമ്മട്ടിലസ്സൂരിവരന്നുകൽ നില്ക്കും? (82)

"സ്മരാത്തിയിലുഴന്നൊരിക്കൽ വഴിതെററി,
യ,ച്ചന്ദ്രനും,
വിധിയ്ക്കു;മതുപോലെ ഞാൻ കചകുചാദിക–
ണ്ടരാത്തനായ്
ഭ്രമിച്ചുഹഹ! മോഹിനീവശമണഞ്ഞി"തെ–
ന്നശ്ശിവൻ
യതീശതനുവാണ്ടു വിട്ടിതിഹ കാമഗന്ധ–
ത്തെയും! (83)

ദേവന്മാരെയധീനരാക്കി, യസുരന്മാക്കേകി
വീയ്യക്ഷയം,
ഗന്ധവ്വാദ്യരിൽ മോഹമേററി, നരരെത്തീയാൽ
ദഹിപ്പിച്ചുമേ
വില്ലാളിപ്രമുഖത്വമാന്നുവിലസും മാരന്റെ
ശൂരത്വവും
പോകും ശങ്കരനെശ്ശരിയ്ക്കു വിവരിക്കും–
വിജ്ഞനാരുവ്വിയിൽ? (84)

വിജനതാരതിയും, വിധിയെന്തുനൽ–
കുവതതാലുപജീവനവൃത്തിയും

* തത്തീരഗം യദുകുലേശ്വരമന്ദിരം = അതിന്റെ തീരത്തിലുള്ള [പെരിയാറിന്റെ കരയ്ക്കുള്ള] യദുകുലേശ്വരന്റെ [യാദവശ്രേഷ്ഠനായ ശ്രീകൃഷ്ണന്റെ] മന്ദിരം=ക്ഷേത്രം.

** നദിയുടെ ഈ ആക്രമത്തെ ഭഗവാൻ തടുക്കാതിരുന്നത് പേടിച്ചിട്ടായിരിക്കയില്ല; ഒരു പെണ്ണാണല്ലോ എന്നു പൊറുത്തതായിരിക്കാം!

* പൂർവ്വസ്ഥാനത്തുനിന്നും ആ വിഗ്രഹം പൊക്കിയെടുത്ത് കുറച്ചു ദൂരത്ത് വീണ്ടും പ്രതിഷ്ഠിച്ചു പൂജാദിയേപ്പെടുത്തി.

സ്വഗൃഹബന്ധനിവൃത്തിയുമാ,ന്നവൻ
* ഹൃദയഗം ശിവമൊപ്പമിറങ്ങിനാൻ. (85)

കാ,ടാ,റ,നാട്ട, നഗരാദ്രികരം, ജീവജാല,-
മേവംപലേതുമവനാ,വഴി കണ്ടതെല്ലാം
മായാവിതൻവിവിധമത്ഭുതമിന്ദ്രജാലം-
പോലുള്ളചിന്മയസുലീലകളായിനണ്ണി. (86)

ദുർമ്മതസ്ഥർ പലമട്ടിഴയ്ക്കുമ-
ട്ടീനയാം ജരിതവേദഗോവിനെ
നേർവഴിയ്ക്കിഹതെളിയ്ക്കുവാനവൻ
ദണ്ഡമേന്തിസുപഥപ്രവർത്തകൻ. (87)

നാക്കററത്തിനെഴും ചൊറിച്ചൽകളയാൻ
വാപൂട്ടിടാതന്യർതൻ-
മർമ്മംനോക്കിയഹങ്കരിച്ചുവഴിയേപായുന്നൊരാ
നായ്ക്കളാൽ
മാൻപററങ്ങൾകണക്കു ദുർമ്മതികളാൽ
സത്തുക്കളും പാട്ടപെ-
ട്ടേനേ ശ്രീഗുരു ദണ്ഡുമായവിടെവന്നെത്തീല-
യെന്നാവുകിൽ! (88)

ദണ്ഡുംധരിച്ചു,പുതുകാവിയുടുപ്പുമായി,-
ട്ട,ച്ചണ്ഡഭാനുചരമാദ്രിയിലെന്നപോലെ,
സന്ധ്യയ്ക്കണഞ്ഞുയതി നർമ്മദതൻതടത്തിൽ
ഗോവിന്ദനാഥമുനിവാഴ്വൊരരണ്യഭൂവിൽ. (89)

തീരദ്രുമങ്ങൾ തടവും ചെറുകാററമേററ
സാദംനശിച്ചുവനമദ്ധ്യമണഞ്ഞനേരം
മാന്തോലു,മാ,മരവുരിചടയുംതിളങ്ങും-
വൃക്ഷങ്ങളമ്മുനിഗൃഹത്തെവിളിച്ചുചൊല്ലി. (90)

ബ്രഹ്മോപദേശമിഹവാങ്ങുവതിന്നുറച്ചു,
തത്രത്യരാംമുനികൾചൊന്നുകൊടുത്തവണ്ണം
ചാൺമാത്രമായ മുഖവിസ്തൃതിയൊത്തുനില്ക്കും
ഗോവിന്ദനാഥഗുഹ കൌതുകമൊത്തു
കണ്ടാൻ. (91)

മൂവട്ടമഗ്ഗുഹയെ യാത്രു വലത്തുവെച്ചു
വാതില്ക്കൽ വീണവടിപോൽ, മുനിമാർശ്രവിക്കേ
വാഴ്ത്തീടിനാൻ പ്രണതതോഷദനാം നിരസ്ത-
ശോകൻ യതീന്ദ്രനെയവൻഗുരുഭക്തിപൂർവ്വം.(92)

ആർവിഷ്ണുവിൻെറ വിരിമെത്ത,ശിവൻെറ
കാൽത്താ-
രാളുന്ന ഭൂഷ,നിജമൂർദ്ധനിയാർ വഹിപ്പൂ
കു,ന്നാഴിതൊട്ടവയൊടൊത്ത ധരിത്രി; യങ്ങാ-
*മ,ശ്ശേഷവിഗ്രഹമശേഷമിവൻ ഭജിപ്പൂ! (93)

വക്ത്രങ്ങളായിരവുമങ്ങിനെ കണ്ടു ശിഷ്യർ
പേടിക്കയാലവരെ വീണ്ടുമനുഗ്രഹിക്കാൻ
ഏകാനനത്തൊടു പുരാഭുവി ജാതനായൊ-
രശ്ശാന്തനാം മുനിപതഞ്ജലിയും ഭവാൻതാൻ!(94)

അഥ ഝടിതി രസാതലം പ്രവേശി-
ച്ചുരഗപതിയ്ക്കൊരു ശിഷ്യനായ് ക്രമത്തിൽ
**സ്ഫുടമിഹ വിരചിച്ചു യോഗശാസ്ത്രം
ജനഹിതമോർത്തഥ ശബ്ദഭാഷ്യവും നീ. (95)

ശുകഗുരുവരശിഷ്യൻ ഗൌഡപാദങ്കൽനിന്നും
സപദി പരമസത്യംകണ്ട സുവ്യക്തകീർത്തേ!
നിഖിലസൽഗുണപൂർണ്ണൻ നിന്നെ ഞാൻ
ബ്രഹ്മതത്വം
വടിവൊടറിയുവാനായ് ഭക്തിപൂർവ്വം
നമിപ്പൂ!" (96)

ഏവം സ്തുതിച്ചളവു ഭാഗ്യവശാൽ സമാധി
കൈവിട്ടുണർന്നു മുനിപുംഗവനേവമോതി:-
"നീയാർ?" — തദാനിജ പുരാകൃതപുണ്യജാത-
ജ്ഞാനംതിരണ്ട മൊഴിയാൽ പ്രതിവാക്യ
മോതി. (97)

"ഞാൻഭൂമിയല്ല,ജല,മഗ്നിയുമല്ല,വായ്വാ-
കാശങ്ങളല്ലവയെഴുന്നഗുണങ്ങളല്ല;
ഞാനിന്ദ്രിയാദികളുമല്ലവയേതിൽനിന്നു-
മന്യംചിദേകരസമാം"ശിവ"മാണ-
വിദ്വൻ!" (98)

അദ്വൈതദർശനവിജൃംഭിതമായവാക്യ-
മേവംശ്രവിച്ചുമുനിചൊന്നുസഹർഷമിത്ഥം-
"ശ്രീശങ്കരൻ സ്വയമണഞ്ഞിതുമന്നിൽനീയാ-
യെന്നെൻസമാധിമിഴിയാലറിയുന്നു
കുഞ്ഞേ!" (99)

പിന്നീടുതൻപദയുഗം ഗുഹതൻമുഖത്തി-
"ലാചാര"മെന്നരുളിയഗ്ഗുരുനീട്ടിയപ്പോൾ

---

* ഹൃദയഗം ശിവമൊപ്പം=ഹൃദയത്തിൽ പരമാത്മാവിനേയും ധ്യാനിച്ചുകൊണ്ട് എന്നർത്ഥം. "ശിവമദ്വൈതം" എന്ന ശ്രുതിവാക്യമനുസരിച്ച് അദ്വൈതബ്രഹ്മത്തെ ഉള്ളിലുറപ്പിച്ചുകൊണ്ട് സംന്യസനാർത്ഥമിറങ്ങി.

* ഗോവിന്ദനാഥമുനി ശേഷാംശാവതാരമാണെന്നാണ് വിശ്വസിക്കപ്പെടുന്നത്.

** യോഗശാസ്ത്രമെന്നു പറഞ്ഞതുകൊണ്ടു ഉപലക്ഷണമായി ചരകം, പരമാർത്ഥസാരം എന്നീ പേരുകളോടു കൂടിയ വൈദ്യശാസ്ത്രഗ്രന്ഥവും അദ്വൈതശാസ്ത്രഗ്രന്ഥവും രണ്ടും അതിൽ ഉൾപ്പെട്ടതായി ധരിക്കണം. ശബ്ദഭാഷ്യമെന്നാൽ പാണിനീയ ശബ്ദശാസ്ത്രത്തിന്നുള്ള "അഷ്ടാദ്ധ്യായി" എന്ന ഭാഷ്യം.

ആചാരമെന്നു ഭഗവാന്നുമുരച്ചടുത്തു–
വന്നാശു സദ്ഗുരുപദാച്ചനമാചരിച്ചു. (100)

ജ്ഞാനിയെങ്കിലുമൊരാറക്ഷപദേശം
വേണമെന്നതൊരു രീതിവിശേഷം;
ആകയാൽ സവിനയം ഗുരുശുശ്രൂ–
ഷാദിയാൽ ഗുരുവിനാപ്രിയമേകി. (101)

ഭക്തിപൂർവ്വമിതുമട്ടുസപര്യാ–
വൃത്തിയാലധികമാം തെളിവോടും
* ബ്രഹ്മതത്വമഥനാലുമഹാവാ–
ക്യങ്ങളാലവനുനൽകിമുനീന്ദ്രൻ. (102)

അക്കൃപാനിധി പരാശരപുത്രൻ
** ചൊന്ന "സൂത്ര"മതുളം വഴിയൂടെ
ശാസ്ത്രഗൂഢഹൃദയത്തെ മുഴക്കെ–
ബ്ബുദ്ധിശാലി യതി തത്രപഠിച്ചു. (103)

വ്യാസൻ പരാശരന്റെ ഓശതനൂജയിങ്ക–
ലുണ്ടായ്; മഹാൻ ശുകനവന്നുതനൂജനായി;
ശ്രീഗൌഡപാദഗുരുവശ്ശുകശിഷ്യനത്രേ;
ഗോവിന്ദപാദനാഥ ഗൌഡപാദന്റെ
ശിഷ്യൻ. (104)

ലോകങ്ങളെത്തലയിലേററി വസിക്കു.മാ,ശ്രീ–
ശേഷങ്കൽനിന്നഖിലശാസ്ത്രപയോധിയേയും
*** "സങ്കേതപൂർവ്വ"മഥകേട്ടു പഠിച്ചൊരാശ്രീ–
ഗോവിന്ദനാഥന്നു ജഗദ്ഗുരു ശിഷ്യനായി. (105)

അന്തിമാശ്രമമഹോ! സുകൃതാത്മാ
ഹംസമുഖ്യപരിസേവ്യമണഞ്ഞു
മിന്നി സദ്ഗുരുവരൻ പുരുതുംഗ–
സ്ഥാനമേറിവിലസും ധ്രുവനെപ്പോൽ. (106)

നേത്ത കാവിവസനങ്ങളിൽ ചുററി–
ത്തത്രമിന്നി യതിരാജശരീരം
അന്തിതൻ തുടുമുകിൽക്കലമാളും
മഞ്ജുമഞ്ജുമലതൻ മുടിപോലെ. (107)

* ഈ മഹേശപരനബോധഗജത്തെ–
ക്കൊന്നു ചോരകിനിയുന്നൊരുചർമ്മം
പൊന്നുഷഃകതിരൊളിത്തുകിലാണെ–
ന്നുള്ളപേരിലിഹ ചാർത്തിയതാവാം! (108)

** ശ്രുതിക്രീഡോദ്യാനം, മഹിതപരഹംസാ–
ശ്രയപദം,
ത്രിലോകാതീതം സ്വപ്രഥിതപര തേജസ്സി–
ലരുമംവോൻ,
ഇവൻ ബ്രഹ്മംതാനാ;ണിവിടെ യനവച്ഛിന്ന–
ബ്രഹ്വിധാ–
തുവിന്നർത്ഥം കാണാമവികലമസന്ദിഗ്ദ്ധ
നിലയിൽ! (109)

---

* നാല് വേദങ്ങളിൽ അനുക്രമം പറയപ്പെട്ട നാല് മഹാവാക്യങ്ങളം ഇവയാണ്:—(1) പ്രജ്ഞാനം ബ്രഹ്മ. (2) അഹം ബ്രഹ്മാസ്മി. (3) തത്ത്വമസി. (4) അയമാത്മാ ബ്രഹ്മ. സ്വപ്രകാശചിന്മാത്രവസ്തുവൊന്നേ ഉള്ളുവെന്നതാണ് സവ്വവേദാന്തതാല്പര്യം.

"അവ്യാവൃത്താനനുഗതം വസ്തുബ്രഹ്മേതി ഭണ്യതേ
ബ്രഹ്മാത്മൈാ ഉർല്ലഭോത്ര സ്യാദ് ദ്വിതീയേ
സതി വസ്തുനി."

എന്നാണ് ശാസ്ത്രോക്തി.

** പരാശരപുത്രൻ ചൊന്ന സൂത്രം = വ്യാസനിർമ്മിതമായ ബ്രഹ്മസൂത്രം.

*** സങ്കേതം അഥവാ പ്രതിജ്ഞ "അങ്ങയുടെ ശബ്ദശാസ്ത്രത്തെ ഭൂലോകത്തിൽ ഞാൻ പ്രചരിപ്പിച്ചുകൊള്ളാം" എന്നാണ്.

* പരമശിവൻ ഗജാസുരനെക്കൊന്ന് രുധിരാപ്ളുതമായ തച്ചർമ്മത്തെ ധരിക്കുന്നവനാണ്; എന്നാൽ ഈ മഹേശപരനാവട്ടെ, അബോധമാകുന്ന—അജ്ഞാനമാകുന്ന—ഗജത്തെക്കൊന്ന്, പുലരിത്തുടപ്പോലുന്ന കാവിവസ്ത്രത്തെ ധരിച്ചിരിക്കയാണെന്ന വ്യാജേന, ചോരവാരുന്ന അതിന്റെ ചർമ്മത്തെ ധരിച്ചതാവാം!

** ബ്രഹ്മവിഷ്ണു മഹേശന്മാരിൽനിന്ന്പോലും വ്യതിരിക്തമായ ശ്രീശങ്കരന്റെ മാഹാത്മ്യത്തെ വർണ്ണിക്കുകയാണ് കവി. നിഗമപ്രതിപാദ്യമായ സാക്ഷാത് പരബ്രഹ്മം തന്നെയാണ് ശ്രീശങ്കരൻ. എന്തുകൊണ്ടെന്നോ? ശ്രുതികളുടെയെല്ലാം ക്രീഡോദ്യാനമാണ് ഭഗവാൻ. "സർവ്വേവേദായത്പദമാമനന്തി" എന്ന് ശ്രുതിതന്നെ പറയുന്നു. പരമഹംസപരിവ്രാജകന്മാക്കും ശങ്കരൻ ആശ്രയസ്ഥാനമാണ്; അവക്ക് മാർഗ്ഗദശകനാണെന്നർത്ഥം. ത്രിലോകത്തേയും അതിക്രമിക്കുന്നതും ത്രികാലാബാധ്യവുമായ സ്വപ്രകാശത്തിൽ[ജീവന്മുക്തത്വംകൊണ്ട്] സ്വതേജസ്സിൽ വിഹരമാണനാണ്,രമമാണനാണ് ശങ്കരൻ. അങ്ങിനെയുള്ള ആ ജഗദ്ഗുരു ബ്രഹ്മം തന്നെയാണ്. [ബ്രഹ്മവിത് എന്നു പറഞ്ഞാൽപോലും പോരാ. "ദശ്നാദശ്നേഹിത്വാ സ്വയം കേവലരൂപതഃ —യസ്തിഷ്ഠതി സ തു ബ്രഹ്മൻ ബ്രഹ്മ ന ബ്രഹ്മവിത് സ്വയം" എന്നാണ് സ്മൃതിവാക്യം.] ബ്രഹ്മത്തെ അറിഞ്ഞുകഴിഞ്ഞാൽ പിന്നീട് അവൻ ബ്രഹ്മമായ്തന്നെ തീരുന്നു. ശ്രുതിയും അതു സമ്മതിക്കുന്നു: "ബ്രഹ്മവിദാപ്നോതി പരം" അങ്ങിനെയുള്ളവൻ സ്വപ്രകാശത്തിൽ വർത്തിക്കുന്നുവെന്നും വേദം ഘോഷിക്കുന്നു "സ ഭഗവ: കസ്മിൻ പ്രതിഷ്ഠിതഃ—സ്വേമ

*ഒരേ തേജസ്സാലത്ത്രിഭുവനമളക്കാൻ
കഴിവെഴും
വിശുദ്ധം സത്ത്വം താൻ സ്ഥിതി,ജനി,ലയം
തൊട്ടവയിലും!
ദശാകാരാതീതൻ നിജമഹിമയിൽ
ബോധമെഴു, മാ,
വിരക്തൻതാൻ, ചൊൽവൂ, ഹരിപരമ,—
നെന്നായി നിഗമം. (110)

---

ഹിമ്നി"—] അവിടെ അനവച്ഛിന്നമായ—ഉപചാരരഹിതവും സാക്ഷാത്തും കേവലവുമായ—ബൃഹിധാതുവിന്റെ അർത്ഥം [ബൃഹത്ത്വരൂപം] സന്ദേഹരഹിതമായ നിലയിൽ കാണാൻ കഴിയും.

* ശുദ്ധാദ്വൈത ബ്രഹ്മത്വംകൊണ്ട് ബ്രഹ്മവിഷ്ണുരുദ്രാഖ്യഗുണമൂർത്തികളേക്കാളും മീതെയാണ് ഭഗവാനെന്നു ഉപനിഷത് പ്രതിപാദനത്തെ ഉദാഹരിച്ച് സമർത്ഥിക്കുകയാണ് ഇവിടെ ചെയ്യുന്നത്. "ഏതാവാനസ്യമഹിമാ ജ്യായാംശ്ച പൂരുഷഃ—പാദോസ്യ സർവ്വാഭൂതാനി" "അഥയദതഃ പരോദിവോ ജ്യോതിർദ്ദീപ്യതേ വിശ്വതഃ പൃഷ്ഠേഷു" എന്നീ ശ്രുതിവാക്യങ്ങളനുസരിച്ച് ത്രിഭുവനത്തിലും ഒരേ ഒരു ജ്യോതീരൂപത്താൽ വ്യാപിച്ചതും ഉല്പത്തിസ്ഥിതിലയങ്ങളിലും അബാധിതസ്വരൂപവുമായ വിശുദ്ധസത്ത്വമാണ് ബ്രഹ്മസ്വരൂപനായ ശങ്കരൻ. [വിഷ്ണുവിനു പോലും വാമനാവതാരത്തിൽ പാദദ്വയംകൊണ്ടേ ത്രിഭുവനങ്ങളെ അളക്കാൻ കഴിഞ്ഞിരുന്നുള്ളു.] മാത്രവുമല്ല, ദശാകാരാതീതനാണ്; അതായത് അവസ്ഥാത്രിതയത്തിനും [മൂന്നു ദശകൾക്കും] ആകാരങ്ങൾക്കും അതീതനാണ് ഭഗവാൻ. എന്നാൽ വിഷ്ണുത്വമാകട്ടെ, ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകൾക്കും മത്സ്യാദ്യാകാരങ്ങൾക്കും അതീതമല്ല; അത് ബാല്യാദ്യവസ്ഥാപന്നമായ മത്സ്യാദ്യാകാരങ്ങളെ ധരിക്കുന്നതുമാണ്. പോരാ, ശങ്കരൻ സ്വതേജസ്സിൽ [സ്വഭൂമസ്വരൂപത്തിൽ] സമ്യക്ബോധവാനാണ്; ജീവന്മുക്ത്യവസ്ഥാത്വംകൊണ്ട്—സർവ്വദൃശ്യതിരസ്കാരംകൊണ്ട്—വിരക്തനുമാണ്. "ആത്മരതിരാത്മക്രീഡ ആത്മമിഥുന ആത്മാനന്ദഃ സ സ്വരാട് ഭവതി" എന്നാണല്ലോ ശ്രുതിയും പറയുന്നത്. വിഷ്ണുവാകട്ടെ വൈകുണ്ഠാദിയിൽ ലക്ഷ്മ്യാദികളൊത്തു അനുരാഗ സന്തോഷസമേതം ക്രീഡിക്കുന്നവനും വിരക്തനല്ലാത്തവനുമാണെന്ന് പുരാണപ്രസിദ്ധമാണല്ലോ ഇതെല്ലാംകൊണ്ടാണ് വിഷ്ണുവെക്കാളും ശ്രേഷ്ഠനാണ് [ഹരിപരമനാണ്] സർവ്വ ദ്വൈതബാധാരഹിതനായ ശ്രീശങ്കരൻ [അദ്വൈതബ്രഹ്മസ്വരൂപനെന്നു] എന്ന് വേദം ഘോഷിക്കുന്നത്.

*സദാഭൂതാസംഗൻ, ലവവുമിഹഗോഭൂതികളൊടും
തഥാഭോഗിവ്രാതത്തൊടുമിവനുബന്ധംവിരളമാം;
വിശുദ്ധംതൻനോക്കാൽ ത്രിപുരദഹനംചെയ്തവ
നിവൻ;
കഥിപ്പൂ വേദാന്തം "പരശിവനിവൻ
ദ്വന്ദ്വരഹിതൻ." (111)

** ന ധർമ്മം സൌവർണ്ണം, ന പുരുഷഫലേഷു
പ്രരതിയും;
യതിക്കില്ലെന്നെന്നും സ്സുരദരിയതംപാർത്ഥിവരഥം;
സഹായം മറെറാന്നില്ലിഹ വിതതപുഷ്പേഷ്ടകജയ—
ത്തിനായ്;വാഴ്ത്താതാമോപരമശിവനെന്നായി
യതിയെ? (112)

---

* ശിവനിൽനിന്നുള്ള വ്യതിരേകത്തെ ഇതുകൊണ്ട് കാണിക്കുന്നു:—ശിവൻ ഭൂതപ്രേതാദികളിൽ ആ [സമന്താൽ] സംഗത്തോടു—ബന്ധത്തോട്—കൂടിയവനാണെങ്കിൽ ശ്രീശങ്കരൻ സർവ്വഭൂതങ്ങളോടും [ദേശകാലബദ്ധങ്ങളായ പ്രാണികളോടോ ആകാശാദിയായ പഞ്ചഭൂതങ്ങളോടോ] ഒരു ബന്ധവും ആസക്തിയും ഇല്ലാത്തവനാണ്. ശിവന്ന് ഗോവോടും [വൃഷത്തോടും] ഭൂതിയോടും [ഭസ്മത്തോടും] ഭോഗിവ്രാതത്തോടും [സർപ്പക്കൂട്ടത്തോടും] ബന്ധമുണ്ട്; ഭഗവാനാകട്ടെ, ഗോക്കളോടും [ഇന്ദ്രിയങ്ങളോടും] ഭൂതികളോടും [ഐശ്വര്യങ്ങളോടും] ഭോഗികളോടും [വിഷയികളോടും] സംസർഗ്ഗമില്ല. ശിവൻ ത്രിപുരാസുരദഹനം ചെയ്തത് തൃതീയനേത്രാഗ്നിമാത്രത്താലല്ല, മററ് പല സാമഗ്രികളുടേയും സഹായത്തോടെയാണ്. എന്നാൽ ശ്രീശങ്കരൻ സ്വവിശുദ്ധവീക്ഷണം കൊണ്ടുമാത്രം, അതായത് കേവലബ്രഹ്മദൃഷ്ടിയാൽമാത്രം, ത്രിപുരങ്ങളെ—സ്ഥൂലസൂക്ഷ്മകാരണാഖ്യങ്ങളായ മൂന്ന് ദേഹങ്ങളാകുന്ന പുരങ്ങളേയും ദഹിപ്പിച്ചവനാണ്. "ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി ഭസ്മസാത് കുരുതേ തഥാ" എന്ന് സ്മൃതി. അതുകൊണ്ടാണ് വേദാന്തം, സുഖദുഃഖാദി ദ്വന്ദ്വശൂന്യനായ പരമശിവനാണ് [രുദ്രനെയും അതിക്രമിച്ചവനാണ്] ശ്രീശങ്കരൻ എന്ന് പറഞ്ഞിരിക്കുന്നത്—[വ്യതിരേകാലങ്കാരം.]

* ഈ ശ്ലോകത്തിലെ ആദ്യപാദത്തിൽ സംസ്കൃത വിഭക്തിപ്രത്യയങ്ങൾതന്നെ ഉപയോഗിക്കേണ്ടിവന്നിരിക്കുന്നു. കാരണം "പുരുഷഫലേഷു" എന്ന മൂലത്തിലെ പ്രയോഗം മാററാതെ നിവൃത്തിയില്ല. പുരുഷഫലങ്ങളിലുള്ള ആസക്തിയെന്നും പുരുഷഫലേഷുവിലുള്ള ആസക്തിയെന്നും സമാസിക്കാനാവുംമട്ടിൽ വരണമെങ്കിൽ ആ പദം അങ്ങിനെതന്നെ ഉപയോഗിക്കേണ്ടതുണ്ട്. അതിനാൽ ആദ്യപാദം വലിയ മാററമൊന്നും

* ദുഃഖപ്പേമഴ,ഘോരപാപഘനവുംചേൎന്നുള്ള സംസാരമാം
വൎഷാകാലമനന്തഭീതിജനകം ദൂരംവെടി–
ഞ്ഞാദരാൽ

സച്ചിത്തത്തിൽ വസിപ്പുഹംസകുലരാജാഞ്ഞം–
സമാം ശങ്കരൻ
പ്രോച്ചണ്ഡപ്രതിപക്ഷകീൎത്തിബിസത്തു–
ഗ്രാസമാൎന്നങ്ങിനെ. (113)

ബ്രഹ്മംപാലഥനീരുവിശ്വ–മിവരണ്ടും നില്പ്പു
ദുർഭേദ്യമാ–
യൊന്നി;ച്ചായതു വേറെവേറെ വഴിപോലാക്കും
"ദ്വിജ"ശ്രേഷ്ഠനായ്,
നാനാദോഷമലീമസം മതിയെഴുന്നോർതൻ മന–
സ്സിന്നുമത്–
കൃഷ്ടംശുദ്ധിയണച്ചിട്ടും പരമഹംസംതാൻ യതി–
ക്ഷ്മാപതി. (114)

* നീരുംക്ഷീരവുമെന്നപോലെ വിതഥാജ്ഞാ–
നാദിയും തത്ഥ്യവും
കൂടിച്ചേൎന്നുകുഴഞ്ഞു പണ്ഡിതരുമൊട്ടേറെ–
ക്കറങ്ങീടവേ,

---

വരുത്താതെ ഞാൻ സ്വീകരിച്ചിരിക്കയാണ്. എന്നി സാമാന്യാൎത്ഥം പറയാം:— ആചാൎയ്യപാദരെ പരമശിവനെന്ന് പറയാതേ നിവൃത്തിയില്ല. എന്തെന്നോ? ശിവന്ന ത്രിപുരമഥനത്തിൽ സൌവൎണ്ണമായ [സുവൎണ്ണഗിരിമയമായ] ധൎമ്മം—ധനസ്സ്—ഉണ്ടായിരുന്നു; പുരുഷനാകുന്ന—വിഷ്ണുവാകുന്ന—ഫലത്തോടുകൂടിയ—ഫലകത്തോടു, പിടിയോടുകൂടിയ—ഇഷുവിൽ, ശരത്തിൽ പ്രകൎഷേണ രതിയുണ്ടായിരുന്നു; സ്ഫുരത്തുക്കളായ—പ്രകാശിച്ചുകൊണ്ടിരിക്കുന്ന — അരികളോടുകൂടിയ, ചക്രങ്ങളോടുകൂടിയ, അതേ, സൂൎയ്യചന്ദ്രാത്മകങ്ങളായ ഉരുളുകളോടുകൂടിയ പാൎത്ഥിവരഥം, പൃഥ്വീസംബന്ധമായ തേര് ഉണ്ടായിരുന്നു; എന്നിട്ടും ത്രിപുരജയമേ നടത്താനും കഴിഞ്ഞിരുന്നുള്ളു. ശ്രീശങ്കരനാവട്ടെ, സൌവൎണ്ണധൎമ്മമില്ല;[ബ്രാഹ്മണാദിശോഭനവൎണ്ണാത്മകധൎമ്മമില്ല] പുരുഷഫലങ്ങളിൽ [ഐഹികാമുഷ്മികഫലങ്ങളിൽ] ആസക്തിയില്ല; പ്രകാശിച്ചുകൊണ്ടിരിക്കുന്ന അഹങ്കാരാദികളായ ശത്രുക്കളോടുകൂടിയ പാൎത്ഥിവരഥം [പഞ്ചഭൂതാത്മകമായ ശരീരമാകുന്ന തേര്] ഇല്ല; മാത്രവുമല്ല, യാതൊരു സഹായവുമില്ലാതെ പുൎയ്യഷ്ടകത്തെ [ത്രിപുരത്തെ മാത്രമല്ല] ജയിക്കുകയും ചെയ്തിരിക്കുന്നു. 1 പഞ്ചപ്രാണങ്ങൾ 2. പഞ്ചജ്ഞാനേന്ദ്രിയങ്ങൾ. 3 പഞ്ചകൎമ്മേന്ദ്രിയങ്ങൾ. 4. അന്തഃകരണങ്ങൾ നാല്. 5. അവിദ്യ. 6. കാമം. 7. കൎമ്മം. 8. വാസന ഇങ്ങിനെയുള്ള അഷ്ടപുരങ്ങളെ ജയിച്ചിരിക്കുന്നു. അങ്ങിനെയുള്ള ശങ്കരനെ ശിവനിലും മീതെയായി എങ്ങിനെ വൎണ്ണിക്കാതിരിക്കും? "ന പുണ്യപാപേ മമ നാസ്തി നാശഃ"— പുണ്യപാപങ്ങളോ നാശമോ ഇല്ലാത്തതുകൊണ്ട് സന്ധ്യാവന്ദനം, അഗ്നിഹോത്രം തുടങ്ങിയ ബ്രാഹ്മണധൎമ്മങ്ങൾ വല്ലതും അദ്ദേഹത്തിന്ന് വേണ്ടതുണ്ടോ? "ന സുഖം നമാനാവമാനൌ" സുഖമോ മാനാവമാനങ്ങളോ ഇല്ലാത്തത്കൊണ്ട് പുരുഷഫലങ്ങളിൽ ആസക്തിയും വേണ്ടതില്ല. "ന ജന്മദേഹേന്ദ്രിയബുദ്ധിരസ്തി" ജന്മം, ദേഹം, ഇന്ദ്രിയം തുടങ്ങിയ ബുദ്ധിയൊന്നുമില്ലാത്തത്കൊണ്ട് അഹങ്കാരാദി, ശങ്കരനെ ബാധിക്കുന്നതെങ്ങിനെ? ഇത്തരം ശ്രുതിവാക്യസാക്ഷാത്കാരം സാധിച്ച ഭഗവാൻ ത്രിമൂൎത്തികളേയും അതിശയിക്കുന്ന സാക്ഷാത് പരബ്രഹ്മമൂൎത്തി തന്നെയാണെന്നാണ് ഇവിടെ ആശയം. അലങ്കാരം രൂപകം.

* 113–ാം ശ്ലോകംമുതൽ ഭഗവാൻെറ പരമഹംസത്വത്തെ വൎണ്ണിക്കുകയാണ്. ദുഃഖങ്ങളാകുന്ന പേമഴയും ദുരന്തദുഷ്കൃതങ്ങളാകുന്ന കരിങ്കാറും ചേൎന്ന ദാരുണസംസൃതിയാകുന്ന വൎഷൎത്തുവിനെ ദൂരത്തിൽ വലിച്ചെറിഞ്ഞ് ഹംസകുലശിരോഭൂഷണമായ ശങ്കരൻ സത്തുക്കളുടെ ശുദ്ധമാനസ സരസ്സിൽ ഉച്ചണ്ഡന്മാരായ പ്രതിപക്ഷപണ്ഡിതന്മാരുടെ യശസ്സാകുന്ന താമരവളയത്തെ ഗ്രസിച്ചുകൊണ്ട് വൎത്തിക്കുന്നു. ഹംസങ്ങൾ പ്രാവൃട്ടിൽ മാനസസരോവരത്തിൽ പറന്നു ചെല്ലുന്നുവെന്നാണല്ലോ വിശ്വസിക്കപ്പെടുന്നത്.

* അരയന്നങ്ങൾക്ക് പാലും വെള്ളവും വേർതിരിച്ചെടുക്കാൻ കഴിയുമെന്ന് പറയപ്പെടുന്നു. ഭഗവാൻ സത്യവും അസത്യവും കൂടിക്കുഴഞ്ഞുകിടക്കുന്ന ഈ സമ്മിശ്രാവസ്ഥയിൽനിന്ന് അരയന്നം പാലെന്നപോലെ സത്യത്തെ വേർതിരിച്ചെടുത്ത് കാട്ടിത്തന്നിട്ടും ആ സത്യം കാണാൻ കൂട്ടാക്കാത്തവർ വേപ്പിൻപഴങ്ങളിൽതന്നെ കൊതിച്ച് കാലം കഴിക്കുന്ന, അതേ, മധുരപദാൎത്ഥങ്ങൾ കണ്ടാലും അവയനുഭവിക്കാൻ കൂട്ടാക്കാതെ കയ്ക്കുന്ന വേപ്പിൻപഴത്തിൽ താല്പൎയ്യം കാണിക്കുന്ന— കാക്കകളാണെന്നാണ് ഞാൻ കരുതുന്നത്. മിഥ്യാഭൂതം അഥവാ വിതഥാജ്ഞാനമെന്നത് അവിദ്യാദിദൃശ്യമാണ്. തഥ്യം ബ്രഹ്മവും. അത് രണ്ടും താദാത്മ്യം പ്രാപിച്ചുവില്ലേ, തഥ്യമേതെന്ന് തിരിച്ചറിയാൻ പണ്ഡിതന്മാർപോലും വിഷമിക്കുമ്പോൾ "ബ്രഹ്മസത്യം ജഗന്മിഥ്യാ" എന്ന് വേർതിരിച്ച് കാട്ടിത്തന്നിട്ടും ഭോഗലമ്പടന്മാരായി ജീവിക്കുന്നവരെപ്പററി കവി വ്യസനിക്കുകയാണ്.

സത്യംകണ്ടുതിരിച്ചിത,"പ്പരമഹംസം"; കഷ്ട!
മെന്നിട്ടമാ–
വാത്തോർ ഡിംബഫലാശനൈകരതമാം
കാകൌഘമെന്നോപ്പു! ഞാൻ. (115)

*പോക്കീടുന്നു തമസ്സു കണ്ണിനു; തഥാ ലോകോപ-
കാരത്തിനായ്
'മിത്രത്വം' തടവുന്നു; ചേർപ്പു സതതം"നാളീക"
സത്പ്രീതിയും;
നീക്കീടുന്നു ഘനീഭവിച്ചൊരു "സുഹൃച്ചക്രാർത്തി";
ജിജ്ഞാസ്യമാ–
"മർത്ഥ"ത്തെത്തെളിയിച്ചിടുന്നു സുതരാം,മാ,
ഹംസമേവക്കമേ. (116)

*ഹംസഭാവമൊടു സംസൃതിമുക്തി–
യ്ക്കാത്മചിന്തനമൊടും യതി വാഴ്കേ,
മിന്നലിൻനിരയണിഞ്ഞൊരു വാനം
ഭോഗചഞ്ചലത കാട്ടുകയാവാം! (117)

"കാലുകൊണ്ടിവനിടിയ്ക്കുകയാം! നാം
മന്നിനേകുമൊരു നീർക്കണമെല്ലാം
ഹാ! ഹരിക്കുകയുമാണിവ"നെന്ന–
പ്പത്മകാന്തനെ മറച്ചിതു മേഘം. (118)

കാർമുകിൽപ്പടലിയിൽ ക്ഷണമാത്രം
മിന്നിമിന്നി വളർമിന്നൽ മറഞ്ഞു!
ഭോഗവാസന നിറഞ്ഞൊരു വിദ്വാൻ–
തന്റെ ബോധകലയെന്നതുപോലെ. (119)

** എന്തു? "വിഷ്ണുപദ"മാണ്ട കരിങ്കാർ
ബ്രഹ്മതത്വമരുളീടുകയാമോ?
തത്കൃതം നിനദമത്ര്യയുമേകീ–
ടുന്നുമോദമതുലം നിഖിലക്കും! (120)

"ജ്ഞാനഗർവ്വമെഴുമീ യതിമാരെ,–
ന്തീ,സ്വരാട്ടിനു തരാത്തതുയജ്ഞം?"
എന്നമർഷമൊടു മേഘരഥം പൂ–
ണ്ടമ്പർനായകനെടുത്തിതു ചാപം. (121)

---

* ഹംസം എന്നു സൂര്യന്നും പേരുണ്ട്. ശ്ലേഷാലങ്കാരയുക്തമായ ഈ ശ്ലോകംകൊണ്ട് ശ്രീശങ്കരപരമഹംസരും ഹംസാഖ്യനായ സൂര്യനും ഒരേ തരം കാര്യങ്ങൾ ചെയ്യുന്നതായി പറയുകയാണ് ഇവിടെ ചെയ്യുന്നത്. ബാഹ്യചക്ഷുസ്സിന്റെ ഇരുട്ടിനെ സൂര്യനും ആന്തരമായ അജ്ഞാനാന്ധകാരത്തെ ഭഗവത്പാദരും പോക്കുന്നു; ലോകോപകാരാർത്ഥം രണ്ടുപേരും പ്രവർത്തിക്കുന്നതുകൊണ്ട് വിശ്വമിത്രങ്ങളാണ് അവർ. [മിത്രൻ എന്നത് സൂര്യന്റെ ഒരു പര്യായനാമം തന്നെയാണല്ലോ] നാളീകങ്ങളിൽ—താമരകളിൽ-സത്പ്രീതി ചേർക്കുന്നു സൂര്യൻ; നാളീകമെന്നാൽ അളീകമല്ലാത്തത്, സത്യമായത് എന്ന അർത്ഥത്തിൽ സത്യത്തിൽ സത്തുക്കൾക്ക് പ്രീതി ഉണ്ടാക്കുന്നവനാണ് ഭഗവാനും—"തദേതത് പ്രേയഃ പുത്രാത് പ്രേയോ വിത്താത്പ്രേയോ/ന്യസ്മാത് സർവ്വസ്മാദന്തരതരം യദയമാത്മാ" [പുത്രനേക്കാളും വിത്തത്തേക്കാളും മററ് സർവ്വത്തേക്കാളും പ്രേയസ്സും അന്യതരവുമായത് യാതൊന്നോ അതാണാത്മാവ്] എന്ന ശ്രുതിതാല്പര്യമനുസരിച്ച് നിരുപചരിത പ്രീതി വിഷയമായ ആത്മാവിൽ താല്പര്യം ഉണ്ടാക്കുന്നവനാണ് ഭഗവാൻ എന്ന് സാരം. സുഹൃത്തുക്കളായ ചക്രങ്ങൾക്ക് [ചക്രവാകപ്പക്ഷികൾക്ക്] രാത്രിയിൽ പ്രിയയെ പിരിഞ്ഞിരിക്കേണ്ടിവരുന്നതുകൊണ്ടുള്ള ഘനീഭൂതമായ ആർത്തിയെ—ആധിയെ—പോക്കുന്നു സൂര്യൻ. ഭഗവാനാകട്ടെ സുഹൃച്ചക്രത്തിന്നു—സുഹൃന്മണ്ഡലത്തിന്ന്—ഘനീഭൂതയായ—കട്ടപ്പിടിച്ച—ഭവാർത്തിയെ [സംസാരപീഡയെ] പോക്കുന്നു. സൂര്യൻ ജിജ്ഞാസ്യമായ [ഘടപടാദിരൂപമായ] അർത്ഥത്തെ പ്രകാശിപ്പിച്ചുതരുന്നു. ശങ്കരനാകട്ടെ അറിയപ്പെടേണ്ടതായ [പരമാർത്ഥഭൂതമായ] അർത്ഥത്തെ [ബ്രഹ്മൈക്യത്തെ] വ്യക്തമായും വിശുദ്ധചേതസ്സുകളും മുമുക്ഷുക്കളുമായ എവക്കം വേണ്ടത്ര തെളിയിച്ചുതരുന്നു. അങ്ങിനെ ശങ്കരനും സൂര്യനും തികച്ചും സാധർമ്മ്യം കല്പിച്ചിരിക്കുന്നു.

* അങ്ങിനെ മുൻ നാല് ശ്ലോകങ്ങൾകൊണ്ട് ഭഗവാന്റെ പരമഹംസത്വത്തെ-യതിത്വത്തെ–വർണ്ണിച്ചതിന്നുശേഷം അപ്പോൾ സംപ്രാപ്തമായ പ്രാവൃട്കാലത്തെ അഭിവർണ്ണിക്കാൻ കവി പുറപ്പെടുന്നു:—യതിത്വത്തെ പ്രാപിച്ച് സംസാരമുക്തിക്കുവേണ്ടി പരമാത്മാവിനെത്തന്നെ പരിചിന്തനം ചെയ്തുകൊണ്ടിരിക്കുന്ന സന്ദർഭത്തിൽ വിഷയങ്ങളുടെ ചഞ്ചലത്വത്തെ—ക്ഷണഭംഗുരതയെ—കഥിക്കുകയാണോ എന്നു തോന്നുംവിധം ആകാശം മിന്നലിൻനിരയെ അണിഞ്ഞുവെന്നു താല്പര്യം.

** ഉത്പ്രേക്ഷാലങ്കാരം. മേഘങ്ങൾ വിഷ്ണുപദസംശ്രയംകൊണ്ട് സുഹൃത്തുക്കൾക്ക് ബ്രഹ്മതത്വത്തെ ഉപദേശിക്കുകയാണോ? [വിഷ്ണുപദത്തിന്ന് ആകാശമെന്നും അർത്ഥമുണ്ട്. വിഷ്ണുവിന്റെ പദം—സ്ഥാനം—എന്നും അർത്ഥമെടുക്കാം. വിഷ്ണുത്വം ലഭിച്ചിരിക്കയാൽ ബ്രഹ്മത്വത്തെ ഉപദേശിക്കുകയായിരിക്കാം] എന്തുകൊണ്ടാണ് അങ്ങിനെ സംശയിക്കാൻ കാരണമെന്നുണ്ടെങ്കിൽ അത് മററൊന്നുമല്ല; ആ മേഘനാദം അത്ര്യയും ആനന്ദത്തെ ശ്രോതാക്കൾക്ക് ഉണ്ടാകുന്നു.

* നൽകൊഴിഞ്ഞലരിയും കുടകപ്പാ-
ലയ്ക്കെഴും പൊടിയുമായ് വനവാത്യ
ആഞ്ഞടിച്ചി,തുലകിൻ ത്രിഗുണപ്രേം-
ഖോലമായിക വിലാസസമാനം. (122)

മാരിവി,ല്ലരിയ താമസഗാത്രം,
മിന്നൽനേത്ര, മിടിനാദവുമായി
മേഘരാക്ഷസർ തദാ യതിമാർതൻ-
ധ്യാനയജ്ഞമഥനത്തിനൊരുങ്ങി. (123)

വാനിടം പരമടച്ചു പിടി,ച്ചാ,
മേഘരാശി ജലധാര ചൊരിഞ്ഞു;
ശങ്കരൻ ഹൃദയ,മപ്പരനിൽ ചേ-
ർത്തക്ഷവൃത്തികൾ തടഞ്ഞുമിരുന്നു. (124)

** സസൂത്രം വേദാന്തപ്പൊരുളുകൾവഴിപരം
സാന്ത്വനമണ-
ഞ്ഞതൂണ്ണു,പിന്നീടസ്സഹജമഭിമാനം
ദൃഢതരം
വെടി,ഞ്ഞാ,പ്രേയാനെസ്സപദിതൊട്ടുവാ-
നോങ്ങി;തരസാ
ഗമിച്ചു നിശ്ശേഷം സ്വമതി പരഹംസത്തിൽ
വിലയം. (125)

* ഇനൻ താരാജാലം പനിമതിയുമില്ലങ്ങു,
വളർമി-
ന്നലുംമിന്നുന്നി,ല്ലഗ്നിയുമവിടെ;വിണ്ണില്ലധരയും;
പ്രവേശിക്കാ,കാലാദിയുമവിടെ,യജ്ഞാ-
നലവവും;
ചിദാകാശം സാന്ദ്രസ്വസുഖരസസർവ്വ-
സ്വമനിശം !! (126)

ത്യജിക്കാനെന്തുള്ളു പരമഥലഭിക്കാനു,മമലം
പരംസത്യത്തിങ്കൽ—സഹജസുഖവാരാശി
നടുവിൽ ?
സ്വതഃസത്യം തുച്ഛീകൃതസകലമായം പരമഗൂ-
ഢമാം സ്വീയംധാമം കൃതിയവനണഞ്ഞാ-
നവിരതം. (127)

**മിന്നലാഭചൊരിയും മഴതൻ സം-
ഗത്തിൽ "വിഷ്ണുപദ"മാണൊരു കാരം

---

* ത്രിഗുണപ്രേംഖോലമായ — സത്വരജസ്തമസ്സുകളാൽ ഇളകിമറിയുന്ന [തൊട്ടിലാടുന്ന] മായികങ്ങളായ [മായാപ്രയുക്തങ്ങളായ] വിലാസങ്ങളെന്നപോലെ കൊഴിഞ്ഞിലിന്റെ വിശാലരേണുക്കളും കുടകപ്പാലയുടെ നവാങ്കുരങ്ങളുംകൊണ്ട് മിശ്രിതമായ കാട്ടുകാറ്റ് ആഞ്ഞടിച്ചു. [രേണു വിശേഷങ്ങളുടെ രക്തവും അസിതവുമായ വർണ്ണങ്ങൾകൊണ്ട് രജസ്തമസ്സുകളുടെ സാദൃശ്യത്തെ വ്യഞ്ജിപ്പിച്ചിരിക്കുന്നു.]

** ഇങ്ങിനെ നിരുദ്ധാന്തഃകരണവൃത്തിയായ്തീർന്ന ശ്രീശങ്കരന്റെ ബുദ്ധി പരഹംസത്തിൽ [പരമാത്മാവിൽ] വിലയം പ്രാപിച്ചതിനെ—അസംപ്രജ്ഞാതസമാധിയെ—കവി വർണ്ണിക്കുകയാണ്:—സസൂത്രമായ [വ്യാസസൂത്രങ്ങളോടുകൂടിയ] വേദാന്തപ്പൊരുളുകൾ വഴി സാന്ത്വനമണഞ്ഞ്, സ്വപ്രേയാന്റെ സമീപമണഞ്ഞ്, സഹജവും [അനാദിസിദ്ധവും] ദൃഢതരവും ആയ അഭിമാനത്തെ [അതിന്റെ മിഥ്യാത്വവും തുച്ഛത്വവും കണ്ടതിനാൽ] ദൂരംകളഞ്ഞ്, പ്രേയാനെ തൊടുവാനോങ്ങിയോങ്ങി ഒടുവിൽ ആ പരമാത്മാവിൽ മുഴുക്കെ സ്വബുദ്ധി വിലയംപ്രാപിച്ചു. [പ്രസ്തുതവൃത്താന്തത്തിൽ വിശേഷണസാമാന്യബലംകൊണ്ട് അപ്രസ്തുത വൃത്താന്തത്തിന്റെയും പരിസ്ഫുരണമുണ്ടാകുന്നുവെന്നതിനാൽ സമാസോക്തി എന്ന അലങ്കാരമാണ് ഈ ശ്ലോകത്തിൽ നിബദ്ധമായിരിക്കുന്നത്.] എങ്ങിനെ ഒരു നവവധു സമീപസ്ഥകളായ സഖികളുടെ നയയുക്തങ്ങളായ വാക്യങ്ങളാൽ ക്രമേണ സമാധാനപ്പെട്ടുകൊണ്ട് സ്വകാന്തനെ സമീപിക്കുകയും, ദീർഘകാലാവലംബിതമായ അഭിമാനത്തെ വിട്ട് സ്വപതിയെ തൊടാൻ നോക്കി നോക്കി, ഒടുവിൽ സ്വപ്രേയാനെ ഗാഢാലിംഗനം ചെയ്ത് മതിമറന്ന് നിലകൊള്ളുകയും ചെയ്യുമോ, അതുപോലെ ശ്രീശങ്കരന്റെ ബുദ്ധിയും പരമാത്മാവിൽ സാത്മ്യം പ്രാപിച്ചുവെന്ന് സാരം.

* "ന യത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം നേമാ വിദ്യുതോ ഭാന്തി കുതോയമഗ്നിഃ" "ഇത്യാദി ശ്രുതിവാക്യങ്ങൾ നോക്കുക! അവിടെ_ആ നിത്യാപരോക്ഷബ്രഹ്മത്തിൽ—സൂര്യനോ നക്ഷത്രങ്ങളോ ചന്ദ്രനോ മിന്നൽപിണരുകൾപോലുമോ ഒന്ന് മിന്നാനില്ല. ദ്യാവാപൃഥിവികളില്ല; അഗ്നിയും പ്രകാശിക്കാനില്ല. ആ ചിദാകാശം സ്വപ്രകാശാത്മകമാണെന്ന് താല്പര്യം. സമയത്തെകുറിക്കുന്ന കാലാദികൾക്കും അവിടെ പ്രവേശമില്ല. ദിക്കാലാദ്യനവച്ഛിന്നമാണ് അത്. അജ്ഞാനത്തിനും അവിടെ സ്ഥാനമില്ല; കാരണം അത് ജ്ഞാനസ്വരൂപമാണ്; അത് സാന്ദ്രമായ — ഘനീഭൂതമായ — സ്വസുഖരസവിഗ്രഹമാണ്. ഒററവാചകത്തിൽപറഞ്ഞാൽ ആ ചിദാകാശം സ്വപ്രകാശവും സുഖജ്ഞാനസ്വരൂപവുമാണ് എന്ന് താല്പര്യം.

* മിന്നൽക്കൊടിയൊത്ത മഴയുടെ സംഗത്തിൽ വിഷ്ണുപദത്തെ [ആകാശത്തെ അഥവാ വിഷ്ണുവിന്റെ പദത്തെ, വൈകുണ്ഠത്തെ എന്നും] പ്രാപിച്ച കാറ്കൂടി അവനിയെന്നതുപോലെ

പൂണ്ടിതി"അവനി"യെന്നതുപോൽ പാ–
രിച്ച "രാഗ"മലിനീകൃതഭാവം. (128)

*മാനസോല്ലുത ജലാശയകാലു–
ഷ്യത്തിലാർന്നു കളഹംസ കദംബം;
ജീവനക്കൊതിയിലാശ്രയമററാ–
ലാർക്കെഴാത്തതിഹ മാനസചിന്ത? (129)

**കാറുമൂടിന നഭസ്സിൽ നടക്കാ–
നാശയാളുമൊരു വെൺകതിരോനും
കാന്തിമങ്ങിപര; മേതു 'കലാവാൻ"
മങ്ങുകില്ല "മലിനാംബര"മാർന്നാൽ? (130)

***ദാഹശാന്തി പല നാളുകളാൽ വേ–
ഴാമ്പലിൻ തതിയണഞ്ഞു നിതാന്തം;
നേടിടാ,മമൃതവും ചിരകാലം
കൊണ്ടൊരാളിഹ ഘനാശ്രയമാർന്നാൽ. (131)

ഏവമക്കറെകറുത്ത മഴക്കാ–
ലത്തു, പച്ചിലമരങ്ങളെയെല്ലാം
തച്ചുടയ്ക്കുമൊരു കാററിലിറങ്ങാ–
നേതിനുംവിഷമമാം സമയത്തിൽ (132)

അഗ്രഹാരശതശോഭിതമാ, മാ,
രേവതൻ കരയി,ലാ,യതിവര്യൻ
വന്ദ്യമാം ഗുരുപദത്തെയുമർച്ചി–
ച്ചിന്ദ്രിയങ്ങളുമടക്കി വസിച്ചാൻ. (133)

[യുഗ്മകം]

മിന്നലിൻനിരയുമായ് ചിര,മാന–
ത്തുമ്പിയൊത്ത ജലധാരകളിന്ദ്രൻ
അഞ്ചുരാത്രികൾ ചൊരിഞ്ഞൊരുനേര–
ത്താശകെട്ടു ഭയമാണ്ടു ജനങ്ങൾ. (134)

തൽക്ഷണം പ്രളയവാരിധിപോല–
ങ്ങാർത്തിരമ്പിയൊഴുകീടിന രേവ
തീരവൃക്ഷതതിയെപ്പല വിപ്ര-
ഗ്രാമമൊത്തഥ പുഴക്കിയെറിഞ്ഞു. (135)

കേട്ടുശങ്കരനു,മ,ജ്ജലധാരാ–
വ്യഗ്രർ "കൂട്ടമുറ"യിട്ടൊരു ഘോഷം;
ദേശികൻ ദൃഢസമാധിഗനൊന്നും–
കണ്ടുമൌനമറില തെല്ലിട പൂണ്ടാൻ. (136)

മന്ത്രപൂർവ്വമൊരു കിണ്ടിയൊഴുക്കിൻ–
വായിൽവെച്ചു ജലമൊക്കെയതിങ്കൽ
ഏററിനാൻ യതിയുടൻ, സ്വകരത്തിൽ
പണ്ടഗസ്ത്യമുനി വാരിധിയെപ്പോൽ. (137)

നാട്ടുകാരഖിലമോതി വിശേഷം
കേട്ടു ദേശികനണന്നൊരുനേരം;
"യോഗസിദ്ധിയെയണഞ്ഞിതു ശിഷ്യൻ
വേഗ"മെന്നധികമോദവുമാർന്നാൻ. (138)

കാറു നീങ്ങി ചിലനാളുകളാ; ല–
ന്നേരമോതി ഗുരു ശിഷ്യനൊടേവം:–
"വിദ്യയാൽ വിശദമാം പരതത്വം-
പോലെകാൺക! തെളിവാണ്ടൊരുവാനം. (139)

---

[ഭൂമിയെന്നതുപോലെ അഥവാ അവനി—വനിയല്ലാത്തവൻ, ഗൃഹസ്ഥനെന്നും അർത്ഥം] രാഗമലിനീകൃത ഭാവത്തെ പൂണ്ടു [ഇരുണ്ടതായ്തീർന്നു അഥവാ രാഗംകൊണ്ട്—പ്രേമംകൊണ്ട്—മലിനഭാവത്തെ പൂണ്ടു എന്നും അർത്ഥം] മഴക്കാലത്തു ഇരുണ്ട കാറും ഇരുണ്ട ഭൂമിയും ഉണ്ടാവുമല്ലോ. മിന്നലാഭചൊരിയുന്ന രമണിയുടെ സംഗമത്തിൽ [അഭിസാരികയുമായുള്ള അവിഹിത ബന്ധത്താൽ] ഗൃഹസ്ഥൻ രാഗമലിനത്വം പൂണുന്നു എന്നും ശ്ലേഷംകൊണ്ട് ദ്യോതിപ്പിച്ചിരിക്കുന്നു.

* ജലാശയങ്ങൾ മഴകൊണ്ട് കലങ്ങിമറിഞ്ഞപ്പോൾ കളഹംസങ്ങളുടെ കൂട്ടം മാനസത്തിൽ [മാനസസരസ്സിൽ] പറന്നുചെല്ലാൻ ഉൽക്കണ്ഠയുള്ളവയായ്തീർന്നു. ആശ്രയസ്ഥാനം നശിച്ചാൽ, ജീവനക്കൊതിയുള്ള [ഉപജീവനത്തിൽ താല്പര്യമുള്ള അഥവാ ജലത്തിൽ ഇച്ഛയോടുകൂടിയ] ഏതു ജീവിക്കാണ് മാനസചിന്ത [ഉൽക്കണ്ഠ അഥവാ മാനസതടാകത്തെപ്പററിയുള്ള ചിന്ത] ഉണ്ടാവാതിരിക്കുക?

** കാറ് നിറഞ്ഞ ആകാശത്തിൽ സഞ്ചരിക്കാനാശിച്ച ശുഭ്രരശ്മിയായ ചന്ദ്രനും വളരെയേറെ നിഷ്പ്രഭനായ്തീർന്നു. അതിലെന്താണത്ഭുതം? ഏതു കലാവാനാണ് [ഷോഡശ കലാപൂർണ്ണനായ ചന്ദ്രനാണ് അഥവാ ചതുഃഷഷ്ടി കലാപൂർണ്ണനായ വിദ്വാനാണ്] മലിനാംബരമാർന്നാൽ [മേഘത്താൽ മലിനമായ ആകാശത്തെ പ്രാപിച്ചാൽ അഥവാ കീറിമുഷിഞ്ഞ വസ്ത്രം ധരിച്ചാൽ എന്നും] നിഷ്പ്രഭനായ്തീരാത്തത്?

*** വളരെ നാളത്തെ പ്രാർത്ഥനയ്ക്കുശേഷം ചാതകങ്ങൾക്ക് ദാഹനിവൃത്തിയുണ്ടായി. ഘനാശ്രയമാർന്നാൽ [ഘനത്തെ—മേഘത്തെ—ആശ്രയിച്ചാൽ എന്നു ഒരർത്ഥം; മററ അർത്ഥം ഘനമായ—ദൃഢമായ—വസ്തുവിന്റെ ആശ്രയത്താൽ എന്നും] വളരെക്കാലംകൊണ്ട് ആർക്കും അമൃതം സിദ്ധിക്കുകതന്നെ ചെയ്യും. [അമൃതം—ജലം—സിദ്ധിക്കുകതന്നെ ചെയ്യും; അഥവാ അമൃതം—മോക്ഷം—സിദ്ധിക്കുകതന്നെ ചെയ്യും എന്നു രണ്ടാമത്തെ പക്ഷത്തിൽ അർത്ഥമെടുക്കണം]

* മേഘവും യതികളും ചെടികൾക്കും
മന്നിനും കൃതാർത്ഥതയേകിപ്പൂ,
സ്വച്ഛമായ ജലധാര ചൊരിഞ്ഞും,
സത്യമാകുമുപദേശവഴിക്കും. (140)

കാറൊഴിഞ്ഞ തെളിവാനിൽ വിളങ്ങീ–
ടുന്ന പൂർണ്ണമഴിവൊത്തിഹ തിങ്കൾ,
മായതൻ മറകൾ നീങ്ങിയ തത്ത്വ–
ജ്ഞന്റെ ബോധകലയെന്നതുപോലെ. (141)

മേഘപാളികളകന്നൊരുനേരം
മിന്നിടുന്ന നക്ഷത്രൗഘരാശി
മത്സരാദികൾ നികന്നളവിൽതാൻ
മൈത്രിതൊട്ട ഗുണസന്തതിപോലെ. (142)

** ശ്രീയുമുണ്ടു നളിനങ്ങളു; മുദ്യ–
ച്ചക്രമുണ്ടു ഭുവനങ്ങളുമുള്ളിൽ;
മത്സ്യകച്ഛപമയം പരഹംസാ–
സേവിതം തടിനി, വിഷ്ണുവപുസ്സും! (143)

നീരദം[ൻ]സുചിരസംഭൃതമാകും
ജീവനം ദ്വിജഗണത്തിനു നൽകി
*** മിന്നൽനാരികളെവി,ട്ടകളങ്കം
പ്രവ്രജിപ്പു ഘനവീഥിയിൽനിന്നും. (144)

---

* മേഘം സ്വച്ഛജലധാരകളാൽ ഓഷധികൾക്കും യതികൾ സദുപദേശംവഴി മന്നിനും [മനുഷ്യവർഗ്ഗത്തിനും] കൃതാർത്ഥതയെ നൽകുന്നു [തുല്യയോഗിതാലങ്കാരം.]

** നദിയും വിഷ്ണുശരീരവും ഒരുപോലെയിരിക്കുന്നു! എങ്ങിനെ? 1. ശ്രീയെന്നാൽ കാന്തിയെന്നും ലക്ഷ്മീദേവിയെന്നും അർത്ഥം. 2. നളിനങ്ങൾ രണ്ടിടത്തുമുണ്ടല്ലോ. 3. ഉദ്യത്തായ ചക്രം=പ്രകാശിക്കുന്ന നീർച്ചുഴിയെന്നും ചക്രായുധമെന്നും അർത്ഥം. 4. ഭുവനങ്ങൾ=ജലങ്ങൾ അഥവാ പതിനാലു ലോകങ്ങൾ. [ചതുർദ്ദശഭുവനങ്ങളേയും ഉള്ളിൽ വഹിക്കുന്നതാണല്ലോ വിഷ്ണുവപുസ്സ്.] 5. പരഹംസാസേവിതം=ശ്രേഷ്ഠങ്ങളായ അരയന്നങ്ങളാൽ ആസേവിക്കപ്പെടുന്നത് അഥവാ പരമഹംസന്മാരാൽ ആസേവിതം എന്നും. 6. മത്സ്യകച്ഛപമയം=മത്സ്യങ്ങളും ആമകളും നിറഞ്ഞത് [മീനും കൂർമ്മവും മററുമായവതരിച്ചതാണല്ലോ വിഷ്ണുശരീരവും.]

*** മേഘം വളരെക്കാലമായി സംഭരിച്ചുവെച്ച ജലത്തെ പക്ഷ്യാദികൾക്കേകി, മിന്നൽപെൺകൊടികളെവിട്ട്, മേഘവീഥിയിൽനിന്നും അകളങ്കമാംവണ്ണം [ശുഭ്രതരമായിട്ട്] പ്രകർഷേണ അകലുന്നു. മറെറാരർത്ഥം:—നീരദൻ [പല്ല് പോയവൻ—വൃദ്ധൻ എന്നർത്ഥം] വളരെക്കാലമായി സംഭരിച്ച ജീവനത്തെ [ധനധാന്യാദി] ദ്വിജഗണത്തിനു [ബ്രാഹ്മണർക്ക്] ദാനംചെയ്ത്, മിന്നൽപോലുള്ള[സുന്ദരികളായ അഥവാ ചപലകളായ] നാരികളെ വിട്ട്, അതായത് ഭോഗവസ്തുക്കളെയെല്ലാം ഉപേക്ഷിച്ച്, വിശുദ്ധാന്തഃകരണത്തോടെ ഘനനിരത്തുകളിൽനിന്നും [ജനസഞ്ചാരസ്ഥലങ്ങളിൽനിന്നും] സംന്യസിച്ചുപോകുന്നു.

ചന്ദ്രികാഭസിതമുണ്ടിഹമെയ്യിൽ,
ചന്ദ്രമണ്ഡലകമണ്ഡലു കയ്യിൽ,
ബന്ധുജീവവസനത്തെയുമാ,ന്നി–
ക്കാലമിന്നൊരുയതിക്കുസമാനം! (145)

* ക്ഷോഭമററ,വിരജസ്സു,മപങ്കം,
ഹംസസംഗമധുരം,സുഗഭീരം
ഇത്തടാകഗതവാരി വിളങ്ങീ–
ടുന്നു നിൻ ഹൃദയമെന്നതുപോലെ. (146)

മിന്നിടുന്ന ശരദഭ്രമനോജ്ഞം
വ്യോമമുജ്ജ്വലവികർത്തനരമ്യം,
** ഗന്ധലേപമൊടു കൌസ്തുഭമാളും
വിഷ്ണുവിന്റെ വിരിമാറു കണക്കെ. (147)

*** ഉന്മുഖം വികചപങ്കജജാലം
മേൽവശത്തു ഹരിയൊത്തു ലസിപ്പൂ
സൌമ്യ! യോഗകലയാൽമുനിമാർതൻ
പ്രോത്ഗതങ്ങൾ ഹൃദയങ്ങൾ കണക്കെ. (148)

രേണുഭസ്മ, മഥ ചെന്തളിർ വസ്ത്രം,
ഭൃംഗജാലജപമാലയുമായി,

---

* 1. ക്ഷോഭം=ഇളക്കം [വികാരം] 2. വിരജസ്സം=വിഗതപാംസു,, പൊടിയില്ലാത്തത്; ഹൃദയപക്ഷത്തിൽ രജോഗുണരഹിതമെന്നുമർത്ഥം. 3. അപങ്കം=ചളിയില്ലാത്തത്—പാപരഹിതമെന്നും. 4. സുഗഭീരം=ഏററവും അഗാധമായത്. 5. ഹംസസംഗമധുരം=ഹംസങ്ങളുടെ സംഗംകൊണ്ട് സുന്ദരം— പരമഹംസന്മാരുടെ സംഗത്താൽ വിലസത്തായിരിക്കുന്നത് എന്ന് ഹൃദയപക്ഷത്തിലർത്ഥം. 6. തടാകഗതവാരി=തടാകത്തിലെ വെള്ളം.

** ഗന്ധലേപം=വെൺചന്ദനച്ചാർത്ത്.

*** 1. ഉന്മുഖം=ഊർദ്ധ്വമായ—ഉയർത്തിപ്പിടിച്ച—മുഖത്തോടുകൂടിയ 2. ഹരി=സൂര്യൻ [ഹൃദയങ്ങളുടെ പക്ഷത്തിൽ വിഷ്ണുവെന്നും അർത്ഥം.] പങ്കജങ്ങളുടെ ഉപരിഭാഗത്ത് സൂര്യരശ്മികൾ പതിക്കുമല്ലോ. [സൂര്യോദയത്തോടെ താമരകൾ വിടരാൻ തുടങ്ങുന്നു.] യോഗകലയാൽ ഊർദ്ധ്വമുഖങ്ങളും വിഷ്ണുവെ ധ്യാനിച്ചിയങ്ങുന്നവയുമായ മുനിഹൃദയങ്ങൾപോലെ ഉപരിവശത്ത് സൂര്യനൊത്ത വിടർന്ന താമരകൾ ശോഭിക്കുന്നുവെന്ന് താല്പര്യം.

പുഷ്പകോരക കമണ്ഡലുവാനും
ഭിക്ഷുസാമ്യമിയലുന്നു തരുക്കൾ. (149)

*ധാരണം, ശ്രവണമെന്നിവയാൽ വ-
ർഷത്തുവങ്ങിനെ കഴിച്ചു മഹാന്മാർ
സഞ്ചരിപ്പു നിജപാദരജസ്സാൽ
മന്നിടത്തിനു വിശുദ്ധിയണക്കാൻ. (150)

ആകയാൽ ഭവദവാഗ്നികെടുക്കാൻ,
വേദസൂക്തിവഴി കേവലസത്യം
വേർതിരിച്ചു തെളിയിച്ചുകൊടുക്കാൻ
പോക! നീ സപദി കാശിയിൽ വിദ്വൻ! (151)

കേൾക്ക! കൃഷ്ണമുനിയീവിഷയത്തിൽ
ചൊന്നതെൻസുത!—ഹിമാദ്രിയിൽ മുന്നം
അത്രിമാമുനി നടത്തി, സുരേന്ദ്രൻ-
തൊട്ട ദേവകളുമൊ,ത്തൊരു സത്രം. (152)

ബ്രഹ്മതത്വമരുൾചെയ്തിതുദാരം
വ്യാസനസ്സഭയിൽവെച്ചു; തദാനീം
വിജ്ഞനായ് സുജനസമ്മതനാമ-
സ്സത്യവാനൊടിതുമട്ടുകഥിച്ചേൻ! (153)

"വേദമങ്ങു വിഭജിച്ചു; പുരാണം
തീർത്തു; ഭാരതവുമാര്യ! രചിച്ചു;
യോഗശാസ്ത്രമുരചെയ്തു വെടിപ്പായ്;
ബ്രഹ്മസൂത്രവുമയേ! വിരചിച്ചു; (154)

സ്വേച്ഛപോൽ വിവിധമർത്ഥമതിന്നേ-
കുന്നിതിങ്ങു ചില വിപ്രതിപന്നർ;
മറ്റൊരർത്ഥമരുതാത്തവിധം നീ
ഭാഷ്യമൊന്നതിനു തീർക്ക! മഹാത്മൻ!" (155)

ഞാനരച്ചതഥകേട്ടു കഥിച്ചാൻ
വിദ്വദഗ്രേസര! ദാശതനൂജൻ:-
"മുമ്പു ദേവകളിതേവിഷയം താൻ
ചൊന്നിരുന്നു ഗിരിശന്റെ സദസ്സിൽ. (156)

വത്സ! മത്സമനൊരുത്തമശിഷ്യൻ
വന്നുചേരുമവിടേയ്ക്കഖിലജ്ഞൻ;
കിണ്ടിയൊന്നിലവനല്പ്ബണമാകും-
രേവതൻസകല നീരുമൊതുക്കും. (157)

ദുർമ്മതങ്ങളെയവൻ നിരസിക്കും;
ഭാഷ്യവും സുഖദമൊന്നുചമയ്ക്കും;
കാർത്തികപ്പനിമതിപ്രഭപോൽനിൻ-
കീർത്തിയുംഭുവി പരന്നിടുമേവം" (158)

കാട്ടിൽവെച്ചിതി കഥിച്ചു മുനീന്ദ്രൻ
പാർവ്വതീരമണഗേഹമണഞ്ഞാൻ;
അന്നുകേട്ട,തതുപോലിഹ കണ്ടേൻ!
സന്മുനിപ്രിയ! ഭവാങ്കലിദാനീം. (159)

നീയൊരുത്തമപുമാൻ; തവ നേരാ-
യില്ലമറ്റൊരുവനും നിഖിലജ്ഞ!
ഉദ്ധരിയ്ക്കുക! ജഗ,ത്തനവദ്യ-
ഗ്രന്ഥനിർമ്മിതികളാലിനി വേഗാൽ. (160)

സ്വച്ഛയാം സുരസരിത്തഴകേകും-
* ചന്ദ്രശേഖരപുരത്തിലുടൻ നീ
പോക! വത്സ! തരസാ ചൊരിയും നിൻ-
മേ,ലനുഗ്രഹവുമംബിക നൂനം." (161)

എന്നു മദ്ഗുരുപദാംബുജസേവാ-
വൃത്തിയിൽ കുതുകിയെങ്കിലുമേവം
വിട്ടയച്ചു നിജ ശിഷ്യനെയാർദ്രാ-
ലോകനങ്ങളൊടുമദ്ഗുരുദേവൻ. (162)

വീണുകൂപ്പി ഗുരുവിൻ കഴ;ലാ,നൽ-
പങ്കജത്തൊടെതിരാമിരുകാലും
വിട്ടുപോകുവതിലുള്ളഴലാ, ലുൾ-
ച്ചേർത്തണ,ച്ചൊരുവിധം വിട വാങ്ങി. (163)

ഗംഗതൻ നികടഭൂവിലെഴും സൌ-
വർണ്ണയൂപതതിയാലുരുശോഭം
ചാരു പൂവരശുതൻ വനമാളും-
കാശിയാംപുരമണഞ്ഞു യതീന്ദ്രൻ. (164)

ആ ഭഗീരഥസുതീവ്രതപസ്സിൻ-
സത്ഫലം ശിവജടാഭരണത്തെ
കണ്ടു, തീരഗതമാം സുനികുഞ്ജ-
വ്രാതമൊത്തു, മുനിരാട്ടവിടത്തിൽ. (165)

വിഷ്ണുപാദനഖരോത്ഗതി കൊണ്ടോ,
ചന്ദ്രമൌലിശശിസംഗമമാണ്ടോ,
മഞ്ഞുമാമലയിൽനിന്നുയിർ പൂണ്ടോ
തജ്ജലം സ്ഫടികനിർമ്മലമായി? ! (166)

പാടി ഭൃംഗതതിഝങ്കൃതിയാൽ, ചാ-
ഞ്ചാടിതെന്നലിലുലഞ്ഞൊരു താരാൽ,
വെൺനുരച്ചിരി പൊഴിച്ചു, തിരക്കൈ
നീട്ടി,യ,ത്തടിനി പുൽകുകയാമോ? (167)

---

* ധാരണാ ധ്യാനസമാധികളാലും ശ്രവണ മനന നിദിധ്യാസനങ്ങളാലും വർഷികദിനങ്ങൾ ഒരിടത്തു കഴിച്ചു്, പിന്നീട് മഹാന്മാർ പാദപത്മ രജസ്സാൽ ജഗത്തിന്ന് പുണ്യമണയ്ക്കാൻ സഞ്ചരിക്കുന്നുവെന്നത് പതിവാണ്. ചാതുർമ്മാസ്യം വരിക്കുകയെന്നതും പിന്നീട് ലോകസഞ്ചാരം ചെയ്യുകയെന്നതും ഭിക്ഷുക്കളുടെ ജീവിതചര്യയാണെന്ന് അനുസ്മരിപ്പിക്കുന്നു.

* ചന്ദ്രശേഖരപുരം=കാശി- [ചന്ദ്രകലാധരനായ ശിവന്റെ വാസസ്ഥാനമായ വാരാണസി]

വിണ്ണെഴും വനിതമാരുടെ കൊങ്ക–
ക്കങ്കമായി തിരണ്ടു ചിലേടം;
ശ്യാമളം ചിലയിടം കടകണ്ണാൽ;
ചിത്രിതം വസനഭൂഷകളാലും!! (168)

*മുങ്ങിനിന്നു ഭഗവാനഥ, ഗംഗാ–
വേഗമശ്ശിവജടോപരി നിന്നും
വീഴ്കി,യാ, നദിയിൽ മുങ്ങിയപുണ്യം
കൊണ്ടുതീർന്ന മുഴുതിങ്കളം കണക്കേ. (169)

സ്വർന്നദീജലകണങ്ങൾ വിളങ്ങും–
ആ വപുസ്സു പുരുശോഭ വഹിച്ചു,
ചന്ദ്രരശ്മികളിൽ നീർകിനിയുംനൽ–
ചന്ദ്രകാന്തകൃതപുത്രികപോലെ. (170)

ശ്രീവിഷ്ണുപ്രമുഖസുരേശരുംനമിക്കും–
വിശ്വേശനുടയ കഴൽക്കു ഭക്തിപൂർവ്വം
കുമ്പിട്ടുംതെളിവൊടുമജ്ജഗത് പവിത്രം
ക്ഷേത്രത്തിൽ സുകൃതി വസിച്ചുതെല്ലുകാലം.(171)

— ❋❋❋ —

# ആറാം സർഗ്ഗം

[ബ്രഹ്മവിദ്യാപ്രതിഷ്ഠിതി.]

— ം —

ഒരിക്കലദ്ദേശികദർശനത്തി–
ന്നതുല്യതേജോനിധി വിപ്രനേകൻ
ചെന്താരിതൾക്കണ്ണനധീതവേദ–
നണഞ്ഞുപോലത്തുരുഭക്തിപൂർവ്വം. (1)

ദുഷ്പ്രാപമാം ഗുരുകൃപാദൃഢനൗകയേറി–
സ്സംസാരദുസ്തരമഹാബ്ധി കടക്കുവാനായ്
ഇച്ഛിച്ചു തത്പാദതലങ്ങളിൽ വന്നുവീണാൻ
ദാരാദിബന്ധമിയലാതെ വിരക്തിപൂണ്ടോൻ. (2)

മെല്ലെപ്പിടിച്ചവനെനിർത്തിയുരച്ചുദേവൻ:–
"നീയാർ?വരുന്നതെവിടുന്നിഹദൈന്യപൂർവ്വം?
കുഞ്ഞെങ്കിലും ധിഷണയാലൊരബാല;നേക–
നെന്നാലുമില്ല തവ ഭീതിയുമെന്നുകാണ്മൂ!" (3)

പ്രത്യുത്തരം ഝടിതി വിജ്ഞനുരച്ചു:—"ചോള–
ദേശത്തിലാണു മമ;ഭൂസുരനാണുവിഭോ!
"കാവേരി"യെന്നനദി വിഷ്ണുപദാബ്ജഭക്തി–
യ്ക്കാധാരമായവിടെയുണ്ടൊഴുകുന്നുനിത്യം. (4)

ചുററന്നു നാടൊക്കെമഹദ്ദിദൃക്ഷ
മൂലം;ക്രമാലങ്ങിനെവന്നിതിങ്ങു;
ഭവാബ്ധിയിൽ പെട്ടുഴലുന്നൊരെന്നെ–
യ്യുദ്ധരിക്കണച്ചാലുമുടൻ കൃപാബ്ധേ!; (5)

പരംകേഴുന്നോരീയഗതിയിൽ വിശങ്കം
    കരുണതൻ
സുധാധാരാവർഷം നെടിയമിഴിയാൽ നീ
    ചൊരിയണം!
വിതർക്കിപ്പു തെററും ശരിയുമിതിലെന്നാകി–
    ലവിടേ–
യ്ക്കുഴം പോരേ പോകും നിരവധികൃപാ–
    നീരധിയിതി. (6)

ദീനന്മാരൊടുകാട്ടിടും കനിവിനാൽ
    കിട്ടുന്നൊരക്കീർത്തി നൽ–
ശ്രീമാന്മാരൊടു കാട്ടുകിൽതവ ലഭി–
    ച്ചീടാ ത്രിലോകീഗുരോ!
ന്നാറാണ്ടാഴിജലത്തിൽ വാരി ചൊരിയും
    മേഘത്തെ നല്ലോർ പുക–
ഴ്ത്താറുണ്ടോ മരുഭൂമിയിൽ ചൊരിയുമാ
    മേഘങ്ങളെപ്പോലവേ? (7)

വൻകോളംകൊണ്ടു സുധാംബുരാശിയുടെ നൽ–
    ഹംസാഞ്ചിതം ധാരയാം
നിൻവാഗ്ധോരണിയിൽ കുളിക്കുവതിനാ–
    യിച്ഛിപ്പൊരെന്മാനസം
"കാമക്രോധമദാദിവഞ്ചനപരം സംസാര,–
    മാബ്രഹ്മ,മി,–
ങ്ങജ്ഞാനാവൃത;മെത്ര തുച്ഛ!"മിതി ചി–
    ന്തിച്ചീടുമാറാകണം. (8)

സൂരൻതൻെറപുരം, ഹിമാംശുനഗരം,
    പൌരന്ദരം മന്ദിരം,
കൌബേരം ശിബിരം, പ്രഭഞ്ജനപുരം,
    വൈശ്വാനരാഗാരവും,
വേധസ്സിൻപുരവും തരില്ല ലവവും
    കൌതൂഹലം, താവകം
ശുദ്ധാദ്വൈതവചസ്സിലിദ്ധരുചിയാൽ
    വൈരാഗ്യമുള്ളാക്കുമേ. (9)

തരുന്നില്ലിങ്ങേതും രുചി വിവിധഭോഗങ്ങൾ;
    മഹിളാ–
ദികംസർവ്വം പാർത്താൽ രുചിരവിഷവല്ലീ–
    ഫലസമം;

* ശിവജടയിലെഴുന്ന ഗംഗാവേഗംകൊണ്ടു് തെറിച്ചു്, ഗംഗാനദിയിൽ [കാശിയിലൊഴുകുന്ന ഗംഗാനദിയിൽ] വീണുപോയ ശിവജടാവതംസമായ ആ തിങ്കൾപ്പൊളി, ഗംഗയിൽ മുങ്ങിക്കളിച്ച പുണ്യംകൊണ്ടു് ഒരു മുഴുതിങ്കളായി തീർന്നതാണോ എന്നു തോന്നും, ഗംഗാജലത്തിലാണ്ടു് മുങ്ങിനിന്ന ഭഗവത്പാദരുടെ ആ മുഖം കണ്ടാൽ, എന്നു് കവി ഉൽപ്രേക്ഷിക്കുകയാണ്.

ഗണിപ്പീലാ തെല്ലും മധുരതരരംഭാകുച–
തടീ–
പരീരംഭോല്ലാസം തടവുമൊരുവിണ്ണിന്റെ
സുഖവും !! (10)

കൊതിപ്പീലാ ബ്രാഹ്മംപദ; മതുമഹോ!
നശ്വര; മിവൻ
കൊതിപ്പൂ വിജ്ഞൻനിൻ നവശുഭവചോ–
ധാര നുകരാൻ,

ചകോരം തൽകൊക്കാലിടതടവെഴാമട്ടിൽ
മുഴുതി–
ങ്കളിൻ പീയൂഷത്തിൻ തിരകളെയശിക്കുന്നതു–
വിധം. (11)

എങ്ങുംഭവ്യമണപ്പതായ്, പ്രതിനവം സത്കീർത്തി
വഷിപ്പതായ്,
മത്പുണ്യാവലി തന്റെ പാകഫലമായ്,
സർവ്വാർത്തിയും തീർപ്പതായ്,
ദീനോല്ലാഷവിധായകം, ഭവഹരം
നിൻസേവനം സന്തതം
ചെയ്യാൻ തല്പരമായ്വരട്ടെ നിതരാ–
മെൻമാനസം സദ്ഗുരോ! (12)

*നീ "വൈദ്യരാജാധികരാജ"നെന്നായ്
ചൊല്ലുന്ന ദേവന്റെ നവാവതാരം;
സംസാരമാമാമയദുഃഖമാററാ–
നുപാസ്യനങ്ങെന്നുമെനിക്കു ദേവ!" (13)

ഏവം കഥിക്കേ കൃപയാ,ന്നവന്നു
സംന്യാസമേകീ വഴിപോൽ മുനീന്ദ്രൻ;
ഒന്നാമനാം ശിഷ്യനിവൻ സനന്ദ–
നാഖ്യൻ — മഹാന്മാർ പറയുന്നിതേവം. (14)

സംസാരഘോരതരസിന്ധു കടത്തുവാൻ കേ–
ണർത്ഥിച്ചൊരാ ദ്വിജകുമാരനെ, യാ,ക്ഷണത്തിൽ
കേടററ സംന്യസനനൌകയിലേററിയററ–
ത്തെത്തിച്ചു ഹന്ത! കൃപയാം തുഴയാൽ
മുനീന്ദ്രൻ. (15)

മററുള്ള ദേവാംശജരും വിരക്ത–
ന്മാരായ് തഥാ ലൌകികരീതിയിങ്കൽ
സ്വഷ്ടേന തത്സേവനമാചരിച്ചു
ശിഷ്യത്വമാർജ്ജിച്ചിതു കാശിയിൽ താൻ. (16)

---

* "ഭിഷക്തമം ത്വാ ഭിഷജാം ശൃണോമി" എന്നു ശ്രുതിയാൽ വാഴ്ത്തപ്പെടുന്ന "സദാശിവ"ന്റെ അവതാരമായ അങ്ങയെ സംസാരരോഗദുഃഖമാററാൻ ഞാൻ എന്നും ഉപാസിക്കുന്നു.

*ശങ്കാലേശമെഴാത്ത പാവന വിചി–
ത്രാത്മാക്കരം നന്മൌനമാം–
വ്യാഖ്യാനത്തെ മുകന്നിടും നിരുപമ–
ന്മാർ വാമദേവാദ്യരും
ഈ മന്നിങ്കൽ വിദിതരാം മനുജരെ–
പ്പോലേ കരേററാൻ പിറ–
ന്നോരാശ്രീഗുരുവിന്റെ ധന്യതമമാം
ശിഷ്യത്വമാർജ്ജിച്ചുപോൽ. (17)

**തോഷിപ്പിപ്പു പുമർത്ഥവാഞ്ഛരെ ഴവോരെ–
സ്സാധുശബ്ദങ്ങളാൽ
ശേഷൻ; തക്കിതമാകുമർത്ഥതതിയാൽ
വാത്മീകിയാം സത്കവി;
വ്യാസൻദുർഗ്ഗഹദീർഘസൂത്രവഴിയേ ചൊന്നുള്ളു;
വെന്നാൽ, കൃതാ–
ർത്ഥത്വംചേർപ്പുനരക്കു ഹാ! സ്മരണമാത്രത്താൽ
സദാ ശങ്കരൻ. (18)

ആ "വിമുക്തിപുര"വാസികളെല്ലാം
വിഷ്ണുതുല്യഗുണനാം യതി തന്നെ
സാദരം പരിചരിച്ചു, വെടിഞ്ഞാർ
സ്വസ്വബുദ്ധിയുടെ വക്രഗതിത്വം. (19)

---

* 16–ാമത്തെ ശ്ലോകത്തിൽ പറഞ്ഞ കാര്യം തന്നെ ഒന്നുകൂടി സ്പഷ്ടമാക്കുകയാണ്. "ഛിന്നസംശയന്മാരും മൌനവ്യാഖ്യകൊണ്ടുതന്നെ തൃപ്തരും വിശേഷപവിത്രവും വിചിത്രവുമായ ചരിത്രത്തോടുകൂടിയവരും അതുല്യരുമായ വാമദേവൻ, ശുകൻ തുടങ്ങിയവർപോലും ലോകരീതിയ്ക്കു് ഭഗവത്പാദരുടെ ധന്യതമമായ ശിഷ്യത്വം നേടിയെന്നു് പറയപ്പെടുന്നു. ["ശുകോമുക്തോ വാമദേവോമുക്തഃ" എന്നിങ്ങിനെ ശ്രുതിപ്രസിദ്ധരായ വാമദേവാദ്യർപോലും ശ്രീശങ്കരനെ പരിചരിച്ചുവെന്നു് സാരം]

** ശേഷൻ പുരുഷാർത്ഥാർത്ഥികളെ സാധുശബ്ദങ്ങളാൽ മാത്രം [മഹാഭാഷ്യദ്വാരാ എന്നർത്ഥികം] സന്തോഷിപ്പിക്കുന്നു; കവിരാജനായ വാത്മീകി അയഥാർത്ഥങ്ങളും കല്പിതങ്ങളുമായ വാക്കുകളാൽ നരന്മാരെ കൃതാർത്ഥരാക്കുന്നു; വ്യാസനാകട്ടെ, ദീർഘവും [ചതുരദ്ധ്യായാത്മകവും] ദുരവഗാഹവുമായ "സൂത്ര"മാർഗ്ഗത്തിലൂടെ മനുഷ്യരെ കൃതാർത്ഥീകരിക്കുന്നു; ഭഗവാൻ ശ്രീശങ്കരൻ പുമർത്ഥാർത്ഥികളെ പെട്ടെന്നു്, സ്മരണമാത്രത്താൽ തന്നെ, കൃതാർത്ഥരാക്കുന്നു. ഇങ്ങിനെ ലോകോത്തരത്വംകൊണ്ടു് ആചാര്യപാദർ തന്നെയാണ് സേവ്യനെന്നു് സമർത്ഥിക്കുന്നു.
വിമുക്തിപുരം=കാശി.

ചണ്ഡമാന കമണ്ഡലങ്ങളാൽ,
കല്പദാരു സുമസഞ്ചയങ്ങളാൽ,
ഉമ്പർകോൻ മിഴികളാലുമെന്നപോൽ
മിന്നി ദേശികവരൻ സശിഷ്യരാൽ. (20)

വാനമാകിന മഹാശിവനാളം
ഫാലലോചന ഹുതാശനദീപ്തി
സൂര്യകാന്തശിലതൻ നികരത്തിൽ
തീപ്പൊരിച്ചരട വളത്തിനനേരം, (21)

ചണ്ഡദീധിതികളാൽ കടൽതീക്കും
ഭാനുവാമപരമായികവീരൻ
നൽപളുങ്കുമണിവേദിക തന്മേൽ
കേകിപിഞ്ഛരതതി വീശിനനേരം, (22)

താരകൾക്കിടയിലന്നൊളിക്കേ,
നീക്കെത്തു ഝഷപംക്തിചരിക്കേ,
ഗഹ്വരത്തിൽ മയിലും, പല വൃക്ഷ-
പ്പോട്ടിലപ്പറവയും തലചായ്ക്കേ, (23)

നൈജമാഹ്നികവിധിയ്ക്കൊരുനാളം ന-
ട്ടുച്ചയാമളവി,ലാ,യതിവര്യൻ
ശിഷ്യരൊത്തലരണിപ്പൊടി ചിന്നും
ഗംഗയാം തടിനി നോക്കിയിറങ്ങി. (24)

കണ്ടിതാവഴിയൊരന്ത്യജനെ,ത്തൻ-
നാലു നായ്ക്കളൊടുകൂടി, മുനീന്ദ്രൻ;
ദൂരെമാറുവതിനോതിയനേര-
ത്തുത്തരം ഝടിതിചൊന്നു നിഷാദൻ:- (25)

"സത്യമേകമനവദ്യമസംഗം
ബ്രഹ്മ"മെന്നു പലതും നിഗമാന്തം
ചൊല്ലിടുന്നളവിലങ്ങയിലെന്തീ
ഭേദബുദ്ധി? യിതു ഹന്ത! വിചിത്രം! (26)

കാവിമുണ്ടു, പടുവാക്കുകളും, നൽ-
ക്കിണ്ടി, ദണ്ഡുമിവ കയ്യിലുമേന്തി
ജ്ഞാനഗന്ധമിയലാത്തവരായു-
ണ്ടെത്രപേർ ഗൃഹിജനത്തെ മയക്കാൻ?! (27)

ദൂരെമാറുവതിനോതിയതി, ങ്ങ,-
ദ്ദേഹദേഹികളിലേതിനൊ? വിദ്വൻ!
ദേഹമന്നമയമാക്കു; മതേപ്പോൽ
ചേതനത്വവുമഭേദമെവന്നും. (28)

ബ്രാഹ്മണ ശ്വപചഭേദ,മി,തദ്വൈ-
തത്തിലെങ്ങിനെവരുന്നു? മഹാത്മൻ!
ഭേദമെന്തു സുരയിങ്കലു,മാ, വി-
ണ്ണാറിലും പ്രതിഫലിക്കുമിനങ്കൽ? (29)

നാനാശരീരത്തിലുമേകസത്യ-
മ,പൂർണ്ണ നിസ്സംഗപുമാനെ വിദ്വൻ!
കൈവിട്ടു, "ഞാൻശുദ്ധനൊരന്തണനാം; നീ
ചണ്ഡാള"— നീ,ഭേദമയുക്തമല്ലീ? (30)

അചിന്ത്യമവ്യക്തമനന്തമാദ്യം
ശുദ്ധം സ്വരൂപത്തെ മറന്നു മോഹാൽ
ഹസ്തീന്ദ്രകർണ്ണോപമമസ്ഥിരം തൻ-
ദേഹത്തിലെന്തേവമഹങ്കരിക്കാൻ? (31)

* വിമുക്തിദം വിദ്യയെയാർന്നുമെന്തീ-
വണ്ണം ഭവാനും ജനസംഗ്രഹേച്ഛ?
ആശ്ചര്യ,മാ, വിജ്ഞരെയും മയക്കും
മായാവിമുഖ്യന്റെ മഹേന്ദ്രജാലം!" (32)

ഏവമോതി വിരമിച്ചൊരു നേര-
ത്തന്ത്യജാതനൊടു വിസ്മയപൂർവ്വം
ശങ്ക തീർന്നുടനുരച്ചു യതീന്ദ്രൻ,
സത്യവാ,നനഘചിത്ര ചരിത്രൻ. (33)

"സത്യമാണിവിടെയോതിയതെല്ലാം,
ദേഹമാണ്ടവരിലുത്തമനാം നീ;
ജ്ഞാനമാർന്ന തവ വാക്കുകളാലി-
ങ്ങന്ത്യജാതനിതി ബുദ്ധി വെടിഞ്ഞേൻ! (34)

കേട്ടിടുന്നു പലരും നിഗമാന്തം;
ചെയ്വുതേ,മനനവും യതചിത്തർ;
ആത്മചിന്തയെഴുവോരുമനേകം;
ഭേദധീ വെടിയുവോർ വിരളം താൻ! (35)

സന്തതം നിഖിലവസ്തുവുമാത്മാ-
ഭേദബുദ്ധിയൊടു കാണ്മൊരു വിദ്വാൻ
വിപ്രനാട്ടെ,യവനന്ത്യജനാട്ടേ,
വന്ദനീയനിതി നിഷ്ഠ ദൃഢം മേ. (36)

"വിഷ്ണുതൊട്ടവരിലെ"ച്ചിത്ത്" താൻ "ചി-
റ്റീച്ചയോള;മതു "ഞാ"; നിഹ ദൃശ്യം
സത്യമ"ല്ലിതി നിനച്ചിടുവോൻ ച-
ണ്ഡാളനെങ്കിലുമവൻ ഗുരു താൻ മേ. (37)

"കാണ്മതത്രയുമിഹമിഥ്യ; ശരിക്കും
ബാക്കിനില്ക്കുവതു കേവല ബോധം;
ബോധരൂപനിഹ ഞാ"നിതി കാണും-
മർത്ത്യനെന്റെ ഗുരുവെന്നതു ന്യായം." (38)

---

* "നീ പറഞ്ഞതെല്ലാം ശരിയാണെങ്കിലും ലോകസംഗ്രഹേച്ഛയാലാണ് [സാമാന്യലോകരീതി അവലംബിച്ചാണ്] ഞാനിപ്പറഞ്ഞതെല്ലാം" എന്നാണ് അങ്ങയുടെ വാദമെങ്കിൽതന്നെ മുക്തിമാർഗ്ഗഭൂതമായ വിദ്യയെ നേടിയിട്ടും അത് അങ്ങേക്കുണ്ടാവുകയോ? മായാവിശ്രേഷ്ഠനായ ആ പരമാത്മാവിന്റെ മഹത്തായ ഇന്ദ്രജാലത്തിൽ മഹാന്മാർപോലും നിമഗ്നരാവുന്നുവെന്നത് ആശ്ചര്യം തന്നെ!

ഏവമോതുമളവാശു കലാവാൻ
കണ്ടതില്ലവിടെ വേടനെ മുന്നിൽ;
കണ്ടു ചെഞ്ചിടയിലമ്പിളി മിന്നും-
ദേവനെ,സ്സകലവേദസമേതം. (39)

തദാ സഹർഷം ഭയഭക്തിപൂർവ്വം
സവിസ്മയം ശിഷ്ടരിൽ മുഖ്യനാം യതി
സ്വദൃഷ്ടിസംഗോചരനഷ്ടമൂർത്തി-
തന്നെ സ്തുതിച്ചാൻ വിവിധസ്തവത്താൽ. (40)

"ശംഭോ! ദേഹംകൊണ്ടു നിൻ ദാസനീഞാൻ;
ജീവൻകൊണ്ടോ താവകാംശം ത്രിനേത്ര!
സർവ്വാത്മൻ! ഞാനാത്മദൃഷ്ട്യാ ഭവാൻ താ,-
നൊന്നായ് കാണ്മു സർവ്വശാസ്ത്രങ്ങൾകൊണ്ടും.(41)

എതീക്ഷിച്ചാലുള്ളും പുറവുമിരുളെല്ലാ-
മകലു; മേ-
തടക്കാനായ് ചെപ്പില്ലുരയു;മെതിനില്ലിങ്ങു
ഖനിയും;
എതിന്നായ്ചെയ്യുന്നു രഹസി യതിമാർ
യത്നമധികം;
നമിക്കുന്നേൻ! ഞാ,നാ, നിഖിലനിഗമോത്തം-
സമണിയെ. (42)

അഹോ! ശാസ്ത്രംപോലും ഗുരുകൃപ ലഭിക്കാ-
യ്കിൽ വിഫലം;
തഥാ ബോധംവന്നില്ലിതിവരികിലെന്തിന്നു
കൃപയും?
സുബോധംവന്നിട്ടെന്തഹഹ! പരതത്വത്തെ
യറിയാ-
തിരുന്നാ? ല,ത്തത്വാത്മകശിവനെ വന്ദിപ്പു
സതതം." (43)

ഭക്തിയാൽ നയനനീരുതിരും മ-
ട്ടത്യുദാരനുതിവാക്യകളോടെ
വീണുകുപ്പിയ യതീന്ദ്രനൊടേവം
ചൊന്നിതാദരമൊട്ടും ശശിമൌലി:- (44)

"അസ്മദാദിപദമാന്നിതുനീ; നിൻ
തത്വനിഷ്ഠ പരിശോധന ചെയ്തേൻ!
വ്യാസനെന്നവിധ മെൻകനിവിൻ സത്-
പാത്രമായ്വരിക! നീ യതിവര്യ! (45)

വേദരാശി വിഭജിച്ചു, രചിച്ചാൻ
ബ്രഹ്മസൂത്രവുമവൻ സുജനേഡ്യൻ;
സാംഖ്യർ, കാണഭുജർതൊട്ടവർതൻ ദു-
ർവ്വാദമൊക്കെ നിരസിച്ചിതതിങ്കൽ. (46)

രണ്ടുമൂന്നു നിഗമോക്തികൾ മാത്രം-
കൊണ്ടുമൂഢർ കലിശക്തി നിമിത്തം
ഭാഷ്യകങ്ങൾ വിരചിച്ചതിലെല്ലാം
കാണ്മു ദോഷമിഹ ബുദ്ധിമികച്ചോർ. (47)

ആകയാൽ നിഖിലവേദശിഖാർത്ഥം
കണ്ടു നീയതിനു തീർക്കുക!ഭാഷ്യം;
ദുർമ്മതങ്ങൾ നിരസിക്കുക! വേദ-
ച്ചൊല്ലിനാലു, മുരുയുക്തികളാലും. (48)

നീ രചിയ്ക്കുമനവദ്യമുദാരം
ഭാഷ്യമിന്ദ്രമുഖവാനവർ പോലും
വാഴ്ത്തിടും; കമലയോനിസദസ്സിൽ
ശ്രേഷ്ഠപൂജയുമതിന്നു ലഭിക്കും. (49)

ഭാസ്കരാഭിനവഗുപ്തരെയും നീ
നീലകണ്ഠഗുരുമണ്ഡനരേയും
മററുമാശു വിജയിച്ചു പരം ത-
ത്വത്തെയിബ്ഭുവി പരത്തുക! വിദ്വൻ! (50)

മോഹസന്തമസഭാസ്കരർ ശിഷ്യ-
ന്മാരെ നീ നിഗമതത്വപഥത്തെ
കാക്കുവാൻ പലയിടത്തിലുമാക്കി-
പ്പോരുകിങ്ങു കൃതകൃത്യതയോടെ." (51

ശ്രീശിവൻ കനിവൊടിങ്ങിനെയാശി-
സ്സേകിയങ്ങഥ മറഞ്ഞു സവേദം;
സാത്ഭുതം യതിവരൻ നിജ ശിഷ്യ-
ന്മാരുമായ് ദ്യുനദി നോക്കിനടന്നു. (52)

ആഹ്നികം വിധി നടത്തി, മഹേശൻ-
തന്നെയോ,ർത്തഖില ലോകഹിതാർത്ഥം
സൂത്രഭാഷ്യമഥ തീർക്കുവതിന്നായ്
സദ്ഗുണാംബുധിയൊരുങ്ങി പതുക്കെ. (53)

*കർത്തൃത്വശക്തി ശശിമൌലിയിൽനിന്നുനേടി
പ്രീത്യാ, മുമുക്ഷുജനസേവിതമപ്പുരത്തെ

---

1. ഭാഷ്യകങ്ങൾ=കുത്സിതഭാഷ്യങ്ങൾ. 2. സന്തമസം=എല്ലായിടത്തും കട്ടപ്പിടിച്ചു പരന്ന ഇരുട്ട്.

* ദ്വിജേന്ദ്രൻ=പക്ഷിശ്രേഷ്ഠൻ-അരയന്നം-[ബ്രാഹ്മണശ്രേഷ്ഠനെന്നുമർത്ഥം] ശിവങ്കൽനിന്നും കർത്തൃത്വശക്തി നേടിയതിന്നുശേഷം ആ ജീവന്മുക്തന്മാരിൽ ശ്രേഷ്ഠനായ ശങ്കരൻ മോക്ഷമിച്ഛിക്കുന്നവരാൽ സേവിക്കപ്പെടുന്ന ആ "മുക്തിപുര"ത്തെ (കാശിയെ) സസുഖം വിട്ടു. [ജീവന്മുക്തനായ്ക്കഴിഞ്ഞ തനിക്ക് കാശിയെക്കൊണ്ട് എന്താണ് പ്രയോജനമെന്ന ഭാവത്തിൽ വിട്ടു.] എതുപോലെ? വിരിഞ്ഞു കഴിഞ്ഞിട്ടില്ലാത്ത ഒരു താമരയെ, തേൻ കുടിക്കാനായി ചുററും വന്നാക്കുന്ന വണ്ടുകളുടെ നിർബ്ബന്ധത്താൽ ഹംസശ്രേഷ്ഠൻ എന്ന മാതിരി.

വിട്ടാൻ സുഖേന, മധുലോഭയുതാളിനിർബ്ബ-
ന്ധത്താൽ "ദ്വിജേന്ദ്ര"നൊരു താമര
മൊട്ടിനെപ്പോൽ. (54)

"അദ്വൈതപന്ധിതകുലോത്തമസാർവ്വഭൌമൻ
പോകുന്നു"വെന്നു ചരമാദ്രിയറിഞ്ഞു വേഗാൽ
പൂന്തിങ്കളാം കുട പിടിച്ചു; വിഭാതകാന്തി-
വെൺചാമരം സപദി പൂർവ്വവധൂടി വീശി. (55)

നൃദേവസംസേവിത,മാ,പ്രശാന്ത-
ദേശം വിടാനിഷ്ടമെഴാത്തമട്ടിൽ
തത്രത്യതീർത്ഥങ്ങളിലൊക്കെമുങ്ങി-
പ്പോകാനുറച്ചാൻ ബദരിയ്ക്കു നാഥൻ. (56)

ഏതാനിടം കൊടിയ ചൂടു,തണുപ്പു മററൊ-
രേടം,ചിലേടമുള്ളുവായ്,തരസാ വളഞ്ഞും,
മുള്ളാർന്നു,മൊട്ടിടമകണ്ടകമായുമങ്ങു
നീളെ കിടന്ന വഴി മൂർഖമനസ്സുപോലെ. (57)

"ആത്മാവു നിഷ്ക്രിയമനശ്വര"മെന്നു കണ്ടും
സാമാന്യർ തൻ നിലയി,ലാ,യതി
പാന്ഥരൊപ്പം
പാടേ നടന്നു വഴി, കായ്കനിതിന്നു,ദാഹം
തീർത്തും,കിടന്നു,മെഴുനേററു,മിരുന്നുമൊക്കെ. (58)

പ്രാലേയശൈലഝരിയെത്തൊഴുകുന്നു,വെണ്ണാ
വിൺമങ്കമാർ ഗുഹകളിൽ കളിയാടിവാഴ്വൂ,
അപ്പുണ്യമാം ബദരിയിങ്കലണഞ്ഞു, നീണ്ടു-
നീണ്ടുള്ള കാട്ടുവഴി താണ്ടി മുനിപ്രവീരൻ. (59)

*ആ,റൊമ്പ,തേഴിവകൾകൊണ്ടു പരുങ്ങിയങ്ങു
വാഴും മുനീശ്വരരുമായ് നിഗമാന്തചർച്ച
ചെയ്താശു സദ്ഗുരു രചിച്ചു, വയസ്സു പന്ത്ര-
ണ്ടായുള്ളനാൾ, ഗഹനസുന്ദര സൂത്രഭാഷ്യം. (60)

* ആറ് [വിശപ്പ്, ദാഹം, ജര, മൃത്യു, ശോകം, ദാഹം-ഷഡൂർമ്മികൾ] ഏഴ് [ത്വക്ക്, ചർമ്മം, മാംസം, അസ്ഥി, മേദസ്സ്, മജ്ജ, രേതസ്സ് ഇങ്ങിനെ സപ്തധാതുക്കൾ] ഒമ്പത് [അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും നാല് അന്തഃകരണങ്ങളും; അഥവാ 1. അഞ്ച് ജ്ഞാനേന്ദ്രിയങ്ങൾ. 2. അഞ്ച് കർമ്മേന്ദ്രിയങ്ങൾ. 3. പഞ്ചപ്രാണങ്ങൾ. 4. അന്തഃകരണ ചതുഷ്ടയം. 5. സഗുണഭൂതപഞ്ചകം. 6. പ്രകൃത്യഷ്ടകം. 7. അവിദ്യ. 8. കാമം. 9. കർമ്മവാസന ഇങ്ങിനെ ഒമ്പത്; അഥവാ നവദ്വാരങ്ങൾ] ഇവയാലൊക്കെക്കൂടി ഖിന്നരായി വാഴുന്ന ബ്രഹ്മർഷിമാരുമൊത്തു വേദാന്ത ചർച്ച ചെയ്തുകൊണ്ട് സൂത്രഭാഷ്യം വിരചിച്ചു എന്ന് താല്പര്യം.

*തെളിവൊടു പരമാത്മതത്വമോതി-
പ്പെരിയ മതിഭ്രമമാശു തീർപ്പതായി,
അഖിലഗുണമനോജ്ഞ"മീശ" "കേനാ"-
ദികദശഭാഷ്യവുമങ്ങവൻ രചിച്ചാൻ. (61)

"സനത്സുജാതം", "നരസിംഹതാപ-
നീയം", മഹാഭാരത സാര"ഗീത",
അവ്വണ്ണ,മാ, "വിഷ്ണുസഹസ്രനാമ"-
മെല്ലാററിനും ഭാഷ്യമവൻ ചമച്ചു. (62)

രചിച്ചു പിന്നീ"യുപദേശസാഹ-
സ്രി"യും നിബന്ധങ്ങളുമൊട്ടനേകം;
ശ്രാവിക്കിലജ്ഞാനമുടൻകളഞ്ഞു
വിരക്തിയേയും യതികൾക്കണെയ്ക്കും. (63)

ശ്രീശങ്കരാചാര്യരവിപ്രകാശം
വിടർന്നുയർന്നിങ്ങിനെ മിന്നിയപ്പോൾ
ദുർവ്വാദചന്ദ്രപ്രഭയൊത്തു ദുഷ്ട-
വ്യാഖ്യാന്ധകാരങ്ങൾ നശിച്ചു പാടേ. (64)

കുവാദമാമർക്കകരങ്ങൾകൊണ്ടു
വററാത്തൊരാ വൻകടലാംസ്വഭാഷ്യം
സ്വശിഷ്യസംഘത്തിനു വേണ്ടവണ്ണ-
മോതിക്കൊടുത്താൻ വ്രതിമാരിൽമുഖ്യൻ. (65)

നിജ ശിഷ്യഹൃദബ്ജഭാനുവാം
ഗുരുവിൻ ശിഷ്യജനങ്ങളിൽ ചിലർ
പ്രമുഖത്വമിയന്നുപോൽ സന-
ന്ദനർതൊട്ടോർ പല സദ്ഗുണങ്ങളാൽ. (66)

ഇതരശിഷ്യരിൽവെച്ചു സനന്ദനൻ
നിയമനിഷ്ഠകളാലതുലാദരനായ്
പരിലസിച്ചു, പഠിപ്പതിൽ വീണ്ടുമു-
ത്സുകനുമായ് ഗഹനാർത്ഥവിവിത്സയാൽ, (67)

തൻകാലിണത്തളിരിലുത്തമ ഭക്തിയാള-
മച്ഛിഷ്യനിൽ കൃപമുഴുത്ത ഗുരുപ്രവീരൻ
ഓതിക്കൊടുത്തു നിഗമാന്തരഹസ്യകോശം
സ്വഗ്രന്ഥമൊക്കെയുമവന്നഥ മൂന്നുവട്ടം. (68)

മററുള്ള ശിഷ്യരിലസൂയ മുഴുത്തുകാൺകേ,
തത്ഭക്തി തൻമികവവർക്കു തുറന്നുകാട്ടാൻ
**അന്നാൾവിളിച്ചു നിജശിഷ്യനെ ഗംഗയാറി-
ന്നിക്കരെയ്ക്കുടനണഞ്ഞിടുവാൻമുനീന്ദ്രൻ (69(

* ബ്രഹ്മ വിദ്യാപ്രതിപാദകങ്ങളായ ഈശ-കേന-കഠ-പ്രശ്ന-മുണ്ഡക- മാണ്ഡൂക്യ-തൈത്തിരീയ-ഐതരേയ-ഛാന്ദോഗ്യ -ബൃഹദാരണ്യകാഖ്യങ്ങളായ പത്ത് ഉപനിഷത്തുക്കൾക്കും ഭഗവാൻ ഭാഷ്യം നിർമ്മിച്ചു.

** ഗംഗയുടെ അങ്ങേക്കരെയ്ക്ക് നിന്നിരുന്ന ശിഷ്യന്മാരിൽ ഒരാളെ ഭഗവാൻ വിളിച്ചുവെന്നും

"സംസാരസിന്ധുതരിയാം ഗുരുപാദഭക്തി-
യ്ക്കീയാറിനക്കരയണപ്പതസാദ്ധ്യമാകാ."
എന്നോത്തിറങ്ങിയളവാശ്രു വിടൎത്തി, ഗംഗ
പത്മങ്ങളച്ചരണവിന്യസനത്തിലൊക്കെ. (70)

ഉൾത്താരിലപ്രതിമഭക്തിയൊടൊത്തു താരിൽ
കാൽ വെച്ചുവെച്ചു നിജസന്നിധിയാന്നേരം
കെട്ടിപ്പിടിച്ചു ഗുരു വിസ്മയമോദഭാര-
മൊത്താശു "പത്മപദ"നെന്നവനേകിനാമം(71)

തത്വജ്ഞർ തൻസഭയിൽവെച്ചൊരുനാളനർഘ-
മദ്ധ്യാത്മവിദ്യയരുളുന്നളവിൽ,സഗവ്വം
ആക്ഷേപമോതി ചില പാശുപതസ്ഥരജ്ഞാ-
നത്താൽസ്വകീയകമതത്തിലഹങ്കരിപ്പോർ. (72)

വേദസൂക്തികൾ വഴിയ്ക്കുവരാളും-
സംശയങ്ങളെയകററി യതീന്ദ്രൻ
ഗവ്വശാന്തിയൊരുമട്ടവരുത്തി-
ത്തന്മതത്തെ നിരസിച്ചു മഥിച്ചാൻ. (73)

*"ഈശസാമ്യമിഹമോക്ഷ"......മിതോതും
നിങ്ങളെങ്ങിനെയുരപ്പതു ഭേദം?
"ധ്യാനജാത"മിതി ചൊല്ലുകിൽ മോക്ഷം
നിത്യമല്ലഖില"കാൎയ്യ"വുമേവം. (74)

"സംക്രമിപ്പു പരമേശഗുണം ജീ-
വങ്കൽ മോക്ഷസമയ"ത്തി,തയുക്തം;
അംഗിയല്ലഗുണ; മായതിനാകാ
സംക്രമിക്കുവതിനെന്നതു തീച്ച. (75)

'പത്മഗന്ധമിഹ വായുവിലുണ്ടാം-
പോലെ ജീവനിൽവരും ഗുണ'മെന്നോ?
തത്ര ഗന്ധസമവായി പരാഗം-
കൊണ്ടു വായുവിയലുന്നു സുഗന്ധം. (76)

വിമുക്തരിൽ ശംഭുഗുണങ്ങൾ ചേരും
സമസ്തമെന്നോ, ലവമാത്രമെന്നോ?
ആദ്യത്തെതജ്ഞത്വമണഞ്ഞുമീശ;-
ന്നന്ത്യത്തിലോ മുമ്പു പറഞ്ഞദോഷം." (77)

ഏവം വജ്രോപമകഠിനതക്കങ്ങളാൽ സ്വാത്ഥഭംഗം-
വന്നോർവിട്ടാർ സ്മയഭരമദം മൂഢ,ര,ത്താന്ത്രികന്മാർ,
പക്ഷീന്ദ്രൻതൻ ചിറകടികളേററവടൻ പത്തിപൂട്ടി
ക്ഷോഭമുൾക്കൊം പെരിയമദമാണ്ടുള്ള നാഗങ്ങൾ പോലെ. (78)

വ്യാഖ്യാനൈപുണിയാൽ ഫണിശ്വരനിലും നാണംവരുത്തുംവിധം,
സംഖ്യാതീതവിനേയചിത്ത കമലങ്ങൾക്കളെളാ-രാദിത്യനായ്,
സ്വീയംകീത്തിസുമങ്ങളാലുലകിടത്തിന്നൊ-ക്കെയും ഭൂഷയായ്
ചെയ്താൻ വാദിമൃഗങ്ങളിൽ ഗുരുവരൻ "ശാ-ദ്ദൂലവിക്രീഡിതം." (79)

സൂക്തിയാം തീക്ഷ്ണനഖാഗ്രദംഷ്ട്രാ-
ഗണത്തൊടും വേദശിരോവനത്തിൽ
കുവാദിമാതംഗകുലൈകകാലൻ
മഹഷികണ്ഠീരവമുല്ലസിച്ചു. (80)

---

മററുള്ളവർ തോണി തിരഞ്ഞു പരുങ്ങുകയായിരുന്നപ്പോൾ സനന്ദനൻ മാത്രം പെട്ടന്നു ഗംഗയിലേക്കു അങ്ങിറങ്ങിയെന്നും പ്രാചീന ശങ്കരജയത്തിൽ പറയുന്നു.

* പാശുപതമതത്തിൽ, മോക്ഷാത്ഥം അഞ്ചു പദാത്ഥങ്ങളെ ഈശ്വരൻ ഉപദേശിച്ചതായി പറയുന്നു. 1. കാൎയ്യം [മഹദാദി] 2. കാരണം [പ്രധാനം] 3. യോഗം [സമാധി] 4. വിധി [ത്രിഷവണസ്നാനാദി] 5. ദുഃഖാന്തം [അത് തന്നെയാണ് "മോക്ഷം"] "മോക്ഷ"മെന്നത് അദ്വൈതനിരതമായ ഈശസമാനത്വമാണെന്ന് പറയുന്നവിങ്ങൾ ജീവേശഭേദത്തെ എങ്ങിനെ വെച്ചു പുലത്തുന്നു? എന്ന് ഭഗവാൻ ചോദ്യമുന്നയിക്കുന്നു. പശുപതിയെ ധ്യാനിക്കുന്നതുമൂലം മോക്ഷം ഉണ്ടാവുന്നുവെന്നതാണ് ഈ ചോദ്യത്തിന്ന് അവരുടെ സമാധാനം. "അങ്ങിനെയാണെങ്കിൽ ധ്യാനത്തിൽനിന്നുമുണ്ടാവുന്ന മോക്ഷം ["കാരണ"ത്തിൽനിന്നുമുണ്ടാവുന്ന മററ് ഏത് "കാൎയ്യ"വുമെന്നപോലെ] നശ്വരവും അനിത്യവുമായിരിക്കണമെന്ന് വരുന്നു" എന്ന് ഭഗവാൻ പ്രത്യാഖ്യാനം ചെയ്യുന്നു. "ഈശഗുണം ജീവനിൽ സംക്രമിക്കുകയാണ്" എന്ന് അവർ വീണ്ടും ഒഴിഞ്ഞുമാറാൻ നോക്കുന്നു "അങ്ങിനേയും വരാൻ പാടില്ല. ഗുണം ഒരു സാംഗവസ്തുവല്ല അംഗിയ്ക്കേ സംക്രമിക്കാനാവുകയുള്ളു." എന്ന് ഭഗവത്പാദരും.

"താമരയുടെ മണം കാററിൽ ചേരുന്നതോ?" എന്ന് സംശയിക്കുകയാണെങ്കിൽ അവിടെ ഗന്ധസമവായിയായ പൂമ്പൊടിയുടെ ചേച്ച നിമിത്തമാണ് കാററിന്ന് ഗന്ധം ഉണ്ടാവുന്നത്. ശംഭുവിൻെറ ഗുണങ്ങളുടെ സമവായമങ്ങിനെതന്നെ ജീവനിൽ ചേരുന്നുവെന്നോ അഥവാ ഗുണങ്ങളുടെ ഏതോ ഒരംശം മാത്രം ചേരുന്നുവെന്നോ നിങ്ങളുടെ പക്ഷം? ഗുണങ്ങൾ സമസ്തവും ചേരുന്നുവെന്നാണെങ്കിൽ ഈശനിൽ അജ്ഞത്വമല്ലാതെ മറെറന്താണ് ബാക്കിയുണ്ടാവുക? ഒരു ഭാഗം മാത്രമാണെങ്കിൽ മുൻപറഞ്ഞ ദോഷം അവശേഷിക്കുകയും ചെയ്യുന്നു.

യതീന്ദ്രനാ,മ, ച്ചെറുബാലകൻ ത–
ന്നമാനുഷം പ്രാഭവമീവിധത്തിൽ
കണ്ടുള്ളിലത്യത്ഭുതമാണ്ടു കാശീ–
പുരസ്ഥരക്കാലമുരച്ചിതേവം:– (81)

"പ്രഭാകരൻ,ഭാസ്കരമണ്ഡനന്മാർ,
മുരാരിയും ഗുപ്തനമെത്രയോ പേർ
ശാസ്ത്രങ്ങളോരോന്നമെടുത്തെടുത്തു
നിരത്തുമിബ്ബാലനൊടേററ തോററാർ! (82)

ഇവൻെറ,യാ,വിജ്ഞത കണ്ടു തോഷി–
ച്ചണഞ്ഞു കാമാരിയുമാശു മുമ്പിൽ,
കഥിച്ചപോലും വിരചിയ്ക്കുവാനായ്
വേദാന്ത ശാരീരക സൂത്രഭാഷ്യം. (83)

കുബുദ്ധികാം വലിച്ചിഴച്ചിരുളടഞ്ഞൊര–
ദൃശ്യത–
ച്ചളിയ്ക്കകമെറിഞ്ഞൊരുപാതുവിഷമിച്ചു–
പണ്ടേതിനെ
കരേറിയതുബാദരായണമഹർഷി,യാ,–
വേദഗോ–
വിയന്ന ചളിപോക്കി ഭാഷ്യസുധയാലഹോ!
ശങ്കരൻ. (84)

മൂലോകത്തിനുമേതു കർമ്മഫലമാം പൈമ്പാൽ
ചുരത്തുന്നു;തേ–
തിന്നാ,യാഗസമുദ്ധഭൂസുരഗൃഹം പൌരാണികം
സ്വാലയം;
ദുഷ്ടന്മാരെതിരനേകതക്കുഹരച്ചേറിൽ
പിടിച്ചിട്ടു; ത,–
ഗ്ഗോവിൻപങ്കമിവൻ കളഞ്ഞു മധുരം
ഭാഷ്യാബ്ധിസൂക്തതാംബുവാൽ. (85)

മിഥ്യാവാദങ്ങളെന്നായ് പലരുമുപനിഷത്–
സൂക്തിയെത്തള്ളി ദൂരം;
കൊള്ളാം കർമ്മസ്ഥസേവയ്ക്കിതി ചിലരവളെ–
പ്പീഡനംചെയ്തു പാരം;
*അർത്ഥാഭാസം കഥിച്ചിട്ടപരരമലമർത്ഥത്തെ
വഞ്ചിച്ചി;തിന്നേ
കണ്ടുള്ളസൌഖ്യമെന്തെന്നവളിഹ നെടുനാ–
ളാശയെന്യേയുഴന്നോരം! (86)

*ബൌദ്ധൻകൊല്ലാൻപുറപ്പെട്ടുളവിലൊരുവിധം
രക്ഷയേകി കണാദൻ;
കാണിച്ചു മാർഗ്ഗമാത്രം സ്വപദമണയുവാൻ
പിന്നെയാ ഭട്ടപാദൻ;
സാംഖ്യൻ ദുഃഖംകെടുത്താ;നപരരരുളിപോൽ
പ്രാണസംരോധമാർഗ്ഗം;
കാരുണ്യത്താലണച്ചാൻ പരപദമിവ,ന,ദ്ദുഃഖ–
മാളും പുമാനെ. (87)

**"ഭൂതഗ്രസ്തൻ"പുമാനെച്ചിലരറിയുകയേ
ചെയ്തതി;ല്ലന്യർ കണ്ടും
പേടിച്ചാർ; ഭൂതമുക്തതവു,മഖിലവിമുക്തതവും
ചൊന്നിതന്യർ;
"ഭൂതാസത്വ"ത്തെയോതീലൊരുവരു; മതിനാൽ
പേടിപോയില്ല; ഭൂതാ–
സത്വം സ്ഥാപിച്ചു നൽകീ പുരുഷനഭയമ–
ശ്ശങ്കരൻ ശങ്കരാംശം. (88)

---

* വേദബാഹ്യന്മാർ ഉപനിഷദ്വചനങ്ങളെ മിഥ്യയെന്നു തള്ളി; ഭാട്ടൻ, ഭാസ്കരൻ തുടങ്ങിയവർ അവയ്ക്കു് കർമ്മപരമായ അർത്ഥം കല്പിച്ചു് ഉപനിഷത് സൂക്തിയെ പീഡിപ്പിച്ചു. ആഭാസമായ അർത്ഥം പറഞ്ഞ് മററചിലർ അവളുടെ പരിശുദ്ധിയെ കെടുത്തു. [ഉദാ: "തത് ത്വമസി" എന്ന മഹാവാക്യത്തിന്നു "തസ്യത്വമസി" [അവൻേറതാണ് നീ], "തസ്മാത്ത്വമസി" [അവൻ നിമിത്തം നീ ഉണ്ടാവുന്നു], "തസ്മൈ ത്വമസി" [അവന്നായ്ക്കൊണ്ടു് നീ ഉണ്ടാവുന്നു] എന്നെല്ലാമുള്ള അർത്ഥാഭാസങ്ങളുരച്ചു് അവളെ വഞ്ചിച്ചു]. ഇന്നു മാത്രമേ ഉപനിഷത് സൂക്തിക്ക്—ആശാരഹിതയായുഴന്ന ആ പെൺകിടാവിന്നു—മാനസാനന്ദം വളരെ നാളുകാംക്കശേഷം കിട്ടുകയുണ്ടായുള്ളു.

* ബൌദ്ധൻ [ശൂന്യവാദി] പുരുഷനെ ഹനിക്കാനായോടി [ആത്മാവിനെ നിരസിക്കാൻ തന്നെ പുറപ്പെട്ടു]. കണാദൻ സ്വാത്മലാഭത്തെ നിർദ്ദേശിച്ചു. [ആത്മാവ് വിഭുവാണ് എന്നുള്ളേടത്തോളം അംഗീകരിച്ചു]. കുമാരിളഭട്ടൻ മാർഗ്ഗം കാട്ടിക്കൊടുത്തു. [കർമ്മാനുഷ്ഠാനംകൊണ്ടു് ചിത്തശുദ്ധി വരുത്തുകവഴി പരമേശ്വരപ്രാപ്തിയുണ്ടാവുമെന്നു പറഞ്ഞു] കാപിലന്മാർ ദുഃഖമറുത്തു; അപരന്മാർ [പാതഞ്ജലന്മാർ] പ്രാണധാരണവൃത്തി [കുംഭകാദിയാൽ] ഉപദേശിച്ചു. എന്നാൽ കാരുണ്യവാനായ ശങ്കരൻ ദുഃഖിയായ പുരുഷനെ "പരമേശ"നാക്കിത്തന്നെ ചെയ്തു. പുരുഷൻതന്നെയാണ് പരമാത്മാവെന്നു സമർത്ഥിച്ചു.

** പൃഥിവ്യാദി പഞ്ചഭൂതങ്ങളാൽ ഗ്രസ്തനായ ആത്മാവിനെ ചിലർ [ചാർവ്വാകന്മാർ] അറിയുകയേ ചെയ്തില്ല. മററ് ചിലർ കണ്ടിട്ടും പേടിച്ചു. മററ് ചിലർ [മീമാംസകന്മാർ] ഭൂതമുക്തനാണ് ആത്മാവെന്നു വാദിച്ചു. സാംഖ്യന്മാർ ഭൂതങ്ങളാലും ഭൂതധർമ്മങ്ങളാലും വിനിർമ്മുക്തനാണ് ആത്മാവെന്നു സമ്മതിച്ചു. ആരും ഭൂതങ്ങളുടെ തന്നെ അസത്വത്തെ സ്ഥാപിച്ചില്ല; അതുകൊണ്ടു ജീവന്നു് ഭയവും തീർന്നില്ല. എന്നാൽ

*ചാർവ്വാകൻതള്ളി; മിഥ്യാകൃതിയവനുകല്പിച്ചു
രക്ഷിച്ചു കാണാ–
ദന്മാർ; പിന്നീടു കൌമാരിളരവനുബലാലേകി
ദാസ്യപ്രവൃത്തി;
അക്കററം തീർത്തുസാംഖ്യൻവിരവൊടവനു നൽകീ
പ്രധാനൈകതന്ത്രം;
പിന്നെശ്രീശങ്കരൻതാൻ "പുരുഷ"നെയിഹ–
വാഴിച്ചു സർവ്വേശനായി. (89)

വാണീടഭംഗതാസ്പദം ഗുണവിസൃഷ്ടം ഹന്ത!
ദൂരാന്വയ–
ക്ലിഷ്ടം മററജ്ഞന്മാർ തീർത്ത ബഹുഭാഷ്യാഭാസ
രൂപങ്ങളിൽ
പൂവുംപൈന്തളിരുംനിറഞ്ഞ സുരവല്ലിയ്യൊത്ത
വാഗ്ധാരയാൽ
ശ്ലിഷ്ടം ശാങ്കരഭാഷ്യമാധുരി നുകർന്നുള്ളോൻ
ഭ്രമിച്ചീടുമോ? (90)

കാമംകാമകിരാതനെയ്തശരസംഘാതത്തിനാൽ
പേടിവാ–
ച്ചുള്ളോർതൻ ഭവബന്ധകാരിവിരസ–
ഗ്രന്ഥങ്ങളിൽ കേവലം
ആചാര്യോക്തമഭേദവാദഗതിയാൽ ശങ്കാലവം
തീർന്നസം–
ശുദ്ധംചിത്തമെഴുന്നവർക്കൊരു മതിപ്പില്ലെങ്കിലെ–
ന്തത്ഭുതം?! (91)

സുധാസ്യന്ദംതോല്ക്കും സ്ഫുടമധുരഗംഭീരതരമാം
തദീയം ഗ്രന്ഥംപോലൊരുകൃതിനിബന്ധിക്കുകി–
ലൊരാളാം,
വിശങ്കംതാൻചൊല്ലാം: മൂഢമുകുടഗംഗാതടിനിതൻ
പ്രവാഹത്തോടൊക്കും ഝടിതി ചെറു–
കൈത്തോടണിജലം! (92)

* ദയാപൂർവ്വം ചെയ്യിച്ചിതു കനകവർഷത്തെ–
യൊരുനാളാം;
നിബന്ധിച്ചിത്തേകീ ശിവയുടയ "സൌന്ദര്യ
ലഹരി";
"ഭുജംഗം രൌദ്രം" ഭീ ജനതയിലുടൻ നീക്കി;
യതുമ–
ട്ടെഴും തദ്ഗീരാക്കാക്കിഹ പെരിയൊരാഹ്ലാദ–
മരുളാ?! (93)

തദീയം വാഗ്വർഷം സുരതരുസുമോല്ലാസമധുരം;
തദർത്ഥശ്രീ ചിന്താമണികിരണവേണീസുരുചിരം;
അഭംഗം തദ്വ്യംഗ്യം സുരസുരഭിദുഗ്ദ്ധോർമ്മി
ചതുരം;
രചിക്കുന്നു നാകം യതിയുടയ കാവ്യം
ശുഭകരം! (94)

വാക്യം വാഴപ്പഴംതാൻ; ശ്രമശമനസമർത്ഥ–
ങ്ങളർത്ഥങ്ങളാന്ത്രാനം;
വ്യംഗ്യംഭംഗിപ്രധാനം; മധുരതരസുധാതുല്യമാം
സാധുരീതി;

---

ഭൂതങ്ങളുടെതന്നെ അഭാവത്തെ ചൊന്നു് ജീവനു അഭയം നൽകിയതു് ശിവാവതാരമായ ശങ്കരനാണെന്നു സാരം.

[ഭൂതങ്ങളെന്നതിന്നു് പിശാചുക്കളെന്ന അർത്ഥം കല്പിച്ചു് ഇതിന്നു് അർത്ഥം പറയാവുന്നതുകൊണ്ടു് ശ്ലേഷാലങ്കാരമാണു് ഇതിൽ പ്രയോഗിക്കപ്പെട്ടിരിക്കുന്നതെന്നും പറയാം ]

* ചാർവ്വാകന്മാർ അപലപിച്ചു; കാണാദന്മാർ കർത്തൃത്വാദി വിശിഷ്ടവും ജ്ഞാനാദി ഗുണപൂർവ്വവുമായ രൂപം കല്പിച്ചു; കുമാരിളഭട്ടൻ ബലത്താൽ [ഭൂതങ്ങളിൽ നിന്നെല്ലാം പൃഥക്കരിച്ചു്] "സ്വർഗ്ഗകാമോയജേത" [സ്വർഗ്ഗമിച്ഛിക്കുന്നവൻ യജ്ഞാദി നടത്തണം] എന്നിങ്ങിനെയുള്ള വിധികളാൽ ദാസനെന്നപോലെ പുരുഷനെ വിനിയോഗിച്ചു. സാംഖ്യൻ, "എന്നും പ്രവർത്തിച്ചുകൊണ്ടിരിക്കുക" എന്ന നിലയിൽ നിന്നും മോചിപ്പിച്ചു് ചൈതാധിഷ്ഠാനീഭൂതനായ പുരുഷന്നു് പ്രധാനൈകതന്ത്രത്തെ കൊടുത്തു. ["പ്രധാനം സ്യാന്മഹാമാത്രേ പ്രകൃതൌ ച" എന്നു് മേദിനിയെന്ന ശബ്ദകോശത്തിൽ പറഞ്ഞതനുസരിച്ചു് മഹാമാത്രൻ – ഹസ്തിപകൻ–ആനക്കാരൻ–അവൻെറ ജോലിയെന്നോ, "മന്ത്രീധീസചിവോ/മാത്യോ/ന്യേ കർമ്മസചിവാസ്തതഃ മഹാമാത്രാഃ പ്രധാനാനി" എന്നു് അമരകോശത്തിൽ പറഞ്ഞതനുസരിച്ചു് അമാത്യൈകപരാധീനതയെന്നോ പ്രധാനൈകതന്ത്രത്തിന്നു് അർത്ഥം കൊടുക്കാം.] പ്രകൃതി പുരുഷവാദം സാംഖ്യരുടേതാണല്ലോ. സാംഖ്യൻ പുരുഷനെ പ്രധാനനാക്കി എന്നു് താല്പര്യം. എന്നാൽ ശ്രീശങ്കരൻ പുരുഷനെ സർവ്വേശ്വരൻ തന്നെയാക്കി. [പരമാത്മാവാണെന്നു് സയുക്തികം സ്ഥാപിച്ചു.]

* ഇതിലെ ആദ്യത്തെ പാദംകൊണ്ടു് അനുസ്മരിപ്പിക്കപ്പെട്ട സംഭവം ഭഗവത്പാദർ ബ്രഹ്മചാരിയായിരുന്ന കാലത്തു് ഒരു ദരിദ്രവിപ്രകുടുംബത്തിൽ ഭിക്ഷ ചോദിക്കാൻ പോയതും ഒരു നെല്ലിക്ക ഭിക്ഷ നൽകിയ വിപ്രകുടുംബിനിയിൽ പ്രസന്നനായി കനകവർഷം ചെയ്യിച്ചതുമാണു്. ആ അവസരത്തിലാണു് ഭഗവാൻ "കനകലക്ഷ്മീസ്തവ"ത്താൽ ശ്രീദേവിയെ ആരാധിച്ചതു്. "സൌന്ദര്യലഹരി" ഭഗവത്പാദരുടെ സുവിശ്രുതവും മന്ത്രതന്ത്രവിധിപൂർണ്ണവുമായ മറെറാരു കൃതിയാണു്. "ശിവഭുജംഗം" പാരായണം ചെയ്യുന്നതുകൊണ്ടു് സർവ്വഭീതിയും നശിക്കുമെന്നു് വിശ്വസിക്കപ്പെടുന്നു.

ബോധംധാന്യങ്ങൾ താ,നാ,യതിപതിയുടെയ–
ബ്ഭവ്യകാവ്യങ്ങ;ളൊററ
ശ്ലോകംപോരും കവീന്ദ്രക്കുത്തരപരമാനന്ദ–
കന്ദംഭുജിക്കാൻ! (95)

തൂമുല്ലപ്രഭയാന്നു സജ്ജനമനോമോദത്തിനാ–
ധാരമാം–
വാഗ്ഗുംഭം, പുതുതാരിൽനിന്നുമൊഴുകും തേൻ–
ചോരുമത്ഥൌഘവും,
വിണ്ണാളുംനവവല്ലിതൻ വിരിമലർച്ചെണ്ടിന്റെ
സൌരഭ്യമൾ–
ക്കൊള്ളുംവ്യംഗ്യവുമാണ്ട തത്കൃതികളാക്കേകാ
ത്ത്രുഭം, മോദവും?!'' (96)

ഏവംശാങ്കരഭാഷ്യ വൈഭവമറിഞ്ഞീഷ്യായുതം
ഗംഗതൻ–
തീരത്തങ്കലമന്ന ഗൌതമമതസ്ഥന്മാരി–
ലേതാൻചിലർ,
''ജ്ഞാനത്തിന്നനുമാനമാണുവഴി''യെന്നോ–
പ്പോർ യതിശ്രേഷ്ഠനോ–
ടീഷ്യാംപാററകൾ തീയൊടെന്നവിധ,മാ,
മൌർഖ്യത്തിനാലേററപോൽ! (97)

ഇടഞ്ഞു തക്കത്തിലുരഞ്ഞുരഞ്ഞു
തത്ഭാഷ്യമൌത്കൃഷ്ട്യമിയന്നു മാററം;
ഉരക്കലും ഛേദനവും തപിപ്പി–
ക്കലും സുവണ്ണത്തിനു മാററിയററം. (98)

മുനീന്ദ്രനാം പാല്ക്കടൽ പെററഭാഷ്യ–
ചന്ദ്രൻ ബുധക്കായമൃതം ചൊരിഞ്ഞു,
സ്വരശ്മിയാൽ വിപ്രമനശ്ചകോര–
മുത്തേററി, ദുർവ്വാദതമസ്സറുത്തു. (99)

അനാദിവേദാബ്ധിയിൽനിന്നുയിത്ത
യതീന്ദു പിൻ ഭാഷ്യസുധാപ്തിയാലേ,
അണഞ്ഞു, ബാഹ്യാന്തരശത്രുഹീന–
ന്മാരായ്ബുധന്മാരജരാമരത്വം! (100)

സത്തുക്കൾതൻഹൃത്കമലംവിടത്തി,–
ഗ്ഗാഢാന്ധകാരം നിഖിലം കെടുത്തി,
ശത്രുക്കളാം മൂങ്ങകളെത്തുരത്തി–
ശ്ശോഭിച്ചു തത്ഭാഷ്യഖരാംശുവൃത്തി. (101)

*ന്യായമന്ദരമെടുത്തു മഥിക്കേ
വേദനീരധിയിൽ നിന്നഥ ജാതം
ഭാഷ്യനവ്യസുധ കേൾക്കിലുമേകീ–
ട്ടുന്നു ഹന്ത! വിബുധക്കമൃതത്വം. (102)

വിണ്ണാറണ്ടായ് വിഷ്ണുപാദത്തിൽനിന്നും;
ഭാഷ്യച്ചൊല്ലശ്ശൈവ വക്ത്രത്തിൽനിന്നും;
ആദ്യത്തേതോ മന്നുമുക്കുന്നി;തന്യം
*മുങ്ങിപ്പോയുള്ളോരെ രക്ഷിപ്പുമന്നിൽ! (103)

**ന്യായപ്രാന്മണിമാല സൂത്രകലിതം
കാണിച്ചു പാരാശരൻ;
കൈക്കൊണ്ടില്ലചിരം ബുധാഗ്ര്യരതിനു–
ള്ളത്ഥാപ്ത്യഭാവത്തിനാൽ;
ഇന്നാചാര്യനിൽനി,ന്നതാന്നു, സുലഭംചാത്തുന്നു
സൂരീന്ദ്ര;രുൾ–
തോഷം വ്യാസനുമാന്നു; സദ്ഗുരുവി–
നള്ളൌദാര്യമത്യത്ഭുതം! (104)

വേദപ്പെൺമണി തന്റെ വാർമുടിയിലെത്തു
മുല്ലതൻമാല, വാഗ്–
ദേവിക്കുള്ളൊരുഭാഗധേയനിലയം, വിദത്തപഃ–
സത്ഫലം,
വ്യാസൻ തൻ കൃതിതന്നവണ്ണ്യമധുരം
പുണ്യോദയം തത്കൃതം
ഭാഷ്യം ഹന്ത! ഭുജിപ്പു, ഭാവിജനിയാക്കി,ല്ല,–
ജ്ജനം നിശ്ചയം. (105)

---

* ന്യായമന്ദരം= വ്യാസോക്തന്യായലക്ഷണമായ മന്ദരപവ്വതം. അമൃതത്വം–മോക്ഷരൂപം– ഈ പുതിയ സുധ കേട്ടാൽതന്നെ മോക്ഷം പ്രദാനം ചെയ്യുന്ന ഒന്നാണ്. സ്വതേ പ്രസിദ്ധസുധയ്ക്ക് അങ്ങിനെ സാധ്യമല്ലല്ലോ.

* ''മുങ്ങിപ്പോയുള്ളോരെ''യെന്നു പറഞ്ഞതുകൊണ്ട് ''സംസാരക്കടലിൽ മുങ്ങിപ്പോയവരെ''യെന്നത്ഥം.

** സൂത്രങ്ങളാൽ കലിതമായ [നൂലിൽകോത്ത എന്നും] ന്യായരത്നങ്ങളുടെ മാല, അതായത് ബ്രഹ്മസൂത്രം വ്യാസഭഗവാൻ [ഒരു ശില്പി താനുണ്ടാക്കിയ രത്നമാലയെയെന്നപോലെ] പ്രദശിപ്പിച്ചു. എന്നാൽ അതിന്റെ അത്ഥം ഗ്രഹിക്കാൻ കഴിയായ്കയാൽ [അതിന്നു വേണ്ടുന്ന അത്ഥം— വില — കൊടുക്കാനില്ലായ്കയാൽ] ഒരു പണ്ഡിതനും കൈക്കൊണ്ടില്ല [വാങ്ങിയില്ല]. എന്നാൽ ഇന്നു ആചാര്യരിൽനിന്നു അത്, അതായത്, അത്ഥം [ഭാഷ്യംമുഖേന] ലഭിക്കാനിടയായതിനാൽ [ധനം ലഭിച്ചതിനാലെന്നും] ആ രത്നമാലയെ വാങ്ങി സുലഭമായി സൂരീന്ദ്രർ ഉപയോഗിക്കുന്നു. തത്ഫലമായി വ്യാസനും സന്തോഷം വളന്നു. [വിലവാവാതെ കിടന്ന ആ രത്നമാല വാങ്ങി ധരിക്കാനാൾക്കാരുണ്ടായെന്ന് കാണുമ്പോൾ അതിന്റെ നിർമ്മാതാവിന്നു മനസ്സന്തോഷമുണ്ടാവുന്നത് സ്വാഭാവികമാണല്ലോ.] അഹോ! ആചാര്യരുടെ ഔദാര്യം അത്ഭുതാവഹം തന്നെ! [സമാസോക്തി, ലുപ്തോപമ, രൂപകം, ശ്ലേഷം തുടങ്ങിയ അലങ്കാരങ്ങളാണ് ഈ ശ്ലോകത്തിലുള്ളത്]

വേദപ്പാല്ക്കടലിനു മന്ദരമഹാശൈലം
യതീന്ദ്രന്റെയ–
സ്സദ്ഗ്രന്ഥോക്തി പരാവരജ്ഞരിലമന്ദാനന്ദ–
മേകിപ്പരം,
തർക്കാർക്കപ്രഭ വീശി, ദുർമ്മതമഹാമോഹാന്ധ–
കാരത്തിലാ–
പ്പെട്ടോരക്ഷതമമാർഗ്ഗമാശു വെളിവായ്
കാട്ടിക്കൊടുക്കുന്നതേ! (106)

*ശ്രീരാമൻ സേതുതീർത്താഴിയെയിരുവശമായ്
വെച്ച രാമേശ്വരംതൊ,–
ട്ടാ,രുദ്രൻ പണ്ടു താഴ്ത്തീടിന മുടിയെഴുമദ്രിശ്ശൈല–
രാജൻ വരയ്ക്കും,
പൂർവ്വാദ്രീന്ദ്രന്റെ സാനുസ്ഥലിമുത,ലവിടുന്നസ്ത–
ശൈലം വരയ്ക്കും
വെൽവൂ അദ്വൈതബ്രഹ്മീനം യതിപതിയുടെ
കൈവല്യദം ബ്രഹ്മവിദ്യ. (107)

# ഏഴാം സർഗ്ഗം

## [വ്യാസാചാര്യസന്ദർശനം]

—: o :—

ഒരിക്കലജ്ജാഹ്നവിതന്നടുത്തായ്
മദ്ധ്യാഹ്നമാവുംവരെയമ്മുനീന്ദ്രൻ
സ്വശിഷ്യർതൻശങ്കകൾതീർത്തു സൂത്ര–
ഭാഷ്യം പഠിപ്പിക്കുകയായിരുന്നു. (1)

പഠിച്ചു തച്ഛിഷ്യർ തളർന്നനേരം
പതുക്കെയാചാര്യനെണ്ണീറ്റനില്ക്കേ,
അണഞ്ഞുചോദിച്ചിതു വൃദ്ധവിപ്ര–
നൊരാൾ:—"പഠിപ്പിപ്പതുമെന്തു?നീയാർ?" (2)

** കഥിച്ചുതച്ഛിഷ്യ: —"അഭേദവാദം
സ്ഥാപിച്ചു,ശാരീരകസൂത്രഭാഷ്യം
രചിച്ചോരസ്മദ്ഗുരു ശങ്കരാഖ്യ–
നിവൻസമസ്തോപനിഷത്സ്വതന്ത്രൻ." (3)

"നീ ഭാഷ്യകൃത്തെന്നിവർ ചൊൽവു,"ചൊന്നാൻ
വിപ്രൻ: "യതേ! ചിത്രമിതോർത്തുകണ്ടാൽ!
വ്യാസർഷി തീർത്തുള്ളതിൽനിന്നു സൂത്ര–
മൊന്നർത്ഥമൊത്തോതുക! വിജ്ഞനെങ്കിൽ." (4)

"സൂത്രാർത്ഥവിത്തുക്കൾ ഗുരുക്കളെക്കൈ–
ക്കൂപ്പാം"മഹാനാംയതിയേവമോതി:
"സൂത്രജ്ഞതാഹങ്കൃതിയില്ലെനിക്കു;
ചോദിക്കിലോതാമറിവുള്ളപോലെ." (5)

ചോദിച്ചുവിപ്രൻ തരസാ തൃതീയാ–
ദ്ധ്യായത്തിലുള്ളാദിമസൂത്രമേവം:—
*"തദന്തരേ"ത്യാദികസൂത്രമർത്ഥ–
മൊത്തോതുകേതാനറിയുന്നുവെങ്കിൽ." (6)

"സ്വമൃത്യുകാലത്തുഗമിപ്പു സൂക്ഷ്മ–
ഭൂതങ്ങളാൽ വേഷ്ടിതനായ ജീവൻ;
ഈയർത്ഥമഗ്ര്യൗതമജൈവലീയ–
സംഭാഷണത്തിൽ ശ്രുതിസിദ്ധമല്ലോ." (7)

വാചാലനാം ഭൂസുരനാശു നേരായ്
മുറിച്ചു വിട്ടാൻ യതി ചൊന്നൊരർത്ഥം;
സുവിസ്മയം പൂണ്ടിതു കേട്ടുനിന്ന
സദസ്യരാം പണ്ഡിതവര്യരെല്ലാം. (8)

അശ്ശാസ്ത്രകൃത്താം യതിയും തദീയ-
വാദങ്ങൾ ഖണ്ഡിച്ചിതു നേരുനേരായ്;
നാളെട്ടുതാനഗ്ഗുരുശേഷ തുല്യ–
വാഗ്വൈഭവന്മാരവർചെയ്തു വാദം. (9)

യതീന്ദ്രനും വിപ്രനുമിപ്രകാര–
മിടഞ്ഞു വാദിപ്പളവബ്ജപാദൻ
കഥിച്ചു:—"വേദാന്തരഹസ്യ വിത്താം
വ്യാസർഷിതാ,നീ,ദ്വിജവര്യനോർത്താൽ. (10)

---

* സേതുബന്ധനത്താൽ സമുദ്രത്തെ രണ്ടു വശമായ് നിർത്തിയ സ്ഥലമായ രാമേശ്വരം മുതൽ പണ്ട് ത്രിപുരസംഹാരസമയത്തിൽ സ്വശൃംഗങ്ങൾ താഴ്ത്തി ശ്രീശിവനെ വന്ദിച്ച മേരു പർവ്വതംവരയ്ക്കും, പൂർവ്വശൈലം മുതൽ അസ്ത പർവ്വതംവരയ്ക്കുമുള്ള എല്ലായിടത്തും ശ്രീശങ്കരന്റെ അദ്വൈതസിദ്ധാന്തം ജയിച്ചരുളുന്നുഎന്ന് താല്പര്യം.

** ശ്രോത്രിയനും ബ്രഹ്മനിഷ്ഠനുമായ ഒരു സാമാന്യഗുരു സ്വശാഖോപനിഷത്താല്പര്യംമാത്രം അറിഞ്ഞവനായിരിക്കും; എന്നാൽ ഞങ്ങളുടെ ഗുരു അങ്ങിനെയല്ല. സമസ്തോപനിഷത്തുക്കളുടേയും താല്പര്യാനുഭവത്തോടുകൂടിയവനാണ്. ബ്രഹ്മസൂത്രത്തിന്ന് ശാരീരകമെന്ന ഭാഷ്യം നിർമ്മിച്ച് അഭേദവാദത്തെസ്ഥാപിച്ച ശ്രീശങ്കരാഖ്യനായ ഗുരുവാണിദ്ദേഹം എന്ന് ശങ്കരശിഷ്യർ ആ വൃദ്ധവിപ്രനെ ധരിപ്പിക്കുന്നു.

* "തദന്തരപ്രതിപത്തൗ രംഹതി സംപരിഷ്വക്തഃ പ്രശ്ന നിരൂപണാഭ്യാം" എന്നാണ് ആ "സൂത്രം"–"ജീവൻ ഇന്ദ്രിയങ്ങളുടെ അവസാനത്തിൽ—മരണസമയത്തിൽ–ദേഹാന്തര പ്രാപ്തിയുടെ അവസരത്തിൽ— സൂക്ഷ്മഭൂതങ്ങളാൽ വേഷ്ടിതനായി ഗമിക്കുന്നു" എന്ന് ഛാന്ദോഗ്യശ്രുതിയിൽ ഗൗതമ ജൈബലീയ സംഭാഷണത്തിൽ [പ്രശ്നപ്രതിവചനരൂപേണ] പറയപ്പെട്ടിട്ടുണ്ട്.

സാക്ഷാൽ ശിവൻ താനവിടുന്നു; വേദ–
വ്യാസൻ മഹാവിഷ്ണുവുമാണു ഞാനം;
ആ രണ്ടുപേരേവമിടഞ്ഞു വാദി-
ക്കുന്നേരമിക്കിങ്കരനെന്തു വേണം?" (11)

വിചിത്രമീവാക്കഥ കേട്ടു ഭാഷ്യ–
കാരൻ നമിച്ചാശു കരങ്ങൾ കൂപ്പി
വ്യാസർഷിയെക്കാണുതിനായി നവ്യ–
പദ്യം ചമച്ചിങ്ങിനെ വാഴ്ത്തി ഭക്ത്യാ. (12)

മാന്തോൽ, കരിംകൊണ്ടൽനിറം, വെളുത്ത
പൂണൂൽ, ജടാമിന്നലൊളിക്കിരീടം,
ഈമട്ടിലെല്ലാമെഴുമങ്ങു സാക്ഷാദ്-
വ്യാസൻ, കലിദ്രോഹമകറ്റുവോൻ താൻ! (13)

പരാവരാർത്ഥപ്രതിപാദകം നിൻ–
സൂത്രത്തിനീഞാൻ വിരചിച്ചഭാഷ്യം
നന്നെന്നുതാൻ നിൻമതമെങ്കിലെൻ തെ–
റ്റെല്ലാം പൊറുത്തേകുക! ദർശനം മേ." (14)

ഏവംസ്തുതിച്ചുളവിലങ്ങിനെ കണ്ടിതാരാൽ
സൌവർണ്ണവല്ലിയൊടിടഞ്ഞ ജടാകലാപം;
വാർമിന്നലാലരിയകൊണ്ടലിനൊത്ത വർണ്ണം;
സർവ്വേഷ്ടദാനമരുളുന്ന വിബോധമുദ്ര; (15)

ഗാഢാനുരാഗപരയായ്നിശ പുൽകിടുന്ന
വാരമ്പിളിച്ചരവിയെ വെന്നിടുമാവിധത്തിൽ
താപിഞ്ഛരകാന്തിചൊരിയും തനുവല്ലിയൊത്തു
കാന്തേന്ദുകാന്തരുചിരം കരകത്തെയാന്നും, (16)

*താരാഗണം, സ്വപതിവംശവിവൃദ്ധി ചേപ്പോ–
നാണെന്നഭക്തിയൊടു സേവനമാചരിക്കാൻ
വന്നെന്നപോലെ,യിരുപത്തുമൊരേഴുമാംവെൺ
മുത്താന്നൊരക്ഷമണിമാല ശിരസ്സിലാണ്ടും, (17)

ജടാകലാപം, ഭസിതാംഗയഷ്ടി,
രുദ്രാക്ഷമാലാവലയം, പുലിത്തോൽ,
ഇതൊക്കെയുംകൊണ്ടു ഹരൻെറയദ്ധ്വാ–
സനത്തിനാഹ്വമിയന്നുകൊണ്ടും, (18)

സ്വശാസ്ത്രമാം കററിയിൽ നൈജസൂത്ര–
പാശങ്ങളാൽ നൈഗമഗോശതത്തെ

* ചന്ദ്രവംശോദ്ധാരകനാണല്ലോ വ്യാസമഹർഷി. നക്ഷത്രങ്ങളുടെ പതിയാണ് ചന്ദ്രൻ. തങ്ങളുടെ ഭർത്തൃവംശത്തെ — ചന്ദ്രവംശത്തെ — പോഷിപ്പിക്കുന്നവനാണ് വ്യാസഭഗവാനെന്നത്കൊണ്ട് അദ്ദേഹത്തെ സേവനസന്തുഷ്ടനാക്കാൻവേണ്ടി അശ്വിന്യാദികളായ ഇരുപത്തേഴ നക്ഷത്രങ്ങളും വന്നു പരിചരിക്കുകയാണോ എന്ന് തോന്നുമാറ് ഇരുപത്തേഴ മുത്തുമണികൾ കോർത്ത അക്ഷമാലയെ തലയിൽ ധരിച്ചും;

തളത്തി,യദ്വൈതസൃണിപ്രയോഗ–
ത്താ,ല,"ഞാഹന്തക്കരി"യെത്തളത്തി, (19)

അമ്മട്ടുതാനുജ്വലകീർത്തിയാളും
സ്വശിഷ്യരെപ്പാർശ്വതലത്തിൽനിർത്തി,
കടാക്ഷവീക്ഷാമൃതവർഷധാര
ചൊരിഞ്ഞുസർവ്വാർത്തികളുംകെടുത്തി (20)

വർത്തിപ്പൂമദ്ദുർല്ലഭദർശനൻസദ്–
ഗ്ഗുരുക്കളിൽ സദ്ഗുരുവെസ്സഹർഷം
കണ്ടാദരാ,ലാ,യതിസാർവ്വഭൌമൻ
തദന്തികംചെന്നിതു ശിഷ്യരൊപ്പം. (21)

[കുളകം]

* യതീന്ദ്രനത്യാദരഭക്തിപൂർവ്വം
സ്വശിഷ്യരോടൊത്തഥതാണുകൂപ്പി,
തച്ചേവടിത്താരിണയിൽ പതിച്ചു
ചൊന്നാൻമുദാ വ്യാസനൊടിപ്രകാരം:— (22)

"ദ്വൈപായനാ! സ്വാഗതമങ്ങയെസ്സം–
വീക്ഷിക്കയാൽ നേടി പുമർത്ഥമെല്ലാം;
പരോപകാരവ്രതദീക്ഷയെന്നും
പൂണ്ടുള്ളൊരങ്ങേയ്ക്കിതു യുക്തമത്രേ. (23)

* വേദാർത്ഥഗർഭം പതിനെട്ടുപുണ്യ–
മഹാപുരാണങ്ങളനന്യശക്യം
രചിച്ചുനീ;യവ്വിധമർത്ഥയുക്തം
ശ്ലോകദ്വയം തീർപ്പതിനാർക്കുസാദ്ധ്യം? (24)

വേദം ഗ്രഹിപ്പതിനു ബുദ്ധികുറഞ്ഞവിപ്ര–
ക്കാവില്ലതാൻ കലിയിലെന്നിഹകാൺകമൂലം
ശാഖാപ്രഭേദമൊടുനാലുതരത്തിലായ്നീ
വ്യാമിശ്രമാം നിഗമസിന്ധു പകുത്തുവെച്ചു. (25)

* നൈഷ്ഠികബ്രഹ്മചാരിയായ വ്യാസനെ സംന്യാസിയായ ഭാഷ്യകാരൻ പ്രണമിച്ചത് യുക്തമാണോ എന്നാണെങ്കിൽ,"മുനീനാമപ്യഹം വ്യാസഃ"എന്നും "കോ വാ / ന്യഃ പുണ്ഡരീകാക്ഷാന്മഹാഭാരതകൃത് ഭവേത്"എന്നും മററുമുള്ള സ്തുതിവാക്യത്താൽ വിഷ്ണ്വവതാരത്വംകൊണ്ട് ഈശ്വരധീയോടുകൂടി അങ്ങിനെ ചെയ്തതിൽ അനുചിതമായൊന്നുമില്ല എന്നാണ് സമാധാനം.

* "ബ്രാഹ്മം, പാത്മം, വൈഷ്ണവം ച, ശൈവം, ലൈംഗം, സഗാരുഡം, നാരദീയം, ഭാഗവത, മാഗ്നേയം, സ്കാന്ദസംജ്ഞിതം, ഭവിഷ്യം, ബ്രഹ്മവൈവർത്തം, മാർക്കണ്ഡേയം, സവാമനം, വാരാഹം, മാത്സ്യ, കൌർമ്മ്യംച ബ്രഹ്മാണ്ഡാഖ്യമിതി ത്രിഷട്" ഇങ്ങിനെയാണ് പതിനെട്ട് പുരാണങ്ങൾ.

വരുന്നതും വന്നതുമുള്ളതും നീ–
യറിഞ്ഞവൻ;നീയറിയാത്തതില്ല;
അല്ലെങ്കി,ലാ,ഭൂതഭവത്ഭവിഷ്യത്–
കഥാപ്രബന്ധാദി രചിപ്പതാരോ നീ? (26)

*ആന്ധ്യം സമസ്തം ബഹിരന്തരസ്ഥം
കളഞ്ഞു സൎവ്വത്ര വെളിച്ചമേകാൻ
അപൂൎവ്വമാം "ഭാരത"ചന്ദ്രബിംബ–
മുദിച്ചു നീയായ പയോധിയിങ്കൽ. (27)

വേദം, ഷഡംഗങ്ങളു,മെന്നു വേണ്ട,
ശാസ്ത്രങ്ങളും, ഭാരതവാൎദ്ധിതാനും,
പുരാണസൎവ്വസ്വവുമുത്ഭവിച്ചു
ഭവാങ്ക;ലെല്ലാം തവ വാങ്മയം താൻ! (28)

**സത്യസ്വരൂപനവിടുന്നു പിറന്നിതേതോ
ദ്വീപിൽ; പടൎന്നുപല "ശാഖ"കളൊത്തുപിന്നെ
നീയാം സുരദ്രു, "ശുകസേവിത"മായ്‌വളൎന്നു,
"പാദാശ്രയ"ൎക്കരുളിടുന്നു "മഹാ
ഫലങ്ങളും". (29)

* പാലാഴിയിൽ നിന്നുണ്ടായ ചന്ദ്രൻ ബഹിരാന്ധ്യത്തെ മാത്രമേ കളയുന്നുള്ളൂ; എന്നാൽ അങ്ങാകുന്ന കടലിൽ നിന്നുമുണ്ടായതും അപൂൎവ്വമായതുമായ മഹാഭാരതമാകുന്ന ചന്ദ്രബിംബം അകത്തും പുറത്തുമുള്ള ഇരുട്ടിനെ നശിപ്പിച്ച് അകത്തും പുറത്തും വെളിച്ചം നല്കുന്നു. [ജഗന്മിഥ്യാത്വത്തെപ്പററിയുള്ള അജ്ഞാനമാകുന്ന ഇരുട്ടിനേയും പ്രത്യഗഭിന്നമായ പരമാത്മാവിനെപ്പററിയുള്ള അജ്ഞാനമാകുന്ന ഇരുട്ടിനേയും [സ്ഥൂലസൂക്ഷ്മാത്മകമായ അജ്ഞാനത്തെ—അതായത് അൎത്ഥപരവും ധൎമ്മപരവുമായ അജ്ഞാനത്തെ—അഥവാ കാമപരവും മോക്ഷപരവുമായ അജ്ഞാനത്തെ] നശിപ്പിച്ച് ഉള്ളിലും പുറത്തും സത്യത്തിന്റെ തൂവെളിച്ചം പരത്തുന്നതാണ് മഹാഭാരതമാകുന്ന ശശിബിംബം എന്ന് സാരം.]

** ഏതോ ദ്വീപിൽ ആവിൎഭവിച്ച നീയാകുന്ന കല്പവൃക്ഷം പല കൊമ്പുകളൊത്തു [വേദ ശാഖകളോടുകൂടി] ശുകങ്ങളാൽ—തത്തകളാൽ—സേവിക്കപ്പെട്ടുകൊണ്ട് [ശ്രീശുകനെന്ന മകനാൽ പരിചരിക്കപ്പെട്ടുകൊണ്ട്] പടൎന്ന് പന്തലിച്ച് വളൎന്ന് സ്വമൂലാവലംബികൾക്ക് [തന്റെ കാൽ ആശ്രയിക്കുന്നവൎക്ക്] ഒന്നാന്തരം പഴങ്ങളെ [ഉച്ചഫലങ്ങളെ—ധൎമ്മാദിയായ സകല പുരുഷാൎത്ഥങ്ങളേയും] നൽകുന്നു എന്ന് ശ്ലേഷരൂപത്തിൽ വൎണ്ണിച്ചിരിക്കുന്നു.

*"അദ്രീശ"നെ സ്വഹസ്തദി ചേൎപ്പു "സദാൎത്തി"–
പോക്കാൻ;
കാക്കുന്നു "ഗോക്ക"ളെയുമങ്ങുചിരം മുഖത്തിൽ;
ദൂരീകരിപ്പു "നരകാൎത്തി" കൃപാകടാക്ഷം
കൊണ്ടും; ഭവാൻ ഹൃദ്യഗുണ,"നത്ഭുതകൃഷ്ണ"നും
നീ! (30)

സത്ത,ല്ലസത്തല്ല, പുറ,ത്തകത്തു–
മ,ല്ലെന്നതേതെന്നുരചെയ്‌വു വേദം;
അസ്സച്ചിദാനന്ദഘനൻ പുരാണൻ
ശ്രീവിഷ്ണുതാനായ പരംപുമാൻ നീ." (31)

ഏവം സ്തുതിച്ചേകിയൊരാസനത്തി–
ലിരുന്നു, വിജ്ഞാനമയൻ മഹൎഷി
കഥിച്ചു, തൻമുമ്പിൽ വിനമ്രശീൎഷം
വണങ്ങിനില്ക്കും യതിരാജനോടായ്:– (32)

"ഗ്രഹിപ്പു നിൻ പാണ്ഡിതി; യസ്മദാദി–
സമാനനാം നീ ശുകസൂനുവെപ്പോൽ
പ്രിയംകരൻമേ; കരുതാസ്ഥ, വാദി–
പ്പതിന്നണഞ്ഞോനിവനെന്നു ഹൃത്തിൽ. (33)

ഭാഷ്യം ഭവാൻ തീൎത്തതു ഞാൻ ഹരൻതൻ–
സദസ്സിലസ്സിദ്ധരുരച്ചു കേട്ടേൻ!
തോഷിച്ചു പാരം; വിരവോടു കാണാൻ
കൊതിച്ചുവന്നോനിഹ ഞാൻ യതീന്ദ്ര!" (34)

* അങ്ങുന്ന് ഒരത്ഭുത കൃഷ്ണനാണ്. എന്തെന്നോ? സാക്ഷാൽ കൃഷ്ണൻ അദ്രീശനെ—ഗോവൎദ്ധനമെന്ന പൎവ്വതരാജനെ—കയ്യിൽ കുടയായി പിടിക്കുകയാണ് ചെയ്തത്. അങ്ങ് അദ്രീശനെ—ഗിരീശനെ, ശ്രീശിവനെ—ഹൃത്തിൽ ധരിക്കുന്നു; എന്തിന്ന്? സദാൎത്തിപോക്കാൻ—സത്തുക്കളുടെ ആൎത്തി ശമനത്തിന്നായിട്ട്—അഥവാ സദാ—എല്ലായ്പോഴും തന്നെ—ആൎത്തിപോക്കാൻ—ദുഃഖം പോക്കാൻ ഹൃത്തിൽ ധരിക്കുന്നു. ശ്രീകൃഷ്ണനാവട്ടെ, ഗോപാദികളുടെമാത്രം ദുഃഖം തീൎക്കാൻ വേണ്ടിയാണ്, അതും, എപ്പോഴുമല്ല, ഏഴ് ദിവസം മാത്രം ഗോവൎദ്ധനത്തെ ധരിച്ചത്. മാത്രവുമല്ല, ഗോക്കളെ—പശുക്കളെ—വനത്തിലാണ് പാലിച്ചത് ശ്രീകൃഷ്ണൻ. അങ്ങ് ഗോക്കളെ—ശ്രുതികളെ—മുഖത്തിൽ ചേൎത്ത് രക്ഷിക്കുകയാണ്. ശ്രീകൃഷ്ണൻ നരകാൎത്തി—നരകാസുരനിൽനിന്നുള്ള ദുഃഖത്തെ—യുദ്ധംചെയ്താണ് നീക്കിയത്. അങ്ങാണെങ്കിൽ നരകാൎത്തിയെ—നരകഭീതിയെ—കൃപാകടാക്ഷംകൊണ്ടുതന്നെ ദൂരീകരിക്കുന്നു അതിനാൽ അങ്ങുന്നു അവൎണ്ണ്യഗുണനായ അത്ഭുതകൃഷ്ണനാണെന്നു പറയണം. വ്യതിരേകാലങ്കാരമാണ് ഇതിൽ പ്രയുക്തമായിരിക്കുന്നത്.

ഏവം മുനീന്ദ്രവചനത്തെ നുകന്നു ഹർഷം
രോമാഞ്ചമായ് വെളിയിൽവന്ന യതിപ്രവീരൻ,
വേദാന്തവാരിധിയുടെ നറുമുഴുതിങ്കൾ ചൊന്നാ,-
ന,ക്കൊണ്ടൽനേർനിറമെഴും ഭഗവാ-
നൊടേവം:- (35)

"സുമന്തുപൈലാദിമഹാനുഭാവ-
ന്മാരായ നിൻശിഷ്യരെയോർത്തു കണ്ടാൽ
വെറുംതൃണം താനിവ;നെങ്കിലും, നീ,-
യി,ദ്ദീനനോടുറ്റകൃപ കാട്ടിടുന്നു! (36)

അർത്ഥം സമസ്തം തെളിയിച്ചുകാട്ടും
നിൻ സൂത്രഭാസ്വാന്നിഹ ധൃഷ്ടനാം ഞാൻ
പ്രദീപനീരാജനമാചരിച്ചേൻ
ഭാഷ്യത്തിനാ;ലെന്തിതിൽമേ ചൊല്ലുന്നാൻ? (37)

നിൻശിഷ്യനാണെന്നൊരു ഭാവമുറ്റുകൊ-
ണ്ടെൻബുദ്ധിയാൽ ചെയ്തൊരു സാഹസത്തെ
പൊറുത്തു തെററും ശരിയും സമസ്തം
സമീകരിക്കാൻ കനിയേണമേ! നീ." (38)

ഈവണ്ണമോതീടുമവന്റെകയ്യിൽ-
നിന്നാദരത്തോടിരുകൈകളുംകൊണ്ടും
വാങ്ങിസ്സമീക്ഷിച്ചു പരംപ്രസന്ന-
ഗംഭീരമബ്ഭാഷ്യമവൻ സമഗ്രം. (39)

സൂത്രാനുസാരിമൃദുവാക്കുകളാൽ തദർത്ഥ-
മോതി, സ്സ്വവാക്യതതിയാലഥ പൂർവ്വപക്ഷം
ഛേദിച്ചു, തത്വപരയുക്തികളാൽ സ്വപക്ഷം
സ്ഥാപിച്ച രീതിയതുകണ്ടു രസിച്ചുരച്ചാൻ:-(40)

"പഠിച്ചുനന്നായിഹ തീർത്ത ഭാഷ്യ-
മിതോർക്കുകിൽ സാഹസമല്ല കുഞ്ഞേ!
നീ ചൊന്ന തെററും ശരിയും പരീക്ഷി-
ച്ചോതാൻ; മഹാസാഹസമിങ്ങതത്രേ! (41)

മീമാംസകന്മാരിലുമങ്ങു മുമ്പൻ;
പഠിച്ചു നീ വ്യാകരണാദിയേയും;
ഗോവിന്ദശിഷ്യന്റെ മുഖത്തിൽനിന്നും
ദുരുക്തമെന്തെങ്ങൊഴുകും? യതീന്ദ്രാ! (42)

ഇരുട്ടിനൻപോൽ വിഷയാദി വെന്നി-
ട്ടാദ്യാശ്രമംവിട്ടഥ സംന്യസിച്ചോൻ
സാമാന്യനാമോ? നിഖിലാർത്ഥദർശി-
യേതോമഹാനാണു ഭവാൻ വിശങ്കം. (43)

നിഗൂഢഭാവം ബഹുളാർത്ഥമല്പാ-
ക്ഷരംമദീയം കൃതിയീവിധത്തിൽ
പ്രസ്പഷ്ടമായ് താൻ വിശദീകരിക്കാൻ
ഭവാനൊഴിഞ്ഞാരുലകിൽ സമർത്ഥൻ? (44)

സൂത്രാർത്ഥമാക്കും സ്വതവേ ഗ്രഹിക്കാൻ
പ്രയാസമെന്നായ് ബുധരോതിടുന്നു;
സൂത്രം രചിച്ചോന്നെഴുമത്ര ദണ്ഡം
വ്യാഖ്യാനകർത്താവിനുമുണ്ടു നൂനം. (45)

ഭാവാർത്ഥമിത്രശരിയായി മനസ്സിലാക്കി
ഭാഷ്യം രചിക്കുവതിനില്ലൊരു ശക്തനെങ്ങും;
സാംഖ്യാദ്യർ മററു വിധമാക്കിയ വേദശീർഷ-
മാക്കുദ്ധരിപ്പതിനു ശക്തി ശിവാംശനെന്യേ?(46)

*രോഷാനുഷംഗകലകൂടി വലിച്ചെറിഞ്ഞു
പൂണുന്നുനീ സകലമാം "കല"യും സ്വഹൃത്തിൽ;
നീ പൂർണ്ണമായ് ഗിരിജയോപഹിതസ്വരൂപൻ;
വർണ്ണിപ്പതേതുവിധ?...മത്ഭുതശങ്കരൻ നീ!! (47)

വ്യാഖ്യാനമുണ്ടാക്കിയിതിന്നു, മുമ്പു;-
മുണ്ടാക്കുയും ചെയ്തിടുമെത്രയോ പേർ;
നിഗൂഢമെൻ ചിത്തമൊരാളുംകണ്ടമീമ-
ട്ടാവില്ല കാണാൻ നിഖിലജ്ഞ! മന്നിൽ. (48)

വേദാന്തഭാഷ്യങ്ങളുമാശ്രു സാനു-
ബന്ധം പലേ ഗ്രന്ഥവുമാരചിച്ചു
വിഭേദവാദങ്ങളെ വെൽക! മന്നിൽ;
പോകട്ടെ! ഞാൻ തൃപ്തിയൊടൊത്തുവിദ്വൻ!(49)

ശ്രീശങ്കരൻ തൽക്ഷണമോതി:—"തീർത്തേൻ
ഭാഷ്യങ്ങ;ളദ്ധ്യാപനവും നടത്തി;
സദ്വൈശ്യമെല്ലാക്കുമതങ്ങളേയു-
മുടച്ചു വിട്ടേൻ!......എനിയെന്തുവേണം? (50)

മുഹൂർത്തമാത്രം മണികർണ്ണിയിങ്കൽ
വർത്തിക്ക! സദ്വത്സല! നിന്റെമുമ്പിൽ

---

* അത്ഭുത ശങ്കരനായ നിന്നെ വർണ്ണിക്കാൻ പ്രയാസംതന്നെ. അത്ഭുതത്വം എന്ത്? രോഷസംബന്ധലേശം പോലും നിന്നിലില്ല; ശിവനു അങ്ങിനെയല്ല; രോഷം പലപ്പോഴും ഉണ്ടാവാറുണ്ട്. സകല കലകളേയും നീ ഹൃത്തിൽ ധരിക്കുന്നു; ശിവനാണെങ്കിൽ ഒററശ്ശശികലയേയുള്ളു; അതും ശിരസ്സിലാണുതാനും. നീ സർവ്വാത്മനാ ഗിരിജയാൽ—(ഗിരി + ജാതയാ = വേദാന്തഗീരിൽ ഉണ്ടായവളാൽ അതായതു് ബ്രഹ്മവിദ്യയാൽ] അഥവാ ഗീരിലുള്ള ജയത്താൽ ഉപഹിതമായ—യുക്തമായ—സ്വരൂപത്തോടു കൂടിയവനാണ്. ശിവനാകട്ടെ ഗിരിജയാൽ—പാർവ്വതിയാൽ—ഉപഹിതസ്വരൂപനാണ്; പക്ഷെ പൂർണ്ണമായിട്ടല്ല; അർദ്ധനാരീശ്വരനായിട്ട് മാത്രമാണ്. ഈ നിലക്കൊക്കെ നോക്കിയാൽ "അത്ഭുതശങ്കരനാണ് നീ"യെന്ന് പറയേണ്ടിവരും. നിന്നെ ഞാൻ എങ്ങിനെ വർണ്ണിക്കാനാണ്?

ത്യജിപ്പു!നി, പൈ്ഭൗതികപിണ്ഡമായ–
സ്സററെങ്കി;ലി,ന്നായതിനായ് ശ്രമിപ്പൻ!" (51)

ഈവാക്കിനാൽ തെല്ലിടയോർത്തു ചൊന്നാൻ
വ്യാസർഷി:—"പാടില്ലിതുമട്ടിലിപ്പോൾ;
ഈമന്നിലുണ്ടിന്നിയുമൊട്ടപേർനീ
ജയിച്ചിടാത്തോ,രറിവേറവോരായ്. (52)

അക്കൂട്ടരെക്കൂടി ജയിക്കവാനായ്
വർഷങ്ങളേതാനമിരിക്കണം നീ;
* അല്ലെങ്കിൽ മോക്ഷേച്ഛ ജഗത്തിലമ്മ–
യില്ലാത്ത കുഞ്ഞിന്നു സമാനമാവും. (53)

ആത്മജ്ഞരായോരിൽ വരേണ്യനാം നിൻ
പ്രസന്നഗംഭീരതരപ്രബന്ധം
സമസ്തവും കേട്ടെഴുമെൻ പ്രഹർഷം
വരംതരാൻ പ്രേരണയേകിടുന്നു. (54)

** ആയുസ്സു തന്നു വിധിയാണ്ടുകളെട്ടുമാത്രം;–
മാർജ്ജിച്ചിതെട്ടതവ വിജ്ഞതകൊണ്ടുനീയും;
ഉണ്ടായിടട്ടെ! പതിനാറു ഭവാജ്ഞയാലും;
ഭാഷ്യംലയാവധി ജയിച്ചരുളട്ടെ! പാരിൽ. (55)

അദ്വൈതതത്വത്തെയെതിർക്കുവോർതൻ–
മദത്തെ വേരോടെ പറിച്ചുനീക്കി,
അഭേദതത്വത്തിലവർക്കു നിഷ്ഠ–
യിതിന്നകംതന്നെ വരുത്തിയാലും!" (56)

വ്യാസോക്തി കേട്ടാശു കഥിച്ചു പാവി–
താശേഷലോകൻയതിവീരനേവം:–
"നിൻസൂത്രസംബന്ധമിതൊന്നിനാലെൻ–
ഭാഷ്യം ജഗത്തിൽ പ്രചരിച്ചുകൊള്ളും." (57)

എന്നോതി വന്ദിച്ചു മഹാൻ യതീന്ദ്രൻ
സർവ്വജ്ഞനാ,മ,മ്മുനിതൻ കഴൽത്താർ;

* "ബാല്യത്തിൽ അമ്മയില്ലാത്ത കുട്ടി ജീവിക്കാൻ പ്രയാസമാണ്; അമ്മയെപ്പോലെതന്നെ രക്ഷകനായ നീയില്ലാതെ വന്നാൽ മോക്ഷേച്ഛയും അത്പോലെ ദുർല്ലഭമായ്തീരും."

** ബ്രഹ്മാവ് എട്ട് വയസ്സാണ് നിണക്ക് നിശ്ചയിച്ചിരുന്നതെങ്കിലും [ബ്രഹ്മചാരിയായി നീ പിതൃഗൃഹത്തിൽ വസിക്കുകയായിരുന്നപ്പോൾ യദൃച്ഛയാ അവിടെ വന്നുകയറിയ അഗസ്ത്യാദിമുനീശ്വരന്മാരെ നീ നിൻെറ വിവേകത്താൽ പ്രീതിപ്പെടുത്തുക നിമിത്തം അവർ നൽകിയ വരത്താൽ] നിൻെറ വിവേകംകൊണ്ട് എട്ട് വയസ്സ്കൂടി നീ ആർജ്ജിക്കുകയുണ്ടായി. ഇപ്പോള താശിവാജ്ഞയാലും നിണക്ക് പതിനാറ് വയസ്സ് കൂടി ഉണ്ടായ്‌വരട്ടെ! ഭാഷ്യം ആചന്ദ്രതാരം വിജയിക്കട്ടെ!

സംഭാവ്യമാകും വരവുംകൊടുത്തു
മറഞ്ഞുപിന്നീടുമഹർഷിമുഖ്യൻ. (58)

ബ്രഹ്മർഷിമുഖ്യനിതുമട്ടുമറഞ്ഞനന്തരം
ദുഃഖിച്ചു,വിജ്ഞവരനെങ്കിലു,മാ,യതീന്ദ്രൻ;
ഈമട്ടു താപഹരമാമളവററകാരു–
ണ്യത്തിൻഗൃഹങ്ങളാം പിരിയുന്നൊഴുതാർ
പൊറുക്കും? (59)

തത്പാദപത്മങ്ങളകക്കരുന്നി–
ലോർത്തോർത്തഴൽപ്പാടൊരുമട്ടൊതുക്കി,
വ്യാസാജ്ഞയാൽ ദിഗ്‌വിജയത്തിനാശു
മനസ്സുവെച്ചാൻ യതിചക്രവർത്തി. (60)

* ആ ഭട്ടപാദർവഴിയായ്നിജഭാഷ്യവൃത്തി
തീർപ്പിക്കുവാൻ മനസി പാർത്തഥ യോഗിവര്യൻ
വിന്ധ്യാദ്രിതൻ ഭയമൊടുക്കിന കുംഭജന്മാ–
വാകുംയമീന്ദ്രനുടെ ദിക്കിനുയാത്രചെയ്തു. (61)

വേദാന്തഗൂഢാർത്ഥമുരച്ചു സർവ്വ–
ദുർവ്വാദവും സമ്പ്രതിസംഹരിപ്പോൻ
പ്രയാഗതീർത്ഥത്തെയണഞ്ഞിതാദ്യം
കുമാരിളൻ കർമ്മാനെജ്ജയിക്കാൻ. (62)

മുങ്ങിക്കുളിപ്പവരെ വിഷ്ണുശിവോപന്മാ–
രാക്കും കളിന്ദസുതയും സുരഗംഗയാരം
മേളിച്ചു കിൽബിഷമറുത്തുപുമർത്ഥമേകു–
മപ്പുണ്യതീർത്ഥമവനാന്നിളു യാത്രയിങ്കൽ. (63)

ഗംഗാപ്രവാഹങ്ങളെ തടഞ്ഞു വേഗം–
നശിച്ച കാളിന്ദി, വിചിത്രതോയ,
അപൂർവ്വയാം തോഴിയെയാന്നു നാണം
കൊണ്ടെന്നപോൽ നിശ്ചലമങ്ങു മിന്നീ (64)

ഏതാൻ ചിലേട,മമലചരവിരീതി പാഠം
ചെയ്യാൻ, മരാളതതി ശിഷ്യർ കണക്കുവാഴ്‌വൂ!
ഏതാനിടം രജനിതൻ സഹവാസസൌഖ്യ,–
മ,ച്ചക്രവാകമിഥുനങ്ങളുമാന്നിടുന്നു! (65)

"കുളിക്കിലോ ദിവ്യശരീരമാന്നു
നാകീയഭോഗം പ്രളയം വരയ്ക്കും
ഭുജിച്ചിടാം, വ്യാധിയറിഞ്ഞിടാതെ–
താ"നെന്നു വേദോക്തിയുമുണ്ടു പണ്ടേ. (66)

* കുമാരിളഭട്ടൻമുഖേന സ്വഭാഷ്യത്തിന്നു ഒരു വാർത്തികം ഉണ്ടാക്കിക്കാമെന്ന് കരുതി തെക്കോട്ടു യാത്രപുറപ്പെട്ടു വിന്ധ്യാദ്രിയുടെ ദൈവതലക്ഷണമായ ഭയത്തെ, സ്വോപാസദേശപ്രഭാവംകൊണ്ട് അസംപ്രജ്ഞാതസമാധിസ്ഥതം നൽകി, ദൂരീകരിച്ച അഗസ്ത്യർഷി വിചരിക്കുന്ന ദക്ഷിണപ്രദേശത്തേക്ക് യാത്രചെയ്തുവെന്ന് സാരം.

*ഏതിന്റെ ജന്മവിലയാദി ശരിക്കറിഞ്ഞു-
കൂടായ്കയാൽ ശ്രുതി സിതാസിതഭാവമോതി
വാഴ്ത്തുന്നു;താ,യമുന ഗംഗയുമൊത്തുചേരും-
നീരിൽകുളിച്ചു യതി ഭക്തിയൊടും സ്തുതിച്ചു:-(67)

*"സിന്ധാപഗേ! ശിവജടത്തടവിൽചൊടിച്ചും
സൃഷ്ടിപ്പതെന്തു ശിവതുല്യരെ നൂറുനൂറായ്?
ബന്ധിക്കയില്ലിയിവരും ജടകൊണ്ടുനിന്നെ?-
ക്കാണാ'ജഡപ്രകൃതി'യാണവ നൈജഭാവി. (68)

**സന്മാർഗ്ഗനിഷ്ഠ പെരുതെങ്കിലു,മെന്തു,
കൈക്കൊ-
ണ്ടീടുന്നതസ്ഥിനികരംബമശുദ്ധമേവം?
നിന്നുള്ളമിങ്ങവഗതം!......തവ നീരിൽമുങ്ങു-
വോർക്കുള്ളലങ്കരണമാണിവ പാർത്തുകണ്ടാൽ!! (69)

---

* "സിതാസിതേ സരിതേ യത്ര സംഗതേ, തത്രാപ്ലുതാസോദിവമുത്പതന്തി" എന്നാണ് ശ്രുതിവാക്യം. അങ്ങിനെ ശ്രുതിക്കപോലും ഏതിന്റെ ജന്മനാശാദിയൊന്നും അറിയാത്തതുകൊണ്ടാണോ "സിതത്വത്തേയും അസിതത്വത്തേയും" മാത്രം [കറുത്തതും വെളുത്തതുമായ സരിത്തുകൾ എന്നു മാത്രം] പറഞ്ഞ് തദ്രൂപത്തെ വിവരിക്കുന്നത്, ആ യമുനാഗംഗാസംഗമനീരിൽ കുളിച്ച് ആ തീർത്ഥത്തെ യതീശ്വരൻ ഇങ്ങിനെ സ്തുതിച്ചു എന്നർത്ഥം.

* നിന്ദിക്കുകവഴി സ്തുതിക്കുക എന്ന വ്യാജസ്തുതിയാണ് ഇതിലെ ഉള്ളടക്കം. "അല്ലയോ ഗംഗേ! ശിവജടയുടെ ഉപരോധത്താൽ ക്രുദ്ധയായ നീ ഇപ്പോൾ അനേകം ശിവന്മാരെ സൃഷ്ടിക്കുകയാണല്ലോ. [ഗംഗയിൽ കുളിച്ചവർ ശിവോപന്മാരായ്തീരുന്നുവെന്നു ആന്തരം] അവരും നിന്നെ ജടാബദ്ധയാക്കുകയില്ലേ? [ഹാ! ഇതിൽ അത്ഭുതത്തിന്നവകാശമില്ല.] ജഡ പ്രകൃതിയാണല്ലൊ തങ്ങളുടെ ഭാവിയെപ്പററി ഓർക്കാനൊന്നും കഴിയുകയില്ലല്ലോ." [നദികൾ ജഡങ്ങളാണല്ലോ. "ഡളയോരഭേദഃ" എന്ന ന്യായപ്രകാരം ജലപ്രകൃതിത്വം പ്രകൃതത്തിൽ സ്ഫുടമാണുതാനും]

** "സന്മാർഗ്ഗനിഷ്ഠയുള്ളവളാണെങ്കിലും നീ അപവിത്രമായ അസ്ഥിക്കൂട്ടത്തെ സ്വീകരിക്കുന്നതെന്തിന്? [മൃതശരീരങ്ങൾ ഗംഗാതീർത്ഥത്തിൽ ഒഴുക്കുന്നതു സാധാരണമാണല്ലോ] ഓഹോ! നിന്റെ ഉദ്ദേശം മനസ്സിലായി: നിന്റെ തീർത്ഥത്തിൽ കുളിക്കുന്നവരെല്ലാം ശിവതുല്യന്മാരായ്തീരുമെന്നുള്ളത്കൊണ്ട് അവർക്ക് മെയ്യിലണിയാൻ അസ്ഥിമാലകളും വേണ്ടിവരുമല്ലോ! അല്ലേ?"

* "സ്വാപാനുഷംഗ"ജഡതാഭരിതർക്കണപ്പു,
"സ്വാപാനുഷംഗ"ജഡതാവിധുരത്വവും നീ!
ഭോഗേച്ഛവിട്ടവരെയും ക്ഷണമിങ്ങു "ധൂർത്താ-
ലങ്കാര"രാക്കു; മിഹനിൻവഴി ചിത്രമത്രേ!" (70)

ഏവം സ്തുതിച്ചങ്ങുടുമുണ്ടുമായ്തൻ-
കൈ രണ്ടുകൊണ്ടും നിജദണ്ഡുയർത്തി
ത്രിവേണിയിൽ പാപവിമോചനാർത്ഥം
കുളിക്കുവാൻ സദ്ഗുരു നിശ്ചയിച്ചു. (71)

സ്വശിഷ്യരൊത്താശു കുളിച്ചുപാരം
കൃതാർത്ഥനാ,യ,ജ്ജനസംഗ്രഹാർത്ഥി
സ്മരിച്ചുതന്നമ്മയെ, ശഷ്ടദുഃഖം
പൊറുത്തുപൊറുത്തുയുമാക്കിയോളെ. (72)

ക്ഷണാൽസ്വകർമ്മം മുഴമിച്ചു, പൂവിൻ-
മണംപെറും നൽക്കുളിർകാററുമേററു,
തമാലനീലം കരമേലിരുന്നു
സുഖിക്കവേ വാർത്തകൾ കേട്ടിതേവം:— (73)

"ആർ മുന്നമദ്രീന്ദ്രനിൽ നിന്നുചാടി,-
ശ്ശ്രുതിയ്ക്കെഴുംമേന്മ വെളിപ്പെടുത്തി,
ആർമൂലമദ്ദേവകളാശുമുന്നേ-
ക്കണക്കുനേടീ മഖഭാഗമെല്ലാം; (74)

അവൻ,ഗുരുദ്വേഷമഹാപരാധ-
ദോഷം നശിപ്പിപ്പതി,നാസ്തികാഗ്ര്യൻ,
വേദാർത്ഥമെല്ലാമറിവോ, നമിത്തീ-
യിങ്കൽപ്രവേശിച്ചിതുപോൽസധൈര്യം! (75)

വേദം മനഃപാഠമവന്നു;സർവ്വ-
ശാസ്ത്രത്തിലും നല്ലവഗാഹമുള്ളോൻ!
വിരുദ്ധവാദങ്ങളശേഷവും വെ-
ന്നെങ്ങും സ്വകീർത്തിദ്ധ്വജയാവഹിപ്പോൻ!" (76)

---

* സ്വാപാനുഷംഗത്താലുള്ള [നിദ്രാസംബന്ധിയായ] ജഡത നിറഞ്ഞവരെ നിദ്രാസംസർഗ്ഗശൂന്യന്മാരായ ദേവന്മാരാക്കിത്തീർക്കുന്നവളാണ് നീ. [തന്റെ അപ്പുകളുടെ—ജലങ്ങളുടെ—സംസർഗ്ഗംകൊണ്ടുള്ള ജഡത്വം പൂണ്ടവരെ അസ്വപ്നന്മാരായ— അനിമേഷന്മാരായ—ദേവന്മാരാക്കുന്നു എന്നും അർത്ഥമെടുക്കാം]. എന്ന് മാത്രമല്ല, വിഷയരാഗത്തെ ത്യജിച്ചവരെക്കൂടി നീ ധൂർത്തന്മാർക്ക് അലങ്കാരഭൂതന്മാരാക്കിത്തീർക്കുന്നു; നിന്റെ വഴി വളരെ വിചിത്രമായിത്തോന്നുന്നു! എന്ന് ആക്ഷേപം. ["ധൂർത്തം തു ഖണ്ഡലവണേ ധത്തൂരേവാ വിടേ ത്രിഷു" എന്ന് മേദിനി. ധൂർത്താലങ്കാരർ=ധൂർത്തപുഷ്പം—ഉന്മത്തിൻ പൂമാല—ധരിക്കുന്നവർ; അതായത് ശിവതുല്യന്മാരാകുന്നു എന്നിങ്ങിനെ സ്തുതി]

ആ വാർത്തകേട്ടാശുഗമിച്ചു വിപ്രേ-
ന്ദ്രനൊത്തുഷാരാശിയിലങ്ങുകണ്ടാൻ,
പ്രഭാകരൻ തൊട്ടുപുകഴ്ന്ന ശിഷ്യർ
ധാരത്തുകണ്ണീർ ചൊരിയുന്നതായും. (77)

പുകഞ്ഞുകത്തുന്നതുഷാഗ്നി ദേഹ-
മെല്ലാമെരിച്ചീടുകിലും,തദാനീം
പൊന്തുന്നനീരാവിനടുക്കെഴുംപൊൽ-
ത്താരെന്നപോ,ലാ,വദനം വിളങ്ങി. (78)

വിരോധിവർഗ്ഗങ്ങളെവെന്നു വേദം
രക്ഷിച്ചൊരക്കത്തുമൊരഗ്നിതുല്യൻ,
കൺകോണിനാൽ പാപചയംസുദൂരം
പോക്കുന്നൊരാചാര്യരെയങ്ങുകണ്ടാൻ. (79)

കണ്ടില്ലമുമ്പെങ്കിലുമെത്രയോകേ-
ട്ടറിഞ്ഞൊരദ്ദേശികനെസ്സമോദം
കൺപാർത്തു,ചെയ്യിച്ചു സപര്യ ശിഷ്യ-
രെക്കൊ;ണ്ടതാചാര്യരുമാദരിച്ചു. (80)

സല്ക്കാരമേററംതെളിവൊത്തു,കാട്ടി-
ക്കൊടുത്തുതൻഭാഷ്യമവന്നുവിദ്വാൻ;
വിശിഷ്ടർപാർത്തേ ഭുവി കുററമററ
നിബന്ധവും സാധുത കൈവരിയ്ക്കൂ! (81)

ഭാഷ്യംനോക്കിച്ചിത്തതോഷത്തൊടോതി
ഭാട്ടൻ ശ്രീമച്ഛങ്കരാചാര്യരോടായ്.
*അല്പൻ താ,നാ, മത്സരംവെച്ചിരിപ്പോൻ;
കാണാ,വിജ്ഞന്മാരിലദ്ദുസ്സ്വഭാവം. (82)

"എണ്ണായിരം വാർത്തികമിങ്ങു വേണ-
മദ്ധ്യാസഭാഷ്യത്തിനു താൻ മഹാത്മൻ!
കൈക്കൊണ്ടതില്ലീവ്രതമെങ്കിൽ നിർമ്മി-
ച്ചേനേ ശുഭംവാർത്തികമൊന്നു ഞാനും. (83)

ഭവാദൃശന്മാരെ, വിശിഷ്യ മൃത്യു-
കാലത്തു, കാണുന്നതു താൻ ദുരാപം!
മുൻചെയ്ത പുണ്യങ്ങൾ നിമിത്തമാവാം
കൺമുമ്പിലങ്ങുന്നിഹപെട്ടതേവം. (84)

അങ്ങെക്കണക്കേവമുദാരവൃത്ത-
ന്മാരായ നല്ലോരുടെ സംഗമെന്യേ,
ദുഷ്ടം ഭവാംഭോധിയിലാണ്ടവർക്കു
കരേറുവാൻ മററൊരുപായമില്ല. (85)

കാണാൻ പരംകാത്തുകൊതിച്ചൊടുക്കം
ലഭിച്ചിതിദ്ദുർല്ലഭദർശനം മേ;
ലഭിക്കയി,ല്ലാശകണക്കഭീഷ്ട-
മൊരാൾക്ക,മി,സ്സംസൃതി തൻ പഥത്തിൽ. (86)

അഭീഷ്ടവും, കഷ്ടവു,മേതു ദുഷ്ട-
കാര്യത്തെയും കാലമണച്ചിടുന്നു;
അണച്ചപോൽ താൻ പിരിയിപ്പു; കാല-
മല്ലോ ജഗത്തിൻ സുഖദുഃഖഹേതു. (87)

ജയിച്ചു ഞാൻ താർക്കികരെ;ഗ്രഥിച്ചു
നിബന്ധവും; കർമ്മപഥം ചരിച്ചു;
ഭുജിച്ചുഞാൻ വൈഷയികംസമസ്തം;
പ്രയാസമി,ക്കാലജയം മഹാത്മൻ! (88)

* സ്വതഃപ്രമാണം ശ്രുതിയെന്നുകാട്ടാൻ-
മാത്രം ത്യജിച്ചേൻ ശ്രുതിലോകസിദ്ധം
ഈശത്വ;മെന്നാൽ,ജഗദാർത്തിപോക്കും-
ദൈവത്തെ ഞാൻ തള്ളിയതല്ലതന്നെ. (89)

തഥാഗതന്മാരുലകംനിറഞ്ഞു;
സംക്ഷുണ്ണമായ് വൈദികമാർഗ്ഗമാകെ;
അസ്സൗഗതന്മാരെ ജയിച്ചു വേദാ-
ധ്വാവിന്റെ രക്ഷയ്ക്കു തദാ തുനിഞ്ഞേൻ! (90)

---

* ഭേദവാദിയായ കുമാരിലൻ അഭേദസിദ്ധാന്തത്തെ യുക്തിപൂർവ്വം സ്ഥാപിച്ച ആ ഭാഷ്യം നോക്കിയപ്പോൾ എങ്ങിനെയാണ് ഹൃഷ്ടചിത്തനായതെന്നതിന് കവിതന്നെ സമാധാനം പറയുകയാണ് ഉത്തരപാദംകൊണ്ട്. "കേവലം മത്സരം വെച്ചുപുലർത്തുന്ന ആൾ അല്പൻ തന്നെയാണ്; വിജ്ഞന്മാരിൽ അത്തരം അല്പസ്വഭാവം ഉണ്ടായിരിക്കുകയില്ല" എന്ന്.

* എന്നാൽ എന്തിന്നാണ് ഇങ്ങിനെ ചെയ്യാൻ മുതിർന്നത് എന്നാണെങ്കിൽ താൻ ചെയ്തുപോയ രണ്ടു പാപങ്ങളുടെ പ്രായശ്ചിത്തമാണെന്ന് കാട്ടാൻ കുമാരിലൻ പുറപ്പെടുന്നു. അതിൽ ഒരു പാപം ഈശ്വരനെ നിരാകരിച്ചതും രണ്ടാമത്തേത് ഗുരുദ്രോഹവുമാണ്. എന്തിന്നാണ് ഈശ്വരനിരാസം ചെയ്തതെന്ന് വിശദീകരിക്കുകയാണ് ഈ ശ്ലോകംകൊണ്ട്:—"ഈശാനോ ഭൂതഭവ്യസ്യ" എന്നെല്ലാമുള്ള ശ്രുതിവാക്യങ്ങൾകൊണ്ടും കാര്യമായ ഈ ജഗത്തിന്ന് കർത്താവായി ആരെങ്കിലും ഉണ്ടാവണമല്ലോ [ഘടാദിയായ കാര്യത്തിന്നെന്നപോലെ ക്ഷിത്യങ്കുരാദികൾക്കും ഒരു കർത്താവുണ്ടായേ മതിയാവൂ] എന്നിങ്ങിനെയുള്ള അനുമിതികൾകൊണ്ടും സിദ്ധനായ ഈശനെ നിരാകരിക്കാൻ ഞാൻ പുറപ്പെട്ടത് വേദങ്ങളുടെ സ്വതഃപ്രാമാണ്യത്തെ സ്ഥാപിക്കുന്നതിനുവേണ്ടി മാത്രമായിരുന്നു; അല്ലാതെ, ജഗദാർത്തിഭഞ്ജകനായ ദൈവത്തെ ഞാൻ അപലപിച്ചതായിരുന്നില്ല. ഈശ്വരനിഷേധമായിരുന്നില്ല എന്റെ അഭിപ്രായമെന്ന് താല്പര്യം. [എറിയത്തെ ശ്ലോകങ്ങൾകൊണ്ട് ഗുരുദ്വേഷപാപം എങ്ങിനെ സംഭവിച്ചുവെന്ന് പറയുന്നു.]

സ്വശിഷ്യരൊ,ത്തായവ,രാശു രാജ–
ഗേഹങ്ങളിൽചെന്നുമിരട്ടിടുന്നു:–
"എൻമന്നനാണങ്ങു;വരിക്കുകസ്മ–
ന്മതത്തെ;വേദോക്തി ഗണിച്ചിടായ്ക!  (91)

അന്യോന്യവൈരുദ്ധ്യ,മയുക്തികൊണ്ടും,
വേദം പ്രമാണത്തിനനർഹമത്രേ."
എന്നൊക്കെ നാടാകെ നടന്നുരയ്ക്കു–
മവക്കുകണ്ടില്ലൊരെതിർപ്പുമെങ്ങും.  (92)

വാദിച്ചു ഞാൻ സൌഗതരോടു;പക്ഷേ
തദീയസിദ്ധാന്തസമഗ്രബോധം
പോരായ്കയാൽ വാദമുഖങ്ങൾ ഖണ്ഡി–
പ്പതിന്നെനിക്കായതുമില്ല വിദ്വൻ!  (93)

ആ ബൌദ്ധശാസ്ത്രങ്ങൾ പഠിക്കുവാൻ തദ്–
ഗേഹത്തിൽ ഞാൻ ചെന്നിതു ഗർവ്വമെന്യേ;
ഒരിക്കൽ വേദത്തെ ദുഷിച്ചുരച്ചാൻ
കുശാഗ്രധീയാകിന ബൌദ്ധമുഖ്യൻ.  (94)

പൊടിഞ്ഞു കണ്ണീർ മമ കണ്ണിലപ്പോ;–
ളടുത്തുനിന്നോരതു കണ്ടറിഞ്ഞു;
എന്നാശ്രയത്തിങ്കലവർക്കു ശങ്ക
ജനിച്ചിതത്തീയതി തൊട്ടുതന്നെ.  (95)

"ഇവൻ ദ്വിജൻ; നമ്മുടെ ശത്രുവായോൻ;
പഠിക്കയാം നമ്മുടെ ദർശനങ്ങൾ!
ഒരിക്കലും വെക്കരുതിങ്ങു; നൂനം
തുരത്തണം വല്ല വിധേനയും നാം."  (96)

രഹസ്യമായിങ്ങിനെ നിശ്ചയി,ച്ചു,–
*"അഹിംസ വാദിപ്പവ"രൊത്തുകൂടി,
അത്യുന്നതം മാളികമേൽ കയററി–
പ്പിടിച്ചുതള്ളീ പടുഭീരുവെന്നെ.  (97)

"ജീവിക്കുവൻ! ഞാൻ നിഗമം പ്രമാണ–
മാണെങ്കി"ലെന്നോർത്തു കരേറിനേൻ ഞാൻ;
എൻജീവികയ്ക്കുള്ളൊരുപാധി വേദ–
പ്രാമാണ്യമെന്നായ് ഹൃദി നിശ്ചയിച്ചേൻ!  (98)

"ആണെങ്കി"......ലെന്നുള്ളൊരു ശങ്കകൊണ്ടും,
വ്യാജേന ശാസ്ത്രങ്ങൾ പഠിക്കകൊണ്ടും,
ആ വീഴ്ചയാൽ മാമകമേകനേത്രം
നശിച്ചു; ദൈവാജ്ഞയുമേവമത്രേ!  (99)

ഒരക്ഷരം നൽകിടുവോനുമാചാ–
ര്യൻതാൻ; തദാ ശാസ്ത്രദനെന്തു പിന്നെ?!
*സർവ്വജ്ഞനാമഗ്ഗുരുവോടു ഹന്ത!
ഞാൻ ചെയ്തൊരത്തെററതിഘോരമാ–
യ്പോയ്!  (100)

പഠിച്ചുഞാൻ ബൌദ്ധരിൽനിന്നു ശാസ്ത്ര;–
മെന്നിട്ടു,മാ,വംശമിവൻ തുലച്ചാൻ;
നിരാകരിച്ചാൻ പരമേശനേയു,–
മ,ജൈജമിനീയത്തിലെഴും മതിപ്പാൽ.  (101)

ആ രണ്ടുപാപങ്ങൾ നിമിത്തമാണീ
വഹ്നിപ്രവേശം; തവ ദർശനത്താൽ
** നിഷ്പാപനായ്; നിഷ്കൃതി വീണ്ടുമിപ്പോൾ
തുടർന്നുചെയ്യുന്നതുപോലെയായീ!  (102)

ഭാഷ്യംഭവാൻ തീർത്തു കേട്ടിരുന്നു
മുന്നം;തദാ വാർത്തികമൊന്നതിന്നും
രചിച്ചു സത്കീർത്തിയെ നേടുവാനോ–
ർത്തിരുന്നു; ചൊന്നിട്ടെനിയെന്തുകാര്യം?  (103)

അദ്വൈതരക്ഷയ്ക്കുള്ളാനവതീർണ്ണനായ് നീ
സത്തുക്കൾതൻ ഹിതമണപ്പതിനെന്നറിഞ്ഞേൻ!
നീ മുമ്പുതാനരുളി ദർശനമെങ്കി,ലിപ്പോൾ
പാപക്ഷയത്തിനിതു വേണ്ടിയിരുന്നുമില്ല.  (104)

മുൻചൊന്നപാപപരിശാന്തി നിനച്ചു ദീക്ഷ–
യൊ,ത്തി,ത്തുഷാഗ്നിയിലിറങ്ങിയിരിക്കയാം
ഞാൻ!
ഇല്ലിങ്ങുഭാഗ്യമഥ ശാബരഭാഷ്യമെന്ന–
പോ,ലൊ,ന്നിതിന്നുമെഴുതീട്ടൊരു പേരെടു–
ക്കാൻ."  (105)

സ്വല്പംവിടർന്ന വദനാബ്ജമൊടേവമോതു–
മബ്ഭട്ടപാദരൊടുചൊന്നു യതീന്ദ്രനേവം:—
"കാണ്മൂ ഭവാനെയിഹ വേദവിരോധി ബൌദ്ധ–
ന്മാർതൻ വധത്തിനുപിറന്ന ഗുഹാംശമായ്
ഞാൻ.  (106)

ബാധിക്കയി,ല്ലഘമൊരിക്കലുമിങ്ങു; നീയി–
സ്സത്യവ്രതം സുജനശിക്ഷണമോർത്തുടപ്പൂ!
രക്ഷിപ്പൂ! നി,ക്കരകനീരു തളിച്ചു താൻ ഞാൻ;
നന്നായ്രചിക്കുകൊരു വാർത്തികമിങ്ങി–
തിന്നും."  (107)

* അവർ അഹിംസയെപ്പററി പ്രസംഗിക്കുന്നവർ മാത്രമാണ്; ഹിംസാബുദ്ധി നശിച്ചവരല്ല എന്നു സാഭിപ്രായം ആ പദം പ്രയോഗിച്ചതാണ്.

* കളവു് പറഞ്ഞു് ശാസ്ത്രം പഠിച്ചുവെന്നു മാത്രമല്ല ഗുരുവോടു് മറെറാരപരാധംകൂടി ചെയ്തിട്ടുണ്ടു്. അതെന്തെന്നു അടുത്ത ശ്ലോകത്തിൽ വിവരിക്കുന്നു.

** അങ്ങയെ കണ്ടതുകൊണ്ടുതന്നെ എന്റെ പാപമെല്ലാം നശിച്ചുകഴിഞ്ഞിട്ടുള്ളതുകൊണ്ടു് രണ്ടാമതും ഒരു പ്രായശ്ചിത്തം ചെയ്യുന്നതുപോലെയാണ് വന്നുപെട്ടിരിക്കുന്നതെന്ന് സാരം.

ഈവണ്ണമശ്ശാന്തിധരാഗ്രഗണ്യൻ
ബ്രഹ്മജ്ഞമുഖ്യൻ വിബുധാവതംസം
കഥിക്കവേ, സാദരമോതി വീണ്ടു-
മദ്ധൎമ്മവിത്താകിന സൂരിവൎയ്യൻ:- (108)

*"നന്നെങ്കിലും, ജനവിരുദ്ധത ചെയ്യുവാൻ ഞാ-
നാളല്ല; യുക്തമിഹ നിൻവചനം മഹാത്മൻ!
ചേൎപ്പൂ "ഗുണം" "കുടില" മൎത്ത്യനിലും മഹാന്മാർ,
ശൌൎയ്യപ്രധാനർ വളർവില്ലതിലെന്ന
പോലെ. (109)

ചത്തേറെയാകിലുമൊരാൾക്കുയിരേകുവാനായ്
ശക്തം തപസ്സീയകരുണോൎമ്മിളദൃഷ്ടിപാതം!
വേദോക്തമാം വ്രതമിതങ്ങുവെടിഞ്ഞു വിദ്വൻ!
കൈക്കൊണ്ടിടാ, സുജനനിന്ദ്യത ഞാൻ-
ജഗത്തിൽ. (110)

നിൻ പ്രാഭവം ഞാനറിയുന്നു; ലോക-
മെല്ലാം നശിപ്പിച്ചഥ മുൻവിധത്തിൽ
സൃഷ്ടിപ്പതിന്നും ഭഗവൻ! സമൎത്ഥ,-
ന,ങ്ങെന്നെ രക്ഷിക്കുകിലെന്തു ചിത്രം? (111)

എന്നാലുമീ ശ്രേഷ്ഠതമം വ്രതത്തെ
വിടാൻ മനസ്സില്ലിഹ മേ യതീന്ദ്ര!
ബ്രഹ്മോപദേശം പരമേകിയെന്നെ-
ക്കൃതാൎത്ഥനാക്കീടുക! സദ്ഗുരോ! നീ. (112)

എങ്ങും പുകഴ്ച്ചാൎത്തു പരത്തിമേവും-
ബുധാഗ്ര്യനാം മണ്ഡനനെജ്ജയിച്ചാൽ
തെളിഞ്ഞുകിട്ടും തവമാൎഗ്ഗവും;ത-
ജ്ജയത്തിനാൽ സൎവ്വജയം വരുന്താം. (113)

അക്കൎമ്മയോഗം സുതരാം വിശിഷ്ടമെ-
ന്നുരയ്ക്കുമാവൈദികകൎമ്മതല്പരൻ,
പ്രവൃത്തിശാസ്ത്രൈകരതൻ,സുകൎമ്മൻ,
സുവിശ്രുതൻ മന്നിലവൻ ഗൃഹീശ്വരൻ. (114)

നിവൃത്തിശാസ്ത്രാദരമററൊരസ്സുധീ-
ന്ദ്രനെസ്സ്വയം വല്ലൊരുമട്ടിലും ഭവാൻ
ജയിക്കിൽനേടാം തരസാ മനോരഥം;
ഗമിക്കവൈകാതെ തദന്തികത്തിൽ നീ. (115)

* "ഉംവേക"യെന്ന വിളികൊണ്ടൊരവൻെറ
പത്നി-
"യുംവേ"തി ബാന്ധവജനപ്പൊരു വാണിയത്രേ!
എന്തോ ശപിച്ചിതവളെക്കുടകോപി ദുൎവ്വാ-
സ,സ്സാകയാ"ലുഭയഭാരതി"യായ്
പിറന്നാൾ. (116)

ശാസ്ത്രത്തിലെന്നെ വിജയിക്കുമവൻ;മദീയ-
ശിഷ്യൎക്കിടയ്ക്കവനിലുംപ്രിയമിങ്ങുമേറും;
മദ്ധ്യസ്ഥയായുഭയഭാരതിതന്നെവെച്ചു
വാദത്തിൽവെ,ന്നവനെനിൻവശമാക്കി-
യാലും! (117)

ഏല്പിക്കനിൻെറ കൃതികൾക്കഥ വാൎത്തികങ്ങൾ
നിൎമ്മിപ്പതിന്നവനെയാശു യതിപ്രവീര!
നീ വന്ന തക്കസമയത്തിഹ ദുഢനെപ്പോൽ;
ബ്രഹ്മോപദേശമുടനേകിയനുഗ്രഹിക്ക! (118)

യോഗീന്ദ്രഹൃത്പങ്കജഭാഗ്യകന്ദം
ത്വദ്രൂപമീക്ഷിച്ചു,മദീയജീവൻ
ത്യജിക്കുവോളം,മമ മുന്നിൽനില്ക്കു!
മുഹൂൎത്തമാത്രം കരുണാംബുരാശേ!" (119)

ഈമട്ടുരയ്ക്കുമുരുകാന്തിയുതൻ ദ്വിജൻ ത-
ന്നുള്ളും പുറത്തുമെഴമാന്ധ്യമൊരുത്തുവേഗാൽ
ബ്രഹ്മോപദേശമവനേകി, നഭസ്സിലൂടെ
പോകാനുറച്ചു യതി മണ്ഡനസദ്ഗൃ-
ഹത്തിൽ. (120)

ശമധനപതി പിന്നെച്ചൊന്നൊരാബ്രഹ്മതത്വം
വിനയയുതമവൻ കേ,ട്ടത്ര നിശ്ശബ്ദനായി,
മമത സപദി നീങ്ങി,ത്തത് പ്രസാദംനിമിത്തം
പ്രശമിതഭവബന്ധം വൈഷ്ണവം
ധാമമാന്നാൻ. (121)



* ശുദ്ധമാണെങ്കിലും ലോകവിരുദ്ധമായ [ലോകാചാരത്തിന്നെതിരായ] കൃത്യം ചെയ്യാൻ ഞാനൊരുങ്ങുകയില്ല. ഞാൻ അതിക്ഷുദ്രനാണെങ്കിലും മഹിതമായ അങ്ങയുടെ വാക്ക് സമുചിതംതന്നെയാണ്. എന്തുകൊണ്ടെന്നോ? സ്വതേ കുടിലസ്വഭാവനായ [കുടിലമെന്നതിന്ന് വളഞ്ഞ എന്നും അൎത്ഥമുണ്ട്] ഒരുവനിലും മഹാന്മാർ "ഗുണ"ത്തെ ചേൎക്കുന്നു; [കുടിലമായ ചാപത്തിൽ ശൂരന്മാരായവർ "ഗുണ"ത്തെ [ഞാണിനെ] യെന്നപോലെ].

* "ഉംവേക"യെന്നും "ഉംവ"യെന്നും മണ്ഡനൻെറയും മണ്ഡനപത്നിയായ "ഉഭയഭാരതി"യുടേയും പ്രാകൃതനാമങ്ങളാണെന്ന് ധരിക്കണം. മണ്ഡനമിശ്രന്ന് ഇങ്ങിനെ മൂന്ന് നാമങ്ങളുണ്ട്. "ഉംവേക"യെന്നത് കുഞ്ഞായിരിക്കുമ്പോഴുള്ള ഓമനപ്പേരാണ്. വിശ്വരൂപനെന്നാണ് പിന്നത്തെ പേര്. മണ്ഡനമിശ്രനെന്നത് വിദ്വജ്ജനകൃതമായ നാമധേയവുമാണ്.

## എട്ടാം സർഗ്ഗം [മണ്ഡനകഥ.]

— ∘ —

ഇറങ്ങിപിന്നെ ബ്ഭഗവാൻ പ്രയാഗ
വി,ട്ടേവമപ്പണ്ഡിതനെജ്ജയിക്കാൻ;
*വാനം വഴിച്ചെന്നഥ കണ്ടു മണ്ഡ–
നോത്ഭാസി മാഹിഷ്മതിയാം പുരത്തെ. (1)

വിചിത്രരത്നോജ്ജ്വലവപ്രമാം തത്–
പുരാഭ കണ്ടത്ഭുതമാർന്നിറങ്ങി
വാനത്തുനിന്നും ഹരിയെക്കണെക്ക–
പ്പാർശ്വസ്ഥിതം സുന്ദരമാംവനത്തിൽ. (2)

പൊൽത്താർ വിരിപ്പൊയ്കയിൽനിന്നി, തീര–
സാലങ്ങളെത്തട്ടിയുലച്ചുതെന്നൽ
രേവയ്ക്കുഴം കൊച്ചലനീരണിഞ്ഞു
ഭാഷ്യം ചമച്ചോന്റെ തളച്ച് തീർത്തു. (3)

പ്രാഭാതകൃത്യങ്ങളും കഴിച്ചു തെല്ലു
വിശ്രാമമാർന്നുച്ചയടുത്ത നേരം
കണ്ടാൻ, പുറപ്പെട്ടവഴിഞ്ഞദീയ–
ഗൃഹത്തിലെ ദ്ദാസികളൊട്ടുപേരെ. (4)

നീർകോരുവാൻ പോമവരോടു മണ്ഡ–
നാഗാരമെങ്ങെന്നു തിരക്കിയപ്പോൾ
മഹാത്ഭുതം ശങ്കരരൂപമീക്ഷി–
ച്ചുൾതോഷമൊത്തുത്തരമേവമോതി:—— (5)

"സ്വതഃപ്രമാണം—പരതഃപ്രമാണം
വേദോക്തി" —യ,പ്പൈങ്കിളി കൂട്ടിൽനിന്നും
പടിയ്ക്കുലെങ്ങേവമുരപ്പു, മണ്ഡ–
നാഗാരമാണഗ്ഗൃഹമെന്നു കാൺക! (6)

"ഫലങ്ങളേകുന്നതു കർമ്മ—മല്ല,
പരംപുമാൻ" പൈങ്കിളി കൂട്ടിൽനിന്നും
പടിയ്ക്കുലെങ്ങേവമുരപ്പു, മണ്ഡ–
നാഗാരമാണഗ്ഗൃഹമെന്നു കാൺക! (7)

"ജഗത്തു നിത്യം; ഖലു കല്പിതംതാൻ
ജഗത്തു"കീരാംഗന കൂട്ടിൽനിന്നും
പടിയ്ക്കുലെങ്ങേവമുരപ്പു, മണ്ഡ–
നാഗാരമാണഗ്ഗൃഹമെന്നു കാൺക!" (8)

നകന്നു തത്ഭാഷിത,മാശുചെന്ന–
ങ്ങടച്ചതാം ഗോപുരവാതിൽ കണ്ടു
ദൗർഘ്യശമെന്നോർത്തഥ വാനിലൂടെ–
യിറങ്ങി യോഗീശ്വരനങ്കണത്തിൽ. (9)

സുരേന്ദ്രഗേഹാഭ, മിളംകുളിർക്കാ–
റ്റലച്ചിടും പൊൽക്കൊടിയാൽ മനോജ്ഞം
ഭൂമണ്ഡനൻ മണ്ഡനപണ്ഡിതന്റെ
സത്മം സമീക്ഷിച്ചു സമഗ്രമാർഗ്ഗൻ. (10)

വാനംമറയ്ക്കും മുടിയാണ്ടമേട–
യ്ക്കകത്തു സൂരീന്ദ്രസമീപമെത്തി,
കൺപാർത്തു വിദ്യാഗുണകീർത്തിയുക്തൻ
ബ്രഹ്മോപമൻ പണ്ഡിതനെത്തദാനീം (11)

ശ്രാദ്ധത്തിനായ് ജൈമിനിയൊത്തു വേദ–
വ്യാസർഷിയെത്തന്റെ തപോബലത്താൽ
വരുത്തി,യ,പ്പാദസരോരുഹങ്ങൾ
വിധിപ്രകാരം കഴുകുന്നതായി. (12)

[യുഗ്മകം]

ആ ജൈമിനിവ്യാസരെ വാനിൽനിന്നു–
മിറങ്ങി വന്ദിച്ചുളവിൽ, സഹർഷം
ആ രണ്ടുപേരും യതിയെസ്സമാദ–
രിച്ചാർ സ്വയം പ്രത്യഭിനന്ദനത്താൽ. (13)

ദൃശ്യമാർഗ്ഗമായ് വന്നഥ താപസാന്തികം
ശിഖോപവീതങ്ങളെഴാതെ നില്പവൻ
*സംന്യാസിതാനെന്നതറിഞ്ഞു കോപമുൾ–
ക്കൊണ്ടാൻ മഹാകർമ്മഠനെങ്കിലും ദ്വിജൻ. (14)

ഗൃഹസ്ഥമുഖ്യന്നരിശം മുഴക്കവേ,
മുഴുത്തുകൌതൂഹല,മാ,യതീന്ദ്രനും;
പ്രശസ്ത,ര,പ്പണ്ഡിതർ തമ്മിൽ മേല്ക്കുമേൽ
നടന്നു ചോദ്യോത്തരധാരയിങ്ങിനെ:— (15)

**"കുതോമുണ്ഡീ"......"കഴുത്തോളം";
"നിൻ മാർഗ്ഗം പൃച്ഛതേ മയാ";
"മാർഗ്ഗമെന്തോതി?"......"നിന്നമ്മ
മുണ്ഡയെന്നോതി"......"വാസ്തവം! (16)

---

* മണ്ഡനോത്ഭാസി=മണ്ഡനനാൽ പ്രശോഭിതം അഥവാ രംഗധ്വജപതാകാദിയും സൌധാദിയും നാഗരിക നരനാര്യാദിയുമായ മണ്ഡനങ്ങളാൽ സംഭൂഷിതം. "മാഹിഷ്മതി" എന്നതു് ആ നഗരത്തിന്റെ പേരാണ്.

* "അക്രോധനൈഃ ശൌചപരൈഃ സതതം ബ്രഹ്മചാരിഭിഃ ഭവിതവ്യം ഭവദ്ഭിശ്ച മയാ ച ശ്രാദ്ധകർമ്മണി" എന്ന സ്മൃതിവാക്യാനുസാരം ശ്രാദ്ധാവസരത്തിൽ കോപിക്കാൻ പാടില്ലാത്തതാണ്. മണ്ഡനൻ കർമ്മശാസ്ത്രൈകരതനാണെങ്കിലും കോപവാനായ്തീർന്നു എന്നാണ് "കർമ്മഠനെങ്കിലും" എന്ന് പറഞ്ഞതിന്റെ താല്പര്യം.

** "കുതോമുണ്ഡീ"=മുണ്ഡിയായ [മൊട്ടയടിച്ച] നീ എവിടെ നിന്നാണ്? അഥവാ ഏതു വഴിക്കാണ് വന്നത? എന്ന മണ്ഡനന്റെ ചോദ്യത്തിന്ന് "എവിടം വരെ മൊട്ടയടിച്ചു?" എന്ന അർത്ഥം കല്പിച്ച് [അങ്ങിനേയും അതിന്നർത്ഥ

*പന്ഥാവോടങ്ങു ചോദിച്ചു;
നൽകിയുത്തരവും തദാ:
"നിന്നമ്മയെ";ന്നോതിയില്ല
മിണ്ടാതുള്ളെന്നൊടൊന്നുമേ." (17)

** "ഓഹോ! മദ്യം പീതമെന്നോ?"
"ശ്വേതമെന്നായ് ധരിക്ക!നീ."
"അറിയാമോ നിറം?"..."വർണ്ണ-
മറിയും ഞാൻ, രസം ഭവാൻ." (18)

***"തക്ഷത്തരം ചൊൽവു മത്തോ-
ജാതനായ് വിഷമാംസഭുക്!"

"സത്യം! ചൊൽവൂ താതനെപ്പോൽ
ത്വജ്ജാതൻ വിഷമാംസഭുക്" (19)

* "പേറന്നു നീ കഴുതയും
പേറാക്കന്ഥയെ ദുർമ്മതേ!
പൂണനൂലും കുടമയു-
മത്ര്യസ്സും ഭാരമായിതോ?" (20)

** "വഹിപ്പു ഞാൻ നിൻ താതനും
ദുർവ്വഹം കന്ഥ ദുർമ്മതേ!
ശ്രുതിസ്സുഭാരമായ് തീരും
ശിഖയും യജ്ഞസൂത്രവും." (21)

"അറിയാം, പത്നിയെസ്സംര-
ക്ഷിക്കാനും കഴിവെന്നിയേ
ശിഷ്യപുസ്തകഭാരേച്ഛ-
വായനിൻ "ബ്രഹ്മനിഷ്ഠ"യെ." (22)

---

മുണ്ട്] ആചാര്യർ മറുപടി പറയുകയാണ്: "കഴുത്ത്‌വരെ"യെന്ന്. വീണ്ടും മണ്ഡനൻ പറയുന്നു: "നീ വന്ന വഴിയാണ് ഞാൻ ചോദിക്കുന്നത്" എന്ന്. "നിന്റെ മാർഗ്ഗത്തോട് ഞാൻ ചോദിക്കുകയാണ്" എന്ന് ഭഗവാൻ ആ ചോദ്യത്തിന്ന് അർത്ഥം കല്പിച്ച് ഇങ്ങിനെ പ്രത്യാഖ്യാനം ചെയ്യുന്നു [പൃഷ്ടതേ മയാ—എന്നത് കർമ്മണി പ്രയോഗത്തിലുള്ള ക്രിയയാക്കി അർത്ഥം കല്പിച്ചാൽ 'നിന്റെ മാർഗ്ഗത്തോട് ഞാൻ ചോദിക്കുകയാണെ'ന്നർത്ഥം വരും]. "മാർഗ്ഗമെന്ത് പറഞ്ഞു?" മണ്ഡനന്ന് ഇത് കേട്ടപ്പോൾ കോപം വരികയും യതിയെ അപമാനിക്കണമെന്ന് കരുതി ഇങ്ങിനെ പറയുകയും ചെയ്യുന്നു:—"നിന്റെ അമ്മ മൊട്ടച്ചി—ഭർത്തൃവിയുക്ത—യാണെന്നാണ് പറഞ്ഞത്" എന്ന്. ഉടനെ ഭഗവാൻ തിരിച്ചടിക്കുന്നു:—"അത് സത്യമായിരിക്കാം." 17ാം ശ്ലോകത്തിൽ മറുപടിയുടെ ബാക്കി ഭാഗം.

* അങ്ങുന്ന് മാർഗ്ഗത്തോട് ചോദിച്ചപ്പോൾ "നിന്റെ അമ്മ മൊട്ടച്ചിയാണെന്ന് പറഞ്ഞു. ഞാനൊന്നും ചോദിച്ചിട്ടുമില്ല; എന്നോടൊന്നും പറഞ്ഞിട്ടുമില്ല"എന്ന് ഭഗവാൻ മണ്ഡനനെ കളിയാക്കിവിട്ടു.

** മണ്ഡനൻ കൂടുതൽ കോപാവിഷ്ടനാവുന്നു. "നീ കള്ള് കുടിച്ചിരിക്കുന്നുവോ?" എന്നാൽ, പീതം എന്ന പദത്തിന്ന് മഞ്ഞയെന്ന് കൂടി അർത്ഥമുള്ളത്കൊണ്ട് ആ അർത്ഥം കല്പിച്ച് ആചാര്യർ മറുപടി പറഞ്ഞു: "പീതമല്ല; വെളുത്തിട്ടാണ്." ഉടനെ മണ്ഡനൻ: "നിണക്ക് നിറമറിയാം, അല്ലേ?" ആചാര്യരാവട്ടെ ഒട്ടും കുലുങ്ങാതെ മറുപടി കൊടുത്തു:—"എനിക്ക് വർണ്ണമെന്തെന്നറിയാം; അങ്ങേയ്ക്ക് അതിന്റെ രസവും" [അതാണല്ലോ കള്ള് കുടിച്ചിരിക്കുന്നോ എന്ന് ചോദിച്ചത്. കള്ളുകുടിച്ചാലുള്ള സ്ഥിതിയങ്ങേക്ക് പരിചിതമായതുകൊണ്ടാണല്ലോ അങ്ങിനെ ചോദിച്ചതെന്ന് താല്പര്യം.]

*** "മത്തോജാതനായ്—മത്തനായ് തീന്നിട്ട്—വിഷമാംസത്തെതിന്നുന്ന ഇവൻ തക്ഷത്തരം പറയുകയാണ്"എന്ന് മണ്ഡനൻ കോപിച്ചലറിയപ്പോൾ "മത്തോജാതൻ"എന്നതിന്ന് "എന്നിൽ നിന്നുണ്ടായവൻ" [മത്തഃ=എന്നിൽനിന്ന്]എന്ന അർത്ഥമെടുത്ത് ആചാര്യർ "നിന്നിൽനിന്നുണ്ടായ ആ വിഷമാംസം തിന്നുന്നവൻ—അച്ഛനെപ്പോലെതന്നെ തക്ഷത്തരം പറയുന്നുവെന്നത് ശരിയായിരിക്കാം."എന്ന് മറുപടി പറയുന്നു.

* "കഴുതയും കൂടിപ്പേറാത്ത ഈ കെട്ടും മാറാപ്പുമായി നീ നടക്കുന്നുവല്ലോ. എന്തേ, ആ പൂണൂലും കുടമയും ഭരിക്കാൻമാത്രം സാധിക്കില്ലെന്ന് വന്നുവോ?" എന്ന സംന്യാസസ്വീകരണത്തെ മണ്ഡനൻ പരിഹസിക്കുന്നു.

** "അതേ, നിന്റെ അച്ഛന്ന് കൂടി സാധിക്കാത്ത ഒരു കൃത്യം തന്നെയാണ് ഞാൻ ചെയ്തത്." [നിന്റെ അച്ഛൻ കഴുതയാണെന്ന് വ്യംഗ്യം] "യദഹരേവ വിരജേത്തദഹരേവ പ്രവ്രജേത്" എന്നും "ബ്രഹ്മചര്യാദ്വാ ഗൃഹാദ്വാ വനാദ്വാ" എന്നും മറും ശ്രുതിവാക്യങ്ങളുണ്ട്. [എപ്പോഴാണോ വിരക്തി തോന്നുന്നത്, അതേ നാളിൽതന്നെ പരിവ്രാജകവൃത്തി സ്വീകരിക്കണം—ബ്രഹ്മചര്യത്തിൽനിന്നോ, ഗാർഹസ്ഥ്യത്തിൽ നിന്നോ, വാനപ്രസ്ഥം സ്വീകരിച്ചതിന്ന്ശേഷമോ, സംന്യാസവൃത്തി അവലംബിക്കാം] അപ്പോൾ വിരക്തി വന്നിട്ടും ആശ്രമാനുക്രമായിട്ടേ സംന്യാസം പാടുള്ളുവെന്ന് ശഠിക്കുന്നത് തെറ്റാണ്. വിരക്തി വന്നുകഴിഞ്ഞാൽപിന്നെ ശിഖയും പൂണൂലുമിട്ട് നടക്കുന്നത് വേദവിധിയ്ക്കെതിരാണ്"എന്ന് ആചാര്യർ അക്ഷുബ്ധനായി മറുപടി കൊടുത്തു.

"ഗുരുശുശ്രൂഷയും വയ്യാ—
ഞ്ഞെങ്ങു നിന്നിങ്ങു പോന്നുടൻ
പെണ്ണിനെപ്പൂജചെയ്യും നിൻ—
കർമ്മനിഷ്ഠ മനസ്സിലായ്!" (23)

"പെണ്ണിൻവയററിൽ നീ വാണു;
പെണ്ണുതാൻ പോററി;യെങ്കിലും,
കഷ്ടം! സ്ത്രീയെ വെറുക്കും നീ
കൃതഘ്നൻതാൻ! ജളപ്രഭോ!" (24)

"ആർതൻ പോർമുലയുണ്ടാർതൻ
യോനിസംജാതനായി നീ,
അവളൊത്തെവ്വിധം മൂഢ!
പശുവെപ്പോൽ രമിപ്പു നീ?" (25)

* "അഗ്നിയുപാസനം ചെയ്യോൻ
പ്രാപിപ്പൂ വീരഹത്യയെ."
"പരംപദത്തെയറിയാ—
താത്മഹത്യ യണഞ്ഞു നീ." (26)

"കള്ളനെപ്പോൽ കാവലാളെ—
ത്തോല്പിച്ചെങ്ങിനെ പോന്നു നീ?"
**"കള്ളനെപ്പോലെ ഭിക്ഷുക്കൾ—
ക്കേകാതുണ്ണുന്നതെങ്ങിനെ?" (27)

*"അരുതിക്കർമ്മകാലത്തിൽ
മൂർഖനോടുരിയാടുവാൻ"
"യതിഭംഗത്തൊടോതും നിൻ
പാണ്ഡിത്യം സ്പഷ്ടമായി മേ." (28)

**"യതിഭംഗത്തിനേററാനു
നിർദ്ദോഷം യതിഭംഗവും"
'പഞ്ചമ്യന്തം സമാസത്തിൽ
നേരുതാൻ യതിഭംഗവും!" (29)

"സംന്യാസമെ,ങ്ങെങ്ങു കലി?
ബ്രഹ്മമെ,ങ്ങെങ്ങുമൌർഖ്യവും?
മിഷ്ടം ചോറുണ്ണുവാൻ മാത്രം
ഭിക്ഷുവേഷമെടുത്തു നീ." (30)

---

* "വീരഹാ വാ ഏഷ ദേവാനാം യോഽഗ്നിമു പാസയതി" എന്ന ശ്രുതിവാക്യാനുസാരം ഗാർഹപത്യം, ആഹവനീയം, ദാക്ഷിണം എന്നീ മൂന്നഗ്നികളേയും ഉപാസിക്കുന്നവൻ വീരഹത്യയെ പ്രാപിക്കുന്നുവെന്നു് മണ്ഡനൻ.

അതിന്നു് ഭഗവാൻെറ മറുപടി ഇങ്ങിനെയാണ്:—"അസന്നേവ സ ഭവത്യസദ് ബ്രഹ്മേതി ചേദ്വേദ" [അസത്താണ് ബ്രഹ്മം എന്നു് വിചാരിക്കുന്നവൻ, അതായതു് ബ്രഹ്മത്തെ നിഷേധിക്കുന്നവൻ അസത്തായ് തന്നെ തീരുന്നു—നശിക്കുന്നു—] എന്നും "അസൂര്യ്യാനാമ തേ ലോകാ അന്ധേന തമസാവൃതാഃ, താംസ്തേ പ്രേത്യാഭിഗച്ഛന്തി യേ കേ ചാത്മഹനോജനാഃ" എന്നും "അന്യഥാ സന്തമാത്മാനം യോന്യഥാ പ്രതിപദ്യതേ, കിം തേന ന കൃതം പാപം ചൌരേണാത്മാപഹാരിണാ" എന്നിങ്ങിനെയുള്ള ശ്രുതിവാക്യങ്ങളാൽ സത്തായ ആത്മാവിനെ മറെറാരുതരത്തിൽ അറിയുന്നവൻ ആത്മഹന്താവാണെന്നും ആത്മഹന്താക്കൾ കൂരിരുട്ട് നിറഞ്ഞ "അസൂര്യ്യ"ങ്ങളെന്ന ലോകങ്ങളെ പ്രാപിക്കുന്നുവെന്നും മററുമുള്ള വാസ്തവത്തെ മണ്ഡനനെ ഓൎമ്മപ്പെടുത്തുന്നു.

** "ഇഷ്ടാൻ ഭോഗാൻ ഹി വോ ദേവാ, ദാസ്യന്തേ യജ്ഞഭാവിതാഃ, തൈർദ്ദത്താനപ്രദായൈഭ്യോ യോ ഭുംക്തേ സ്തേന ഏവ സഃ" [യജ്ഞഭാവിതന്മാരായ ദേവന്മാർ നിങ്ങൾക്ക് ഇഷ്ടഭോഗങ്ങളെ നൽകുന്നു; അവർ തന്നതു് പഞ്ചയജ്ഞവിധാനത്താൽ ദാനം ചെയ്യാൻ കൂട്ടാക്കാതെ സ്വയം ഭുജിക്കുന്നവൻ കള്ളനാണ്] എന്നും "യതിശ്ച ബ്രഹ്മചാരീച പക്വാന്നസ്വാമിനാവുഭൌ—തയോരന്നമദത്വാ തു ഭുക്ത്വാ ചാന്ദ്രായണം ചരേത്" [ബ്രഹ്മചാരികൾക്കും ഭിക്ഷുക്കൾക്കും അന്നമേകാതെ ഭുജിക്കുന്നവൻ ചാന്ദ്രായണവ്രതമെടുത്തു് പ്രായശ്ചിത്തം ചെയ്യണം] എന്നും മററുമുള്ള സ്മൃതിവാക്യങ്ങളെ ഭഗവാൻ അനുസ്മരിപ്പിക്കുന്നു. [ചുരുക്കത്തിൽ, കള്ളൻ ഞാനല്ല; നീയാണ് എന്നു താല്പര്യം.]

* "കർമ്മകാലേ ന സംഭാഷ്യ അഹം മൂർഖേണ സമ്പ്രതി" എന്നാണ് മൂലം. "സംഭാഷ്യോഽഹം" എന്ന വ്യാകരണസിദ്ധമായ സന്ധിയെ ആദരിക്കാതെ കാല്പനികവും അശാസ്ത്രീയവുമായി വിസർഗ്ഗലോപം വരുത്തിയതുകൊണ്ടു് "വിസന്ധി"യെന്ന ദോഷം ആ വാക്യത്തിലുണ്ടു്. അതൊരു യതിഭംഗമായതുകൊണ്ടു ആചാര്യ്യർ മണ്ഡനൻെറ പാണ്ഡിത്യത്തെ തെല്ലൊന്നു കളിയാക്കുകയാണ് ചെയ്തതു്. തർജ്ജമയിലും "കർമ്മകാലത്തിൽ മൂർഖനോടു്" എന്നിടത്തു് സന്ധിദോഷം വരുത്തിട്ടുണ്ടു്.

** 'യതിയുടെ ഭംഗത്തിന്നേററ എനിക്ക് യതിഭംഗം വന്നാലെന്തുണ്ടു് ദോഷം?' [ഞാൻ യതിയെ ഭഞ്ജിക്കുകയാണല്ലൊ ചെയ്യുന്നതെന്നു താല്പര്യം]. അതിന്നു ഭഗവാൻ മറുപടി പറയുന്നു:— പഞ്ചമ്യന്തസമാസമാണെങ്കിൽ, അതായതു്, "യതിയിങ്കൽനിന്നുള്ള ഭംഗമെന്നൎത്ഥം കല്പിച്ചാൽ, അതു ഇപ്പോൾ നടക്കുകതന്നെ ചെയ്യുന്നുണ്ടു്. ഷഷ്ഠ്യന്തസമാസത്തിലൎത്ഥമെടുത്താൽ—യതിയുടെ ഭംഗമെന്ന അൎത്ഥത്തിൻ—അക്കാൎയ്യം നടന്നിട്ടുമില്ല."

“വിണ്ണെ,ങ്ങെങ്ങ്ദുരാചാരം?
കലിയെ,ങ്ങഗ്നിഹോത്രവും?
മൈഥുനത്തിന്നു മോഹിച്ചു
കർമ്മിവേഷം ധരിപ്പു നീ” (31)

കോപിച്ചു, ഡംഭത്തോടു വിശ്വരൂപൻ
ദുർവാക്യമേവം പലതും കഥിക്കേ,
ശ്രീശങ്കരൻ കൌതുകമൊത്തതാതിൻ-
പ്രത്യുത്തരം ഭംഗിയിലോതിനില്ക്കേ, (32)

ദ്വിജേന്ദ്രനെ ജൈമിനി നോക്കി സസ്മിതം;
കഥിച്ചു പാരാശര “നെന്തിതൊക്കെയും?
ആത്മജ്ഞനാ,യീഹ വെടിഞ്ഞ ഭിക്ഷുവോ-
ടിതല്ല കുഞ്ഞേ! പെരുമാറിടും ക്രമം. (33)

അഭ്യാഗതൻ ശ്രീഹരി തന്നെയാണെ-
ന്നോർത്താശു ഭിക്ഷയ്ക്കുരചെയ്ക! വത്സ!”
ശാസിച്ചുവേണ്ടുംവിധമസ്സുധീന്ദ്ര,-
നാ, വിജ്ഞനാം വിശ്രുതനെത്തദാനീം. (34)

പ്രശാന്തനാ,യാചമനാദിചെയ്തു
സസംഭ്രമം, വ്യാസനരച്ചവണ്ണം
പൂജിച്ചു ഭിക്ഷയ്ക്കൃഷിയെ ക്ഷണിച്ചാൻ
ശാസ്ത്രജ്ഞനാം മണ്ഡനസൂരിവര്യൻ. (35)

തദാ കഥിച്ചാൻ മുനി“വാദഭിക്ഷ
കൊതിച്ചുതാൻ ഞാനിഹ പോന്നു സൌമ്യ!
അന്യോന്യശിഷ്യത്വമിതിന്റെ മൂല്യം;
തുച്ഛാന്നഭൈക്ഷ്യാദരമില്ലതെല്ലും. (36)

ശ്രുതിശിരഃ പഥ വിസ്തൃതിയെന്നിയേ
ചെറുതുമില്ലിവനേതിലുമാഗ്രഹം;
അതുഭവക്കടച്ചൂടിനു ചന്ദ്ര; ന,-
ങ്ങതു വെടിഞ്ഞു രമിപ്പു മഖാദിയിൽ. (37)

എതിരുരപ്പവരെസ്സകലം ജയി,-
ച്ചതുപരത്തുകയാ,മുലകിൽ സ്വയം;
മതമിതുത്തമമാളുക! വാദമേ-
ന്തുക! മറി,ച്ചുരചെയ്യുക തോററതായ്.” (38)

ഇതിയതീശ്വരനോതിയ സാർത്ഥമാം-
മൊഴിയിലത്ഭുതമാന്നൊരു കീർത്തിമാൻ
പരിഭവം പുതുതേല്ക്കിലും,സ്വഗൌ-
രവവിഘാതമെഴാതുരചെയ്തുയായ്:- (39)

“തലയൊരായിരമുള്ളുരഗേശനാ-
കിലുമുരയ്ക്കുകയില്ലിഹ തോല്മ ഞാൻ;
ശ്രുതിസ്മൃസമ്മതി വി,ട്ടഥ കല്പിതം
മുനിമതത്തിലിവൻ നിപതിച്ചിടാ. (40)

“വരുമൊരിക്കലൊരാൾ കഴിവൊത്തു താൻ;
സരസവാദവുമപ്പൊഴണഞ്ഞിടും.”

ഇതി കുതൂഹലിയായൊരെനിക്കിതാ!
സ്വയമണഞ്ഞിതു ഹാ! വിജയോത്സവം. (41)

അഥ നടത്തുക വാദമെനി; ദ്രുതം
തളിരിടട്ടെ! സുശാസ്ത്രപരിശ്രമം;
ഉലകിതിൽ സ്വയമേവമണഞ്ഞൊരീ
നവസുധാനിധി കൈവെടിയാവതോ? (42)

*സപദി തോലി പിണഞ്ഞിടുമന്തകാ-
ന്തകൻമെന്നൊടു ചന്ദ്രലസത്തനോ!
തരിക മേ കളഹംസകലാമനോ-
ഹരതരം തവ വാക്കലഹം മുനേ! (43)

ഝടിതി ദുർമ്മതിദംഭവനം തക-
ർപ്പൊരു കഠോരകുഠാരമിവൻ ധ്രുവം;
നിഖിലശാസ്ത്രധുരീണനിവന്റെ വൻ-
പുകൾ, കഥിക്കുക! കേട്ടറിവില്ലയോ? (44

“എനിക്കു വേണ്ടുന്നതു വാദഭിക്ഷയാ;-
ണതേകുകെ”ന്നോതിയതെത്ര തുച്ഛമായ്?!
ഒരുക്കമാ; ണർത്ഥനയെന്തി? നെത്രഞാൻ
കൊതിച്ചതാ?ണാരെതിർവാദിയായൊരാൾ? (45)

വാദിക്കുവൻ! ശങ്ക തരിമ്പുമില്ല;
ചൊന്നാലു!മാർ തോലിജയങ്ങൾ ചൊല്ലാൻ?
വാദം വൃഥാ “തൊണ്ടവരട്ട”ലല്ല;
ജയേച്ഛയാൽ താനിഹ ചെയ്വു വാദം. (46)

വിപക്ഷപക്ഷങ്ങൾ പിടിച്ചുവാദി-
വിവാദിമാർ തമ്മിലിടഞ്ഞിടുന്നു;
വാദിക്കുവോർ നാ;മിതിലെ പ്രതിജ്ഞ-
യെ?ന്തിഷ്ടമെ?ന്നോതുക, തത്സ്വഭാവം. (47)

മദ്ധ്യസ്ഥനാർ? ഞാൻ ഗൃഹമേധിസത്തമൻ;
നീ പണ്ഡിതാഗ്രേസരനാം യതീശ്വരൻ;

---

* “സാക്ഷാൽ മൃത്യുഞ്ജയൻ തന്നെ എന്നോടേററാലും ജയിക്കാൻ പോകുന്നില്ല. എന്നാലും നിണക്ക് കുറച്ചൊക്കെ സാമർത്ഥ്യമുണ്ട്” എന്ന് ദ്യോതിപ്പിക്കാനാണ് “ചന്ദ്രനെപ്പോലെ ശോഭിക്കുന്ന ശരീരമുള്ളവനേ!” എന്ന് മണ്ഡനൻ സംബോധന ചെയ്തത്. “അതി മധുരധ്വനിശാലികളായ രാജഹംസങ്ങളുടെ അവ്യക്ത മധുരധ്വനികളാകുന്ന കലകലംപോലെ സുന്ദരമായ അങ്ങയുടെ സദ്ഗീരുകളുടെ കലഹം ഞാനിഷ്ടപ്പെടുന്നു.” എന്ന് സാരം.

“മൃത്യുർയ്യസ്യോപസേചനം” എന്ന ശ്രുതിവാക്യത്താൽ മൃത്യുഹന്തൃത്വം ഈശ്വരന്ന് പറയാമല്ലോ. അങ്ങിനെയുള്ള കാലകാലനായ ഈശ്വരനെക്കൂടി ഞാൻ ജയിക്കുമെന്ന് പറഞ്ഞതിന്റെ താല്പര്യം “ഈശ്വരനെത്തന്നെ നിഷേധിക്കുന്നവനാണ് ഞാ”നെന്ന് കാട്ടാനാണ്.

ജയാജയങ്ങൾക്കിഹ വാതുവെച്ചു താൻ
തുടങ്ങിടാം പുഞ്ചിരിയൊത്തു വാദവും. (48)

ഇന്നായ്ക്കനാമങ്ങു വിവാദമെന്നോ–
ടർത്ഥിക്കയാൽ ഞാനതിധന്യനായേൻ!
അടുത്തതാം ചെയ്യുവതിന്നു മാദ്ധ്യ–
ഹ്നികത്തിനായാശ്ശു പുറപ്പെടട്ടെ!" (49)

"ആവട്ടെ"യെന്നൊന്നു ചിരിച്ചു ഭിക്ഷു:—
"നാളേക്കുതാൻ നമ്മുടെ വാദമാവാം."
അർത്ഥിച്ചു, തത്സാക്ഷികളായിനില്ക്കാൻ,–
ന,ജൈമിനിവ്യാസരൊടായ് ഗൃഹീശൻ. (50)

"സുവിജ്ഞയാം താവകപത്നിയെ,ത്താൻ
സദസ്യയായ്നിർത്തുക! നീ സുധീന്ദ്ര!"
ശ്രീ വാണിതാൻ തത്പ്രിയയായ്പിറന്നോ–
ളെന്നായ് ഗ്രഹിച്ചോരവരേവമോതി. (51)

മുനീന്ദ്രർതൻ വാക്കു സമാദരിച്ചു,
തത്കാലകർത്തവ്യചികീർഷയോടെ
പൂജിച്ചു മുന്നഗ്നികളെക്കണക്ക–
ദ്ദൈവാഗതന്മാരവർ മൂവരേയും. (52)

ഊണും കഴിഞ്ഞങ്ങുപവിഷ്ടരായ
മുനിത്രയത്തിന്റെ തളർച്ച തീർക്കാൻ
അടുത്തുതാൻ രണ്ടുവടുക്കരും ശിഷ്യർ
വെഞ്ചാമരം കയ്യിലെടുത്തു വീശി. (53)

തളർച്ചയുംതീർന്നു സുഖിച്ചിരിക്കെ–
മാ മൂവർ വേദാന്തരഹസ്യവിജ്ഞർ
സഹർഷമന്യോന്യമുരച്ചുഭംഗ്യാ
നിഗൂഢമെന്തോചിലതൊട്ടുനേരം. (54)

ദ്വിജാലയത്തിന്നു പുറത്തുപോന്ന
നേരത്തു രണ്ടാം തരസാ മറഞ്ഞാർ;
മൂന്നാമനസ്സാലകദംബരമ്യം
ക്ഷേത്രത്തിലാററിൻകരയ്ക്കൽവാണാൻ. (55)

"അസുലഭമൃഷിമാർതൻദർശനം സ്വീയഭാഗ്യോ–
ദിത"മിതിഹൃദിയോർത്തോർത്താത്തഹർഷം
മുനീന്ദ്രൻ
അവരുടെയമൃതൊക്കുംവാക്കു,തൻശിഷ്യരോടാ–
യരുളി,യഥ കഴിച്ചാൻ രാത്രികാലം
സുവിജ്ഞൻ (56)

ബാലാർക്കത്തുടുകാന്തി വാനിനെ വിളക്കീടും
പുലർച്ചയ്ക്കുടൻ
ധീമാന്മാർമുടി നിത്യകർമ്മമവസാനിപ്പിച്ചു
വിഖ്യാതിമാൻ
ശിഷ്യശ്രേഷ്ഠരുമൊത്തു മണ്ഡനഗൃഹം പ്രാപിച്ചു
സത്പണ്ഡിത–
ന്മാരാളുംസഭയിൽ കടന്നു സഹസാ വിജ്ഞൻ
വിവാദത്തിനായ്. (57)

സരസ്വതീതി പ്രഥയാണ്ട സർവ്വ–
കലാവതംസം നിജപത്നിയാളെ
സഭാപതിത്വത്തിനുവെച്ചു, സൂരീ–
ന്ദ്രനും വിവാദോത്സുകനായിറങ്ങി. (58)

തദാജ്ഞ മാനിച്ചു സദസ്സിൽവന്നു
വിളങ്ങി,യ,സ്സുന്ദരി ഭർത്തൃഭക്ത,
അവർക്കെഴും ജ്ഞാനപരീക്ഷണാർത്ഥം
സദസ്സിൽ വന്നെത്തിയ വാണിയെപ്പോൽ. (59)

പാരിച്ചു തദ്വാദകുതൂഹലം ക–
ണ്ടൊന്നാമതായ്തന്നെ പരാവരജ്ഞൻ
പരാവരൈക്യ പ്രഥിതം സ്വകീയ–
പ്രതിജ്ഞചെയ്താൻ യതിമാരിൽ മുഖ്യൻ. (60)

* "ബ്രഹ്മം സത്യമനന്തമേകമമലം സച്ചിന്മയം,
ശുദ്ധമായ്
മുത്തുച്ചിപ്പികണക്കുകാണ്മു, നിബിഡാജ്ഞാനാ–
വൃതം വിശ്വമായ്;
തജ്ജ്ഞാനം നിഖിലപ്രപഞ്ചവിലയം
സ്വാത്മവ്യവസ്ഥാപരം
നിർവ്വാണം ജനിമുക്ത;മായതിനു വേദാന്തം
പ്രമാണം തുലോം. (61)

ഞാനംജയിപ്പി!നഥ തോല്ക്കുകിലന്നു സംന്യാ–
സത്തെ ത്യജിച്ചു മമ കാവിയുടുപ്പു മാററം;
തുവെള്ളചുററ;മിഹ തോലിജയങ്ങൾകാട്ടു–
മദ്ദീപമായുഭയഭാരതി നിന്നിടട്ടെ!" (62)

ഉദാരമാമിശ്ശപഥം യതീന്ദ്രൻ
ശ്രീശങ്കരൻ സമ്പ്രതി ചെയ്തനേരം
ഗൃഹീശനാം മണ്ഡനനും സ്വകീയ–
മതത്തിലൂന്നി ശ്ശപഥം നടത്തി. (63)

**"ചിദ്രൂപം ശബ്ദശക്തിയ്ക്കനധിഗമ;മതിൻമൂല–
മിങ്ങപ്രമാണം
വേദാന്തം;കാര്യമേതും പറയുകവഴി,യ.പ്പൂർവ്വ–
ഭാഗം പ്രമാണം;
ചൊൽപൊങ്ങും ശബ്ദശക്തിയ്ക്കവിടെവരെ–
വരാമെന്നതേയുള്ളു;കർമ്മം
മോക്ഷത്തിൻമൂല; മായുസ്സവതിവരെയൊരാൾ–
ക്കുണ്ടുകർമ്മങ്ങൾചെയ്യാൻ. (64)

വാദത്തിൽഞാൻ തോല്ക്കുകിലന്നു നേരേ–
മറിച്ചു സംന്യാസമെടുത്തുകൊൾവൻ!

---

* ഈ ശ്ലോകത്തിന്ന് ഒരു ഗദ്യവ്യാഖ്യാനം കാവ്യാവസാനത്തിൽ കൊടുത്തിട്ടുണ്ട്.

** മണ്ഡനന്റെ ഈ പ്രതിജ്ഞയ്ക്കും ഒരു ഗദ്യവ്യാഖ്യാനം കാവ്യാന്തത്തിൽ കൊടുത്തിട്ടുണ്ട്.
വിവർത്തകൻ.

സാക്ഷ്യത്തിനാണ്ടുന്നരചെയ്യവണ്ണം
നില്ലട്ടെയെൻ പ്രേയസി,വിജ്ഞയെങ്കിൽ."(65)

തോറേറാൻ ജയിച്ചവരുളവോന്നെഴമാശ്രമംകൈ–
ക്കൊള്ളേണമെന്നിരുവരും ശപഥം നടത്തി;
ആ ബുദ്ധിശാലിനിയെയങ്ങവർ സാക്ഷിനിർത്തി
വാദംതുടങ്ങി വലുതാം വിജിഗീഷയോടെ. (66)

അന്നന്നുവേണ്ട ദിനചര്യകൾതീർത്തു സർവ്വ–
വിത്തുക്കളാമവർ നടത്തി മിഥോവിവാദം;
ഏവം ജയേച്ഛയോടിരിപ്പവരുവിങ്കലോരോ
പൂമാല തൻഗളതലങ്ങളിലിട്ടു ദേവി. (67)

"ആർതൻ കഴുത്തിലിതു വാട്ടമിയന്നുകാണ്മൂ–
തന്നേരമായവനു തോലിപിണഞ്ഞുവെന്നാം."
ഏവംകഥിച്ചു ഗൃഹിമസ്കരികൾക്കു ഭിക്ഷാ–
ന്നാദിയ്ക്കുവേണ്ടിയവൾ വീട്ടിനകത്തു
ചെന്നാൾ. (68)

വാദം ജയിക്കവതിലാ മിഴിനട്ടു രണ്ടു
പേരും മുറയ്ക്കു പലവാദവുമുന്നയിക്കേ,
ധാതാവുതൊട്ടസുരവര്യർനിരന്നുകേൾക്കാ–
നപ്പത്തനത്തിനുപരിസ്ഥിതരായിവാനിൽ. (69)

ശ്രുതിപ്രമാണങ്ങൾ നിരത്തി, നന്നു
നന്നെന്നു കേൾപോരവിലം പുകഴ്ത്തി,
പരസ്പരം നല്ല മതിപ്പു ചേർത്തും
നടന്നിതാ വാദവിവാദഘോഷം. (70)

മുറക്കമേറുന്നിതു നാളിൽ നാളിൽ;
തടിച്ചുകൂടുന്നിതു പണ്ഡിതന്മാർ;
വാദം ജയിക്കാൻ കൊതിയേറിയേറി–
വന്നിട്ടുമേറീ,ലവർ തമ്മിൽ വൈരം. (71)

നാൾതോറുമുച്ചയ്ക്കവൾ ചെന്നുരയ്ക്കും
സ്വകാന്തനോ"ട്ടുണ്ണിനു കാലമായി!"
ഭിക്ഷയ്ക്കുടൻ ഭിക്ഷുവെയും ക്ഷണിയ്ക്കും;–
മീമട്ടിലഞ്ചാറുദിനം കഴിഞ്ഞു. (72)

ചമ്രംപടിഞ്ഞു ഘനവാദമുഖങ്ങൾ തുണ്ടു–
തുണ്ടാക്കി പുഞ്ചിരിവിരിഞ്ഞ മുഖങ്ങളോടെ;
മേല്പോട്ടുനോക്കൽ, വിറ, വേർപ്പിവയില്ല, മട്ടി–
പ്പോയാലുമി,ല്ലരിശമാണ്ടൊരു കൊള്ളി
വാക്കും. (73)

താങ്ങാൻ കരുത്തുള്ളവനെന്നുകണ്ടൊ–
ന്നടങ്കമാ വാദമുഖം യതീന്ദ്രൻ
കലുക്കിയപ്പോൾ ഗതിമുട്ടി വല്ലാ–
തുഴന്നുപോയ് മണ്ഡനനസ്സദസ്സിൽ. (74)

ഏവം സ്വസിദ്ധാന്തസമർത്ഥനാർത്തി–
ന്നാവാതെ വന്നെങ്കിലു,മാ,ദ്വിജേന്ദ്രൻ
ഇറങ്ങി വേദാന്തവചഃപ്രസിദ്ധ–
മദ്വൈതസിദ്ധാന്തമുടയ്ക്കുവാനായ്. (75)

*"ഭോ ഭോ യതിക്ഷ്മാധിപതേ! ഭവാന–
ജ്ജീവേശരൈക്യം പരമാർത്ഥമെന്നായ്
അംഗീകരിക്കുന്നു വിശങ്ക; മേതത്–
പ്രമാണമെന്തെന്നിഹ കണ്ടതില്ല." (76)

പ്രത്യുത്തരം നൽകി.—"യിതിൻ പ്രമാണ,–
മാ,ശ്വേതകേതു പ്രമുഖർക്കു മുന്നം
ഉദ്ദാലകൻ തൊട്ടു യതിപ്രവീര
ജീവേശരൈക്യം തെളിയിച്ചിതെന്നാം." (77)

"പാപങ്ങൾ പോക്കാനഥ "തത്ത്വ"മാദി–
വാക്യങ്ങൾ "ഹ്രം ഫ"ട്ടുകളെന്ന വണ്ണം
വേദാന്തവും ചൊല്ലുകയാം; മവയ്ക്കു
വിശേഷമാമർത്ഥവിവക്ഷയില്ല." (78)

"ചൊല്ലുന്നിതർത്ഥം തെളിയായ്കയാൽ "ഹ്രം–
ഫഡാദി" വിജ്ഞൻ ജപയോഗ്യമെന്നായ്;
സ്പഷ്ടാർത്ഥമുള്ളേടവുമിങ്ങു വിദ്വൻ!
ജപാർത്ഥമാത്രത്വമുരച്ചിടാമോ?" (79)

"കേൾക്കമ്പൊഴ,"ത്തത്ത്വമസീ"തി വാക്യം
ജീവേശരാഭേദമുരയ്ക്കുവൊന്നായ്
തോന്നാ;മതോർത്തിടിൽ മഖാദികർത്തൃ–
പ്രശംസയാൽതാൻ"വിധിശേഷ"മല്ലോ." (80)

"സൂര്യാദിദേവാത്മകമായി യാഗ–
യൂപാദി കീർത്തിപ്പൊരു വാക്യമെല്ലാം
"ശേഷം,"ക്രിയാകാണ്ഡഗ;മെന്നിരിക്കിൽ,
കാണ്ഡാന്തരസ്ഥങ്ങളുമേവമാമോ?" (81)

"ജീവങ്കൽ വിദ്വൻ! പരമാത്മ ദൃഷ്ടി
കർമ്മാദിവൃദ്ധിയ്ക്കുതകുന്നതാവാം,
അബ്രഹ്മമക്ഷാദിയിലെവ്വിധം നാ,–
മാ,ബ്രഹ്മധീ വെയ്ക്കുവ,തപ്രകാരം." (82)

"ഉപാസനയ്ക്കായവിടം "ലിങ്ങാ"ദി–
പ്രയോഗമുണ്ടെന്നതു കാൺക! വിദ്വൻ!
അവ്വണ്ണമ"ത്തത്ത്വമസീ"തി വാക്യ–
ജാലത്തിലില്ലെന്നതു കാണ്മതില്ലേ?" (83)

"പ്രതിഷ്ഠയാംസത്ഫലമുണ്ടു രാത്രി–
സത്രത്തിനെന്നായ് വിധിയുള്ളപോലെ
അഭേദവാക്യത്തിലുമുണ്ടു മുക്തി–
ഫലാർത്ഥമാകും വിധി, യോഗിവര്യ!" (84)

---

* 76 മുതൽ 130 വരെയ്ക്കുള്ള ശ്ലോകങ്ങൾക്കു ള്ള ഒരു ഗദ്യവ്യാഖ്യാനം സവിസ്തരം ഗ്രന്ഥാവസാനത്തിലുണ്ട്. വിവർത്തകൻ.

"പക്ഷേ ക്രിയാജന്യതകൊണ്ടു മോക്ഷം
സ്വർഗ്ഗാദിപോൽ നശ്വരമെന്നതാവും;
ഉപാസനം മാനസകർമ്മമല്ലോ;
ചെയ്യാം-വിടാം-മററൊരു മട്ടമാവാം." (85)

"ആവട്ടെ, യ, "ത്തത്ത്വമസീതി" കേവ-
ലോപാസനയ്ക്കെന്നതുതന്നെ പോട്ടെ!
ജീവന്നു പക്ഷേ പരമാത്മസാമ്യം
ചൊല്ലുന്നതാണെന്നു പറഞ്ഞുകൂടേ?" (86)

"സാമ്യം കഥിക്കുന്നതു ചേതനയ്ക്കോ,
സർവ്വാത്മകത്വാദി ഗുണത്തിനോ നീ?
പ്രസിദ്ധമാദ്യോക്ത; മതെന്തുരയ്ക്കാ?-
നന്ത്യം സ്വസിദ്ധാന്തവിരുദ്ധവും താൻ!" (87)

"നിത്യത്വമൊന്നാൽ, പരചിദ്ഗുണങ്ങൾ-
ക്കൊക്കുന്ന സാർവ്വാത്മ്യമുഖം ഗുണങ്ങൾ
അവിദ്യയാൽ മൂടിയിരിക്കിലും, തത്-
സാമ്യം കഥിക്കാം; മതിനെന്തു ദോഷം?" (88)

"ജീവങ്കലീശപ്രതിഭാസശങ്ക
നീ താ,നവിദ്യാവൃതി ചൊന്നു വിട്ടു;
എന്നിട്ടുമജ്ജീവപരാത്മകത്വം
തുറന്നുരയ്ക്കാൻ മടിയെന്തു? വിദ്വൻ!" (89)

"ആ വിശ്വകർത്താവിനു ജീവസാമ്യം
ചിത്ത്വത്തിനാലാണുരചെയ്ക,തോക്കി!
ചിദ്രഥിതം വിശ്വമിതെന്നുവന്നാ-
ലണുപ്രധാനാദിമതങ്ങളും പോം." (90)

"അഹോ! തദാ "ത്വത്സമമസ്തി"യെന്നായ്
വരുംപ്രയോഗം; "ത്വമസീ"തി പോകും;
"തദൈക്ഷതേ"ത്യാദികളാൽ "പ്രധാന"-
വാദംനശിക്കേ, പുനരെന്തിനേവം?" (91)

"ആവട്ടെ!യീ ജീവപരൈകഭാവം
പ്രത്യക്ഷമാനപ്രവിരുദ്ധമല്ലോ!
സ്വാദ്ധ്യായകർമ്മത്തിനു യോഗികൾക്കു
ജപിക്കുവാൻ മാത്രമിതൊക്കെയാവാം." (92)

"ഭേദജ്ഞമാണിന്ദ്രിയമെന്നു വന്നാ-
ലഭേദവാക്യത്തിനു "ബാധ"മാവും;
ഭേദപ്രമയ്ക്കില്ലിട; മാത്മബന്ധ-
മക്ഷത്തിനി;ല്ലെന്തു വിരോധമപ്പോൾ?" (93)

"തോന്നുന്നു, ഞാനീശവിഭിന്നനെ; ന്ന,-
ബ്ഭേദം തദാ ജീവവിശേഷണം താൻ;
ഇതാട്ടെ, ഭേദത്തിനൊടക്ഷബന്ധം,
സംയോഗമില്ലെങ്കിലുമേ, മനീഷിൻ!" (94)

"വിശേഷണത്തിന്നു തനിച്ചു ബന്ധ-
മുണ്ടെന്നുവന്നാ,ല, "തതിപ്രസംഗം";
ഭേദാശ്രയം വസ്തുവൊടക്ഷബന്ധം
വരാ;മ,താത്മാവിനൊടില്ലയല്ലോ." (95)

"ആത്മാവു ഭേദാശ്രയ വസ്തു;ബന്ധം
വരില്ലതിന്നെന്നതു യുക്തമല്ല;
ദ്രവ്യങ്ങളാത്മാ,വഥ ചിത്തവും; ര-
ണ്ടിന്നും വരും യോഗസമാശ്രയങ്ങൾ." (96)

"യോഗിൻ! നിനച്ചാൽവിഭുവോ, ഭവാൻതൻ-
മതത്തി,ലാത്മാവണുമാത്രമെന്നോ?
രണ്ടാകിലും ബന്ധമയുക്ത; മായ,-
തംഗിക്കുതാനംഗിയൊടേ വരുള്ളു!" (97)

ചിത്തത്തെ നീയിന്ദ്രിയമായ്ഗണിച്ചു
ഭേദാശ്രയത്വം പറയുന്നു നൂനം;
ദീപാദിപോ,ലായതു ചക്ഷുരാദി-
സാഹായ്യകൃ;ത്തിന്ദ്രിയമല്ല ചിത്തം." (98)

"ആ ഭേദധീയിന്ദ്രിയജാതമല്ലെ-
ന്നാലോ,കഥിക്കാം,മതു "സാക്ഷിരൂപം;
വിരോധമീരീതിയിലെങ്കിലും വ-
ന്നിടാ;മ,തൈക്യശ്രുതിബാധമല്ലീ?" (99)

"അവിദ്യയും മായയുമാണുജീവേ-
ശ്വരർക്കു "സാക്ഷിത്വ"മുരപ്പു ഭേദം;
അ,ക്കേവലൈക്യം ശ്രുതിയും കഥിപ്പൂ!
ഭിന്നാശ്രയത്താലെതിരില്ല തമ്മിൽ. (100)

ഉണ്ടെന്നുതാനാവുകി,ലഗ്രവൃത്തം
പ്രത്യക്ഷവാദം ബലഹീനമാവും;
അന്ത്യത്തിനാവും ബലമെന്നു വേദ-
ച്ചൊല്ലു,"ണ്ടപച്ഛേദനരീതി"യിങ്കൽ." (101)

"എന്നാലുമുണ്ടിങ്ങനുമാനബാധ-
മൈക്യശ്രുതി;ക്കീശനുമായി ഭേദം
ഘടാദികൾക്കെന്നതുപോ,ലസർവ്വ-
വിത്വത്തിനാൽ ജീവനുമുണ്ടു യോഗിൻ!" (102)

"യഥാർത്ഥമോ,കല്പിതമോ,കഥിക്കു,-
കി,ബ്ഭേദ?മാദ്യത്തതിൽ വന്നുചേരും
ദൃഷ്ടാന്തഹാനിസ്ഥിതി;യന്ത്യമെന്നാൽ
സുസമ്മതം;സാദ്ധ്യവുമെന്തതിങ്കൽ?" (103)

"സ്വജ്ഞാനബാദ്ധ്യേതരഭേദവത്ത്വം
ഘടാദിയിൽ പോലിഹ സാധ്യമിങ്ങും;
അ,ങ്ങാത്മബോധാധിഗഭേദമില്ലെ-
ന്നോതുന്നപോൽതാനിതുമിങ്ങദോഷം." (104)

"നിർല്ലേപനോ നിൻ "സ്വ"വിവക്ഷിതാത്മാ,-
വതല്ല, ശീതോഷ്ണസുഖാദിമാനോ?
പണിപ്പെടേ;ണ്ടന്തിമമിങ്ങുമിഷ്ടു;
മാദ്യത്തി,ലാ,"ഹാനി" വരുന്നു വീണ്ടും." (105)

"ഉപാധിയററുള്ള ഭിദാശ്രയത്വം
വിവക്ഷിതം; സാധ്യവുമായതത്രേ;
സ്വീകാര്യമൌപാധികഭേദമങ്ങേ;-
യ്യുപാധിയററൊന്നു ഘടേശഭേദം." (106)

"ഘടേശഭേദത്തിലവിദ്യയെങ്ങു?
തവാനുമാനം ജഡസംസ്ഥമല്ലോ;
ചിത്ത്വാൽ, പരൻ — ജീവനുമില്ല ഭേദം;
നിൻ ഹേതുതാൻ സത്പ്രതിപക്ഷമല്ലീ?" (107)

"ധർമ്മിപ്രമാബാധകമല്ലി ഭേദം
സംസാരശൂന്യൻ പരനിൽ? ഭവാനോ
ചൊല്‌വൂ, ഘടാദിപ്രമയാലബാധ്യ,-
മാ, ബ്രഹ്മധീയാൽ ഭിദ ബാദ്ധ്യമെന്നും." (108)

"ദൃഷ്ടാന്തമില്ലാതെവരും സമസ്ത-
ധർമ്മിപ്രമാ/ബാദ്ധ്യമതെങ്കിൽ ന്യൂനം;
ഏതാനുമൊന്നാലതബാധ്യമെങ്കിൽ
സ്വീകാര്യ; മെന്തായതുകൊണ്ടു സാദ്ധ്യം? (109)

ചിന്മാത്രനാം നിർഗ്ഗുണനോ മനീഷിൻ!
നിൻ ധർമ്മവാച്യൻ, ഗുണിയോ? ദ്വിതീയം
ധർമ്മിപ്രമാ/ബാദ്ധ്യതയിങ്ങുമിഷ്ടം;
ദോഷം ദ്വിരൂപത്തിലുമാദ്യമെങ്കിൽ. (110)

നിൻ നിർഗ്ഗുണം സുഗ്രഹമെന്നുവന്നാ-
ലു,ണ്ടാശ്രയാസിദ്ധി; മറി,ച്ചതായാൽ
അഭേദമോതും ശ്രുതിമസ്തകസ്ഥം
പ്രമാണമെല്ലാമയഥാർത്ഥമാവും.' (111)

"ഭോ! "ദ്വാസുപർണ്ണേ"തിയെഴും പ്രമാണം
ഭോക്താ — വഭോക്താ — വിതി രണ്ടുമട്ടായ്
ജീവേശ്വരന്മാർക്കു കഥിപ്പൂ ഭേദ;-
മതി,ങ്ങഭേദശ്രുതിബാധമല്ലീ?" (112)

"പ്രത്യക്ഷസിദ്ധം വിഫലം പരാത്മ-
ഭേദോക്തി വിദ്വൻ! ശ്രുതിബാധമാകാ;
പ്രമാണമാം, സ്വാർത്ഥവിതല്പരം മ-
റ്റേതർത്ഥവാദങ്ങളുമേവമായാൽ." (113)

"സ്മൃത്യുക്തമാം വിശ്രുതസാർത്ഥവാക്യ-
മെമ്മട്ടു തന്മൂലതയാൽ പ്രമാണം,
പ്രത്യക്ഷസിദ്ധാർത്ഥകവും പ്രമാണ-
മാവുന്നു തന്മൂലത ഹേതുവായ്താൻ!" (114)

"വേദം, സ്മൃതാർത്ഥത്തിനു, വേദവിത്തി-
ന്നാവില്ല, തന്മൂലതയാൽ പ്രമാണം;
അപ്പാമരന്മാർക്കു പരാത്മഭേദ-
മുണ്ടെന്നുവെ,ച്ചായതു "മാന"മാമോ? (115)

ജീവേശരെപ്പററിയുരയ്ക്കയാണ-
തെന്നോർത്തുതാൻ നീ പറയുന്നു;പക്ഷേ
"സത്വ"ത്തിൽനിന്നീശനെ വേർതിരിച്ചു
സംസാര രാഹിത്യമതോതിടുന്നു." (116)

"ജീവേശ്വരന്മാരെ വെടിഞ്ഞു "സത്വ-
ജീവ"ങ്ങളെപ്പററിയുരപ്പതാകിൽ,
ജഡത്തിൽ ഭോക്തൃത്വമുദാഹരിക്കും-
വേദം പ്രമാണത്തിനനർഹമാകും." (117)

"ശങ്കിയ്ക്കുവാനെന്തിതിലുള്ളു? വിദ്വൻ!
പ്രത്യുത്തരം "പൈംഗ്യരഹസ്യ"മോതും:-
"സത്വം ഭുജിക്കുന്നിതു; നോക്കിനില്പോൻ
ക്ഷേത്രജ്ഞ"നേവം വിശദീകരിപ്പൂ!" (118)

"സത്വത്തെയോതുന്നു "ശരീരി"യെന്നും,
ക്ഷേത്രജ്ഞനെന്നപ്പരമേശനേയും;
ഈ മട്ടിലി,ല്ലന്യപരത്വ,മാ, വാ-
ക്യത്തിന്നു പൈംഗ്യാദിതമാം വഴിയ്ക്കും."(119)

" "തദേത"ദിത്യാദികമാം സത്വവൃത്തി
ചിത്തത്തിലാണെന്നു വിളിച്ചുചൊൽവൂ!
'ദ്രഷ്ടാവു ശാരീരക'നെന്നുമോതീ
ക്ഷേത്രജ്ഞശബ്ദത്തിനു വൃത്തി വിദ്വൻ!" (120)

" "യേനേ"തിവാക്കാലഥ ജീവവേത്താൻ
സ്വപ്നക്രിയാകാരകനായ് കഥിപ്പൂ!
ക്ഷേത്രജ്ഞശബ്ദാഭിഹിതൻ, നിനച്ചാ,-
ലാ, സ്വപ്നദ്രഷ്ടേശ്വരനാം പരൻ താൻ!" (121)

"കർത്താവു തിങ്‌പ്രത്യയസമ്യഗുക്തൻ;
തൃതീയ പിന്നെക്കരണാർത്ഥകം താൻ!
ദ്രഷ്ടാവു ശാരീരകനെന്നുമോതി-
യിരിക്കയാ, "ലീശ"നതാകവയ്യാ. (122)

"ഉണ്ടിശ്ശരീരത്തിലവന്നു വൃത്തി-
യെന്നുള്ളൊരർത്ഥത്തിലുരച്ചുകൂടേ
ശാരീരനെ? ന്നാ, നിലയിൽ പറഞ്ഞാൽ
ശാരീര, ന,സ്സർവ്വഗനും! യതീന്ദ്ര!" (123)

"ശരീരമല്ലാത്തതിലും വിളങ്ങു-
വോനെശ്ശരീരീതി കഥിച്ചിടാമോ?
ഉണ്ടിശ്ശരീരത്തിൽ നഭസ്സു; മെന്നാൽ
ശാരീരനെന്നാരതിനെക്കഥിക്കും?" (124)

"ജീവേശരെത്തള്ളിയുരപ്പു ബുദ്ധി-
ജീവങ്ങളെപ്പററി,യ,തെന്നു വന്നാൽ
ഭോക്തൃത്വമിങ്ങജ്ജഡമായ ബുദ്ധി-
യ്ക്കേകുന്നതാം മന്ത്രമ,തപ്രമാണം." (125)

"സ്വതേയിരുമ്പിന്നൊരുചൂടുമില്ല;
തീപ്പുൽകവേ ദാഹകശക്തിയുണ്ടാം;
ആമട്ടു ഭോക്തൃത്വമണപ്പു ചിത്തോ-
ചേരുംജഡം ബുദ്ധിയിലും മനീഷിൻ!" (126)

"ഛായാതപങ്ങൾക്കെഴുമത്രഭേദം
ജീവേശ്വരന്മാക്കുകഥിപ്പതില്ലേ,
"ഋതംപിബന്താ"വിതി"കാഠക"ത്തിൽ—
ലിതോക്തി,യൈക്യശ്രുതിബാധമല്ലീ?" (127)

"ഐക്യശ്രുതി,യ്ക്കാ,വ്യവഹാരസിദ്ധം
ഭേദംകഥിക്കും ശ്രുതി ബാധമാകാ;
മറി,ച്ചപൂർവ്വാർത്ഥതയാൽ ബലിഷ്ഠ—
മന്ത്യോക്തി ഭേദശ്രുതിബാധമാവും." (128)

"പ്രത്യക്ഷമാനോത്ഥബലിതം ബലിഷ്ഠം
ഭേദം കഥിക്കും ശ്രുതിതാൻ! യതീന്ദ്ര!
ഐക്യശ്രുതിയ്ക്കായതു ബാധമാവു;—
മതോ,പ്രമാണാന്തരബാധിതാർത്ഥം." (129)

"പ്രാബല്യമേതും കുറയാ ശ്രുതിയ്ക്കു
മാനാന്തരത്താൽ ബുധലോകമാന്യ!
ഗതാർത്ഥതാസ്വീകരണംനിമിത്തം
ദൌർബ്ബല്യമേ വന്നു ഭവിക്കയുള്ളൂ." (130)

ഏവംമണ്ഡനപണ്ഡിതൻെറകൊട്ടതാം
ഗർവ്വം തകക്കുംയതി—
ക്ഷ്മാഭൃത്തിൻദൃഢയുക്തിപൂണ്ട വിജയം
ശ്രീവാണിയാലാദൃതം;
സംന്യാസത്തിനുതൻമണാളനെന്നയി—
ച്ചീടുന്നൊരസ്സംക്തിത—
ന്നംബാസാക്ഷിണി തത്ര തൂകി മധുര—
ശ്ലാഘാത്ഭുതപ്പൂമഴ. (131)

ഇത്ഥം യതീന്ദ്രനുടെയുക്തിയെ വാഴ്ത്തി, ഭർത്തൃ—
കണ്ഠത്തിൽ മാല മലിനത്വവുമാന്നു കാൺകേ,
"ഭിക്ഷയ്ക്കുണ്ണീക്കകെനി"യെന്നു കഥിച്ചു ദേവി
രണ്ടാളൊടും; യതിയൊടിങ്ങിനെയോതി
വീണ്ടും:— (132)

"രോഷം മുഴുത്തിവളെയന്നു ശപിച്ചു ദുർവ്വാ—
സസ്സാമൃഷീന്ദ്ര;നതു തീന്നു; ഭവാൻ ജയിച്ചു;
പോകട്ടെവന്നപടി ഞാനെനിയെൻഗൃഹത്തി"—
ലെന്നോതി വാണി ധൃതി പൂണ്ടു പുറം
തിരിക്കേ, (133)

*ബന്ധിച്ചു നിശ്ശങ്കമരണ്യദുർഗ്ഗാ—
മന്ത്രത്തിനാൽ തജ്ജയകാംക്ഷി ദേവൻ;
സർവ്വജ്ഞനെന്നുള്ളൊരു പേരിനല്ല;
മതൈക്യസിദ്ധിയ്ക്കിതു ചെയ്തതത്രേ! (134)

*"ധാതാവുതൻ പത്നി, "ശിവൻെറ പെങ്ങൾ,"
നീ തന്നെ ലക്ഷ്മ്യാദിവിചിത്രരൂപ;
പ്രപഞ്ചരക്ഷയ്ക്കവതാരമോരോ—
ന്നെടുപ്പു നീയെന്നിവനോർപ്പു തായേ! (135)

**വടിവൊടു തവ"ഭക്തോത്തംസ"മാം
ഞാൻ നിനക്കെ—
ന്നനുമതി തരു, മന്നേ നിൻ ഗൃഹം
പൂകിടാവൂ!"
ഇതി നിജ വചനത്തെദ്ദേവി
കൈക്കൊള്ളവേ, മ—
ണ്ഡനമനമറിയാനായ് മോദമാന്നാൻ
മുനീന്ദ്രൻ. (136)



# ഒമ്പതാം സർഗ്ഗം

[സാർവ്വജ്ഞ്യസ്ഥാപനോദ്യമം]

—:o:—

നിഗമാർത്ഥമിത്രവടിവിൽ സനയം
പറയും യതീന്ദ്രനുടെ വാക്കുകളാൽ
നിജമാഗ്രഹം ഝടിതി തീരുകിലും
ഏതി ശങ്കപൂണ്ടരുളി കർമ്മജഡൻ. (1)

"യതിരാജ! തോലിപുതൊന്നിഹ വ—
ന്നതിനാലുമില്ലഴലൊരിത്തിരിയും;
ഹഹ! ജൈമിനീയവചനം പരമു—
ന്മഥിതം! വിഷാദമതുതാൻ പരമം. (2)

അറിയുന്നു ഭാവി,യഥ ഭൂതവു, മാ,
നിഗമാർത്ഥവി,ത്തഖിലലോകഹിതൻ;

* വനദുർഗ്ഗാമന്ത്രം കൊണ്ട് ശ്രീശങ്കരൻ അവളെ തടഞ്ഞു നിർത്തി; എന്തിന്നെന്നാൽ, അവളേയും കൂടി വാദത്തിൽ ജയിക്കണമെന്ന ആകാംക്ഷയാൽ. അങ്ങിനെ ചെയ്തത് തൻെറ സർവ്വജ്ഞതയെ സ്ഥാപിക്കാനായിട്ടല്ല; സ്വമതൈക്യം സാധിക്കുന്നതിന്ന് വേണ്ടിയായിരുന്നു.

* "ശിവൻെറ പെങ്ങൾ" എന്ന് പറഞ്ഞതെങ്ങിനെയെന്ന് പറയാം:—

"നീലകണ്ഠം രക്തബാഹും
ശ്വേതാംഗം ചന്ദ്രശേഖരം
ജനയാമാസ പുരുഷം
മഹാകാളീ സിതാം സ്ത്രീയം."

എന്നിങ്ങിനെ മഹാകാളിയിൽ നിന്ന് രുദ്രനും സരസ്വതിയും ഉണ്ടായതായി കാളികാ പുരാണത്തിൽ പറയുന്നതുകൊണ്ട് സരസ്വതിയ്ക്ക് ശിവൻെറ സഗർഭ്യത്വമുണ്ടെന്ന് വരുന്നു.

** ഇവിടെ "ഭക്തോത്തംസ"മെന്ന പദംകൊണ്ട് ജീവന്മുക്തചക്രവർത്തിത്വം വ്യഞ്ജിതമായിരിക്കുന്നു. "യോ മേ ഭക്തഃ സ മേ പ്രിയഃ" എന്നും, "തേഷാം ജ്ഞാനീ നിത്യയുക്ത ഏകഭക്തിർവ്വിശിഷ്യതേ; പ്രിയോ ഹി ജ്ഞാനിനോത്യർത്ഥമഹം സ ച മമ പ്രിയഃ" ഇത്യാദി സ്മൃതിവാക്യങ്ങൾ നോക്കുക.

അവനെവ്വിധം വിതഥസൂത്രപദം
വിരചിച്ചു? താപസരിൽ മുഖ്യനവൻ!" (3)

ഇതി സംശയാലുവവനോടു മുനീ-
ശ്വരനോതി:-"തെററവനിലില്ല ലവം;
അനഭിജ്ഞർ നമ്മടം മുനി തൻഹൃദയം
ശരിയായളപ്പതിനശക്തർ ഇലോം." (4)

"വിവരിക്ക, പണ്ഡിതജനത്തിനുമൊ-
ട്ടറിയാത്തൊരാ ഹൃദയമിങ്ങു ഭവാൻ;
ഇഹയുക്തമെങ്കി,ലഭിമാനലവം-
തഴകാതെ ഞാനതു ധരിച്ചിടുവൻ!" (5)

*"പരതത്വവേദിയവനെങ്കിലു,മ,-
ബ്ഭവനീരിൽ നീന്തുമവരിൽ കൃപയാൽ,
തദവാപ്തി, യാവഴിയണച്ചിടുവാൻ-
വഴിയോർത്തു, ചൊന്നു സകലം സുകൃതം. (6)

വചനം "തമേത"മിതി ധർമ്മമര-
ച്ചതുതന്നെ ബോധമരുളുന്നതിനാം;
** അതുകൊണ്ടു "മോക്ഷപര"നാണു മുനീ-
ശ്വരനെന്നുതന്നെ കരുതുന്നിതിവൻ." (7)

*** "സഫലം ക്രിയാർത്ഥപരമാം ശ്രുതിതാ;-
നതദർത്ഥകോക്തി സകലം വിഫലം."
ഇതി സൂത്രമൊന്നു വിരചിച്ച മഹാ-
മുനി സിദ്ധവസ്തുപരനായ് വരുമോ?" (8)

* "ശ്രുതിയേതുമദ്വയമുരയ്ക്കുവതെ-
ങ്കിലു,മാത്മബോധഫലമാം ക്രിയയിൽ
മനമൂന്നവൊ,ന്നിതി, സുകർമ്മചയം
മുനിവാഴ്ത്തി, തത്പ്രകരണോക്തികളിൽ." (9)

** "നിഗമാങ്ങടം സച്ചിദമലാത്മകതാ-
പ്രതിപാദകങ്ങളിതി നണ്ണുകിലോ,
"ഫലദായി കർമ്മ"മിതി ചൊ,ന്നവനെ-
ങ്ങിനെയാശു തള്ളി പരമേശനെയും?" (10)

***"["ഉലകംസകർത്തൃക"-മിതിൽ ശ്രുതിവാ-
ക്യകളെന്തി?നായ,തനുമാനപരം;
അനുവാദമാത്രമിഹവേദവചാ-
സ്ഥിതിചൊന്നിടുന്നിതു കണാദമതം.] (11)

* ജൈമിനി, ബ്രഹ്മത്തിൽ അഭിപ്രായവാനാണെങ്കിലും വിഷയപ്രവാഹത്തിൽപെട്ട ബുദ്ധിയോടുകൂടിയവർ ബ്രഹ്മോപദേശത്തിനു അനർഹന്മാരാണെന്നു വിചാരിച്ചു അവരെ അധികാരികളാക്കുന്നതിനുവേണ്ടി [ബ്രഹ്മപ്രാപ്തിക്കായി] സകല സൽക്കർമ്മങ്ങളേയും അനുഗ്രഹബുദ്ധിയോടെ ഉപദേശിച്ചതായിരിക്കണം.

** "തമേതം വേദാനുവചനേന ബ്രാഹ്മണാ വിവിദിഷന്തി യജ്ഞേന ദാനേന തപസാ/നാശകേന" എന്നിങ്ങിനെ പരബ്രഹ്മജ്ഞാനം നേടുന്നതിന്നു വേണ്ടിയാണ് ബ്രഹ്മചര്യാദിധർമ്മങ്ങളെ—യജ്ഞം, ദാനം, തപസ്സ് ഇത്യാദികളെ— ജൈമിനി നിർദ്ദേശിച്ചതെന്ന് വിചാരിക്കണം. [പുണ്യകർമ്മങ്ങളെ അനുഷ്ഠിക്കുന്നത് കൊണ്ട് ചിത്തശുദ്ധിയുണ്ടാവുകയും തന്മൂലം ബ്രഹ്മസാക്ഷാത്കാരേച്ഛ ഉണ്ടാവുകയും ചെയ്യുമെന്ന് കരുതിയായിരിക്കണം അദ്ദേഹം ധർമ്മാനുഷ്ഠാനത്തിൽ ഊന്നിയതെന്ന് താല്പര്യം] അതുകൊണ്ട് അദ്ദേഹം "മോക്ഷപര"നാണെന്ന് ഞാൻ അഭിപ്രായപ്പെടുന്നു.

*** "ആമ്നായസ്യ ക്രിയാർത്ഥത്വാദാനർത്ഥക്യമതദർത്ഥാനാം" എന്ന ജൈമിനീയസൂത്രം മണ്ഡനൻ ഭഗവത്പാദരെ അനുസ്മരിപ്പിക്കുന്നു. ക്രിയാർത്ഥത കൊണ്ടാണ് ശ്രുതികൾ സഫലങ്ങളാവുന്നതെന്നും അക്രിയാർത്ഥങ്ങളായ വാക്യങ്ങൾ വൃഥാ അനർത്ഥകങ്ങളാണെന്നും പറഞ്ഞ ജൈമിനിമഹർഷി സിദ്ധവസ്തുപരനാണ്—ബ്രഹ്മവാദിയാണ്—എന്ന് എങ്ങിനെ പറയാമെന്ന് മണ്ഡനൻ സംശയം പ്രകടിപ്പിക്കുകയാണ്. വേദവാക്യകൾ സിദ്ധവസ്തുപരങ്ങളാണെന്ന് മുനിശിരോമണിയായ അദ്ദേഹം വിശ്വസിക്കുന്നുവെന്ന് പറയുന്നതിൽ എന്ത് യുക്തിയുണ്ടെന്നാണ് മണ്ഡനൻ അന്വേഷിക്കുന്നത്.

* ഉക്തസൂത്രം കർമ്മകാണ്ഡപ്രയുക്തമായത് കൊണ്ട്, ജൈമിനി മോക്ഷപരനല്ലെന്ന് അതിന്നർത്ഥമാക്കിക്കൊള്ളണമെന്നില്ല. ശ്രുതി, പരമ്പരയാ അദ്വിതീയബ്രഹ്മപരമാണെങ്കിലും ആത്മജ്ഞാനമാകുന്ന ഫലത്തെ ഉണ്ടാക്കുന്ന കർമ്മങ്ങളിൽ—ബോധോദയസാമഗ്രീഭൂതമായ ചിത്തശുദ്ധി തുടങ്ങിയ ഫലങ്ങളെ ഉണ്ടാക്കാൻ സഹായകങ്ങളായ കർമ്മങ്ങളിൽ— തല്പരമാണെന്നതുകൊണ്ട് അദ്ദേഹം പുണ്യകർമ്മങ്ങളെ കർമ്മപ്രകരണങ്ങളിൽ വാഴ്ത്തിപ്പറഞ്ഞുവെന്നേ ഉള്ളൂ എന്ന് ഭഗവാൻ സാധൂകരിക്കുന്നു.

** വേദങ്ങളുടെ ബ്രഹ്മപരത്വം ജൈമിനിക്ക് അഭിമതമാണെങ്കിൽ പരമാത്മഭിന്നമായ കർമ്മത്തിന്റെ ഫലദാതൃത്വത്തെ സമർത്ഥിക്കുകവഴി അദ്ദേഹം പരമേശ്വരനെത്തന്നെ എങ്ങിനെ നിരാകരിച്ചുവെന്ന് മണ്ഡനൻ വീണ്ടും സംശയിക്കുന്നു.

***അനുമാനഗമ്യനായ ഈശനെയാണ് ജൈമിനി നിരാകരിച്ചത്; വേദനിചയഗമ്യനായ ഈശനെയല്ല എന്ന് ഭഗവാൻ സമാധാനം പറയുന്നു:—"ഈ ജഗത്ത് കർത്തൃപൂർവ്വകമാണ്, ഘടാദിപോലെ കാര്യത്വംകൊണ്ട്. [ജഗത്ത് കാര്യമാവുമ്പോൾ അതിന്ന് ഒരു കർത്താവ് വേണമെ

* "നിഗമജ്ഞനെന്നിയറിയാനരുതാ,
നിഗമാന്തവേദ്യനെ—മഹേശ്വരനെ."
ഇതിവേദമോതുവതുമാത്രു വെടി–
ഞ്ഞനുമാനമെങ്ങിനെ വരിക്കമൊരാൾ? (12)

** ഇതി ഭാവമൊത്തു നിരസിച്ചിതവൻ
നിശിതങ്ങളാം വിവിധയുക്തികളാൽ,
അനുമാനമീശ്വരപരം, "പ്രളയ–
പ്രഭവാദിഹേതുവവ"നെന്നതുമേ. (13)

ഇതു നാം കഥിച്ചിട്ടവതിന്നെതിര,–
ല്ലണുമാത്രു;മീയൊരുരഹസ്യമഹോ!
നിരൂപിച്ചിടാതെ മുനി നാസ്തികനെ–
ന്നുരചെയ്തിട്ടന്നിതറിവുററവരും. (14)

ഇതുകൊണ്ടുമാത്രമുരചെയ്വു നിരീ–
ശ്വരനെന്നു വിജ്ഞരിൽവരൻമുനിയെ;
ഇനയുന്നുചേത,മിരുളംതാൻ പകലെ–
ന്നിഹയങ്ങതൊട്ടവ നിനയ്ക്കുകിലും?" (15)

ഇതി ജൈമിനീയഹൃദയം മുനിരാ–
ട്ടുരചെയ്തുകേട്ടളവിൽ മണ്ഡനനും
ഹൃദി നന്ദിപൂണ്ടു, നിജപത്നിയു, മ,–
സ്സഭയിങ്കലുള്ളിതരരും തരസാ. (16)

മനസാ നിനച്ചു, വിദിതാശയനെ–
ങ്കിലു,മുള്ള ശങ്ക മുഴുവൻ കളയാൻ
ദ്വിജനാത്രു ജൈമിനിയെ; യാ,നിമിഷം
മുനി വന്നണഞ്ഞു കവിതൻ സവിധം. (17)

മുനിചൊന്നു:—"വേണ്ട സുമതേ! തവ സം–
ശയമിങ്ങു "ഭാഷ്യ"മിതിലിത്തിരിയും;
മമ സൂത്രരാശിയുടെ ഗൂഢഹൃദ–
ന്തരമീ യതീന്ദ്രനുരചെയ്തതു താൻ! (18)

യതിരാജനെൻ ഹൃദയ, മദ്വിധ, മാ
ശ്രുതിശാസ്ത്രരാശിയുടെ മർമ്മവുമേ
അറിയുന്നു; ഭൂതഭവിതവ്യ ഭവത്–
കഥയൊക്കെയാരിവനൊഴിഞ്ഞറിവോൻ? (19)

*ഗുരു ചൊന്നതന്നു നിഗമാന്തവച–
സ്തതി തൻ ചിദേകരസതല്ലരത;
ഒരു സൂത്രമാകിലു, മതിന്നെതിരായ്
ഒദവാപ്തബുദ്ധിയിവനോതുവനോ? (20

അതുകൊണ്ടു ശങ്കയഖിലം സുമതേ!
വെടിയൂ! രഹസ്യമിതു കേൾക്ക! ഭവാൻ:—
ഭവമഗ്നരെക്കരയണയ്ക്കുവതി–
ന്നവതാരമാണു പരമേശനിവൻ. (21)

ജ്ഞാനം ഭ്രവിനു നൽകിടും കപിലനാദ്യത്തിൽ;
തഥാ ത്രേതയിൽ
ദത്തൻ; വ്യാസനനന്തരം; കലിയിലീ
ശ്രീശങ്കരൻ താനുമേ;
ഏവം ശൈവപുരാണമിങ്ങുവെളിവാ–
യേതന്മഹത്വം പ്രകീ–
ർത്തിപ്പൂ! തന്മതമാശ്രുപൂണ്ടു ഭവമാം
വാരാശി താണ്ടീടുക!" (22)

ഇതി ബോധമേകി, മനസാ യമിയെ–
പ്പരിചോട്ടു പുൽകി മറവാണ്ടു മുനി;
തരസാ നമിച്ചു യതിചന്ദ്രനൊടീ–
വിധമോതി യാജ്ഞികരിൽ മുഖ്യനവൻ. (23)

---

ന്നത് നിർവ്വിവാദമാണല്ലോ] അതുകൊണ്ട് ഈ പ്രപഞ്ചത്തിന്നു ഒരു കർത്താവുണ്ടെന്നു് പറയാൻ വേദോക്തിയുടെ ആവശ്യമൊന്നുമില്ല. അത് അനുമാനിക്കാവുന്നതേ ഉള്ളൂ. ഉലകിന്ന് നാഥനായി ഒരീശ്വരനുണ്ടെന്ന് പറയുന്ന വേദം അനുമാനസിദ്ധമായ ഒരു കാര്യത്തെ അനുവദിക്കുന്നുവെന്നേ ഉള്ളൂ"ഇങ്ങിനെയാണ് കണാദമതക്കാരുടെ വാദഗതി.

* ഉപനിഷദേകഗമ്യനായ പുരുഷനെ വേദാനഭിജ്ഞന്ന് എങ്ങിനെ അറിയാൻ കഴിയും? അവേദവിത്തുക്കൾക്ക് അഗോചരനാണ് പുരുഷനെന്ന് വേദം പറയുന്നു: "തം ത്വൌപനിഷദം പുരുഷം പൃച്ഛാമി—നാവേദവിന്മനുതേ തംബൃഹന്തം" ഇങ്ങിനെ വേദം പറയുമ്പോൾ അനുമാനഗമ്യനാണ് പുരുഷനെന്ന കണാദവാദത്തെ എങ്ങിനെ സ്വീകരിക്കാനാണ്?

** മുകളിലത്തെ ശ്ലോകത്തിൽ വിവരിച്ച ആ ഭാവത്തെ മനസ്സിൽവെച്ചുകൊണ്ട് "ഈശ്വരൻ അനുമാനഗമ്യനാണ്" എന്നും, "പ്രഭവപ്രളയാദി ഹേതുവാണ് ബ്രഹ്മ"മെന്നുമുള്ള വേദവിരുദ്ധമായ വാദഗതിയെ കഠിനയുക്തിശതങ്ങളാൽ അദ്ദേഹം നിരാകരിക്കുകയാണ് ചെയ്തിരിക്കുന്നത്; അതായത്, ഈശ്വരപരമായ അനുമാനത്തേയും ഈശ്വരങ്കൽനിന്നാണ് ജഗത്തിന്റെ സൃഷ്ടിലയങ്ങളും ഫലങ്ങളുമെന്ന കണാദാദ്യഭിപ്രായങ്ങളേയും നിരാകരിക്കാനാണ് കർമ്മപ്രാധാന്യത്തെ ഊന്നിയതെന്ന് ഞാൻ കരുതുന്നു, എന്ന് ശ്രീശങ്കരൻ സമർത്ഥിക്കുന്നു.

* ഗുരു—ശ്രീവേദവ്യാസഗുരു—വേദാന്തവാക്യങ്ങളുടെ ചിദേകരസത്വം നിർണ്ണയിച്ചുതന്നിട്ടുണ്ട്. അതിന്നു വിരുദ്ധമായി, തദവാപ്തബുദ്ധിയായ—ആ വ്യാസങ്കൽ നിന്നും ജ്ഞാനം നേടിയ—ഞാൻ ഒററ സൂത്രമെങ്കിലും രചിക്കുമെന്നു നീ വിശ്വസിക്കുന്നുവോ? എന്നു ജൈമിനി മണ്ഡനനെ നോക്കി ചോദിക്കുന്നു.

*"അറിയുന്നു ഞാ,"നഖില കാരണമാ,–
യതുകൊണ്ടു താൻ 'സമത'യററവനായ്,
അവബോധമാത്രതനുവെങ്കിലുമി–
ങ്ങബുധർക്കുവേണ്ടിയുടലാണ്ടിതു നീ." (24)

**സ്വയം നിഗമരാശിതൻ തലയിൽനിന്നു–
"മേകം" പദം
ഭവാൻ സപദി കാത്തു "തത്ത്വമസി"യെന്ന
ശസ്ത്രത്തൊടും;
തഥാഗതവചസ്സു തീർത്ത കെടുനീർക്കുഴി–
കളിൽ,ല–
ന്യഥാ വഴുതി വീണു "തത്"
പദമുടഞ്ഞിരുന്നീലയോ?! (25)

"ഉണന്നോൻ ഞാ"നെന്നായ് മനസി
കരുതി സ്വപ്നമപരം
സമീക്ഷിക്കും മൂഢൻ പടി, വിപുല
മോഹാന്ധതയൊടും
അഹോ! "മോക്ഷം ലോകാന്തരവസതി"–
യെന്നോപ്പവരെ നിൻ
സുശിഷ്യന്മാർ മായാവിജയികൾ
ഹസിപ്പൂ! പരഗുരോ! (26)

പരംഭേദം വാദിപ്പവരുടയ–
മോക്ഷത്തിലുമണ–
ഞ്ഞിടും ഘോരം ദുഃഖം ഭവജനിതമേവർക്കു–
മനിശം;
ഭവാനോതും മോക്ഷം സ്ഥിരതരമണയ്ക്കുന്നു
സുതരാം
ഭവാതീതം സച്ചിത്സുഖലഹരി;
നീ വെൽക! സുചിരം. (27)

* അവിദ്യാരക്ഷഃസ്ത്രീയുടയ വയർ ഭേദിച്ചു
സഹസാ
വെളിക്കാക്കീ"സർവ്വേശ്വര"നെയിഹ നീ;
തദ്രമണിയെ
ഹനൂമാൻ രക്ഷഃസ്ത്രീകടെ നടുവിലായ്
കണ്ടഥ തുലോം
പുകഴ്ന്നോനാ;യെന്നാൽ തവ മഹിമയെ–
ന്തോതിടുവതും? (28)

ജഗദാർത്തിനാശന! ഭവാന്നെഴുമീ
മഹിമാതിരേകമറിയാതെയിവൻ
തവ മുന്നിൽ മുന്നമുരചെയ്തതു നീ
നിഖിലം പൊറുക്ക! കരുണാജലധേ! (29)

ശ്രുതിനിർണ്ണയത്തിലലഘുപ്രതിഭാ–
യുതരാം കണാദകപിലാദികളും
ഭുവി മോഹമാണ്ടവർ;ശിവാംശനൊഴി–
ഞ്ഞപരന്നു സത്യമറിയാൻ പണിതാൻ! (30)

സുധാസാരംപെയ്യും തവ വദനശീതാംശു–
കിരണോ–
ല്ക്കരംവെല്ലുന്നേരം ഹൃദയമലിനത്വത്തെ–
യരുളാൻ
ശ്രമിച്ചാലും നേരായ് കപിലകണഭുക്ഗൗ–
തമവച–
സ്തമഃസ്തോമത്തിന്നക്കഴിവു ലവമുണ്ടായി
വരുമോ? (31)

---

* അങ്ങുന്നു ജ്ഞാനമാത്രശരീരനാണെങ്കിലും ജഗത്തിന്ന് കാരണവും, അതുകൊണ്ട് തന്നെ സാമ്യാവസ്ഥയെ ഭഞ്ജിച്ചിയങ്ങുന്നവനും ["സാമ്യവൈഷമ്യാഭ്യാം കാര്യദ്വയം" എന്ന സൂത്രപ്രകാരം ത്രിഗുണങ്ങളുടെ വിഷമാവസ്ഥയിൽ ജഗദുല്പത്തിയും സാമ്യാവസ്ഥയിൽ പ്രളയവുമുണ്ടാവുന്നു. ജഗത്സൃഷ്ടികാരണമാകുമ്പോഴും ഈശ്വരൻ സാമ്യാവസ്ഥയെ ഭഞ്ജിക്കുന്നവനാണെന്ന് സാരം] ആണെന്നും അവിദ്വാന്മാരെ രക്ഷിക്കുന്നതിന്നും അജ്ഞാനം പോക്കുന്നതിന്നും വേണ്ടിയാണ് അങ്ങ് അവതരിച്ചിരിക്കുന്നതെന്നും ഞാൻ അറിയുന്നു.

** "ആത്മാ വാ ഇദമേക ഏവാഗ്ര ആസീത്" —"ബ്രഹ്മ വാ ഇദമഗ്ര ആസീദേകമേവ"— "സദേവ സൌമ്യേദമഗ്ര ആസീത്"—"ഏകമേവാദ്വിതീയം ബ്രഹ്മ" എന്നിങ്ങിനെ ഋഗ്യജുസ്സാമാഥർവ്വവേദത്രയീമസ്തകങ്ങളിൽ യാതൊരു "ഏകം" എന്ന പദം പറയപ്പെട്ടിട്ടുണ്ടോ, അതിനെ "തത്ത്വമസി" എന്ന ആയുധവുമായി അങ്ങ് കാത്തു. ഇല്ലായിരുന്നുവെങ്കിൽ, സൌഗതന്മാരുടെ പ്രലപിതങ്ങളാകുന്ന അന്ധകൂപത്തിൽ വഴുതിവീണ് ആ "ഏക"മെന്ന പദം ഉടഞ്ഞു തകരുമായിരുന്നു

* അജ്ഞാനമാകുന്ന രാക്ഷസസ്ത്രീ വിഴുങ്ങിയ അഖിലേശനെ— മായയാൽ മറയ്ക്കപ്പെട്ട ബ്രഹ്മത്തെ —അവളുടെ വയർ ഭേദിച്ച് —മായാതിരസ്കരിണിയെ നീക്കി— ഉദ്ധരിച്ചവനാണ് അങ്ങ്. ഹനൂമാനാകട്ടെ, തദ്രമണിയെ — അഖിലേശനായ ശ്രീരാമൻെറ പത്നിയായ സീതയെ—രാക്ഷസസ്ത്രീകളുടെ ഇടയിൽ കണ്ടു എന്നതുകൊണ്ട് തന്നെ സുപ്രശസ്തനായി. അപ്പോഴും ആ അഖിലേശനെത്തന്നെ—മായാപരിച്ഛിന്നമായ ബ്രഹ്മത്തെ—വെളിയ്ക്കു കൊണ്ടുവന്ന—മായാവൃതി നീക്കിക്കാട്ടിത്തന്ന—അങ്ങയുടെ മാഹാത്മ്യത്തെപ്പററി എന്ത് പറയാനാണ്?

ബിംബംതല്ലിപ്പൊളിക്കും ശ്രുതിസുരഭിയെ
ഭഞ്ജിക്കവോരായപുത്തൻ
മേച്ഛന്മാരുഴിവാഴ്കേയവരുടെയടിയാ-
ക്കെങ്ങുമുക്തിപ്രസക്തി?
പൊങ്ങുന്നങ്ങുമിങ്ങും കൃതികളകലിമലം
തീണ്ടിടാത്തോർസുവാദി-
ശ്രേഷ്ഠൻനിൻ ശിഷ്യരിപ്പോരം; മുനിവര!വെ-
റതേതന്നെയെൻ ഭീതിയേവം! (32)

* ഇഹമൂഢർതൻ "വിവൃതി"യാം വിഷമേ-
ററവശതപമാണ്ട മറകൾക്ക ഭവാൻ
ജ്വലദുക്തിയാമമൃതധാര ചൊരി-
ഞ്ഞുയിരേകിയിന്നു നിലയും വിലയും. (33)

തവ സൂക്തിയാമമൃതരശ്മികരം
പ്രചരിച്ചിടാതെവരികിൽ സുമതേ!
അതിതീവ്രദുസ്സഹഭവോഷ്ണകര-
പ്രചുരാതപത്തിനു ശമം വരുമോ? (34)

ഹഹ! കർമ്മയന്ത്രമിവനേറി, ജപം,
തപ,മത്ഥദാരതനയാദികളിൽ
അഭിമാനമാണ്ടു നിപതിച്ച ഭവ-
ക്കഴിയിങ്കലങ്ങു കരയേററി മുദാ. (35)

ബഹുജന്മമുഗ്രതരമായ തപ-
സ്സിഹ ചെയ്തതിൻെറ ഫലമായിവരാം
ജഗദീശനായ് കരുണതൻ നിധിയാം-
തവ സംഗമിങ്ങിനെ ലഭിച്ചതു മേ. (36)

പ്രാക്പുണ്യാങ്കരമായ ശാന്തി, മൃദുവാംചെമ്പ-
ല്ലവംതാൻ ദമം,
നൽപൂമൊട്ടു വിരക്തി, ചെമ്മിയലുമപ്പുഷ്പോ-
ല്ക്കരം ക്ഷാന്തിയും,
പൂന്തേൻധാര തിതിക്ഷ, ചാരുഫലമാംനൽ ശ്രദ്ധ,
സർവ്വം തിക-
ഞ്ഞീടും താവകസൂക്തി പുണ്യനിചയംകൊണ്ടേ
ലഭിക്കായ്‌വരൂ! (37)

ദിവി വിണ്ണവർക്ക പുരുഷാത്ഥവു,മീ
മനുജർക്ക മോക്ഷവുമണയ്ക്കുവതായ്
കരുണോർമ്മിളം തവ കടാക്ഷഝര-
ങ്ങളിൽ മുങ്ങുവോർ പരമധന്യരഹോ! (38)

* വിവൃതി=വ്യാഖ്യാനം. അല്പബുദ്ധികളുടെ വ്യാഖ്യകളാകുന്ന പാമ്പിൻവിഷമേററ് അവശങ്ങളായ വേദങ്ങൾക്ക് അങ്ങ് ജ്വലിക്കുന്ന ഉക്തിയാകുന്ന അമൃതം ചൊരിഞ്ഞ് ജീവനും നിലയും വിലയും ഉണ്ടാക്കിയിരിക്കുന്നു.

ഏണാക്ഷീമണിമാക്കെഴും കചയുഗംചേലാഞ്ചലം
നീക്കി,യാ-
മന്ദം തൊട്ടു പുണന്നു വിഭ്രമരഹഃ കേളീ-
വിലാസാദിയിൽ
നാരം പോക്കുന്നവർ പോക്കിടട്ടെ; നിയതംനിൻ
വാക്സുധാസിന്ധുവിൻ-
വീചീഡോളയിലേറിയാടുമവർ താൻ
ചൊല്ലേറിടും സൂരികൾ!! (39)

"വൈശദ്യം"കൊണ്ടിരുട്ടിന്നറുതിയരുളി,
നൽചിന്തയാം സ്വർണ്ണനൂലിൽ
കോക്കും നിൻസൂക്തിമുക്താമണികളുടെ മനോ-
ഹാരിയാം ഹാരമാണ്ടോർ
ആനന്ദിപ്പൂ മഹാന്മാ;രിതിലുമുപരിയെന്തൊന്നു
വേണം കവീന്ദ്ര?-
ക്കാ,വിണ്ണോരെ ത്യജിച്ചും ചിരമിവരെ വരി-
ക്കുന്നു വിദ്യാനതാംഗി. (40)

തോഷംപൂകട്ടെ നല്ലോർ! തവ മൊഴികൾ നക-
ന്നേറമക്കീത്തിയാള-
ന്നോർ തൻമുന്നിൽ ഖലന്മാർ പകൽനടുവില്ലലൂ-
കങ്ങൾപോൽ ചൂളിടട്ടെ!
ധീരശ്രീശങ്കരാര്യപ്രണതിയിൽ മുഴുകീടുംതമ-
സ്സോക്കെയററി-
ട്ടീയുള്ളോർ വാണിടട്ടെ പ്രചുരനിജസുഖാം-
ഭോധിസംമഗ്നരായും! (41)

ത്വത്പാദാംഭോജസംസേവനമമരവനം,
ചിന്തതാൻ കല്പവൃക്ഷം,
സങ്കല്പം കല്പകപ്പൂലത, തവഗുണസങ്കീർത്തനം
സ്വർഗ്ഗഗംഗ,
നാകം നിൻകാഴ്ചയേവം തവഭജനമഹോ!
ചെയ്തിടും ഭക്തരായോർ
വിണ്ണുംനണ്ണുന്നു പുല്ലിൻപടി ലഘുതരമായ്
ശങ്കരാചാര്യവര്യ! (42)

അതിനാൽ സ്വശിഷ്യഗൃഹദാരധനാ-
ദികൾ,കർമ്മമെന്നിവ വെടിഞ്ഞിത ഞാൻ
ശരണം ഗമിപ്പു ചരണം;തരണം
സദയം മമാജ്ഞ;തവ ദാസനിവൻ!" (43)

ഇതി ബുദ്ധിമാൻ പ്രിയവചസ്സുകളാൽ
സ്തുതിചെയ്കവേ,കനിവൊടും ഭഗവാൻ
പരിചോടു"ഭാരതി"യെനോക്കി;മനോ-
ഗതമങ്ങുക,ണ്ടവരം കഥിച്ചിതുടൻ:— (44)

* വൈശദ്യം=വെളിച്ചം. അഥവാ അത്ഥസ്ഫുടതയെന്നും.

"യതിവര്യ! നിൻമനമറിഞ്ഞിതു ഞാൻ;
മമ ഭാവി താപസനര,ച്ചഖിലം
ഇഹ മുമ്പുതാനറിയു;മാശു ഭവാ-
നതുകേൾക്കുകിസ്സഭയിലുള്ളവരും. (45)

ഇവളമ്മയൊത്തഥ വസിച്ചൊരുനാ-
ളവിടേയ്ക്കുവന്നിതിനതുല്യനൊരാൾ,
വളർമിന്നലാഭ തടവും ചിടയും
ഭസിതാംഗയഷ്ടിയുമെഴുന്നമുനി. (46)

ഉടനമ്മപാദ്യമുഖപൂജകളാ-
ലെതിരേററിരുത്തി വിഹിതാഞ്ജലിയായ്
വിനയത്തൊടമ്മുനിയൊടർത്ഥനചെ-
യ്തിതു ഭാവി മാമകമുരപ്പതിനായ്. (47)

"അറിവീല പുത്രിയുടെ ഭാവി;തപോ-
ധനനങ്ങു സർവ്വമറിവൂ! ഭഗവൻ!
ഭൃശമേതുഗോപ്യവുമുരപ്പു ഭവാ-
ദൃശർ നൈജഭക്തരിലെഴുംകൃപയാൽ. (48)

ഇവളെത്രവാഴു,മെതുമട്ടെഴുവോൻ
വരനാവു,മെത്രയിവൾതൻ സുതരും?
ധനധാന്യമൊത്തു പല യാഗവുമെൻ-
മകൾചെയ്തു സൌഖ്യമൊടു വാഴുവനോ?" (49)

മമ മാതൃവാക്യമതുകേട്ടു നിജം
മിഴി പൂട്ടിനിന്നു ഞൊടിനേരമവൻ;
അരുൾചെയ്തു ഭാവിയഖിലം തരസാ;
സുരഹസ്യമൊന്നിതുമുരച്ചു മുനി. (50)

"ഭുവി വേദവൈരികൾ നിറഞ്ഞഥ നേർ-
വഴി മാഞ്ഞുപോമളവി,ലാ, ദ്രുഹിണൻ
അവതാരമിങ്ങു ഭുവനോദ്ധരണ-
ത്തിനുചെയ്വു മണ്ഡനകവീശ്വരനായ്. (51)

മലർമാതു വിഷ്ണുവെ, മഹേശനെയ-
മ്മലമങ്കപോലെയിവൾ മണ്ഡനനെ
പരിചോടുപൂണ്ടു സുതയജ്ഞധനാ-
ദികളൊത്തു മന്നിലമരും സുചിരം. (52)

അഥ ശക്തർ ദുർമ്മതരികഴ്ത്തിയൊരാ
ശ്രുതിതൻ ശിരസ്സിനുയിരേകിടുവാൻ
പരമേശനും മനുജനായ് സ്വപദ-
ത്തളിരാലലങ്കൃതി ധരയ്ക്കരുളും. (53)

യതിവേഷമാണ്ടു ശിവനൊത്തുപരം
വിവദിച്ചുതോററു മകൾതൻ കണവൻ
ഗൃഹിവൃത്തി വിട്ടു ബലവാൻ യതിയെ-
ശ്ശരണം ഗമിച്ചിടുമുടൻ മതിമാൻ." (54)

മുനിയേവമോതിയെഴുനെള്ളി; യതിൻ-
പടിയൊക്കെവന്നിതിതുനാൾവരെയും;
തവ ശിഷ്യഭാവമതു മാത്രമിവ-
ന്നണയാതെയെങ്ങിനെവരും? ഭഗവൻ! (55)

പുകളേവമെൻ വരനെ നീ മുഴുവൻ
വിജയിച്ചതില്ല; വപുരർദ്ധമിവൾ;
ഇവളേയുമങ്ങു വിജയിച്ചിവനെ-
ത്തവ ശിഷ്യനാക്കുക ഭവാൻ മതിമൻ! (56)

അവിടുന്നു സർവ്വമറിവോ,നുലകിൻ-
*പ്രഭവം, പരം പുരുഷ;നെങ്കിലുമേ
അവിടുന്നുമായി വിവദിപ്പതിനെൻ-
ഹൃദയത്തിലുണ്ടൊരഭിവാഞ്ഛ മുനേ!" (57)

ഇതി യാജ്ഞികോത്തമകുടുംബിനി ത-
ന്നഭിനന്ദനീയവചനം മധുരം
ബഹുളാർത്ഥയുക്തമഥ കേട്ടുപരം
തെളിവാണ്ടുരച്ചിതു യതിപ്രവരൻ:— (58)

"അഭിലാഷമുള്ളിലിയലുന്നിതു വാക്-
കലഹത്തിനെന്നരുളി നീ യബലേ!
ശരിയല്ലതോർക്കിൽ; മഹിളാജനമൊ-
ത്തുരയേവവോർക്കനുചിതം കലഹം." (59)

"സ്വമതം തകർക്കുവതിനേററിടുമാൾ
വധുവാകിലെ,ന്തിതരനാവുകിലും?
നിജ പക്ഷരക്ഷയരുളാ,നെതിരായ്-
വരുമാരെയും വിടരുതെങ്ങിനെയും. (60)

അതുകൊണ്ടുതന്നെ കലഹിച്ചു പുരാ
മുനിയാജ്ഞവല്ക്യനഥ ഗാർഗ്ഗിയൊടും,
**ജനകൻ തഥാ "സുലഭ"യോടു; മിവ-
ർക്കിഹ കീർത്തിയത്ര കുറവോ? ഭഗവൻ!" (61)

ഇതി യുക്തിയുക്തമവൾ ചൊന്നതിലും-
ത്തെളിവാണ്ടൊരാ ശ്രുതിസരിജ്ജലധി
അഥ വാഗധീശിയൊടു വാക്കലഹ-
ത്തിനു പൂണ്ടിതിച്ഛയുടനസ്സഭയിൽ. (62)

ജയവാഞ്ഛയൊത്തിരുവരും സുതരാം
ചതുരങ്ങളാം വിവിധവാഗ്ഝരികൾ
വടിവിൽചൊരിഞ്ഞു പുരുവിസ്മയമ-
സ്സഭയിങ്കലാർക്കുമുളവാക്കി തദാ. (63)

ഉരുയുക്തി, ചിത്രപദ,മീദൃശതത്-
കഥനത്തിനോടു കിടനില്പതിനായ്
ഫണിരാജനും, ഗുരുവി,നർക്കനു,മ-
ബ്ഭൃഗുനന്ദനനുമരു;തെന്തപരർ? (64)

ഇതി നിത്യകർമ്മസമയത്തൊഴികെ,-
പ്പകൽമാത്രമ,ല്ലിരവിലും കലഹം
അതിബുദ്ധിയാളുമവർതമ്മിൽ നട-
ന്നിതു പത്തുമേഴുദിനവും തുടരേ. (65)

---

* പ്രഭവം=കാരണം എന്നിവിടെയർത്ഥം.

** സുലഭ കേവലം ഒരു ചണ്ഡാലസ്ത്രീയായിരുന്നു. അവളുമായി ജനകമഹാരാജാവു ചെയ്ത വാദം മഹാഭാരതം ശാന്തിപർവ്വത്തിലുണ്ട്.

"മുനിയിങ്ങജയ്യനഖിലാഗമ വാ–
ക്കിലു,മംഗശാസ്ത്ര നിചയങ്ങളിലും."
ഇതി ഏത്തിലോ,ത്തുഭയഭാരതി യീ–
വിധമോത്തു പിന്നെയുമകത്തളിരിൽ. (66)

"ഇഹ സംന്യസിച്ചു ചെറുബാലകനാ–
യിടവേ; ചരിച്ചു നിയമം നിയതം;
കുസുമാസ്ത്രശാസ്ത്രമറിയാതെ വരാം;
ശരി; ഞാൻജയിപ്പിനതി,ലീ,യതിയെ." (67)

നിജമുഖത്തടത്തിലിതു മട്ടിലുര–
ച്ചഥ കാമശാസ്ത്രപരമാം വിഷയം
സഭയിങ്കൽവെച്ചു യതിശങ്കരനോ–
ടിതുവണ്ണമോതി തരസാ വിദുഷി. (68)

"കഥിക്ക! പുഷ്പാസ്ത്രകലാസ്വരൂപവും
തത്സംഖ്യയും സ്ഥാനസമാശ്രയങ്ങളും,
പക്ഷദ്വയത്തിൻ സ്ഥിതിഭേദവും, തഥാ
യുവാവിലും സ്ത്രീയിലുമുള്ളഭേദവും." (69)

പറഞ്ഞതില്ലുത്തരമൊന്നു,മാ,വിച–
ക്ഷണൻ; സ്വയംചിന്തയിൽനിന്നുപോയ് ചിരം;
അല്പജ്ഞനാവും, പറയാതിരിക്കുകിൽ;
ചൊന്നെങ്കിലോ, ധമ്മവിലോപവും വരും. (70)

മദനാഗമജ്ഞനവനെങ്കിലു,മീ–
വിധമോത്തു, ശാസ്ത്രമറിയാത്തവിധം
*തരസാ കഥിച്ചു,യതികൾക്കിയലും–
നിയമാഭിരക്ഷ ഭുവി പാക്കുകയാൽ. (71)

"ഒരുമാസമിങ്ങവധി നൽകുക! മേ;
പതിവുണ്ടു വാദികളിതൊക്കെയുമേ;
തദനന്തരം സുദതി! കാമകലാ–
നിപുണത്വവും ഭവതി കൈവെടിയും." (72)

അവരും സമ്മതിച്ചളവി,ലാ,പ്രഥിതൻ
യതിസിംഹമാശു നിജശിഷ്യരുമായ്
ഗഗനത്തിലേക്കു കുതികൊണ്ടു ചരി–
ച്ചിതു തത്രയോഗവിരുതാലനഘൻ. (73)

ഒരിടത്തു കണ്ടിതൊരു രാജജഡം
ഭുവി വീണ വിണ്ണവനു തുല്യമവൻ;
മിഴിനീർ പൊഴിച്ചു കമലാക്ഷികൾ ചു–
റ്റിലു;മാത്തർ മന്ത്രികളുമുണ്ടവിടം. (74)

ആ രാവിൽ നായാട്ടിനുപോയ് വനത്തിൽ
മൂർച്ഛിച്ചു വീണാശു മരച്ചുവട്ടിൽ
മരിച്ചൊരാ മന്നനെ നോക്കിയോതി
പത്മാംഘ്രിയാം ശിഷ്യനൊടാ യതീന്ദ്രൻ:– (75)

"സൌന്ദയ്യസവ്വസ്വനികേതനങ്ങൾ
മയ്ക്കണ്ണിമാർ നൂറുകണക്കിലുള്ളോൻ
തളന്നിതാ മന്നിൽ മരിച്ചുവീണു
കിടപ്പു വിഖ്യാമരുകാഖ്യഭൂപൻ! (76)

മരിച്ചൊരിബ്ഭൂപവപുസ്സിലുൾപ്പു,–
ക്കിവന്റെയപ്പുത്രനു നാടുമേകി
മടങ്ങിയാലെന്തിഹ യോഗശക്തി–
കൊ,ണ്ടെന്നു ചിന്തിക്കുകയാംമനംമേ. (77)

ഇക്കണ്ടനേർനേത്രകൾതന്നനന്യ–
രോഷാശ്രുഹർഷാദികസങ്കരത്തെ
സവ്വജ്ഞതാനിവ്വഹണത്തിനായ് ഞാൻ
കൊതിക്കയാം നേരിലറിഞ്ഞിടാനും." (78)

ഏവംകഥിക്കും യതിവയ്യനോടായ്
സനന്ദനൻ സാന്ത്വമുരച്ചിതേവം:—
"സവ്വജ്ഞനാമങ്ങറിയാത്തതൊന്നി;–
ല്ലെന്നാലുമോതാമിഹ ഭക്തിയാൽഞാൻ: (79)

"മത്സ്യേന്ദ്ര"നെന്നുള്ള മഹാൻസ്വകായ–
മേല്പിച്ചു"ഗോരക്ഷ"നെയന്നൊരിക്കൽ,
മരിച്ചൊരേതോ നൃപതീന്ദ്രകായ–
മുൾപ്പുക്കു തത്പത്തനമാന്നുപോലും! (80)

നൃപാസനത്തിങ്കലിരുന്നു യോഗി
രാജ്യംഭരിക്കേ,ത്തുടരെശ്ശുഭങ്ങൾ
അണഞ്ഞു,മേഘങ്ങൾ ചൊരിഞ്ഞുകാല,–
ത്തിയന്നുസസ്യാദികൾ നൽഫലങ്ങൾ. (81)

ഗ്രഹിച്ചു തന്മന്ത്രികൾ,മന്നവങ്ക–
ലേതോമഹാനാണുകടന്നതെന്നായ്;
കഥിച്ചു തത്പത്നികളോടു വിജ്ഞ,–
* രാ,മന്നനെ"പ്പാട്ടിൽ"മുഴുക്കെവെക്കാൻ. (82)

മൃഗാക്ഷിമാർ തൻ മൃദുഹാവഭാവ–
സംഗീതലാസ്യാദിയിൽ മുങ്ങിമുങ്ങി
സമാധിയും മറ്റുമവൻ മറന്നു
സവ്വാത്മനാ പ്രാകൃതനായ് ചമഞ്ഞു. (83)

ഗോരക്ഷനേവം ഗുരുവിൻ പ്രവൃത്തി–
യറിഞ്ഞു തദ്ദേഹസുരക്ഷചെയ്തു,
അന്തഃപുരസ്ത്രീനടനോപദേഷ്ടാ–
വായ്ചെന്നു മന്നന്റെ മനം കവന്നു (84)

അങ്ങേകദാ തത്വനിബോധനത്താൽ
ഭോഗാനുരാഗം ഗുരുവിൽ കെടുത്തി,

* വ്രതസ്ഥന്മാരായ പരമഹംസ പരിവ്രാജകന്മാക്കു കാമശാസ്ത്രം അഭ്യസിക്കാൻ പാടില്ലാത്തതാണെന്ന് നാട്ടാചാരമുള്ളത് കൊണ്ടു് ആ ധമ്മത്തെ രക്ഷിക്കാനുള്ള ഇച്ഛയാൽ ശാസ്ത്രമറിയാത്ത ഭാവത്തിൽ ഭഗവാൻ പറഞ്ഞു എന്നു് താല്പര്യം.

* പാട്ടിൽമുഴുക്കെവെക്കാൻ=തികച്ചും വശമാക്കി ചൊൽപടിനിത്തുവാൻ.

യോഗക്രമം ചൊന്നുകൊടുത്തു, പണ്ടേ-
ക്കണക്കു മുൻദേഹമണച്ചു ശിഷ്യൻ. (85)

സുശക്തമിത്ഥ്യനുരാഗ; മെന്ന,-
ല്ലാ, ബ്രഹ്മചര്യത്തെ വെടിഞ്ഞുവെന്നാൽ
വരില്ലയോ പാപവുമത്യുദഗ്രം?
സമസ്തമോക്ഷാനവിടേയ്ക്കു സാദ്ധ്യം. (86)

വ്രതമെന്തു നമ്മുട,തതുല്യഗുണം?
രതിശാസ്ത്രമെന്തു ബഹുഗർഹ്യതമം?
*ഇതുമിഷ്ടമെങ്കിലവിടേ,യ്ക്കുലകി-
"ന്നനവസ്ഥ"വന്നുപെട്ടമാ നിമിഷം. (87)

ശ്ലഥമിന്നുഹന്ത! യതിധർമ്മ; മതിൻ-
പ്രഥ വീണ്ടെടുപ്പതിനിറങ്ങി ഭവാൻ;
അവിടേയ്ക്കുസർവ്വമറിയാ; മിതുഞാൻ
പ്രണയം നിമിത്തമിഹ ചൊല്ലുകയാം!" (88)

ഇതി പത്മപാദനുരചെയ്തതുകേ,-
ട്ടടനോതി ശീഘ്രതിസമാനനവൻ:-
"ശരിയാണു ചൊന്നതുഭവാൻ; പറയാ,-
മിഹസൌമ്യ! സത്യ;മിതു കേൾക്കുക! നീ. (89)

** അസംഗനിൽ കാമമുദിക്കയില്ല
ഗോപാംഗനാ മാരനിലെന്നവണ്ണം;
വജ്രോളിയോഗജ്ഞനിൽ വത്സ! രേതഃ-
പാതോത്ഥമാകും വ്രതഹാനി ചേരാ. (90)

സങ്കല്പമൊന്നാണഭിലാഷഹേതു;
വിഷ്ണൂപമൻ ഞാനതു തീരെ വിട്ടോൻ;

* മൂലംനശിക്കേ, ഭവദോഷമെന്നു-
മോക്ഷനവർക്കെന്തു ഭവാഖ്യബന്ധം? (91)

ഏവനിന്തു മൂർഖമതിയായ് "വപുരാ-
ദികമാണു ഞാ"നിതി നിനപ്പു ദൃഢം,
അറിവറ്റൊരാ നരനുതാൻ വിധിയും
സകലംനിഷേധവിധിയുംധരയിൽ. (92)

"ഇഹ ജ്ഞാനനാശ്രമ, നവർണ്ണ,നജൻ,
സുഖചിത്സ്വരൂപ"നിതി നണ്ണമൊരാൾ
നിഗമാന്തനിഷ്ഠ; നവനെന്തു വിധി-
പ്രതിഷേധമൊക്കെയുലകിൽ? സുമതേ! (93)

ഇഹ മണ്ണിൽനിന്നുമുളവായ ഘടാ-
ദിയിൽ മണ്ണുമാത്ര; മതുപോലുലകം
പരമാത്മജന്യ; മതുവിട്ടുലകി-
ല്ലൊരു മാത്രപോലു;മിതു നിശ്ചയമാം. (94)

** ഉലകൊക്കെ മിഥ്യയിതി നണ്ണുകിലെ-
ങ്ങിനെ കർമ്മലേപമൊരുവന്നു വരും?
ഫലമേകുമോ നിജ കിനാവിലൊരാൾ
സുകൃതാദിചെയ്കിൽ? വിഫലം സകലം! (95)

*** ഇഹ ചെയ്തിടട്ടെ ഹയമേധശതം;
ദ്വിജഹത്യ ലക്ഷമഥവാസതതം;

*"യദ്യദാചരതി ശ്രേഷ്ഠ സ്തത്തദേവേതരോജനഃ
സ യത്പ്രമാണം കുരുതേ ലോക-
സ്തദനുവർത്തതേ"

എന്നാണല്ലോ പ്രമാണം. അങ്ങയെപ്പോലുള്ളവർ ഈ നിലയിൽ പ്രവർത്തിച്ചാൽ ആകെ, ഈ നിമിഷത്തിൽതന്നെ [ഈ കല്പാരംഭത്തിൽതന്നെ] അനവസ്ഥിതി വരും. ലോകമാകെ തകിടംമറിയുമെന്നു താല്പര്യം.

** "മേഹനേന ശനൈഃ സമ്യഗൂർദ്ധ്വാകുഞ്ചന മഭ്യസേത് പുരുഷോവാപിനാരീവാ വജ്രോളിം സിദ്ധിമാപ്നുയാത്." എന്ന് ഹഠപ്രദീപികയിൽ പറഞ്ഞപ്രകാരം വജ്രോളിയോഗാഭ്യസനത്താൽ ഊർദ്ധ്വരേതസ്സുകളായ നമുക്ക് ബ്രഹ്മചര്യത്തിന്ന് ഭംഗം വരികയില്ല. ശ്രീകൃഷ്ണൻ പരസ്സഹസ്രം ഗോപാംഗനമാരൊത്തു ക്രീഡിച്ചുവെങ്കിലും അദ്ദേഹം കേവലം നിസ്സംഗനായിരുന്നുവെന്നത് ഇതിന്നു ദൃഷ്ടാന്തമാണ്. അസംഗിയിൽ കാമവികാരംതന്നെ ജനിക്കുകയില്ല.

* അഖിലാഭിലാഷങ്ങൾക്കും മൂലമായ സങ്കല്പംതന്നെ നശിച്ചിരിക്കേ, എന്നും സംസാരദോഷദൃഷ്ടിയായ്തന്നെ വ്യാവഹാരികലോകത്തിൽ വ്യാപരിക്കുന്നുവെങ്കിലും അവന്ന് ഭവപാശബന്ധം ഉണ്ടാവുകയില്ല. "നിർദ്ദോഷം ഹി സമംബ്രഹ്മ" എന്നാണല്ലോ ശ്രുതിയും പറയുന്നത്.

** "വാചാരംഭണം വികാരോ മൃത്തികേത്യേവ സത്യം" എന്ന ശ്രുതിവാക്യപ്രകാരം, മണ്ണിൽനിന്നുണ്ടായ ഘടാദി, മൃത്തില്ലാതെ എങ്ങിനെ നിലനില്ക്കുന്നില്ലയോ, അത്പോലെ പരമാത്മജന്യമായ ജഗത്തും പരമാത്മാവിനെക്കൂടാതെ നിലനില്ക്കുകയില്ല; പരമാത്മാവ് മാത്രമാണ് സത്യം; മറ്റെല്ലാം മിഥ്യ [അസത്യം] യാണ് എന്ന് കരുതുന്നവന്ന് എങ്ങിനെ കർമ്മബന്ധമുണ്ടാവും? ["തദനന്യത്വമാരംഭണശബ്ദാദിഭ്യഃ" എന്ന ന്യായപ്രകാരം കല്പിതമായ ഒന്നിനും അധിഷ്ഠാനമില്ലെന്നത് പ്രസിദ്ധമാണല്ലോ.] സ്വപ്നത്തിൽ ഒരാൾ സൽക്കർമ്മമോ ദുഷ്കർമ്മമോ ചെയ്താലും വല്ല ഫലവുമുണ്ടാവുമോ? അതുപോലെതന്നെ ജഗന്മിഥ്യാത്വത്തെ സാക്ഷാല്ക്കരിച്ചവനും വ്യാവഹാരികകർമ്മങ്ങൾ ബന്ധമണയ്ക്കാൻ ശക്തങ്ങളല്ല.

*** "ഹയമേധസഹസ്രാണ്യപ്യഥകുരുതേ ബ്രഹ്മഘാതലക്ഷാണി; പരമാർത്ഥവിന്നപുണ്യൈർന്ന ച പാപൈർല്ലിപ്യതേകപാപി"എന്ന് 'പരമാ

പരമാർത്ഥവിത്തിനതുബാധകമ,-
ല്ലണുമാത്ര;മി,ല്ലവനു കർത്തൃതയും. (96)

"യതിമാരെയേകി വൃകഭക്ഷണമായ്,
കുപിതൻ ശതക്രതു;വധിച്ചു തഥാ
ത്രിശിരസ്സിനേയു;മൊരുഹാനിയു,മെ-
ങ്കിലു,മില്ലവ"ന്നിതികഥിപ്പു"മറ." (97)

* "ബഹുയജ്ഞദക്ഷിണകൾ തൻഫലമാം-
സുഖഭുക്തികൾക്കു ജനകാഖ്യ നൃപൻ.
ഉടൽപൂണ്ടതില്ല; പരമാത്മസുഖം
സ്ഥിരമാർന്നു"കാണ്വരിതി ചൊല്ലുകയാം. (98)

ർത്ഥസാര"ത്തിൽ ഭഗവാൻ പതഞ്ജലി പറഞ്ഞതിനെ ഓർമ്മിപ്പിക്കുകയാണ് ആചാര്യരിവിടെ ചെയ്തിരിക്കുന്നത്. ബ്രഹ്മജ്ഞനായ ഒരുവന്ന് പുണ്യപാപകർമ്മങ്ങളൊന്നും ബാധകമാവുന്നില്ല; അവന്ന് കർത്തൃത്വംതന്നെയില്ല. "ത്രിശീർഷാണം ത്വാഷ്ട്രമഹ,ന്നരുന്മുഖാൻയതീൻ ശാലാവൃകേഭ്യഃ പ്രായച്ഛ,ത്തസ്യ മേ തത്രലോമാനി ന മീയതേ സ യോ മാ വേദ ന ഹ വൈ തസ്യ കേനാചന കർമ്മണാ ലോകോ മീയതേ ന സ്തേയേന ന ഭ്രൂണഹത്യയാ"എന്ന് ശ്രുതി [ത്വഷ്ടാവിന്റെ പുത്രനായ ത്രിശിരസ്സിനെ പണ്ട് ഇന്ദ്രൻ കൊന്നു; അരുന്മുഖന്മാരായ — ("രൌതി—യഥാർത്ഥം ശബ്ദയതീതി രുത്,വേദാന്തവാക്യം തത് യേഷാം മുഖേ നാസ്തീതി അരുന്മുഖാഃ" ഇങ്ങിനെ വിഗ്രഹിക്കുന്നതനുസരിച്ച് അരുന്മുഖന്മാരെന്നാൽ ഒരിക്കലും മുഖംകൊണ്ട് വേദമോതാത്തവരെന്നർത്ഥം) യതികളെ ശാലാവൃകങ്ങൾക്ക് കുപിതനായി എറിഞ്ഞുകൊടുത്തു; എന്നിട്ടും ശതക്രതുവിന്റെ ഒരു രോമത്തിനുപോലും ഹാനിപററിയില്ല. കളവ്, ഭ്രൂണഹത്യ എന്നിങ്ങിനെയുള്ള കർമ്മങ്ങളെക്കൊണ്ടല്ല ഒരാളുടെ ഗുണം നിർണ്ണയിക്കേണ്ടത്. ഇതാണ് ആ ശ്രുതിവാക്യത്തിന്റെ താല്പര്യം. അതേ ശ്രുതിയുടെ സാമാന്യാർത്ഥംതന്നെയാണ് 97-ാം ശ്ലോകത്തിൽ പറഞ്ഞിരിക്കുന്നതും ]

* "ജനകോഹവൈദേഹോ ബഹുദക്ഷിണേന യജ്ഞേനേ/ജേ"— "അഭയം വൈ ജനകപ്രാപ്തോ/സി"—ഇത്യാദി ശ്രുതിവാക്യപ്രകാരം അനേക യജ്ഞദക്ഷിണാദികൾ ചെയ്തിട്ടും തത്ഫലങ്ങൾ അനുഭവിക്കുന്നതിന്നായി ജനകന്ന് ദേഹബന്ധം ഉണ്ടായില്ല; പരമാനന്ദരൂപമായ മോക്ഷത്തെ പ്രാപിച്ചു; എന്നിങ്ങിനെ കാണ്വശാഖക്കാർ പറയുന്നു. ജനകമഹാരാജാവ് കേവലം ജീവന്മുക്തനായിരുന്നുവെന്നും നിസ്സംഗനായിട്ടാണ് അദ്ദേഹം രാജ്യപാലനംതന്നെ ചെയ്തതെന്നും പുരാണപ്രസിദ്ധവുമാണല്ലോ.

*മഘവാവുപോൽ ദുരിതഹീനതയും,
ജനകൻ കണക്കു സുകൃതർദ്ധികളും
യതിയാണ്ടിടാ; സുകൃതദുഷ്കൃതസം-
ഗതചിന്ത തന്നെയവനില്ലണുവും. (99)

അതിനാലനംഗപരിശീലന,മീ,-
യുടലൊത്തു ചെയ്കിലുമദോഷമതും;
അതുമല്ല, ശിഷ്ടവഴികാത്തിടുവാ-
നടലന്യമാളുകയുമാണിഹ ഞാൻ." (100)

ഭവതീതി ചൊല്ലുമൊരു സത്കഥയീ-
വിധമോതി,യ,പ്പുകൾ പെരുത്ത യതി
പദചാരികൾക്കു കയറാൻ പണിയാം-
ഗിരിശൃംഗമാ,ന്നിതി കഥിച്ചിതുടൻ:- (101)

"ഗുഹയൊന്നു കാൺക! പെരുതായ ശിലാ-
സമഭൂമിയും; പരിസരത്തിലതാ
തെളിനീർ നിറഞ്ഞൊരു സരസ്സുമതിൻ-
കരയിൽ ഫലാനത തരുഷണ്ഡയും. (102)

കുസുമാസ്ത്ര ശാസ്ത്രമറിയാനുചിതം
തനുവാണ്ടു ഞാനമരുമത്ര ദിനം
ഇഹ കാത്തുകൊൾക! ജഡമെൻതനുവെ-
പ്പിഴപററിടാതെ ഗുണശാലികളേ!" (103)

ഇതിശിഷ്യരോടരുളിയഗ്ഗുഹയിൽ
സ്വജഡത്തെ യോഗബലവാൻ ഭഗവാൻ
തരസാ വെടിഞ്ഞു നിജലിംഗവപു-
സ്സോടുമേറിനാൻ നൃപതിതന്നുടലിൽ. (104)

സ്വപ്രാണനെച്ചുണ്ടുമുതല്ക്കു മന്ദം
വലിച്ചു, മൂർദ്ധാവു വഴിക്കു യോഗി
പുറത്തുപോന്നാശു മൃതന്റെ ശീർഷ-
രന്ധ്രം വഴിക്കാലടിയോളമാർന്നു. (105)

ഗതാസുവാ, മാ, വസുധാധിപന്നു
പിടച്ചു മന്ദം നിജ ഹൃത്പ്രദേശം;

* "തത്സുകൃത ദുഷ്കൃതേ വിധൂനുത ഏതം ഹ വാവ ന തപതി കിമഹം സാധു നാകരവം കിമഹം പാപമകരവം" [തത്വവിത്തായ ഒരാൾ "ഞാൻ എന്തിന്ന് പാപം ചെയ്തു? സത്കർമ്മം എന്ത്കൊണ്ട് ചെയ്തില്ല" എന്നിങ്ങിനെയുള്ളതായ താപത്താൽ പീഡിപ്പിക്കപ്പെടുന്നില്ല.] എന്നാണ് ശ്രുതി വാക്യം. യതിയായ ഒരാൾ ഇന്ദ്രനെപ്പോലെ ദുരിതഹീനതയോ [കഷ്ടപ്പാടിന്റെ സ്പർശം പോലും ഇല്ലാത്ത അവസ്ഥയോ] ജനകനെപ്പോലെ സുകൃതം നിമിത്തമുള്ള അഭിവൃദ്ധികളോ അനുഭവിക്കുന്നില്ല. അവന്ന് സുകൃതങ്ങളേയോ ദുഷ്കൃതങ്ങളേയോ [പുണ്യപാപങ്ങളെ] പററിയുള്ള ചിന്തതന്നെ ഇല്ല

ക്രമേണ നേത്രങ്ങൾ തുറന്നു മമ്പെ–
ക്കണക്കു രാജാവെഴുന്നേററിരുന്നു. (106)

ആദ്യം മുഖത്തിലൊരു കാന്തിയുദിച്ചു, പിന്നെ–
ശ്ശ്വാസം സ്വനാസവഴി മന്ദമിയന്നു, പിന്നെ
കൈകാലനക്കി, യഥ കണ്ണുമിഴിച്ചു, ശക്തി–
യാർജ്ജിച്ചു പിന്നെയെഴുന്നേററ നൃപൻ
ക്രമത്തിൽ. (107)

"ജീവിച്ചു കാന്ത"നിതി കണ്ടു മുഖംതെളിഞ്ഞു
ഹർഷാരവത്തൊടു നൃപാലവധുക്കൾ മിന്നി
സൂര്യോദയത്തിൽ നളിനങ്ങൾ വിടർന്നു പണ്ടാ–
രക്കോഴി കൂവിന സരസ്സുകളെന്നപോലെ. (108)

രാജസ്ത്രീകൾക്കെഴുമതുലഹർഷത്തെയും,
ജീവനൊ,ത്താ,
രാജാവേയും സചിവവരർ കണ്ടേറെ
മോദിച്ചിതപ്പോൾ;
ഊതീ ശംഖം; പണവപടഹാദ്യങ്ങൾ
ഘോഷിച്ചു; മന്നും
വിണ്ണും പാരം ചെകിടടയുമാറത്ര
പൊങ്ങീ നിനാദം. (109)

# പത്താം സർഗ്ഗം

[കാമകലാജ്ഞാനം]

വിവിധശാന്തികൾ, മംഗളകർമ്മവും
സചിവരൊത്തു പുരോഹിതർ ഭംഗിയിൽ
അഥ നടത്തിയ ശേഷമൊരാനമേൽ
സ്വപുരമാശു ഗമിച്ചു നൃപാലകൻ. (1)

പ്രിയജനത്തിനു സാന്ത്വനമേകിനാൻ,
പരനൃപാലജനം കഴൽക്കുപ്പുവോൻ;
സചിവപുംഗവരൊത്തു ഭരിച്ചു നാ–
ടഥ ശതക്രതു വിണ്ണിനെയെന്നപോൽ. (2)

യതിവരൻ നൃപതിത്വമൊടീവിധം
വസുധ കാത്തളവിൽ പടുബുദ്ധികൾ
സചിവമുഖ്യർ പരസ്പരമോതി പോ–
ലിതുവിധം ഹൃദി ശങ്ക കിളുത്തവർ! (3)

"പ്രജകൾ തൻ സുകൃതത്തികവാൽ നൃപൻ
മരണമാർന്നുമയിത്തെഴുന്നേററതാം!
പഴയമട്ടിലുമല്ല, സമസ്തസദ്–
ഗുണമഭൗമമിവന്നിഹ കാണ്മു നാം. (4)

ഒരു യയാതി നൃപാലകനർത്ഥികൾ;–
ക്കഥ സുവാക്കിലിവൻ ഗുരുസന്നിഭൻ;
പ്രതിനൃപക്കിവനർജ്ജുനതുല്യനാം;
നിഖിലവിജ്ഞതയിൽ ശിവതുല്യനും! (5)

അനനിമിഷമുറന്നിടുന്ന വീര്യം,
വിതരണശീല, മനന്യശൌര്യ,മെല്ലാം
അസുലഭമിററ കണ്ടിടുന്നു! സാക്ഷാത്–
പരമപുമാനിവനെന്നു തോന്നിടുന്നു!! (6)

കുസുമിതമൃതുവേതിലും വനം; ഗോ–
മഹിഷികൾ പാലതുളുന്നു വേണ്ടുവോളം;
ക്ഷിതിയഭിമതവൃഷ്ടിയാൽ സമൃദ്ധം;
ജനമഖിലം നിജ ധർമ്മമാചരിപ്പോർ! (7)

*തിഷ്യം ദോഷാപൂർണ്ണമെന്നാലുമിപ്പോൾ
ത്രേതത്തേയും വെൽവു! തദ്വൈഭവത്താൽ;
അസ്മദ്രാജാവിൻെറ മെയ്യിൽ പ്രവേശി–
ച്ചേതോ ദിവ്യൻ നാടകാക്കുന്നതാവാം!! (8)

അതിനാൽ ഗുണവാരിധിയാമിവൻ
നിജമാം മെയ്യുണരയാത്തതാം വിധം
ഇഹവേണ്ടതു ചെയ്യു നമ്മ"ളെ–
ന്നവർ ചെയ്താർ ചില തീരുമാനവും. (9)

അവർപോയുരചെയ്തു ഭൃത്യരോ–
ടുരുഗൂഢം:—"ഗതജീവനായ് ഭുവി
എവനാകിലു,മെങ്ങു കാൺകിലും,
തരസാ ചുട്ടുകരിക്കുക,ജ്ജഡം." (10)

അഥ ഭൂമിപ,നററ മന്ത്രിമാർ
ചിലരെബ്ഭരണത്തിൽവെച്ചുടൻ
വിഷയം പരഭൂപദുർല്ലഭം
പരമാണ്ടാൻ കമലാക്ഷിമാരുമായ്. (11)

സ്ഫടികാദിമലം ജ്യോത്സ്നാ ശുഭ്രം
സ്വകേളീഗൃഹത്തി,ലാ,
വരയുവതിമാരൊപ്പം മുതിങ്കലേററ
നൃപാലകൻ;
അധരദശനം, ബാഹാശ്ലേഷം,
മഹോല്ലലതാഡനം,
രതിവിനിമയം വെച്ചാനേവം
"പണം" വിജയാദിയിൽ. (12)

അധരസുധയാൽ പാരംരുച്യം,
മുഖാനിലസൌരഭം
തടവിമധുരം, ചന്ദ്രഛായാ–
പരിഷ്കൃതമാസവം

* തിഷ്യം=കലിയുഗം.
പണം=പന്തയം (ഗ്ലഹം)

സുദതീമണിമാർ പൊൻപാത്രത്തിൽ
കൊടുത്തിടവേ,പരം
പ്രിയകരമതബ്ഭൂപൻ മോന്തി,–
ക്കൊടുത്തിതവർക്കുമേ. (13)

മധുമദകളം നാണിച്ചുള്ളാ മനോഹര
വാണിയും,
നിഭൃതപുളകം വേർപ്പും, വീർപ്പും,
സരോരുഹ ഗന്ധവും,
പകുതിയടയും കണ്ണും, പാറുന്ന
നൽകുനുകേശവും
രതിയിലിയലും കാന്താവക്ത്രംമുകർന്നു
സമർത്ഥമായ്. (14)

ജഘനവസനം നീക്കി,ച്ചുണ്ടിൽ കടിച്ചു,–
മമർത്തിയും
കുചയുഗ,മതന്ദ്രം പൊൽകാഞ്ചി–
സ്വരങ്ങളുയർത്തിയും,
രതികളരവം പൂണ്ടും, ഗാത്രം
കുലുക്കിയുമുത്ഭുതം
മധുരസുഖമേകാഗ്രം പൂണ്ടാനവർണ്ണ്യമഹോ!
നൃപൻ. (15)

*മനസിജ കലാതത്വാഭിജ്ഞൻ
മനോജ്ഞവിചേഷ്ടിതൻ
കുചഗുരുവിനെസ്സേവിച്ചേറും
കൃതാർത്ഥമനസ്സോടും
സകലവിഷയ വ്യാവൃത്താക്ഷൻ,
സദാനുസൃതോത്തമൻ
രതിസുഖ പരബ്രഹ്മാനന്ദം
നിരർഗ്ഗളമാണ്ടുതേ! (16)

മുൻമട്ടുതാൻ കാമിനിമാരുമൊത്തു
രമിച്ചു ഭോഗങ്ങൾ ഭുജിച്ചു ഭൂപൻ;
അനംഗശാസ്ത്രത്തെ വിദഗ്ധരൊത്തു
വീക്ഷിച്ചു ശീലിച്ചിതു ശാസ്ത്രതത്വം. (17)

വാത്സ്യായനൻ പണ്ടു രചിച്ച സർവ്വ–
സൂത്രങ്ങളും ഭാഷ്യവുമൊത്തുനോക്കി;
സ്വയംഗ്രഥിച്ചാൻ പുതുതാം നിബന്ധ–
മർത്ഥപ്രഗത്ഭം നൃപവേഷധാരി. (18)

സംന്യാസീശ്വരനവ,നാ, നൃപന്റെദേഹം–
തന്നിൽച്ചെന്നലഘുസുഖം ഭുജിച്ചുവാഴ്കെ,
ദേഹംകാത്തരുളിന ശിഷ്യർ തമ്മിലേവം
മന്ത്രിച്ചാർ സമയമതിക്രമിച്ചു കാൺകെ. (19)

"മാസംതാനവധി;യതും കഴിഞ്ഞു നാളി–
ങ്ങഞ്ചാറായ്; ഗുരുവരനെന്തു വന്നിടാത്തൂ?
ഇല്ലെന്നോ കൃപയിവരെസ്സനാഥരാക്കാ–
നാചാര്യന്നൊരുലവമുൾക്കരുന്നിലിന്നും? (20)

എങ്ങിപ്പോൾ തിരയുവ?തെന്തുവേണ്ടു? നാംചെ–
ന്നാരോടീ വിവരമറിഞ്ഞിടേണ്ടതിപ്പോൾ?
മന്നെല്ലാം കടൽവരെ നോക്കിയാലു,മേതോ
മെയ്യിൽപോയമരുമൊരാളെയെങ്ങു
കാണാൻ? (21)

കരുണാനിധിയാം ഗുരുവും വെടിയാ–
നിടയാവുകി,ലെന്തിനിരിപ്പതു നാം?.
വിപദന്തമണച്ചിടുമപ്പദമോ–
ർത്തഖിലത്തെയുമിങ്ങു വെടിഞ്ഞവർ നാം. (22)

നിർവ്വിഘ്നം പെരുകുന്ന കിൽബിഷമകററീടു–
ന്നതാ,യിന്ദ്രിയ–
വ്യാമോഹങ്ങളറപ്പതായ്, പ്രതിനവാഹ്ലാദ–
ങ്ങളേകുന്നതായ്,
ആചാര്യന്റെ "രജസ്സെ"ഴാത്ത ചരണാം
ഭോജത്തെയുൾത്താരിലെ–
ന്നെന്നും ചേർത്തുപുണർന്നിടുന്നതിനെഴും ശീലം
ജയിക്കേണമേ!" (23)

---

* "ശ്രദ്ധാ, പ്രീതീ, രതിശ്ചൈവ ധൃതിഃ കീർത്തിർമ്മനോഭവാ, വിമലാ മോദിനീ ഘോരാ മദനോല്ലാദിനീ മദാ, മോഹിനീ ദീപനീ ചൈവ ജ്ഞേയാ വശകരീ തഥാ, രഞ്ജിനീ ചൈവ മദനാ കലാസ്ത്വംഗേഷു സർവ്വശഃ, ദക്ഷിണാംശംസമാശ്രിത്യ ആശിരശ്ചരണാവധി, പാദേ ഗുൽഫേ തഥോരൌ ച ഭഗേ നാഭൌകുചേഹൃദി, കക്ഷേ കണ്ഠേ തഥൌഷ്ഠേ ച ഗണ്ഡേ നേത്രേ ശ്രുതാവപി, ലലാടേ ചശിരോദേശേ വസേത് കാമഃ തിഥിക്രമാത്, ദക്ഷേ പുംസഃസ്ത്രിയോവാമേ ശുക്ലേകൃഷ്ണേ വിപര്യയഃ" എന്നിപ്രകാരമുള്ള കാമകലകളിൽ അഭിജ്ഞനും മനോഹരചേഷ്ടിതങ്ങളോടുകൂടിയവനും കുചങ്ങളാകുന്ന ഗുരുവിനെ സേവിച്ച് നിർവൃതമാനസനും സകല വിഷയങ്ങളിലും വ്യാവൃത്തങ്ങളായ ഇന്ദ്രിയങ്ങളോടു കൂടിയവനും, എല്ലായ്പോഴും അനുസൃതകളായ പ്രമദോത്തമകളോടുകൂടിയവനുമായ ഭൂപൻ [സദാ + അനുസൃത + ഉത്തമ] രതിസുഖമാകുന്ന പരബ്രഹ്മാനന്ദത്തെ ഇടതടവില്ലാതെ [നിരർഗ്ഗളം] ഭുജിച്ചു. [ബ്രഹ്മാനന്ദപക്ഷത്തിൽ—സകല വിഷയങ്ങളിലും [വിവിധങ്ങളായ സകലേഷ്ടശബ്ദാദികളിലും] വ്യാവൃത്തങ്ങളായ [വിശേഷേണ (വി) എല്ലായിടത്തും (ആ) വൃത്തം (ശാസ്ത്രാദികൾക്ക് അവിരുദ്ധമായ സ്വഭാവം) യാവചിലവർക്കുണ്ടോ അത്തരം അക്ഷങ്ങളോടുകൂടിയവനും [തത്തത് കാലദേശാവച്ഛേദത്തോടെ സദ്വൃത്തങ്ങളായ ഇന്ദ്രിയവൃത്തികളോടുകൂടിയവനമെന്നർത്ഥം] സദാ അനുസൃതന്മാരായ (അനുസരിച്ചു നടക്കുന്ന) ഉത്തമന്മാരോടുകൂടിയവനമായിട്ട് പരബ്രഹ്മാനന്ദം ഭുജിച്ചു എന്നുസാരം.]

*"ഫലമേന്തിന സത്തപപാദപം,
നിഗമശ്രീയുടെ പുണ്യകന്ദളം,
ഉടലാണ്ടൊരു തത്ത്വനിർണ്ണയം,
വിപുലം യോഗധനത്തിനാശ്രയം. (24)

സധനൻ നിജലാഭകോടിയാ,–
ലുപശാന്ത്യാഖ്യകളത്രസംയുതൻ,
നിഖിലാത്മകനിങ്ങനുഗ്രഹം–
തരുവാനെന്നെഴുന്നെള്ളുമെൻ ഗുരു?" (25)
[യുഗ്മകം]

"കുമതിദുർവ്വിനയങ്ങളറുത്തു, സ–
ജ്ജനത തൻ ഭവവഹ്നി കെടുത്തുമേ
ഭുവി ജയിച്ചരുളുന്ന യതീശ്വരൻ
ശരണമെന്നുമെനിക്കു തരേണമേ!" (26)

"വിഗതമോഹതമോയുതനാരെയാ–
ന്നിടുകിൽ മായ നശിച്ചിടുമാക്ഷണം,
ഭവവിമുക്തിദ, നാ,യതിവര്യനെ–
സ്സപദികൾ,ങ്ങുഴലാഴി കടപ്പനോ?" (27)

"ഇടക്കിടെയനാദ്യവിദ്യയുടെ വൻതമ–
സ്സെന്നിൽ നി–
ന്നകററി,യുടനദ്വയം പദമിവന്നു കാട്ടീടുവോൻ,
ശുഭാശുഭവിവേചനപ്രഥിതദൃഷ്ടിയിങ്ങേകുവോൻ
കുവാദനിബിഡാന്ധകാരമെനിയെന്നുവാൻ
പോക്കിടും?" (28)

"നിർവ്വാണംപദസേവചെയ്തിടുമൊരാവാക്കാൽ,
സ്വപാദാംബുജം
നണ്ണുന്നോരുടെ കന്മഷത്തെയഖിലംപോക്കും–
ഗുരോ! വിദ്രുതം
നീയൊന്നിങ്ങെഴുന്നെള്ളിടായ്കിൽ,മതിമാന്മാർ
ഹന്ത! പുച്ഛിയ്ക്കുമി–
ദ്ദാസൻതന്നഴലേറിയേറിവരു;മിങ്ങേകായ്ക!
മേ പീഡനം." (29)

ഇതികേഴവൊരസ്സൗഹൃദാർത്തികരംത–
ന്നഴൽതീർപ്പൊരുമട്ടു പത്മപാദൻ
ഗുരുവിൻമഹിമാവറിയുന്നതിനാ–
ലിതുമട്ടുരചെയ്തിതുസാർത്ഥകമായ്:— (30)

* "പോരും ദൈന്യം സ്നേഹിതരേ! പോയ്–
തിരയാ,മീ,
മന്നിൽ,പാതാളത്തിലു,മാ,വിണ്ണിലുമെല്ലാം;
അന്വേഷിക്കാം,ദേവമനുഷ്യാദിനിഗൂഢൻ
ദേവൻതന്നെപ്പോലവനേശം‌മടിയാതെ. (31)

മടുക്കാതെ യത്നം നടത്തീടുമെന്നാൽ
സുദുഷ്പ്രാപമാമർത്ഥവും ലബ്ധമാവും;
പലേ വിഘ്നവും വന്നുപെട്ടും സുരന്മാർ
പുരാ നേടി പീയൂഷവും യത്നമൊന്നാൽ. (32)

തിരഞ്ഞെത്തുവാൻ ദണ്ഡമുണ്ടന്യദേഹ–
സ്ഥിതൻതന്നെ;യെന്നാലുമുണ്ടിങ്ങുമാർഗ്ഗം:
ഗ്രഹിക്കാം തദീയംഗുണംകൊണ്ടു,രാഹു–
ദരസ്ഥേന്ദുവെസ്സ്വപ്രകാശത്തിനാൽപോൽ. (33)

കാമശാസ്ത്രം പഠിക്കാനവൻവഹ്നിതു–
ല്യാഭൻഗമിച്ചു തദ്യോഗ്യമാംമെയ്യതിൽ;
പ്രാപിച്ചനൂനം ഭ്രമാസ്പദം ഭൂപദേ–
ഹത്തി,ലാ,നിഷ്ഠാമിസത്തമൻസംയമി. (34)

നിത്യതൃപ്താഗ്രഗൻചെന്നെടം നിർവൃത–
ന്മാരാംജനം; രോഗശോകാദി തീണ്ടിടാ;
കള്ളമുണ്ടാകാ; സ്വധർമ്മം വെടിഞ്ഞിടാ;
കാലവർഷത്തിനാൽ നാടും സമൃദ്ധമാം! (35)

അതിനാൽ ഭവനീരാഴി കടത്തും–
ഗുരുപാദാംബുജമുടനേ തേടാൻ
മടികൂടാതെയിറങ്ങുക! കാലം
വെറുതേ കളയാനരുതെനിയേതും." (36)

പത്മപാദൻതൻ മൊഴിയിതു ബാഢം
കേട്ടാർ സവിനയമഖിലരുമപ്പോൾ;
ഏതാൻപേരപ്പുണ്യജനത്തെ–
ക്കാത്താ;രന്യർ ഗമിച്ചാർ തിരയാൻ. (37)

മലയുംമലയും നാടും നാടും
തേടിനടന്നാർ ഭുവനമശേഷം;
വിണ്ണുംതോല്ക്കും സാക്ഷാലമരക–
ദേശം തന്നിലണഞ്ഞാരൊടുവിൽ. (38)

"മരണപ്പെട്ടുമുയിർത്തെഴുന്നേററാൻ
** മന്നൻ വൈന്യദിലീപസമാനൻ."
കേട്ടാരേവം; "സദ്ഗുരു താ,"നെ–
ന്നഴൽകൈവിട്ടാർ; ധൈര്യംപൂണ്ടാർ. (39)

---

* ശിഷ്യന്മാരിൽ ഓരോരുത്തർ ഗുരുവിനെ ചൊല്ലി ഉല്ക്കണ്ഠപ്പെടുകയാണ്. പല രൂപത്തിലും വിലപിച്ചു എന്നു കാണിക്കാൻ ഏതാൻ ചിലരുടെ വിലാപങ്ങൾ പ്രത്യേകം പ്രത്യേകം കവി എടുത്തു കാട്ടുന്നു.

* ഏതു ദേശത്തിലെ രാജാവിൻെറ ദേഹത്തിലാണ് ആചാര്യർ പ്രവേശിച്ചിരുന്നതെന്ന് പത്മപാദനും തിട്ടമില്ലായിരുന്നു.

** വൈന്യദിലീപസമാനൻ=പൃഥുവിനും ദിലീപനും തുല്യൻ.

"ഗാനവിലോലൻ തരുണീസക്തൻ
ധരണീപാലക"നെന്നും മറവും
വിവരമറിഞ്ഞഥ ഗായകവേഷം-
പൂണ്ടുകടന്നാർ തത്പുരിയിങ്കൽ. (40)

സ്വീയം വിദ്യാപാടവമറിയി,-
ച്ചനുമതി വാങ്ങിച്ചെന്നവർ കണ്ടാർ
തരുണീമദ്ധ്യഗനവനീശനെ, നൽ-
താരകളാർന്നൂഴം മതിയെപ്പോലെ. (41)

പിന്നിൽ,തരിവളയിളകും കയ്യിൽ
ചാമരമാണ്ട വിലോലാക്ഷികളും,
മുന്നിൽ ശ്രുതിമകരന്ദം പെയ്യും-
പാട്ടുകൾ പാടും ഗീതിജ്ഞകളും, (42)

പൊൻപിടിയാളും വെൺകൊററക്കുട
രത്നകിരീടോപരിയഥ പൂണ്ടും
കണ്ടാർ സാക്ഷാൽ മന്മഥനെപ്പോൽ
വിണ്ണോർ നാഥനതുല്യൻ നൃപനെ. (43)

സഭയിൽ മന്ദം കടന്നു, കണ്ണാൽ നൃപൻ
ഝടിതികാട്ടിയേടത്തിരുന്നാരവർ;
സ്വാദിപാടിനാരാജ്ഞയാൽ സുസ്വരം
*ശ്രുതിവിമോഹനം "മൂർച്ഛനാ"സുന്ദരം. (44)

**"ഭൃംഗമേ! നിന്നെവിട്ടു മാമരക്കൂട്ടം തിങ്ങും-
തുംഗമാം ഗിരിശൃംഗത്തിങ്കൽനിൻവപുസ്സിനെ
കാത്തുകാത്തിരുന്നുള്ളം നീറിടും നിൻകൂട്ടർ നിൻ-
സംഗമത്തിന്നായ്,ഭംഗമിങ്ങണയുകയത്രേ! (45)

---

* "ക്രമാത് സ്വരാണാം സപ്താനാ—മാരോഹശ്ചാവരോഹണം സാമൂർച്ഛേത്യുച്യതേ" എന്ന ലക്ഷണമനുസരിച്ച് ഏഴ് സ്വരസ്ഥാനങ്ങളുടെ ആരോഹാവരോഹത്തിലുള്ള ശബ്ദസഞ്ചാരമാണ് മൂർച്ഛന.

** "യത്ര ഛന്ദോ നോക്തം തത്ര ഗാഥാ" എന്ന വാക്യമനുസരിച്ച് മൂലത്തിൽ "ഇന്ദുവദനാ" വൃത്തത്തിൽ പ്രഥമപാദം ആരംഭിച്ച് പിന്നീട് ഛന്ദോനിബദ്ധമല്ലാതെ ഗീതാനുകൂല ഗദ്യരീതി അവലംബിച്ചാണ് ബാക്കി ഭാഗം പറയപ്പെട്ടിരിക്കുന്നത്. ഞാൻ ഇവിടെ ദ്രാവിഡ വൃത്തമായ "കേക"യിലാണ് തർജ്ജമ ചെയ്തിട്ടുള്ളത്. കേക പല രൂപത്തിലും ഗാനാത്മകമായി ആവിഷ്കരിക്കപ്പെടാൻ സാദ്ധ്യതയുള്ള ഒരു വൃത്തവുമാണല്ലോ. [ഈ അവസരത്തിൽ ഒരു കാര്യം പ്രസ്താവിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. പല അപൂർവ്വ വൃത്തങ്ങളും ഈ ഗ്രന്ഥത്തിൽ സുലഭമായ് കാണാം. ഇതിന്ന് മുമ്പുള്ള [ഇതേ സർഗ്ഗത്തിലുള്ള] വൃത്തങ്ങൾ തന്നെ നോക്കുക! പൃഥ്വീ വൃത്തം,

*പുഷ്പസായക കലാസിദ്ധാന്തം
    പഠിക്കാനായ്
മുമ്പത്തെശ്ശരീരത്തെവിട്ടിങ്ങു
    ചരിപ്പൂ നീ;
ശുദ്ധാത്മൻ! നീയേ ഗതിയെ-
    ന്നോർത്തിജ്ജനം പഞ്ച-
വക്ത്രനെപ്പോലും വിട്ടു
    വഞ്ചിതന്മാരായ്തീർന്നാർ! (46)

പൂർണ്ണേന്ദുതുല്യാനന! മുമ്പത്തെല്ലാംവിട്ടു
ഗർവ്വത്താൽ സ്വസ്വരൂപമോർക്കാതെ
    വാഴാനെന്തോ?
ഹേജിതസ്മര! ഭവാൻസംസ്മരിച്ചാലു!മിന്നു
ഞങ്ങൾതൻവാക്കാൽ ശ്രേഷ്ഠമായനിൻ
    സ്വരൂപത്തെ. (47)

**നേതിനേതീതി വേദവചസ്സാൽ സമസ്തമായ്
മൂർത്താമൂർത്തത്തെസ്സർവ്വം ത്യജിച്ചും പണ്ഡിതന്മാർ
ഏതുമേ നിഷേധിക്കാൻ വഹിയാതേതൊന്നിനെ
സ്വാത്മരൂപമായ് കാണ്മു,തു,തത്ത്വം
    ഭവാനല്ലോ. (48)

---

മത്തമയൂരം, സ്രഗ്വിണീവൃത്തം, തോടകം, ഭുജംഗപ്രയാതം, "മാത്രാസമകം നവമോൽഗാന്തം" എന്ന നിയമമനുസരിച്ച വൃത്തം, മക്കടവൃത്തം എന്നിവ കാണുമ്പോൾ നമ്മുടെ പല ദ്രാവിഡ വൃത്തങ്ങളും [ഓട്ടൻതുള്ളലിലേതടക്കം] പഴയ സംസ്കൃത വൃത്തങ്ങളോടു തന്നെയാണ് വളരെയേറെ കടപ്പെട്ടിട്ടുള്ളതെന്ന് പറയാതെ നിവൃത്തിയില്ല.]

* മുമ്പത്തെ ശരീരം=ശിവഗുരുവിൽനിന്നുമുണ്ടായ ശരീരം. പഞ്ചവക്ത്രൻ=ശിവൻ. ഞങ്ങൾ ഉഭയ ഭ്രഷ്ടന്മാരായല്ലോ എന്ന് ശിഷ്യഗണം വിലപിക്കുകയാണ്.

** "അഥാത ആദേശോ നേതിനേതി-അസ്ഥൂലമനണ്വഹ്രസ്വമദീർഘമനന്തരമബാഹ്യമപൂർവ്വമനപരം"എന്നും,

"അശബ്ദമസ്പർശമരൂപമവ്യയം,തഥാ/രസം
    നിത്യമഗന്ധവച്ചയത്
അനാദ്യനന്തം മഹതഃപരംധ്രുവം നിചായ്യതം
    മൃത്യുമുഖാത് പ്രമുച്യതേ"

ഇത്യാദിശ്രുതിവാക്യങ്ങളാൽ [സ്ഥൂലമല്ലാത്തത്, അണുവല്ലാത്തത്, ഹ്രസ്വമല്ലാത്തത് എന്നിങ്ങിനെ "അതുമല്ല, അതുമല്ല" എന്ന് പറഞ്ഞുകൊണ്ട്] മൂർത്താമൂർത്തരാശിയെ [മൂർത്തങ്ങളും അമൂർത്തങ്ങളുമായവയെയെല്ലാം] തള്ളിത്തള്ളി, സ്വാത്മ

* ആകാശാദികം വിശപംചമച്ചങ്ങതിൽവാഴ–
മേതിനെ,ത്തണ്ഡുലത്തെയെന്നപോൽ,
കവീശ്വരർ
യുക്ത്യവഘാതത്തിനാൽ പഞ്ചകോശാഖ്യമുമി
നീക്കി വേർതിരിക്കവേ,ത,ത്തത്ത്വം
ഭവാനല്ലോ. (49)

---

ശ്രുപത്വംകൊണ്ട് ഏതൊന്നിനെ നിഷേധിക്കാൻ കഴിയാതെ വിദ്വാന്മാർ കണ്ടെത്തിയോ ആ പരമാർത്ഥവസ്തു അങ്ങ് തന്നെയാണ്. ["അഹം ബ്രഹ്മാസ്മി"—"അസന്നേവ സ ഭവതി–അസത് ബ്രഹ്മേതി വേദ ചേത്"എന്നിങ്ങിനെയുള്ള ശ്രുതി വാക്യങ്ങളാൽ, "അല്ല, അല്ല"എന്ന് തള്ളിക്കൊണ്ടിരിക്കുന്നവനിൽതന്നെ പ്രതിഷേധസാക്ഷിതയോടെ വർത്തിക്കുന്നുവെന്നതിനാൽ ആ സത്യത്തെ നിഷേധിക്കാൻ പണ്ഡിതന്മാക്ക് സാധിക്കാതെ വരുന്നുവെന്ന് താല്പര്യം.]

* പഞ്ചകോശവിവേകംകൊണ്ട് കവികൾ യാതൊരാത്മതത്വത്തെ കണ്ടെത്തുന്നുവോ, ആ തത്ത്വമാണ് ഭവാനെന്ന് അനുസ്മരിപ്പിക്കുന്നു. ആകാശാദികമായ—പഞ്ചഭൂതാത്മകമായ —വിശ്വത്തെ ഉണ്ടാക്കി അതിൽ അനുപ്രവേശിച്ച് അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം ഇത്യാദി കോശലക്ഷണമായ തുഷാജാലത്തിൽ — ഉമിക്കൂട്ടത്തിൽ — ഗൂഢമായ യാതൊന്നിനെ, തണ്ഡുലത്തെ (അരിയെ) എന്നപോലെ യുക്തിയാകുന്ന ഉലക്കകൊണ്ടിടിച്ച് വേർതിരിച്ച് കവികൾ കണ്ടെത്തുന്നുവോ ആ തത്ത്വമാണ് അങ്ങുന്ന്. ശ്രുതിയും അങ്ങിനെതന്നെ പറയുന്നു: "തസ്മാദ്വാ ഏതസ്മാദാത്മന ആകാശഃ സംഭൂതഃ–ആകാശാദ് വായുഃ–വായോരഗ്നിഃ—അഗ്നേരാപഃ—അദ്ഭ്യഃ പൃഥിവീ– പൃഥിവ്യാ ഓഷധയഃ—ഓഷധീഭ്യോ/ന്നം—അന്നാത് പുരുഷഃ—സ വാ ഏഷ പുരുഷോ/ന്നരസമയഃ–

"തസ്മാദ്വാ ഏതസ്മാദന്നരസമയാത്–
അന്യോ/ന്തര ആത്മാപ്രാണമയഃ"
"തസ്മാദ്വാ ഏതസ്മാത് പ്രാണമയാത്–
അന്യോാന്തര ആത്മാ വിജ്ഞാനമയഃ"
"തസ്മാദ്വാ ഏതസ്മാന്മനോമയാത്–
അന്യോാന്തര ആത്മാവിജ്ഞാനമയഃ"
"തസ്മാദ്വാ ഏതസ്മാദ്വിജ്ഞാനമയാത്–
അന്യോ/ന്തര ആത്മാ/നന്ദമയഃ"

"സോ/കാമയത–ബഹുസ്യാം പ്രജായേയേതി"
"സ തപോ/തപ്യത–സ തപസ്തപ്ത്വാ–ഇദം
സർവ്വമസൃജത–യദിദം കിംച–തത് സൃഷ്ട്വാ
തദേവാനുപ്രാവിശത്–തദനുപ്രവിശ്യ
സച്ച ത്യച്ചാഭവത്"

*ഋർഘടസ്ഥാനങ്ങളിൽ ചരിയ്ക്കുമക്ഷാശ്വത്തെ–
ദ്ദോഷദർശനകശാഘാതത്താൽ നിയന്ത്രിച്ച്,
മതിവൃത്തികളായകടിഞ്ഞാണിട്ടേതിന്മേൽ
ധീരന്മാർ ബന്ധിക്കവേ,ത,ത്തത്ത്വം
ഭവാനല്ലോ. (50)

---

ഇത്യാദിയായ യുക്തിയാൽ ദേഹം ആത്മാവല്ല; അതു കാര്യത്വംകൊണ്ട് ഘടാദിപോലെതന്നെയാണ്; ഇത് ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്നുണ്ട്. വിവാദാസ്പദമായ പ്രാണനും ആത്മാവല്ല; അതും ജഡത്വംകൊണ്ട് ഘടാദിപോലെതന്നെയാണ്. മനസ്സും ആത്മാവല്ല; അതും വികാരത്വംകൊണ്ട് ദേഹംപോലെതന്നെയാണ് വിജ്ഞാനമയവും ആത്മാവല്ല; വിലയാദ്യവസ്ഥകൾ ഘടാദിക്കെന്നപോലെ അതിന്നുമുണ്ട്. ആനന്ദമയകോശവും ആത്മാവല്ല; കാദാചിത്കത്വം കൊണ്ട് അതും മേഘവും മറവുംപോലെയാണ്. [വല്ലപ്പോഴും ഉണ്ടാവുന്നു; പിന്നെ മറയുന്നുവെന്നതിനാൽ.] അതുകൊണ്ട് നിത്യത്വത്താൽ ആനന്ദംതന്നെയാണ് ആത്മാവ്. ആത്മാവല്ലാത്ത യാതൊന്നും നിത്യമല്ല. "ആത്മന ആകാശഃ സംഭൂതഃ" ഇത്യാദി ശ്രുതിയാൽ ആകാശാദികളും അനിത്യങ്ങളാണെന്ന് സ്പഷ്ടം; എന്നിങ്ങിനെ കവികൾ വിവേചനം ചെയ്ത് നിത്യവും സത്യവുമായ ആത്മാവിനെ കണ്ടെത്തുന്നു.

* സർവ്വേന്ദ്രിയങ്ങൾക്കും ആലംബനമായ തത്ത്വം അങ്ങുതന്നെയാണെന്ന് ഇതിനാൽ അനുസ്മരിപ്പിക്കുന്നു. വിഷമദേശങ്ങളിൽ സൈ്വരം സഞ്ചരിക്കുന്ന ഇന്ദ്രിയങ്ങളാകുന്ന ഹയങ്ങളെ ദോഷത്തെ കാട്ടിക്കൊടുക്കലാകുന്ന ചമ്മട്ടിയുടെ പ്രഹരമേല്പിച്ച് നിയന്ത്രിക്കുകയും മതിവൃത്തികളായ കടിഞ്ഞാണിട്ട് യാതൊരു പരമാത്മതത്ത്വമാകുന്ന ശങ്കുവിന്മേൽ ധീരന്മാർ ബന്ധിക്കുകയും ചെയ്യുന്നുവോ ആ തത്ത്വം ഭവാനാണ്. [ധീരന്മാർ=ധിയം ഈരയന്തി–സദസദ്വിചാരത്തിൽ ബുദ്ധിയെ പ്രേരിപ്പിക്കുന്നവരെന്നർത്ഥം] ശ്രുതിയും ഇതുതന്നെ പറയുന്നു:—

"ആത്മാനം രഥിനം വിദ്ധി
ശരീരം രഥമേവ ച
ബുദ്ധിം തു സാരഥിം വിദ്ധി
മനഃപ്രഗ്രഹമേവ ച
ഇന്ദ്രിയാണി ഹയാനാഹു–
ർവ്വിഷയാം സ്തേഷുഗോചരാൻ
തസ്യേന്ദ്രിയാണി വശ്യാനി
സദശ്വാ ഇവ സാരഥേഃ" എന്ന്.

ആത്മാവ് രഥസ്ഥനായ നായകനും, ശരീരം തേരും, ബുദ്ധി തേരാളിയും, മനസ്സ് കടിഞ്ഞാ

*ജാഗ്രദാദികമാകുമുപാധിത്രയത്തിൽനി-
ന്നന്യമാമേതൊന്നിനെസ്സൂരികൾ,പൂവിൽനിന്നും
ബിസതന്തുവെയെന്നപോലവേ, വേർതിരിച്ചു
കണ്ടറിയുന്നുമന്നി,ല,ത്തത്ത്വം ഭവാനല്ലോ. (51)

**"ഇക്കാണും സർവ്വമാത്മാ"വെ-
ന്നോതും നിഗമങ്ങൾ
സർവ്വകാരണത്വത്താലേതൊന്നിൻ
സാർവ്വാത്മ്യത്തെ
കടകമുകുടാദിതാദാത്മ്യം സ്വർണ്ണ-
ത്തിൽപോൽ
സരസം സ്ഥാപിക്കുന്നു,ത,ത്തത്ത്വം
ഭവാനല്ലോ. (52)

*"ഏതുഞാനീമെയ്യിങ്ക,ലതു താൻ രവിയിലു;-
മേതൊന്നാ രവിയിങ്ക,ലതു താനീമെയ്യിലും."
വേദജ്ഞരേവം വ്യതിഹാരത്താൽ പണിപ്പെട്ടു-
മേതുറപ്പിച്ചോതുന്നു, ത, ത്തത്ത്വം
ഭവാനല്ലോ. (53)

**വേദങ്ങളോതുംവണ്ണം ശ്രദ്ധാവിദ്യകളൊത്തു
സദ്ദാനയജ്ഞമുഖധർമ്മങ്ങളാചരിച്ചും
അത്യന്തം വിമലരാം വിപ്രന്മാരേതുതത്ത്വ-
മറിയാനിച്ഛിക്കുന്നു, ത,ത്തത്ത്വം ഭവാനല്ലോ.(54)

---

ണും, ഇന്ദ്രിയങ്ങൾ കുതിരകളും, വിഷയങ്ങൾ നിരത്തുകളുമാണ്. വിജ്ഞനായ ഒരുവന് യുക്തമായ മനസ്സുകൊണ്ട് അവന്റെ ഇന്ദ്രിയങ്ങളെ, മിടുക്കനായ തേരാളിക്ക് തന്റെ കുതിരകളെയെന്നപോലെ ഇഷ്ടാനുസൃതം നിയന്ത്രിച്ചുകൊണ്ട് നടത്താൻ കഴിയുമെന്നാണ് ആ ശ്രുതിവാക്യത്തിന്റെ താല്പര്യം.

* ജാഗ്രത്സ്വപ്നസുഷുപ്ത്യാദിയായ ഉപാധിത്രയത്തിൽനിന്നും ഭിന്നമാണ്, അന്യമാണ്, ആത്മാവ്. ആ ആത്മതത്ത്വം അങ്ങാണ് എന്നു സ്മരിപ്പിക്കുന്നു. ജാഗ്രദാദ്യുപാധികളിൽനിന്നും അനുസ്യൂതത്വംകൊണ്ട് [ആ മൂന്നവസ്ഥകളിലും ആത്മാവുണ്ട്, എന്നതിനാൽ] അന്യമായ പരമാത്മതത്ത്വത്തെ സൂരികൾ—ശുകാദികളായ വിദ്വാന്മാർ—പൂക്കളിൽനിന്ന് സൂത്രത്തെ എന്നപോലെ സ്പഷ്ടേന വേർതിരിച്ചു കാണുന്നു. [ജനകനും യാജ്ഞവല്ക്യനും മററമായുള്ള സംവാദത്തെപ്പററിയുള്ള ഉപനിഷദ്വാക്യങ്ങളാൽ ഇതു പ്രതിപാദിതമാണ്.]

** "പുരുഷ ഏവേദം സർവ്വം യദ്ഭൂതം യച്ച ഭവ്യം"—"സർവ്വംഖല്വിദം ബ്രഹ്മ തജ്ജലാൻ"—"സദേവസൌമ്യേദമഗ്ര ആസീത്"—"ഏകമേവാദ്വിതീയം"—"ഐതദാത്മ്യമിദം സർവ്വം"—"യഥാ സൌമ്യൈകേനലോഹമണിനാ സർവ്വം ലോഹമയം വിജ്ഞാതം സ്യാദ്വാചാരംഭണം വികാരോ നാമധേയം ലോഹമിത്യേവ സത്യം" എന്നെല്ലാമുള്ള വേദോക്തികളാൽ സർവ്വകാരണമായി നിർവ്വചിക്കപ്പെട്ടതും കടകമകുടാദിതാദാത്മ്യം സ്വർണ്ണത്തിന്ന് ഏതു പ്രകാരം പറയപ്പെട്ടുന്നുവോ [വളയും കിരീടവും മററം വെവ്വേറെയാണെന്ന് തോന്നുമെങ്കിലും അടിസ്ഥാനപരമായി അവയെല്ലാം സ്വർണ്ണം മാത്രമാണല്ലോ.] അതുപ്രകാരം സാർവ്വാത്മ്യത്തെ സരസമാകുംവണ്ണം സ്ഥാപിക്കപ്പെട്ടതുമായ ആ പരമാർത്ഥവസ്തു അങ്ങുതന്നെയാണ്. ["സരസം സ്ഥാപിക്കുന്നത്" എന്നാൽ ഉപക്രമോപസംഹാരങ്ങൾ, അഭ്യാസം, അപൂർവ്വത, ഫലം, അർത്ഥവാദം, ഉപപത്തി എന്നിങ്ങിനെ ഷഡ്വിധതാല്പര്യങ്ങളെക്കൊണ്ടും ഉപദേശിച്ചത് എന്നർത്ഥം.]

* "യാതൊരു ഞാനാണോ ഈ ശരീരത്തിലുള്ളത് അത്തന്നെയാണ് രവിമണ്ഡലത്തിലും; യാതൊന്നാണോ രവിമണ്ഡലത്തിൽ ഭാനം ചെയ്യുന്നത് അതുതന്നെയാണ് എന്നിലുമിരിക്കുന്നത്." എന്നു വേദവാദികൾ വ്യതിഹാരത്താൽ യാതൊരു തത്ത്വത്തെയാണോ പണിപ്പെട്ടും അദ്ധ്യാപനം ചെയ്യുന്നത് ആ തത്ത്വം അങ്ങുതന്നെയാണ്. ശ്രുതിവാക്യം ഇതാണ്:— "അസൌ സ ആദിത്യോ യ ഏഷ ഏതസ്മിന്മണ്ഡലേ പുരുഷോ യശ്ചായം ദക്ഷിണേ/ക്ഷൻ പുരുഷസ്താവേതാവന്യോന്യസ്മിൻ പ്രതിഷ്ഠിതൌ."—"തദ് യത് തത് സത്യം" ഇത്യാദിയാൽ രണ്ടിലും ഭാനം ചെയ്യുന്ന പുരുഷൻ ഒന്നുതന്നെയാണെന്നു വേദം കഥിക്കുന്നു.

** വേദാനുവചനപ്രകാരം സദ്ദാനം, യജ്ഞം, തപസ്സ്, ഹിതവും മിതവും മേദ്ധ്യവുമായ ആഹാരം തുടങ്ങിയ ധർമ്മങ്ങളെ ശ്രദ്ധയോടും വിദ്യ [ഉപാസന]യോടും കൂടി അനുഷ്ഠിക്കുകയാൽ അത്യന്ത നിർമ്മലങ്ങളായ ഇന്ദ്രിയങ്ങളോടുകൂടിയ ബ്രാഹ്മണർ യാതൊരു തത്ത്വത്തെ അറിവാനിച്ഛിക്കുന്നുവോ ആ ബ്രഹ്മതത്ത്വം അങ്ങുതന്നെയാണ്. "തമേതം വേദാനുവചനേന ബ്രാഹ്മണാ വിവിദിഷന്തി യജ്ഞേന ദാനേന തപസാ/നാശകേന"—"യദ് വിദ്യയോപനിഷദാ കരോതി തദ് വീര്യവത്തരം ഭവതി" ഇത്യാദി വാക്യങ്ങൾ ഉപര്യുക്തമായ അർത്ഥത്തെത്തന്നെയാണ് സ്പഷ്ടമാക്കുന്നത്! തലയിൽ തീപ്പിടിച്ചവന് വെള്ളത്തിൽ ചാടാനുള്ള ഇച്ഛ എത്ര ഉൽ

*ധീരന്മാർ ശാന്ത്യാദികസാധനങ്ങളാൽ നിത്യം
സ്വാത്മരൂപത്താലാത്മാവിങ്കലേതിനെത്തേടി
സച്ചിദാനന്ദം സാക്ഷാത്കരിച്ചു കൃതാർത്ഥരായ്
ശോകാദി തീണ്ടാത്തോരായ്തീരുവ,–
ത,ത്തത്ത്വം നീ. (55)

വിശിഷ്ടമാം തത്ത്വമേവം
വർണ്ണിച്ചോരവരെത്തദാ
സന്തുഷ്ടരാക്കി വിട്ടാൻ തൻ–
കർത്തവ്യം കണ്ടോരാനൃപൻ. (56)

ഉൾബോധമിങ്ങിനെയണഞ്ഞു, സദസ്സിൽ മന്നൻ
മൂർഛിച്ചുവീ,ണുടൽ വെടി,ഞ്ഞഥ പൂർവ്വദേഹം
പ്രാപിച്ചു മുമ്പിവിടെയോതിയൊരാക്രമത്തിൽ
ചൈതന്യമാണ്ടു, ഗുരുവര്യനെണീററിരുന്നു. (57)

** ഝടിതി ഗുഹയണഞ്ഞു നോക്കിയപ്പോൾ
നിജമുടലസ്സചിവേന്ദ്രർ ചൊല്ലിവിട്ടോർ
ചിതയിലഥ കയററിവെച്ചതായ്ക,–
ണ്ടതിലവനാശു കടന്നു യോഗിവര്യൻ. (58)

* ജ്വലനനുടനടങ്ങുവാൻ ബുധാഗ്രേ–
സരനരുസുന്ദര സത്പദങ്ങളാലേ
ശരണമരുളുമാ മഹാ നൃസിംഹ–
ത്തിരുവുടലാണ്ട മുകുന്ദനെ സ്തുതിച്ചാൻ. (59)

നരഹരികൃപയാലടങ്ങി കത്തും–
ദഹനനുടൻ ഗിരിഗഹ്വരത്തിൽനിന്നും
വെളിയിലവനിറങ്ങി, രാഹു വക്ത്രോ–
ദരമഥ വി,ട്ടമൃതാംശുവെന്നപോലെ. (60)

ചിരവിരഹവശാൽ വളർന്ന ഹാർദ്ദ–
ത്തൊടുനിജ ശിഷ്യർ സനന്ദനാദ്യർ ചൂഴ്ന്നോൻ
സനകസമനവന്നു ഹൃത്തിലുണ്ടായ്
കൊതിയഥ മണ്ഡനഗേഹമാശു പൂകാൻ. (61)

ഗഗനവഴിയണഞ്ഞു മുമ്പുകണ്ടു–
ള്ളൊരു ഗൃഹ;മങ്ങഥകണ്ടു യോഗിവര്യൻ
വിഷയവിഷനിവൃത്തിയാൽ ക്രിയാസം–
ജനിത'മഹന്ത' വെടിഞ്ഞ വിപ്രനേയും. (62)

വാനിൽ നിന്നുടനിറങ്ങിയ യോഗി–
ശ്രേഷ്ഠനെത്തൊഴുതു മണ്ഡനമിശ്രൻ
സല്ക്കരി,ച്ചിമയെഴാപ്പടി വീക്ഷി,–
ച്ചത്ര നിന്നു വിനയാനതശീർഷം. (63)

"ഗേഹം, ശരീരം, മമ സർവ്വമങ്ങേ–
യ്ക്കധീന"മെന്നോതിയുടൻ സഹർഷം
പണിഞ്ഞു കാൽത്താരിണ, യ,മ്മഹാത്മാ–
വവൻ സദാ സത്യമുരച്ചിടുന്നോൻ. (64)

ഭർത്തൃസത്കൃതിയുമേററ പണ്ഡിത–
ന്മാരുമൊ,ത്തഥ ശുഭാസനസ്ഥനായ്
വാഴുമമ്മുനിയൊടോതി സാദരം
വാദദക്ഷതയെഴും സരസ്വതി. (65)

**"ഈശാനൻ സർവ്വവിദ്യയ്ക്കും,
സർവ്വദേഹിക്കമീശ്വരൻ,

---

ക്കടമാണോ അത്ര തീവ്രമായിരിക്കണം ബ്രഹ്മജിജ്ഞാസ. സാമാന്യേച്ഛ എല്ലവർക്കുമുണ്ട്, അജഗളസ്തനന്യായപ്രകാരം; അതു പോരാ; അതുകൊണ്ടാണ് ശ്രദ്ധയോടും ഉപാസനയോടും കൂടി വേദവിധിപ്രകാരം യജ്ഞദാനാദി അനുഷ്ഠിച്ച് ബ്രാഹ്മണൻ ബ്രഹ്മതത്ത്വത്തെ അറിയാനിച്ഛിക്കുന്നുവെന്നു പറഞ്ഞത്. [അജഗളസ്തനമെന്നാൽ കോലാട്ടിന്റെ കഴുത്തിലെ മുലയെന്നർത്ഥം].

* ശമം, ദമം, ഉപരമം, ക്ഷാന്തി, സമാധി, ശ്രദ്ധ എന്നീ സാധനങ്ങളാൽ ധീരന്മാർ സ്വാത്മസ്വരൂപത്താൽ ആത്മാവിങ്കൽ [ബുദ്ധിയിൽ] യാതൊന്നിനെ അന്വേഷിച്ച്, "സത്യം ജ്ഞാനമനന്തം ബ്രഹ്മ"—"വിജ്ഞാനമാനന്ദം ബ്രഹ്മ" ഇത്യാദി ശ്രുതിബോധിതമായ അനന്താദി സ്വരൂപം സാക്ഷാത്കരിക്കപ്പെടുമ്പോൾ കൃതകൃത്യന്മാരായി ജന്മമരണാദി സംസാരദുഃഖം പിന്നീടു പ്രാപിക്കുന്നില്ലയോ, ആ തത്ത്വം അങ്ങുതന്നെയാണ്. "ശാന്തോദാന്ത ഉപരതസ്തിതീക്ഷുഃ സമാഹിത ആത്മന്യേവ ആത്മാനം പശ്യേത്"—"ശ്രദ്ധാവിത്തോ ഭൂത്വാ"ഇത്യാദി ശ്രുതികളും അത് തന്നെ പറയുന്നു.

** പൂർവ്വദേഹപ്രവേശനകഥയെ വിസ്തരിക്കുന്നു. [പത്മപാദാദ്യർ രാജഗേഹത്തിലേക്ക് പോയ ഘട്ടത്തിൽ രാജഭൃത്യന്മാർ മന്ത്രിമാരുടെ നിർദ്ദേശപ്രകാരം അവിടം വരികയും കാവൽനിന്ന ശിഷ്യന്മാർ അസംപ്രജ്ഞാതസമാധിയിൽ സരസ്തീരത്തിൽ വർത്തിക്കുന്ന തഞ്ചംനോക്കി അവർ ആചാര്യരുടെ ജഡം സൂക്ഷിച്ച ഗുഹയിൽ തീവെക്കുകയും ചെയ്തു.]

* പ്രസിദ്ധമായ "ലക്ഷ്മീനൃസിംഹസ്തവം" രചിച്ച് നരഹരിരൂപനായ അധോക്ഷജനെ സ്തുതിച്ചു. ആ സ്തവം ഗ്രന്ഥാവസാനത്തിൽ കൊടുക്കുന്നുണ്ട്. ഗിരിഗുഹാദിയിൽ സിംഹവാസ സംജാതമായ സംസ്കാരമുണ്ടെന്നത് കൊണ്ടായിരിക്കണം ഉക്തരൂപമായ സ്തുതി.

** "ഈശാനഃ സർവ്വവിദ്യാനാമീശ്വരഃ
സർവ്വഭൂതാനാം ബ്രഹ്മാധിപതിഃ"
"ഇത്യാദി മന്ത്രപ്രതിപാദിതനായ സദാശിവൻ തന്നെയാണ് ഹേ! ബ്രഹ്മൻ! അങ്ങ്" എന്ന് ഉഭയഭാരതി വാഴ്ത്തുന്നു.

ബ്രഹ്മാധിപതിയും ബ്രഹ്മൻ!
സദാശിവനുമാണു നീ. (66)

സഭയിലെന്നെയുടൻ വിജയിച്ചിടാ-
ഞ്ഞതു, മനംഗകലാവിഷയത്തിൽ നീ
സ്മരരിപോ! ശ്രമമിങ്ങിനെ ചെയ്തതും
മനുജരീതികരം കാട്ടുവതിന്നു താൻ! (67)

*ജയിച്ചു നീ ഞങ്ങളെയെന്നതിങ്ക-
ലെന്തിങ്ങു നാണിപ്പതിനായ്? മഹാത്മൻ!
അകീർത്തിയെന്തുണ്ടമൃതാംശുതൊട്ടു-
ള്ളവർക്കു തിഗ്മാംശുവൊടേററു തോററാൽ? (68)

പോകുന്നേൻ! ഞാൻ സ്വച്ഛമാമാത്മധാമം
തന്നിൽ; ശ്രീമൻ! സമ്മതിച്ചാലു!"മെന്നായ്
അന്തർദ്ധാനം ചെയ്തുവേ, യോഗശക്ത്യാ
കൺപാർത്തോതീ വാണിയോടമ്മുനീന്ദ്രൻ. (69)

"ഓർക്കുന്നേൻ! ഞാൻ ദേവി! നീയോമലാ,ള്,-
ധാതാവി;ന്ന,ഷ്ടമൂർത്തിക്കു പെണ്ണാം;
ചിദ്രൂപേ! വാഗീശ നീ;മന്നുകാക്കാൻ
നീ താൻ താരിൽത്തന്വിയും മററമായോൾ! (70)

തീർപ്പൻ! ഞാനിങ്ങൃശ്യശൃംഗാദിനാനാ-
സ്ഥാനത്തും നൽക്ഷേത്ര;മങ്ങൊക്കെയും നീ
ഭക്തന്മാരാൽ സേവ്യയാ,യിഷ്ടമർത്ഥം
തൂകുന്നോളായ് വാഴ്ക! വാഗ്ദേവി!
നിത്യം." (71)

"ആവട്ടെ"യെന്നായതുംചെയ്തു ദേവി
പിതാമഹൻതൻ പ്രിയധാമമാർന്നാൾ;
മറഞ്ഞനേരത്തു സദസ്യരെല്ലാ-
മാകസ്മികം വിസ്മയമാണ്ടുപാരം. (72)

"വാദിച്ചുതോററ നിജ കാന്തനുടൻവരിക്കും
സംന്യാസ;മപ്പൊഴണയും വിധവാത്വ"മെന്നായ്
തത്പത്നി മന്നിതു വെടിഞ്ഞു മറഞ്ഞപോതിൽ
മോദിച്ചു മണ്ഡനനു,മാ,യതിരാട്ടുമൊപ്പം. (73)

---

* മഹാന്മാരോട് തോല്ക്കുന്നത് ശ്രേഷ്ഠമാണ്. നീചന്മാരിൽനിന്നു കിട്ടുന്ന ബഹുമതിപോലും അശ്രേഷ്ഠമാണ്. ശ്രീകൃഷ്ണന്റെ പാദഘാതം കാളിയന്നു ഒരു അലങ്കാരമായ്ത്തീരുകയാണല്ലോ ചെയ്തതു് എന്ന അർത്ഥത്തിൽ ഒരു ശ്ലോകമുണ്ടു്. "മഹത് പരിഭവഃ ശ്രേഷ്ഠോ—ന നീചാദപി ഗൌരവം; കംസാരേഃ പാദഘാതേന കാളിയസ്യ വിഭൂഷണം." അങ്ങ് ഞങ്ങളെ തോല്പിച്ചുവെന്നതിൽ ഒട്ടും ലജ്ജിക്കേണ്ടതില്ല. അങ്ങ് സാക്ഷാത് പരമാത്മാവുതന്നെയാണ്. ചന്ദ്രനു സൂര്യനോടെതിരിട്ടു് തോററാൽ വല്ല അകീർത്തിയുമുണ്ടോ?

* മണ്ഡനനും വിധിപൂർവ്വം യജ്ഞം
ചെയ്തുടനേകീ വിത്തമശേഷം;
ആരോപിച്ചാൻ വഹ്നിയെയുള്ളിൽ;
സേവിച്ചാൻ ശമിതാശം യതിയെ. (74)

സംന്യാസഗ്രാഹ്യവിധിയൊത്തഥ കർമ്മമെല്ലാം
ചെയ്യിച്ചു, പണ്ഡിതവരേണ്യനവന്റെ കാതിൽ
മന്ത്രിച്ചു സർവ്വഭവദുഃഖമകററുവാനായ്
ശ്രീശങ്കരൻ ഝടിതി "തത്ത്വമസീ"തി
വാക്യം. (75)

സംന്യസ്തനായ് ഭിക്ഷ വിധിപ്രകാര-
മെടുത്തശേഷം,ശ്രുതിമസ്തകസ്ഥം
ആത്മീയതത്വം ഭഗവാൻ "ത"ദാദി-
വാക്യാർത്ഥയുക്തം വിശദീകരിച്ചു. (76)

** "നീ ദേഹമല്ലോർക്ക! ഘടാദിപോ,ല-
തനാത്മ,'മെന്റേ'തിതി ഭേദവാക്കാൽ,
തജ്ജാതിരൂപാദികളാലു;മോർത്താ,-
ലഭേദമാംതോന്നൽ വിപര്യയോത്ഥം. (77)

---

* "പ്രാജാപത്യാം നിരൂപ്യേഷ്ടിം
സാർവ്വവേദസദക്ഷിണാം
ആത്മന്യഗ്നീൻ സമാരോപ്യ
ബ്രാഹ്മണഃ പ്രവ്രജേത് ഗൃഹാത്" എന്ന സ്മൃതിവചനപ്രകാരം മണ്ഡനൻ പ്രാജാപത്യമെന്ന യാഗം ചെയ്ത് സർവ്വസ്വദാനം ബ്രാഹ്മണർക്ക് നൽകി അഗ്നിഹോത്രാഗ്നിയെ ആത്മാവിൽ സമാരോപിച്ച്, ഭോഗാശകളെല്ലാം വിട്ട് ശ്രീശങ്കര ഭഗവത്പാദരെ സമാശ്രയിച്ചു.

** 77ഉം 78ഉം ശ്ലോകങ്ങളുടെ സാരാർത്ഥമിതാണ്:—"നീ ദേഹമല്ല; ഘടംപോലെ ദേഹവും അനാത്മമാണ്. എന്തുകൊണ്ട്? "എന്റെ ശരീരം" എന്ന ഭേദകഥനംകൊണ്ടും, രൂപം, മനുഷ്യത്വാദിജാതി എന്നിവകൊണ്ടും "അശബ്ദമസ്പർശമരൂപമവ്യയം—അഗോത്രം" ഇങ്ങിനെയൊക്കെയാണ് ആത്മാവിനെപ്പററി ശ്രുതി പറയുന്നത്. എന്നാൽ "ഞാൻ മനുഷ്യനാണ്; തടിച്ചവനാണ്; കൃശനാണ്" എന്നൊക്കെയുള്ള അഭേദപ്രത്യയം വിപര്യയത്തിൽനിന്ന് [അന്യോന്യതാദാത്മ്യാദ്ധ്യാസത്തിൽനിന്ന്] ഉണ്ടാവുന്നതാണ്. മാത്രമല്ല, ശരീരം ഘടാദിപോലെ ലോപ്യവുമാണ്; ദണ്ഡാദിയാൽ ഘടത്തെയെന്നപോലെ ശരീരത്തേയും നശിപ്പിക്കുവാനാവുമല്ലോ. നശിക്കുന്ന ഒന്ന് ആത്മാവാവാൻ വയ്യ. ഘടാദിപോലെ ശരീരവും ദൃശ്യമാണ്; ദൃശ്യമാണെങ്കിൽ ദ്രഷ്ടാവായി മറെറാന്നുണ്ടാവണം. ആ നിലയ്ക്കും ദേഹം ആത്മാവല്ല.

ലോപ്യം ഘടംപോലെ ശരീര;മന്യ–
ലോപ്യങ്ങളാൽ ലോപകമല്ലി ദേഹം?
ദൃശ്യത്വമൊന്നാലതിൽനിന്നുമന്യൻ
ദ്രഷ്ടാ;വനാത്മം തന്നുവേതുകൊണ്ടും. 78)

* നീയിന്ദ്രിയാദികളുമ;ല്ലവ സാധനങ്ങൾ
ദാത്രാദിപോ;ലവയിൽ വൊക്കരുതാത്മഭാവം;
“എൻകണ്ണു”തൊട്ടപല ഭേദവുമു;ണ്ടുറക്കിൽ
തത്സത്വമെങ്ങു?ഘടസാമ്യമവയ്ക്കുമോതാം. 79)

“തത്സംഘമാത്മാ”വിതി ചൊൽകി,–
ലൊന്നിൻ–
നാശത്തിനാ“ലാത്മത”യും നശിക്കും;
ഓരോന്നുമാത്മാവിതി ചൊൽകിൽനാശം
മെയ്ക്കിന്നണയ്ക്കും ബഹുനായകത്വം. (80)

ആത്മാവു കണ്ണു മുതലായവപോലൊരക്ഷ–
മാണെങ്കി,ലാരവയിലൊന്നു നശിക്കി–
ലോപ്പോൾ?
അക്കായതിന്നനുഭവം? ശ്രുതദൃഷ്ടവസ്തു–
ബോധാദിയാ?ക്കൊക്കെയുമൊന്നിനാല്ലേ? (81)

മനസ്സുമോത്താൽ ‘കരണം’; “മനസ്സു
മറെറാന്നിലായ്പോ”യിതി തോന്നലില്ലേ?
മനസ്സടങ്ങുന്നു സുഷുപ്തിയിൽ; ചി–
ന്മനസ്സുകൾക്കങ്ങിനെ ഭേദമില്ലേ? (82)

**ഇതുമട്ടിഹ ബുദ്ധിയേയുമൊപ്പം
നിരസിക്കാ;മതുമല്ല നിശ്ചയം നീ;
അതുമന്യഗമാം; സുഷുപ്തിയിങ്കൽ
തദഭാവം; കരണത്വമുണ്ടിതിന്നും. (83)

*ആത്മാ“വഹങ്കൃതി”യുമല്ല; “കൃതി”പ്രയോഗ–
മുണ്ടങ്ങു;സർവ്വവുമടങ്ങിയ സുപ്തിയിങ്കൽ
പ്രാണങ്ങളു;ണ്ടവയുമാവുകവയ്യതാൻ; “മത്–
പ്രാണങ്ങ”ളെന്നു പറയുന്നു ജനങ്ങൾ
മന്നിൽ. (84)

**വാക്യത്തിലെ “ത്വം”പദവാച്യനാത്മാ–
വേവം ശരീരാദിവിലക്ഷണൻ താൻ!
“ത”ച്ഛബ്ദവാച്യൻ ജഗദേകമൂലം
ബ്രഹ്മം; തദൈക്യം പദയുഗ്മബോദ്ധ്യം.” (85)

***“സർവ്വജ്ഞനും മൂഢനുമേകമെന്നതോ
തദ്വാക്യമോതുന്നതു? നൽപ്രകാശവും
ഇരുട്ടുമൊന്നെന്നതയുക്ത;മീവിധം
കണ്ടില്ല, കാണുന്നതുമില്ലൊരേടവും.” (86)

---

* 79ഉം 80ഉം ശ്ലോകങ്ങളുടെ സംക്ഷിപ്തവ്യാഖ്യാനം:—ദേഹമല്ല ആത്മാവെങ്കിൽ ഇന്ദ്രിയാദികളാണെന്നു പറയാമോ എന്നാണെങ്കിൽ അവയും ആത്മാവല്ല. അവ ദാത്രം [അരിവാൾ] തുടങ്ങിയവപോലെ ചില ഉപകരണങ്ങൾ മാത്രമാണ്. “എൻെറ കണ്ണ്”—“എൻെറ ചെവി” യെന്നെല്ലാം നാം പറയാറില്ലേ? അപ്പോൾ ആ “ഞാ”നൊന്ന് വേറെതന്നെയാണ് എന്നു വരുന്നു. കൂടാതെ സുപ്തിയിൽ ഇന്ദ്രിയങ്ങൾ പ്രവർത്തിക്കുന്നില്ല. പക്ഷേ അപ്പോഴും “ഞാൻ”ഉണ്ട്. അതുകൊണ്ട് ഇന്ദ്രിയങ്ങൾക്കും ഘടസാമ്യമേയുള്ളൂ. “ഇന്ദ്രിയസമുദായ”മാണോ ആത്മാവ്? അല്ല. അങ്ങിനെയാണെങ്കിൽ ഒന്ന് നശിക്കുമ്പോൾ ആത്മാവും നശിക്കണ്ടേ? എന്നി, ഓരോന്നുമാണ് ആത്മാവെന്നു പറയാമെങ്കിൽ ബഹുനായകത്വംകൊണ്ട്—വിരുദ്ധകർമ്മങ്ങൾകൊണ്ട്—ശരീരംതന്നെ നശിക്കും; മാത്രവുമല്ല പത്ത് ആത്മാക്കളുണ്ടെന്നും പറയേണ്ടിവരും.

** മനസ്സിനെ നിരാകരിച്ച അതേ കാരണംകൊണ്ടുതന്നെ ബുദ്ധിയേയും നിരസിക്കാം. ബുദ്ധിയും വേറൊരിടത്താകാറുണ്ട്. ഗാഢമായ സുഷുപ്തിയിൽ ബുദ്ധിയും പ്രവർത്തിക്കുന്നില്ല. അങ്ങിനെ ബുദ്ധിയും ഒരിന്ദ്രിയം മാത്രമാണെന്ന് പറയണം.

* എന്നാൽ അഹംപ്രത്യയഗോചരമായ ‘അഹങ്കാര’മാണ് ആത്മാവെന്നു വരട്ടെ. അല്ല, അതുമല്ല. കാരണം “അഹംകൃതി” “അഹങ്കാരം” എന്ന വാക്കിൽതന്നെ “കൃഞ്” ധാതുവിൻെറ രൂപമുണ്ടല്ലോ. “അഹമിതികരണം അഹംകൃതിഃ” എന്ന വ്യുൽപത്തിയാൽ അതിന്ന് ക്രിയാവാചകത്വമുണ്ട്. അപ്പോൾ അങ്ങിനെ ചെയ്യുന്നവൻ മറെറാന്നായിരിക്കണമെന്ന് വ്യക്തം. ഉറക്കിലും പ്രാണങ്ങൾ പ്രവർത്തിക്കുന്നുണ്ടല്ലോ. അതുകൊണ്ട് പ്രാണങ്ങളാണ് ആത്മാവെന്നു വന്നുകൂടേ? ഇല്ല; അതുമല്ല “എൻെറ പ്രാണങ്ങൾ” എന്ന് പറയപ്പെടുന്നില്ലേ? അവിടേയും “ഞാൻ” ഒന്നു വേറെത്തന്നെയുണ്ടെന്നു വരുന്നു.

** “തത് ത്വമസി” എന്ന മഹാവാക്യത്തിലെ “ത്വം”, ശരീരം മുതലായതൊന്നുമല്ലെന്നു യുക്തിയുക്തം തെളിയിച്ചതിന്നുശേഷം അതിലെ “തത്” എന്ന പദം ജഗത്കാരണമായ ബ്രഹ്മമാണെന്നും ആ രണ്ടും, “തത്”എന്നതും “ത്വം” എന്നതും, ഒന്നുതന്നെയെന്നുള്ളതാണ് “അസി” എന്ന പദംകൊണ്ട് പറയപ്പെട്ടിരിക്കുന്നതെന്നും ഭഗവാൻ മണ്ഡനനെ ഉപദേശിക്കുന്നു.

*** “തത് ത്വം” പദങ്ങളുടെ ഏകത്വം കേട്ടപ്പോൾ മണ്ഡനൻ ചോദിക്കുന്നു:—“സർവ്വജ്ഞനായ ഈശ്വരനും മൂഢനായ ആത്മാവും രണ്ടും ഒന്നെന്നു എങ്ങിനെ പറയാം? പ്രകാശവും ഇരുട്ടും ഒന്നെന്നു പറയാമോ? അങ്ങിനെയൊന്നു മുമ്പ്

*"സോയംപുമാ"നിതിവചസ്സിലെഴും വിരോധ-
മുണ്ടിങ്ങു; സത്യ! മതു "ലക്ഷണ"കൊണ്ടു നീക്കി
ലക്ഷ്യൈകബോധമുളവാക്കിടുമാവിധത്തി-
ലൈക്യം ഗ്രഹിക്കുവതിലെന്തു വിരോധ
മോർത്താൽ? (87)

**സുദുസ്ത്യജം കർമ്മാരാൽ, ചിരാർജ്ജിതം
ദേഹാദ്യഹംബുദ്ധി വിവേകബുദ്ധിയാൽ
ത്യജിച്ചു നീ സന്തതമദ്വയാത്മതാ-
ബോധത്തൊടും വാഴുക! മുക്തനായ്‌വരാൻ. (88)

തീ, കാക്ക, ജംബുകനിവയ്ക്കൊരു തീറയാമി-
ദ്ദേഹത്തിൽ നീ വിടുക ദുഃഖദമാം മമത്വം;
വിദ്വൻ! ത്യജിക്കു! ബഹിരർത്ഥവിചിന്തയേയും;
ബന്ധിക്കുകപ്പരനിൽ നിൻഹൃദയംവിശങ്കം. (89)

*തീരംതോറും സഞ്ചരിക്കും പെരുംമീൻ,
ഭിന്നം, തീരത്തിങ്കൽ നിന്നന്യ;മേവം
ഭിന്നൻ ജാഗ്രത്താദിയിൽ സഞ്ചരിച്ചും
ജീവൻ; തദ്ധർമ്മങ്ങളും ദേഹിയാളാ. (90)

ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകൾ പലേതു-
ണ്ടെന്നൊരത്തോന്നൽ നിൻ-
ധീയാൽ കല്പിതമാണു ചിദ്ഘനവപുസ്സാം
നിന്നി,ലാ,രജ്ജുവിൽ
ഭ്രമരിദം, ഫണി, ദണ്ഡമെന്നിവകണു;ക്കോർത്തീ-
ടിൽ, നീ നിർഭയം
ബ്രഹ്മംതാൻ പരമം; ഭ്രമിക്കരുതു നീ മുമ്പെന്ന-
പോലിപ്പൊഴും. (91)

പ്രത്യക്തമം പരപദം പരമന്തികസ്ഥം
വിദ്വാന്നു; മൂഢമനുജന്നതു ദൂരസംസ്ഥം;
എങ്ങുംനിറഞ്ഞ "ചിതി"യെത്തിരയുന്നു മൂഢൻ
ബാഹ്യത്തിൽ; മായയുടെ വൈഭവമത്ഭുതം
താൻ! (92)

---

കണ്ടിട്ടുമല്ല; ഇപ്പോൾ കാണുന്നതുമില്ല വിരുദ്ധ ധർമ്മത്വംകൊണ്ടു തമഃപ്രകാശങ്ങൾക്കെന്നപോലെ "തത് ത്വം പദാർത്ഥ"ങ്ങളുടെ ഏകത്വവും ഒരിക്കലും സംഭവിക്കുകയില്ല; വിരുദ്ധധർമ്മങ്ങളുണ്ടെങ്കിലും അവക്ക് ഒന്നിച്ചുനിന്നുകൂടേ എന്നു ചോദിച്ചാൽ അതും സാധ്യമല്ല,' ഭാവാഭാവരൂപത്വംകൊണ്ട്; തമഃപ്രകാശങ്ങൾക്ക് ഏകതാപത്തി സാധ്യമല്ല എന്നു മണ്ഡനൻ യുക്തിവാദം നടത്തിനോക്കുകയാണ്.

* നേരാണ്; "സോയം പുമാൻ" [ആ മനുഷ്യൻ ഇവനാണ്] എന്നതിലുള്ള പോലുള്ള വിരോധം ഇതിലും ഉണ്ടെന്നു സമ്മതിക്കാം. എന്നാൽ "ജഹദജഹല്ലക്ഷണ" കൊണ്ട്, "ആ മനുഷ്യനിലും ഈ മനുഷ്യനിലും" ഉള്ള വിരുദ്ധാംശങ്ങളെ നീക്കി [അത് ജഹല്ലക്ഷണയാണ്] അവിരോധിയായ അംശത്തെമാത്രം എടുത്ത് [ഇതു അജഹല്ലക്ഷണ] ആ രണ്ടാളും ഒന്നുതന്നെയെന്ന് [ലക്ഷ്യത്തിൽ ഒന്നുതന്നെയെന്ന്] മനസ്സിലാകുന്നത്പോലെ "തത്ത്വം" പദങ്ങളിൽ നിന്നും സർവ്വജ്ഞത്വവും സംമൂഢത്വവുമാകുന്ന വിരുദ്ധാംശങ്ങളെ നീക്കി അവിരോധാംശങ്ങളെ സ്വീകരിച്ചാൽ രണ്ടും ഒന്നാണെന്ന് കാണാം എന്നു ഭഗവാൻ മറുപടി പറയുന്നു.

** ഭഗവാൻ തുടരുന്നു:—കർമ്മശരന്മാരാൽ ത്യജിക്കപ്പെടുവാൻ വളരെ പ്രയാസമുള്ളതും വളരെക്കാലമായി നേടിവെച്ചതുമായ ദേഹാദിയിലുള്ള അഹംബുദ്ധിയെ വിവേകബുദ്ധികൊണ്ട് നീക്കി ബ്രഹ്മത്തെ ആത്മഭാവത്തിൽ ചിന്തിക്കുക വഴി നീ മുക്തനായ്‌വരും. പിന്നെ ഒരിച്ഛയും നിന്നെ ബാധിക്കുകയില്ല. "ആത്മാനം ചേദ് വിജാനീയാ— ദയമസ്മീതി പൂരുഷഃ — കിമിച്ഛൻ കസ്യ കാമായ ശരീരമനുസംജ്വരേത്" [ആ പുരുഷൻ ഞാൻ തന്നെയെന്നു ആത്മബോധമുണ്ടായിക്കഴിഞ്ഞാൽ പിന്നെ എന്ത് ഇച്ഛിച്ച്, ആരുടെ ഇച്ഛക്കായിട്ടു ആത്മാവിനെ പീഡിപ്പിക്കും? ഒരിച്ഛയും അവന്നു പിന്നെ ഉണ്ടാവുകയില്ലെന്നു താല്പര്യം] എന്നും, "യാവതഃ കുരുതേ ജന്തുഃ സംബന്ധാന്മനസഃ പ്രിയാൻ; താവന്തോസ്യ നിഖന്യന്തേ ഹൃദയേ ശോകശങ്കവഃ" എന്നും ശ്രുതിയും മററ് പ്രമാണവാക്യങ്ങളുമുണ്ട്. [എത്രവരെയാണോ ബഹിരർത്ഥങ്ങളെ പ്രിയംകരങ്ങളായി ഒരു ജീവി കരുതുന്നത്, അതുവരെ മാത്രമേ ശോകശങ്കുക്കൾ [ദുഃഖങ്ങളാകുന്ന ഇരുമ്പാണികൾ] അവന്റെ ഹൃദയത്തിൽ അടിച്ചിറക്കപ്പെടുന്നുള്ളൂ എന്നു പ്രമാണതാല്പര്യം] അതുകൊണ്ട് നീ ചെയ്യേണ്ടതു എല്ലാ സംശയങ്ങളും വെടിഞ്ഞ് ചിത്തത്തെ പരമാത്മാവിൽ സ്ഥാപിക്കുകയെന്നുള്ളതാണ്.

* മഹാമത്സ്യം കരതോറും സഞ്ചരിച്ചിട്ടും എങ്ങിനെ കരയുമായി ബന്ധപ്പെടാതെ ഭിന്നമായ്തന്നെ സഞ്ചരിക്കുന്നുവോ അതുപ്രകാരം ജാഗ്രദാദികളായ മൂന്നു അവസ്ഥകളിലും ചരിക്കുന്നുവെങ്കിലും ആത്മാവ് അവസ്ഥാത്രയത്തിൽ നിന്നും ഭിന്നനും അവയുടെ ധർമ്മങ്ങളാൽ ബാധിക്കപ്പെടാത്തവനുമാണ്. ശ്രുതിയും അങ്ങിനെ പറയുന്നു.— "തദ്യഥാ മഹാമത്സ്യ ഉഭേ കൂലേ അനുസംചരതി പൂർവ്വം ചാപരം ചായമേവായം പുരുഷ ഏതാവുഭാവന്താവനുസംചരതി സ്വപ്നാന്തം ച ബുദ്ധാന്തം!"

* മേളിപ്പു തണ്ണീർക്കടയിൽ ജനങ്ങ;—
ളടുത്തമാത്രയ്ക്കു പിരിഞ്ഞിടുന്നു;
ഏവം ഗൃഹത്തിൽ പല പേരുമാന്നു—
വരുന്നു, പോകുന്നിതൊടുക്കമാരും. (93)

എന്തെന്തു രാവുംപകലും സുഖത്തിനായ്
ചെയ്യുന്ന,തെല്ലാമസുഖങ്ങളായ്‌വരും;
സുഖംവരാ ഹേതുവെഴാതെ; ഹേതുവോ,
ഹേത്വന്തരംകൊണ്ടുമെഴുന്നു മന്നിതിൽ. (94)

പരിപക്വതയാണ്ടവർക്കൊരേ
കുറി വേദോക്തികൾ കേൾക്കിലുംമതി,
മതിബോധമുദിക്ക; മജ്ഞരിൽ
ഗുരുസേവാദികളാൽ പതുക്കെയും. (95)

ഗുരുപാദസരോജ സേവയും
പ്രണവാഭ്യാസവുമുക്തകർമ്മവും
നിഹനിച്ചിടുമാത്മകന്മഷം;
നിതരാംബോധവുമപ്പൊഴാന്നിടും. (96)

** സ്വയം ശിവൻതാൻഗുരു; സർവ്വവേദിയാ—
മവൻകഥിക്കും പടി ചെയ്ക! രാപ്പകൽ;
പ്രസന്നനായാൽ നിജ ശിഷ്യനിൽ കൃപാ—
കടാക്ഷമെമ്പാടുമവൻ ചൊരിഞ്ഞിടും. (97)

മാനിക്ക ഗുർവ്വാജ്ഞ;യതിന്നണയ്ക്കാ—
നാവാത്തതെന്തി? ങ്ങതു സർവ്വമർത്ഥം
അവശ്യമേകും സുരവല്ലി; ഹർഷ—
മണയ്ക്കുവാനായതു ശക്തമല്ലോ. (98)

* ഉപാസനാമൂർത്തി ചൊടിച്ചുവെന്നു
വന്നാലുമുണ്ടേഗ്ഗുരു രക്ഷയേകാൻ;
ഇല്ലിങ്ങൊരാളും ഗുരു രോഷമാന്നാ;—
ലേകായ്ക രോഷം ഗുരുവിന്നുതെല്ലും. (99)

** പുമർത്ഥമാർജ്ജിപ്പു നരൻ,നിഷിദ്ധം
ചെയ്യാതെയും വേണ്ടതു ചെയ്കയാലും;
ആ രണ്ടുമോതും ഗുരുതാനനിഷ്ടം
തീർപ്പോനുമിഷ്ടങ്ങളണയ്ക്കുവോനും. (100)

---

* ഭഗവാൻ മണ്ഡനന്ന് തത്വജ്ഞാനാർത്ഥമായ ശ്രമം, വഴി തെറിപ്പോകാതിരിക്കാൻ, വൈരാഗ്യത്തെ ഉപദേശിക്കുന്നു? ഐഹികജീവിതം ക്ഷണഭംഗുരമാണ്. കേവലം ഒരു വഴിയമ്പലത്തിലോ തണ്ണീർക്കടയിലോ യാത്രാമദ്ധ്യേ പലരും വന്നുചേരുകയും അടുത്ത ക്ഷണത്തിൽ പിരിഞ്ഞുപോകുകയും ചെയ്യുന്നത്പോലെ മാത്രമേയുള്ളൂ, ജനനവും ജീവിതവും മരണവും.

ശ്ലോ: 94. സുഖത്തിന്നായി എന്തെന്ത് ചെയ്താലും അതെല്ലാം ഒടുവിൽ അസുഖമായിപ്പരിണമിക്കുന്നു. കാരണം പുണ്യരൂപമായ ഹേതുവില്ലാതെ സുഖമുണ്ടാവുകയില്ല. ആ ഹേതുവാകട്ടെ, ജന്മാന്തരീയഹേതുവില്ലാതെ ഉണ്ടാവുകയുമില്ല "പുണ്യഃ പുണ്യേന കർമ്മണാ" എന്ന് ശ്രുതിയും പറയുന്നു.

ശ്ലോ: 95. വേദവാക്യങ്ങൾ സംസാരമുക്തിയണക്കില്ലേ എന്നാണെങ്കിൽ, അതും പരിപക്വമതികളാണെങ്കിലേ പെട്ടന്ന് പ്രയോജനപ്പെടൂ. മന്ദന്മാർക്ക് ഗുരുശുശ്രൂഷാദിയാൽ പതുക്കെ മാത്രമേ ജ്ഞാനം സിദ്ധിക്കുകയുള്ളുവെന്ന് സാരം.

**"യസ്യദേവേ പരാ ഭക്തി—
ർയ്യഥാദേവേ തഥാ ഗുരൌ
തസ്യൈതേ കഥിതാ ഹ്യർത്ഥാഃ
പ്രകാശ്യന്തേ മഹാത്മനഃ"
"തദ്‌വിദ്ധി പ്രണിപാതേന,
പരിപ്രശ്നേന, സേവയാ"

എന്നെല്ലാമുള്ള ശാസ്ത്രവചനപ്രകാരം "ഉപാസനാമൂർത്തിയിലെന്നപോലെ ഗുരുവിലും ഭക്തിയുള്ളവന്ന് സകലാർത്ഥങ്ങളും പരമാത്മബോധവും ഉണ്ടാവുന്നു." "ഗുരുവെ നമസ്കരിക്കുകയും ചോദിച്ച് ഗ്രഹിക്കുകയും ശുശ്രൂഷിക്കുകയും ചെയ്യുന്നത്കൊണ്ട് ഗുരുപ്രസാദം സമ്പാദിക്കാൻ കഴിയും." "ഗുരുർബ്രഹ്മാ ഗുരുർവിഷ്ണു ർഗ്ഗുരുർദ്ദേവോ മഹേശ്വരഃ, ഗുരുഃ പിതാ ഗുരുർമ്മാതാ ഗുരുരേവ പരഃ ശിവഃ" ഗുരു ശിവസ്വരൂപനാണെന്ന് സാരം.

* "ശിവേ രുഷ്ടേ ഗുരുസ്ത്രാതാ ഗുരൌ രുഷ്ടേ ന കശ്ചന" എന്ന് ബ്രഹ്മവൈവർത്തപുരാണത്തിൽ പറയപ്പെടുന്നു.

** നിഷിദ്ധകർമ്മങ്ങളെ വർജ്ജിച്ചും വിഹിതകർമ്മങ്ങളനുഷ്ഠിച്ചുമാണ് ഇഷ്ടലാഭവും അനിഷ്ടനിവൃത്തിയുമുണ്ടാവുന്നത്. വിധിനിഷേധങ്ങളെ ഉപദേശിക്കുന്ന ആൾ തന്നെ ഗുരുവാണെന്നതിനാൽ ആ ഗുരു എന്നും വന്ദനീയനാണ്. പുമർത്ഥസമ്പാദകനാണ് ഗുരു. ആത്മഭാവത്തിൽ സർവ്വദേവന്മാരേയും കാണുന്ന വിശ്വമയനാണ് ഗുരു. ഗുരുവില്ലെങ്കിൽ ഇന്ദ്രിയാതീതന്മാരായ ദേവതമാരെ അറിയാൻ ആർക്കും സാധിക്കുകതന്നെയില്ല. ആരാധിതനായ ദൈവതം ഇഷ്ടമണയ്ക്കുകയില്ലേ എന്നാണെങ്കിൽ ആ ദൈവതത്തിന്റെ പ്രാപ്തി അഥവാ ജ്ഞാനം തന്നെ ഗുരുനിമിത്തമാണുണ്ടാവുന്നതെന്നോർക്കുക! ഗുരുവെ ദ്വേഷിച്ചാൽ ദൈവം ദ്വേഷിക്കും; ഗുരു പ്രസന്നനായാൽ ഇഷ്ടദൈവതവും പ്രസന്നനായ് തീരും. അത്കൊണ്ട് ഗുരുശുശ്രൂഷ സർവ്വപ്രധാനമാണെന്ന് ഭഗവാൻ ഉപദേശിക്കുന്നു.

പൂജിക്കിലിഷ്ടാർത്ഥമണപ്പു ദൈവം;
തദാപ്തിമാർഗ്ഗം ഗുരുതാൻ കഥിപ്പോൻ!
അല്ലെങ്കിലെന്മട്ടറിയും മനുഷ്യ-
രതീന്ദ്രിയൻ ദേവനെയിജ്ജഗത്തിൽ? (101)

തോഷിച്ചിടും ദേവതമാർ സ്വദേശികൻ
തോഷിക്കി;ലമ്മട്ടഥവാ ചൊടിക്കിലും;
"താ"നെന്നു താൻ ദേവതമാരെയെന്നുമേ
നണ്ണുന്ന വിശ്വാത്മകനാണു ദേശികൻ." (102)

ആത്മോപദേശമിതുമട്ടരുൾചെയ്ത ശങ്ക-
രാര്യന്റെ കാൽത്തളിരിൽവീണുകഥിച്ചു
ശിഷ്യൻ:-
"ഞാൻ ധന്യനായിതു ഗുരോ! തവ സത്കൃപാവ-
ലോകത്തിനാലിരുളകന്നിതു മേ സമസ്തം." (103)

അനന്തരം സർവ്വദിഗന്തവിശ്രുതം
സുരേശ്വരാഭിഖ്യയുമാർന്നു മണ്ഡനൻ
തച്ഛിഷ്യമുഖ്യത്വവുമാണ്ടു നണ്ണിനാൻ
വിധാതൃസൌഖ്യത്തെയുമല്പസൌഖ്യമായ്. (104)

നിഖിലനിഗമചൂഡാചിന്തയാൽ
നിർവ്വിശങ്കം
സ്വപദമമിതസൌഖ്യം പൂണ്ടുകൊണ്ടേ-
"സ്സുരേശൻ"
മഗധപുരിയിലെ ശ്രീനർമ്മദാ-
തീരഭൂവിൽ
ബഹുദിനമഥവാണാൻ നിർമ്മമന്മാരിൽ
മുഖ്യൻ. (105)

*പ്രണതർ തൻ കരണത്രയശുദ്ധിയേ-
കിടുമൊരാ യതി മണ്ഡനനേയുമേ
സ്വവശമിങ്ങിനെയാക്കി,യിറങ്ങി,ദു-
ർമ്മതകുലാന്തകനാം ഗുണവാരിധി. (106)

തളിരണിസുമനിരതോറും
മുളിപ്പാറുന്ന വണ്ടെഴും പല കാടും
കണ്ടുംകൊണ്ടുദക്ഷിണ-
ദിക്കുംനോക്കിഗ്ഗമിച്ചു യതിരാജൻ. (107)

അവിടെ മഹാരാഷ്ട്രാദിക-
ദിക്കിൽ ഗ്രന്ഥപ്രചാരമഥചെയ്തും,
വിമതമശേഷമുടച്ചും,
മന്ദം ശ്രീശൈലമാർന്നു സനകാഭൻ. (108)

വിടർന്നുമുല്ലവല്ലിപോയ്പടർന്ന ചില്ലതോറുമേ
നടന്നു ഗന്ധമാർന്ന കാറ്റലച്ചിടും മരങ്ങളും,
പ്രമത്തഹസ്തിമസ്തകം തകർത്തിടുന്ന സിംഹവും
പെരുത്തൊരാവനം ശിവപ്രിയംകരം
മനോഹരം! (109)

ശ്രീശൈലത്തിനടുത്തായ്
കലിമലമെല്ലാമകറ്റുവൊന്നായി,
മലപോൽ തിരകളുയർത്തും-
നിമ്നഗയിൽപോയ് കുളിച്ചു യതിവര്യൻ. (110)

നഭശ്ചുംബിശൃംഗങ്ങളും,പാറിപ്പറക്കും-
വിഹംഗാളിവൃന്ദങ്ങളും,വിണ്ണാറു,മേവം
നതക്കാർത്തിതീർത്തുല്ലസിക്കുന്നശൈലം-
കരേറി,ത്തദാ,കണ്ടിതച്ഛൈവലിംഗം. (111)

* ഭവഹേതുവറുത്തു മോക്ഷമേ-
കുവതാ,യർജ്ജുനഗർവ്വഹാരിയായ്,
ഭ്രമരാംബികയൊത്ത"മല്ലികാ-
ർജ്ജുനലിംഗ"ത്തെ നമിച്ചു ശങ്കരൻ. (112)

തീരതരുപ്പൂന്തണലും
തെളിനീരുംകൊണ്ടു ദാഹവുംചൂടും
പോക്കും ഗംഗാനദിതൻ-
കരയിൽ വസിച്ചാൻ യതീശ്വരൻപിന്നെ (113)

അങ്ങാ വിചിത്രചരിതൻമഹദഗ്രയായി
ചിത്രാനവദ്യപദസുന്ദരമാം സ്വഭാഷ്യം
സംസാരഭീതിഹരമഗ്ര്യഗുണാഢ്യരായ
സൂരീന്ദ്രരോടരുളിവാണു സുകീർത്തിമാനായ്. (114)

വേദാന്തഭാഷ്യമസദർത്ഥനിരാസപൂർവ്വ-
മോതി,ത്തദന്യമഖിലത്തെയുമാ യതീന്ദ്രൻ
വെൽകേ,ക്കയർത്ത ചില വൈഷ്ണവശൈവമുഖ്യ-
ന്മാരെജ്ജയിച്ചിതു സുരേശ്വരമുഖ്യശിഷ്യർ. (115)

സ്വീയംമതം ചിലർ വെടിഞ്ഞു,തദീയശിഷ്യ-
സ്ഥാനംവരിച്ചു മദമത്സരധുംഭരീനർ;
കോപം മുഴു,ത്തധമരാം ചില,രാ,യതീന്ദ്രൻ-
തൻ മൃത്യുവാർത്തു ദിനരാത്രികൾ
പോക്കിവന്നാർ. (116)

"വേദാന്തം ചില നീചശുദ്രകഥനം;വേദം
സ്വയം കല്പിതം"
നേരായിങ്ങിനെയോതി വേദപഥവും
സ്വാത്മാവിനെത്തന്നെയും
നിന്ദിക്കും ഖല,രാ,യതീന്ദ്രനിലഹോ!
ശ്രീകൃഷ്ണനിൽ പൌണ്ഡ്രകൻ-
പോലേ സ്പർദ്ധമുഴു,ത്തൊടുക്കമെത്തുമട്ടന്ത്യം
വരിക്കും ദൃഢം! (117)

* കരണത്രയശുദ്ധി=മനോവാക് കർമ്മങ്ങളുടെ ശുദ്ധി. മണ്ഡനനെ ഇങ്ങിനെ സ്വവശം നയിച്ചു കുറച്ചു്കാലം ഭഗവാൻ ഭാഷ്യകാരൻ മാഹിഷ്മതിയിൽ രേവാതീരത്തിൽതന്നെ താമസിച്ചു്, പിന്നീടു് സ്വശിഷ്യരോടുകൂടി യാത്രോദ്യുക്തനായി.

* ഭവഹേതു=സംസാരകാരണങ്ങളായ അവിദ്യാകാമകർമ്മവാസനകൾ.

ഭ്രമരാംബിക=ഭ്രാമരിയെന്നുപേരായ പരാശക്തിയുടെ ഒരവതാരവിശേഷം.

*ശ്രീമച്ഛാങ്കരസൂക്തിയികൾ മുഴകിപ്പോ–
ന്നോക്ക്ഗണ്യങ്ങളായ്
കാണാദോക്തികൾ, കാപിലോക്തികളു;മ–
ശ്ശൈവം "ശിവംകെട്ടതായ്;"
"ശൌഗ്ഗം" ഉഗ്ഗതിയാന്നു; "വൈഷ്ണവ"–
മനാഥംതന്നെയാ;യാർഹതം
നിന്ദാപാത്രവുമാ;യതൊക്കെയുമവ–
ക്കോരോ കഥാകേളിയായ്! (118)

വിനിർദ്ദയമശേഷദുർമ്മതമുടച്ചുതാൻ ശങ്കരൻ
ജയിച്ചരുളവേ, തഥാഗതവചസ്സു നിർജ്ജീവമായ്;
കുമാരിലവചസ്സു മൂകതമമായി; നൈയായികം
തളന്നുയിർവെടിഞ്ഞു; കാപിലവുമാ–
വിധംതന്നെയായ്! (119)

– ❋✹❋ —

# പതിനൊന്നാം സർഗ്ഗം

## [ഭൈരവനിർജ്ജയം]

—: ഠ :—

കാമാദി വെന്നോൻ, നിഹതേന്ദ്രിയന്മാർ
മുനീന്ദ്രരും തേടുമൊരാ യതീന്ദ്രൻ
പ്രശസ്തമാം ഭാഷ്യവുമോതി,യന്നാൾ
തിരക്കൊഴി,ഞ്ഞൊട്ടഥ വിശ്രമിക്കേ, (1)

മായാവിനിർമ്മുക്തനവന്റെ ചാര–
ത്തണഞ്ഞു കാപാലികനുഗ്രനേകൻ,
പൌലസ്ത്യനെപ്പോലൊരു ഭിക്ഷുരൂപം
കൈക്കൊണ്ടു കാപട്യമൊടും ഖലാഗ്ര്യൻ (2)
[യുഗ്മകം]

നീണാൾ കൊതിച്ചുള്ളൊരഭീഷ്ടമിന്നു
സിദ്ധിച്ചുപോയെന്നു നിനച്ചു ഹൃഷ്ടൻ
സ്പഷ്ടം കഥിച്ചാൻ നിജ ലാഭതുഷ്ടം
സ്വകൃത്യശിഷ്ടം സുമഹദ്വിശിഷ്ടം.** (3)

"സാർവ്വജ്ഞ്യ സൌശീല്യ ദയാലുതാദി–
യായുള്ള നിൻ ഹൃദ്യ ഗുണങ്ങളെല്ലാം
കേട്ടും ഭവാൻ തൻ ചരിതം ഗ്രഹിച്ചും
വന്നോൻ! ഭവാനെപ്പരിചോടു കാണാൻ. (4)

ദേഹാഭിമാനത്തെ വെടിഞ്ഞു, മോഹം
ത്യജിച്ചു, ശുദ്ധാദ്വയവാദിയായി,
ദ്വൈതത്തെയെല്ലാം വിജയിച്ചു, മാന–
മേവക്കുമേകുന്നവനങ്ങൊരാൾ താൻ! (5)

പരോപകാരത്തിനു ദേഹമാണ്ടോൻ,
സുരാദ്യരും വാഴ്ത്തിന കീർത്തിപൂണ്ടോൻ,
കൺകാണിനാൽ സജ്ജനതാർത്തിതീർപ്പോൻ,
സദുക്തിയാലിഷ്ടമണച്ചു വെൽവോൻ, (6)

ഗുണാകരം നീ, ഭുവനൈകമാന്യൻ,
സർവ്വംഗ്രഹിച്ചോ,നഭിമാനശൂന്യൻ,
വാദത്തിലെല്ലാവരെയും ജയിച്ചോൻ,
സർവ്വസ്വമേകുന്ന മഹാവദാന്യൻ!! (7)

അങ്ങേക്കണെക്കുള്ള പരാവരജ്ഞ–
രശേഷകല്യാണഗുണാലയങ്ങൾ
പ്രാർത്ഥിക്കിലെന്തുണ്ടു ദുരാപമായ
കാമത്തെയും സാധിതമാക്കുകില്ല?! (8)

സർവ്വജ്ഞനാമങ്ങു നിമിത്തമെന്റെ
വൻകാര്യമൊന്നാന്നു കപാലിതന്നെ
പ്രസന്നനാക്കാൻ ശ്രമമിന്നു ചെയ്യൻ!
കൃതാർത്ഥനായ്‌തീരുവനേവമീ ഞാൻ. (9)

ഈ ദേഹമൊ,ത്താ, രജതാദ്രിയിൽപോയ്
ഗിരീശനോടൊത്തു രമിക്കുവാനായ്
സുദുഷ്കരം തീവ്രതപസ്സു മുന്നം
നൂറാണ്ടു ചെയ്തീശനു തോഷമേകി. (10)

പ്രസന്നനായ് ചൊന്നു ശിവൻ:—"പുമർത്ഥ–
മിച്ഛിച്ചവണ്ണം വരു; മെൻപ്രിയാർത്ഥം
ഹോമിക്ക! സർവ്വജ്ഞനെഴും ശിരസ്സോ,–
ന്നല്ലായ്കിലോ ഭൂപശിരസ്സു തീയിൽ." (11)

ഏവം കഥിച്ചാശു ശിവൻ മറഞ്ഞ–
നേരം തുടങ്ങീട്ടുതു നേടുവാനായ്
ശ്രമിക്കയാം ഞാൻ; തരമായതില്ല
സർവ്വജ്ഞനേയോ ക്ഷിതിപാലനേയോ. (12)

ഭാഗ്യത്തിനാൽ ലോകഹിതം ചരിക്കും–
സർവ്വജ്ഞനാമങ്ങയെയിന്നു കണ്ടേൻ!

---

* ശൈവം=പാശുപതമതം. ശൌഗ്ഗം=ശാക്തന്മാരുടെ മതം. ശിവംകെട്ടതായ്=അമംഗളകരമായി ശൈവം–ശൌഗ്ഗം–ആർഹതം–വൈഷ്ണവം എന്നെല്ലാമുള്ളിടത്ത് ശൈവമായ വചസ്സ് [ശൈവന്മാരുടെ വാക്കുകൾ] ശൌഗ്ഗമായ വചസ്സ് [ശാക്തന്മാരുടെ വാക്കുകൾ] ആർഹതവചസ്സ്–വൈഷ്ണവവചസ്സ് എന്നർത്ഥമെടുക്കേണ്ടതാണ്.

** തന്റെ അഭീഷ്ടം സാധിച്ചുപോയെന്ന് ധരിച്ചു ഹൃഷ്ടനായ ആ കാപാലികൻ സ്വകൃത്യശിഷ്ടത്തെ — സ്വകർത്തവ്യശേഷത്തെ — വെട്ടിത്തുറന്നു പറഞ്ഞു. ആ കർത്തവ്യശേഷം എങ്ങിനെയുള്ളതാണെന്നാൽ നിജലാഭതുഷ്ടവും—ഇപ്പോൾ കിട്ടിക്കഴിഞ്ഞ നേട്ടത്താൽ സന്തുഷ്ടവും— സുമഹദ്‌വിശിഷ്ടവും—മഹത്തും വിശിഷ്ടവുമായതും— ആണെന്ന് താല്പര്യം.

തേടേണ്ടതായിട്ടെനിയൊന്നുമില്ല;
നിൻ ദർശനം ദുഃഖമൊഴിക്കുമാക്കും. (13)

രാജേശ്വരൻ തൻ തലകിട്ടിയില്ലെ-
ന്നാലോ മുനീന്ദ്രൻെറ ശിരസ്സു വേണം;
കിട്ടില്ല രാജേന്ദ്രശിരസ്സു പാട്ടു-
പെട്ടാലു; മങ്ങാണെനിമേ പ്രമാണം. (14)

സത്കീർത്തിയങ്ങേയ്ക്കു ശിരസ്സു ദാനം-
ചെയ്താ;ലഭീഷ്ടാപ്തിയെനിക്കുമുണ്ടാം;
"ഹാ! നശ്വരം ദേഹ"— മിതോർത്തു വേണ്ട-
വണ്ണം ഭവാൻ സത്തമ! ചെയ്തുകൊൾക! (15)

ചോദിക്കുവാനുണ്ടു മനഃപ്രയാസം;
നിജം ശരീരം പ്രിയമേതൊരാൾക്കും!
പക്ഷേ, വിരക്തൻ, സ്വശരീരമാന-
മറേറാൻ, പരാർത്ഥം തനുവാണ്ടവൻ നീ! (16)

സ്വതേ പരക്ലേശകഥാനഭിജ്ഞ,—
രെന്നും തനിസ്സ്വാർത്ഥികളാരുമാരും!
ദധീചിയോടസ്ഥിയെ വാങ്ങി മുന്നം
പുരന്ദരൻ ശത്രുവെ നിഗ്രഹിക്കാൻ. (17)

ദധീചിതൊട്ടോർ ക്ഷണികം ശരീരം
പരാർത്ഥമർപ്പിച്ചു, യശഃശരീരം
സമസ്തഗം സുസ്ഥിരമാ,ണ്ടനർഘ-
ഗുണങ്ങളാൽ മന്നിനണച്ചു സൌഖ്യം. (18)

കൃപാർദ്രരായ് ശാന്തരുമായ് പരാർത്ഥം
ധരിപ്പു ദേഹം ചിലരെങ്കിലന്യർ
എൻമട്ടിലുള്ളോർ, ദയ തീണ്ടിടാത്തോർ,
സ്വാർത്ഥം വിടാത്തോർ ചിലരുണ്ടു മന്നിൽ. (19)

നിരീഹനാങ്ങേയ്ക്കു പരോപകാര-
മൊഴിച്ചു മററെന്തൊരു കാര്യമുള്ളു?
ഇയ്യുള്ളവർക്കിങ്ങറിയില്ല യുക്താ-
യുക്തങ്ങ;ളാശാവശരല്ലി ഞങ്ങൾ? (20)

ജീമൂതവാഹൻ നിജ ജീവനേകി,
ദധീചി തന്നസ്ഥി മുദാ കൊടുത്തും
ആചന്ദ്രതാരാർക്കമണഞ്ഞു നാശ-
ഹീനം യശസ്സെന്നതു കേൾപ്പു പണ്ടേ. (21)

ശരീരമുള്ളാർക്കുമദേയമാമൊ-
ന്നർത്ഥിച്ചു ഞാൻ സജ്ജനനിന്ദയാന്നോൻ!
തത്ത്വജ്ഞരാം സർവ്വവിരക്തരായോ,—
ക്കെന്നാലു, മെന്തുഴിയിലിങ്ങദേയം? (22)

"ആജന്മസംശുദ്ധകപാലമത്രേ
സംസിദ്ധിദം" സാധകരോതിടുന്നു!
അങ്ങേക്കണക്കർത്ഥിയമുള്ളകൂട്ടർ
നന്നെച്ചുരുക്കം ഭഗവൻ! ജഗത്തിൽ. (23)

നമസ്കരിപ്പൻ! തലയേകിയാലു!—"
മെന്നോതി വീണാനവനാശു മുമ്പിൽ;
മറെറാന്നുമോർക്കാ,തവനെക്കൃപാർദ്രം
വീക്ഷിച്ചു ചൊന്നാൻ ഭഗവാനുമേവം:— (24)

"പ്രീത്യാ തരുന്നേൻ! തല; നിൻവചസ്സിൽ
കാണുന്നതില്ലിങ്ങൊരു കുററവും ഞാൻ:
നാശൈകമൂലം നരദേഹമെന്ന-
തറിഞ്ഞുമാരേകുകയില്ല ദേഹം?! (25)

കാലം നശിപ്പിച്ചിടുമെത്രതന്നെ
കിണഞ്ഞു രക്ഷിക്കിലുമിശ്ശരീരം;
പരാർത്ഥമായിട്ടതു തീരുമെങ്കി-
ലെന്തുണ്ടു മർത്ത്യന്നതിലേറെ നേട്ടം? (26)

പരസ്യമായ് നൽകുകവയ്യ; ഗൂഢമാം
ദേശത്തിൽ വർത്തിച്ചിടുവൻ! സമാധിയിൽ;
വന്നാലുമങ്ങേക്കു; തരാം ശിരസ്സു ഞാൻ;
സമാശ്രയിച്ചീടുക! നിർജ്ജനം സ്ഥലം. (27)

നൂനം വിഘാതമുളവാം, മമ ശിഷ്യരെങ്ങാ,—
നീ, വൃത്ത കേൾക്കുകി;ലവർക്കിവനേകരക്ഷ;
തൻ ദേഹമാർ വെടിയു? മർവ്വിധ,മാത്മനാഥ-
ദേഹപ്രണാശവുമൊരാൾക്കു പൊറു-
പ്പതാമോ?" (28)

സങ്കേതവും മുദിതരാ,യവർ തീർപ്പുചെയ്തു;
തൻഗേഹമാർന്നു കൃതകൃത്യതയോർത്തു യോഗി;
ആചാര്യരും നിജമനോഗതമൊന്നുമേതു-
മോതാതെതന്നെ നിവസിച്ചു നിജാശ്ര-
മത്തിൽ. (29)

*ശൂലം, ത്രിപുണ്ഡ്രം, മദഘൂർണ്ണിതങ്ങ-
ളക്ഷങ്ങൾ, മെയ്യാകെയുമസ്ഥിമാല,
ശങ്കിച്ചു നോക്കുന്ന ചുകന്നകണ്ണു-
മൊത്താശു കാപാലികനങ്ങണഞ്ഞാൻ. (30)

സ്നാനാദികാര്യത്തിനു ശിഷ്യവര്യർ
ദൂരെഗ്ഗമിച്ചുള്ളളവാ യതീന്ദ്രൻ
സനന്ദനൻ തന്നറിവിൽ പെടായ്‌വാൻ
നിഗൂഢദേശത്തിലണഞ്ഞിരുന്നു. (31)

ആ ഭൈരവാകാരനെയങ്ങു കണ്ടു, തൻ-
ദേഹം ത്യജിക്കുന്നതിനായുറച്ചുടൻ

---

* നിശ്ചിതസ്ഥലത്തു നിശ്ചിത സമയത്തിൽ കാപാലികൻ എത്തിച്ചേർന്നു "ശങ്കിച്ചുനോക്കുന്ന..... കണ്ണു്" എന്നതുകൊണ്ടു്, ആചാര്യരുടെ ശിഷ്യന്മാർ വല്ലവരും തന്നെ കാണുന്നുണ്ടോ എന്നു സംശയിച്ചു ചുററിലും നോക്കിക്കൊണ്ടിരിക്കുന്ന കണ്ണു് എന്നർത്ഥം.

ഓങ്കാരപൂർവ്വം കരണങ്ങളം സംഹരി–
*ച്ചാത്മാവിലാത്മാവിനെവെച്ചു സദ്ഗുരു (32)

നാകത്തെയും വെൽവൊരു നിർവ്വികല്പ–
സൌഖ്യം ഭുജി,ച്ചങ്ങിനെ ലോകപൂജ്യൻ
സനത്സുജാതാദിസമൻ മുനീന്ദ്ര–
നിരിപ്പതായ് ഭൈരവനാത്ര കണ്ടാൻ! (33)

പൂണെല്ലതന്മേൽ ചിബുകം ഞെരിച്ചും,
മുട്ടിന്നുമേൽ കൈകളം മലത്തിവെച്ചും,
**വ്യാത്താസ്യനായ്, പാതി മിഴിച്ചകണ്ണാൽ
നാസാഗ്രമീക്ഷിച്ചു നിവന്നിരുന്നും, (34)

ചിന്മാത്രബോധത്തൊടുമിന്ദ്രിയങ്ങ–
***ളെല്ലാമതിൽതന്നെയൊതുക്കി നിർത്തി,
തൻ ചുററപാടാകെ മറന്നു, സിദ്ധാ–
സനസ്ഥനായ് തത്ര സമാധിയിങ്കൽ (35)

വാഴുന്നയോഗീന്ദ്രനെനിർവ്വിശങ്കം
വധിപ്പതി,ന്ന,പ്പടുപാപി ദുഷ്ടൻ
അടുത്തുവാളോങ്ങിയണഞ്ഞനേര–
ത്തറിഞ്ഞുപെട്ടെന്നതു പത്മപാദൻ. (36)

[വിശേഷകം]

ആചാര്യനെക്കൊല്ലുവതിന്നു ശൂല–
ഖഡ്ഗങ്ങളോടൊ,ത്തവനെ,സ്വഹസ്തിൽ
കണ്ടാശു കത്തുന്നൊരുവഹ്നിപോലെ
ചുട്ടാന്തു ഭക്താഗ്രണി,യ,മ്മുനീന്ദ്രൻ. (37)

പ്രഹ്ലാദവശ്യം പ്രണതാർത്തി പോക്കും–
നൃസിംഹതേജോഭരമുള്ളിലോർക്കേ,
നൃസിംഹമായ്ത്തീർന്നൊരു മന്ത്രസിദ്ധ–
****നുഗ്രന്റെ ദുശ്ചേഷ്ടിതമാശുകാണായ്.(38)

സ്വഭാവമെല്ലാമുടനങ്ങുമാറി;
മറന്നു മർത്ത്യത്വ;മുയന്നു കോപം;
ഉയന്നിതത്യുഗ്രനൃസിംഹഭാവം;
കുതിച്ചു മേല്പോട്ടുതുലപ്രഭാവി. (39)

തെറിച്ചു മേഘങ്ങളം സടാക്ഷതത്താൽ;
വിറച്ചു ഭൂതാവലി ഗർജ്ജനത്താൽ;
മൂർച്ഛിച്ചലോകങ്ങളുമമ്പരന്നു
റിണ്ണോരു,മാ,വേഗതയാൽനിതാന്തം (40)

കലങ്ങിയേഴാഴിക;ളദ്രികൂടം
കുലുങ്ങി;മന്നാകെ നടുങ്ങി,വാനും;
അരണ്ടുപേടിച്ചു ജനങ്ങളം;പാഞ്ഞാർ
നിശാടർ;ദിക്കൊക്കെ നിറന്നുകത്തി. (41)

അന്നഞ്ഞു രൌദ്രാകൃതി,പണ്ടുദൈത്യേ–
ശന്റെ വൻമാറിടമെന്നപോലെ
പിളന്നു വജ്രോഗ്രനഖങ്ങളാൽ തദ്–
വക്ഷസ്തടം ശൂലമെറിഞ്ഞനേരം. (42)

മാന്തിപ്പൊളിച്ചാശുകടിച്ചുതുക്കി
ദംഷ്ട്രാന്തരാളത്തിലവന്റെ ദേഹം;
വിൺപട്ടണക്കെട്ടിടമാകെ വിണ്ടു–
ഞെട്ടുന്നമട്ടട്ടഹസിച്ചു പിന്നെ. (43)

വെളിയ്ക്കുപോയോരതുകേട്ടു ബദ്ധ–
പ്പെട്ടോടിവന്നങ്ങിനെകണ്ടു മുമ്പിൽ
മരിച്ചൊരബ്ഭൈരവനേയു,മത്ര
സുഖാസനസ്ഥൻ ഗുരുവര്യനേയും. (44)

"പ്രഹ്ലാദഭക്തൻ ഭഗവാൻനൃസിംഹം
കനിഞ്ഞതെമ്മട്ടു ഭവാങ്ക"ലെന്നായ്
ചോദിച്ചു ചങ്ങാതികളം വിസ്മയത്താൽ;
സനന്ദനൻ സസ്മിതമോതിയേവം:— (45)

"മുന്നം ബലാദ്ര്യദ്രിയിലുള്ള പുണ്യാ–
രണ്യത്തിലൊട്ടേറെദിനങ്ങളീഞാൻ
ഭക്തൈകവശ്യൻ ഭഗവാൻനൃസിംഹം–
തന്നേയുമോത്തോത്തു കഴിച്ചിരുന്നു. (46)

"എന്തിന്നു നീയിഗ്ഗിരിഗഹ്വരത്തി–
ലേകാകിയായിങ്ങിനെ വാഴ്വു?യോഗിൻ!"
പലപ്പൊഴും വേടനൊരുത്തനേവം
ചോദിച്ചതിന്നുത്തരമേകി ഞാനും:— (47)

"ഗളംവരയ്ക്കുത്തമമർത്ത്യരൂപ;–
മതിന്നുമേൽ കേസരിതൻ സുവക്ത്രം;
ഈമട്ടിലിക്കാട്ടിലെഴും മൃഗത്തെ–
ക്കണ്ടില്ല ഞാനിന്നുവരയ്ക്കു വേട!" (48)

ഞാനിത്രയും ചൊന്നളവിൽ കിരാതൻ
കാട്ടിൽകട,ന്നെൻ സുകൃതദ്ധിയാലേ
ക്ഷണാൽ നൃസിംഹത്തെ ലതാപ്രതാന–
ങ്ങളാൽ വരിഞ്ഞെന്നരികത്തുവെച്ചാൻ. (49)

"ഋഷീശ,രന്മാക്കഗമ്യനാങ്ങി–
ക്കിരാതനെവ്വണ്ണമധീനനായി?"

---

* "ആത്മാവിലാത്മാവിനെ വെച്ചു="ത്വം" പദലക്ഷ്യത്തെ "തത്"പദലക്ഷ്യത്തിൽ ചേ ത്ത് അസംപ്രജ്ഞാഖ്യ സമാധിയിരുന്നുവെന്നു സാരം.

** വ്യാത്താസ്യൻ=വിവൃതമായ—വിസ്തൃതമായ—മുഖത്തോടുകൂടിയവൻ.

*** അതിൽതന്നെയൊതുക്കി നിർത്തി=ചിന്മാത്രത്തിൽതന്നെ ഇന്ദ്രിയങ്ങളെ വിന്യസിച്ചിട്ട് എന്നർത്ഥം.

**** ഉഗ്രനെന്നത് ആ കാപാലികന്റെ പേരാണ്.

എൻ്റനുഭൂതം തേങ്ങിനഹന്തയൊടും ഞാൻ
ചോദിച്ചനേരം വിളംബവമോതി. (50)

"ഏകാഗ്രമാം ധ്യാനമിവൻെറ മട്ടിൽ
ചെയ്യില്ല മുന്നം വിധിമുഖ്യർപോലും;
നിണക്കമില്ലത്" കനിഞ്ഞനുഗ്ര–
ഗ്രഹിച്ചേവമദ്ദേവനുടൻ മറഞ്ഞാൻ." (51)

പത്മാംഘ്രിതൻ വാക്കുകൾകേട്ടു ഹർഷ–
സംമഗ്നരായ്തീർന്നു സതീർത്ഥ്യരെല്ലാം;
ഗർജ്ജിച്ചു വീണ്ടും ജഗദണ്ഡഭാണ്ഡം
ഭേദിച്ചു തേജോനിധിയാം നൃസിംഹം. (52)

സ്വാത്മപ്രബോധത്തിലുപാധി മൂന്നും
വെന്നുള്ളൊരശ്ശങ്കരനിത്തിരക്കിൽ
സമാധിവിട്ടാശു തുറന്ന കണ്ണാൽ
കണ്ടാൻ കരാളം നരസിംഹരൂപം. (53)

ചന്ദ്രാംശുവോടൊത്ത സടാകലാപം,
തീക്കണ്ണിനാൽ കത്തുമൊരാ ലലാടം,
ഓരായിരം സൂര്യനെഴും പ്രകാശം,
ബ്രഹ്മാണ്ഡവിസ്ഫോടകമട്ടഹാസം, (54)

നഖങ്ങളാൽ കീറിന ദൈത്യവാര–
സ്തടത്തിലെച്ചോര പുരണ്ടഗാത്രം,
ശ്രീവത്സവത്സം, മണിവൈജയന്തീ–
സമം കഴുത്തിൽ കുടൽമാല—യേവം (55)

സുരാസുരന്മാർ വിറകൊള്ളുമുഗ്രാ–
കാരത്തിനാൽ വിശ്വഭയം വളർത്തി,
ദംഷ്ട്രാകരാളാനനമുദ്വമിക്കും–
തീജ്വാലയാൽ വാനിടമാകെ നക്കി, (56)

സ്വരോമകൂപങ്ങളിൽ നിന്നു ലോകം
മിന്നിക്കുമാറഗ്നികണങ്ങൾ തൂകി,
ജംഭാരിയും ശംഭുവുമാശു കൂപ്പും–
മട്ടുഗ്രരോഷത്തൊടു പല്ലിറുമ്മി, (57)

"അടങ്ങണേ! ഹന്ത! വരുത്തിടായ്കി–
ങ്ങകാലകല്പപ്രളയം മഹാത്മൻ!"
പേടിച്ചു കൈകൂപ്പി വിറച്ചു ദൂരാൽ
ബ്രഹ്മാദ്യരും ഹന്ത! പുകഴ്ത്തുവൊന്നായ്, (58)

സ്വജിഹ്വ മിന്നൽപ്പിണരൊത്തു നീട്ടി–
യാട്ടും നൃസിംഹത്തെ യതീന്ദ്രനേവം
അടുത്തുകണ്ടും ഭയമാണ്ടിടാതെ
സഗദ്ഗദം വാഴ്ത്തി സഹർഷമിത്ഥം:– (59)

[കുളകം]

"വെടിയണേ! തവരോഷമനൽപ്പദം;
നരഹരേ! ഹതനായ് ഭുവി നിൻരിപു;
സതതസത്കൃപചൂക! ദേവ! നിൻ–
മിഴികൾ കണ്ടുലകം വിറകൊൾകയാം! (60)

അനുചിതം തവ കോപലവം; ഹരേ!
പ്രഥിതനങ്ങിഹ സത്വശരീരനായ്;
ശുഭമണയ്ക്കുക! ശാന്തി ഭജിക്ക! നീ;
*ഹരഗുണം ഹരിയെങ്ങിനെയാർന്നിടും? (61)

സകല ഭീതിയുമങ്ങയെ നണ്ണുകിൽ
ദ്രുതമൊഴിഞ്ഞു പുമാൻ സുഖമാർന്നിടും;
പറവതെന്തിനി ദുർല്ലഭമായ നിൻ–
മഹിതദർശനമെന്തിഹ നൽകിടാ? (62)

തവപദാംബുജമോർത്തു മരിപ്പൊരാ
നരനു നിശ്ചയമല്ലി വിമുക്തിയും?
തവ കരാഹതിയാൽ മൃതനാമിവ–
ന്നിഹവരാ ജനിദുഃഖമെന്നി ധ്രുവം. (63)

അഴൽ പൊറാഞ്ഞു പുരാ ദിതിജാത്മജൻ
തവ സമസ്തഗഭാവമുരയ്ക്കവേ
ഉടനെ മുന്നിലണഞ്ഞു കനിഞ്ഞനു–
ഗ്രഹവുമേകിയുദാരഗുണൻ ഭവാൻ. (64)

ഭുവനസൃഷ്ടിയിലങ്ങു രജോയുതൻ;
സ്ഥിതിയിലായുധമേന്തിയ സത്വവാൻ;
ഭുവനസംഹരണാവസരത്തിൽ നീ–
യഥ തമോയുതനാം ഹരസംജ്ഞനും! (65)

ജനിയുമെങ്ങു? ഗുണങ്ങളുമെങ്ങു തേ?
ജഗദനുഗ്രഹമോർത്തു പിറക്കയാം!
**"തവ പദം ഖലു വാങ്മനസാതിഗം"
ശ്രുതിയുമേവമുരപ്പു ഭയത്തൊടും. (66)

നരഹരേ! തവപേരിഹ കേൾക്കിലും
പ്രമഥഭൂതപിശാചഗണങ്ങളും
ഒഴിയു;മദ്ദനുജേശരിലാക്കുവാൻ
കഴിയുമിത്തിരുസന്നിധിപൂകുവാൻ? (67)

നീതന്നെ സർഗ്ഗാദികഹേതു,നേതാ–
വേതിന്നു; മച്ഛംഹൃദയത്തിലെല്ലാം
നീതാൻ വിളങ്ങുന്നു; വിഭോ! ഭവാനാം–
ചിന്മാത്രനെസ്സന്തതമാശ്രയിപ്പൻ! (68)

---

* ഒരു ഗുണമായ തമസ്സ് സത്വവാനായ വിഷ്ണു സ്വീകരിക്കുന്നതെങ്ങിനെ?

** "യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ" എന്നിങ്ങിനെ ഭയത്തോടു കൂടിയാണ് ശ്രുതിതന്നെ പറയുന്നത്. [വാക്കുകൾക്കും മനസ്സിന്നും പ്രാപിക്കാൻ കഴിയാത്ത സ്ഥാനമാണ് അങ്ങയുടേത് ] അസ്ഥൂലം, അനണു, അഹ്രസ്വം എന്നൊക്കെ നിഷേധമുഖമായ ലക്ഷണാവൃത്തികൊണ്ടേ അങ്ങയെ ശ്രുതിയും വിവരിക്കുന്നുള്ളു എന്ന് സാരം.

മരിച്ചിതല്ലോ പടുപാപി; കോപ-
മടക്കിമന്നിന്നഭയത്തെയേകൂ!
നിൻരൂപമീക്ഷിച്ചു ഭയന്നു കേണി-
ങ്ങത്ഥിക്കയാം, ദേവകളും ശമാത്ഥം. (69)

''ഹീനക്ലേഭ്യം കൃപയേവ''യെന്നോ-
ത്തീ രൂപമല്ലീകൃതവിദ്യുദാഭം
പ്രഭോ! ഭവാനിങ്ങുപസംഹരിച്ചു,
ഭയന്നമുപ്പാരിനെയും തുണയ്ക്കൂ! (70)

കല്പാന്തത്തിൽ ജ്വലിക്കും ഹരനുടെ
നിടിലാഗ്നിയ്ക്കെഴും ജ്വാലയേ,റ്റീ
മുപ്പാരും വെന്തുപൊങ്ങും ചടചടരടിതം
തോററപോമാവിധത്തിൽ
സ്ഫീതം, ബ്രഹ്മാണ്ഡഭാണ്ഡോദരവിഷമതരാ-
വാസദുഃഖങ്ങളാം വെണ്ണീ-
റാക്കും തീയാം നൃസിംഹാരവമിഹ ദുരിതം
മാമകം തീർത്തിടേണം. (71)

മുന്നം മന്ഥാനശൈലം ഫണിപതി കയ-
റായ്നിന്നു വട്ടംകറക്കി-
പ്പോന്നപ്പോറം ക്ഷുബ്ധദുഗ്ദ്ധാബ്ധിയിലിള-
കിയടിച്ചാക്രമൂർമ്മിഷ്ഠതുല്യം,
കല്പാന്തത്തിൽത്തിമക്കും ഹരഡമരുനിനാ-
ദങ്ങളോതോല്ക്കും നൃസിംഹാ-
കാരൻതൻ കണ്ണദഘോരം നിനദമിഹ
ശമിപ്പിക്കണം പാപമെല്ലാം. (72)

നൂനം കല്പാന്തകാലാംബുദനിരകളിട-
ഞ്ഞോരമുട്ടിജ്ജനിക്കും-
ഘോരാരാവത്തൊടൊത്തും, സരഭസമഥ
വാരാഹനാസാഗ്രജാതം
ഘുർഘുർനാദത്തെവെന്നും ഝടിതി നരഹരേ!
നീയുതിക്കുന്നതാമി-
ഗ്ഗംഭീരോച്ചണ്ഡഹാസം മമ ദുരിതചയം
തീർത്തുകാക്കേണമെന്നും.'' (73)

ഏവം വിശിഷ്ടനുതിയാൽ നരസിംഹമൂർത്തി
രോഷം വെടിഞ്ഞു; തരസാ നിജ ശാന്തഭാവം
കൈക്കൊ,ണ്ടുറങ്ങിയെഴുനേററൊരു ഭാവമൊത്തു
പത്മാംഘ്രി വീണു തൊഴുതാൻ ഗുരുപാദ
പത്മം. (74)

ആർ ശുദ്ധനായ് ഭക്തിയൊടും ത്രിസന്ധ്യ-
കാക്കിച്ചരിത്രം സഫലം പഠിപ്പോൻ,
ഭോഗങ്ങളാ,ണ്ടീതികളററ,മോക്ഷ-
മണഞ്ഞിടും ഭക്തനവൻ വിശങ്കം. (75)

# പന്ത്രണ്ടാം സർഗ്ഗം

[ഹസ്താമലകതോടകസംശ്രയം.]

—:o:—

സ്വശിഷ്യരൊത്തന്നൊരുനാളു യതീന്ദ്രൻ
തീർത്ഥങ്ങളും ചുററി നടന്നകാലം
അണഞ്ഞിതാഴിക്കരയിങ്കൽ നില്ക്കും-
ഗോകണ്ണമൂർത്ത്യാത് കലിദോഷഹീനം. (1)

പ്രപഞ്ചനാട്യാത്ഭുത സൂത്രധാരൻ,
ബ്രഹ്മാദിസേവ്യൻ, ഹതവൈരിഗർവ്വൻ,
വാമാങ്കനാരീയുതനാം മഹേശൻ-
തന്നെസ്തുതിച്ചാൻ പ്രണമിച്ചശേഷം. (2)

* ''വലാഹകാഭേദമുരച്ചിടുംശ്രീ
വലത്തു, മിന്നൽപ്പിണരിന്റെ രീതി
ഇടത്തു,മീമട്ടൊളി വീശിടുന്ന
കാമാരിരൂപം സുതരാം സ്മരിപ്പൂ! (3)

** ഇടത്തെഴും പൊൻകതിരാം തൃണത്തി-
ന്നേന്തുന്ന മാനാലിളകും വലംകൈ,
വലംകതിർ പൂങ്കതിരിൽ കൊതിക്കും-
ശുകംസ്വവാമത്തിലു;മീ മഹസ്സും, (4)

*** ഹിമാദ്രികന്യാഗളസംസ്ഥമായ
സൌഭാഗ്യസൂത്രം വിഷലക്ഷ്മശക്തി
മങ്ങിപ്പതാർ തന്റെ കഴുത്തി;ലേക-
ഭാവത്തി,ല,ദ്വിവ്യ മഹസ്സമീഞ്ഞാൻ.'' (5)

[യുഗ്മകം]

* അദ്ധനാരീശ്വരനാണ് ഗോകണ്ണനാഥൻ. ''വലാഹകത്തോട് ''അഭേദം'' വദിക്കുന്ന കാന്തി [മേഘാഭേദം-മേഘവുമായുള്ള ഏകത്വം-കഥിക്കുന്ന ശോഭ] വലഭാഗത്തും, മിന്നൽപ്പിണരിന്റെ സമ്പ്രദായം [മേഘാവിനാഭാവാദി] കഥിക്കുന്ന കാന്തി ഇടഭാഗത്തുമായി ലസിക്കുന്ന [ഇടത്ത് പാർവ്വതിയാൽ സൌദാമിനിയുടെ ശ്രീ വഹിക്കുന്നതും വലത്ത് പരമശിവൻ തന്നെയായിട്ടുള്ളതുമായ] കാമാരിരൂപത്തെ സ്മരിക്കുന്നേൻ!''

** ശിവകരത്തിൽ മാനും പാർവ്വതീഹസ്തത്തിൽ ശുകവുമാണുള്ളത്. ''പാർവ്വതിയുടെ ദേഹത്തിൽ നിന്ന് പൊങ്ങുന്ന പൊൻകതിരാകുന്ന തൃണത്തിന്നുവേണ്ടി ഭഗവാന്റെ വലംകയ്യിലെ മാനും, ഭഗവച്ഛരീരത്തിൽനിന്നുമുയരുന്ന രശ്മികളാകുന്ന നെൽക്കതിരിന്നുവേണ്ടി പാർവ്വതിയുടെ കയ്യിൽ നിന്ന് പിടക്കുന്ന തരത്തിലുള്ള ശുകവുമാകുന്ന ആ ജ്യോതീരൂപവും,

*** പാർവ്വതിയുടെ കഴുത്തിൽ തിളങ്ങുന്ന സൌഭാഗ്യസൂത്രത്തിന്റെ തങ്കപ്രഭ ശിവഗളത്തിലെ വി

ഏവം ഗുണാതീത വിഭാവ്യനാ,മ,-
ശ്ലോകജ്ഞനാഥന്റെ സമച്ചനാദി
ത്രിരാത്ര,മ,ങ്ങാ,ത്രിജഗത്പവിത്രം
ക്ഷേത്രത്തിൽ വാ,ണാ,യതി ചെയ്തുഭക്ത്യാ. (6)

അണഞ്ഞു വൈകാതവിടുന്നു തീർത്ഥ-
പ്രവാസിയാം ദേശികസാർവ്വഭൗമൻ
വൈകുണ്ഠകൈലാസസമം, നതാർത്തി-
ചോക്കുന്ന ദിവ്യം "ഹരിശങ്കര"ത്തിൽ. (7)

ഭേദം വദിപ്പോരുടെ വിഭ്രമത്തെ-
ത്തീക്ഷ്ണമട്ടദ്വയമുദ്ര കാട്ടി
വർത്തിച്ചു, മാ, വിഷ്ണുശിവാഖ്യദേവ-
ന്മാരെ സ്തുതിച്ചാനഭയാർത്ഥവാക്കാൽ:— (8)

*"വന്ദ്യം മഹാസോമകലാവിലാസം
മൈനം മഹസ്സാന്നു, സമാദരത്താൽ
അനാദിയാം ഗോവിനെയാണ്ട ദേവ-
നണയ്ക്കണം മേ കുശലം സമസ്തം. (9)

*ആർ മന്ദരാഗത്തെ വഹിച്ചു, ദേവ-
രക്ഷാവിഷാദിത്വമണഞ്ഞ ദേവൻ,
മഹീധ്റ ലീലോചിതചാരുമൂർത്തി-
യാ,മ,ങ്ങപാരം കൃപ തൂകിയാലും! (10)

**സ്ഫുരദ്വരാഹീശവപുസ്സൊടാരി-
ങ്ങുയർത്തിവെച്ചോൻ മഹിതന്റെ മാനം,
അസ്സന്നിധാനത്തിൽ മദീയഹസ്തം
വഹിപ്പു സായന്തനപത്മസാമ്യം. (11)

---

ഷലക്ഷ്മത്തിന്റെ നിറത്തെ മങ്ങിക്കുകയാണ്; ദിവ്യമായ ആ മഹസ്സും ഐക്യാനുഭാവംകൊണ്ട് ഞാൻ തന്നെയാണ്" എന്നിങ്ങിനെ അദ്ധനാരീരൂപനായ ശിവനെ അദ്വൈതബുദ്ധിയോടെ വാഴ്ത്തുന്നു.

* ഇവിടം മുതൽ ദശാവതാരകൃത്തായ വിഷ്ണുവേയും ശിവനേയും ഒരേസമയത്തുതന്നെ ശ്ലേഷോക്തിയാൽ സ്തുതിക്കുകയാണ്. "ഹരി ശങ്കര" ലിംഗമാണല്ലോ അവിടമുള്ളതും. ആദ്യം മത്സ്യാവതാരം ചെയ്ത വിഷ്ണുവെ സ്തുതിക്കുന്നവിധം നോക്കുക! "വന്ദ്യമായും [സപ്തർഷികളാലും വന്ദനീയമായും] മഹത്തായ സോമത്തിന്റെ [വെള്ളത്തിന്റെ] കലകളെ [അംശങ്ങളെ]ക്കൊണ്ടുള്ള—അഥവാ ജലത്തിന്റെ കലയിൽ (മൂലത്തിൽ)—വിലാസത്തോടു (ക്രീഡയോടു) കൂടിയതും, [മറ്റൊരർത്ഥവും വിഷ്ണുപക്ഷത്തിൽതന്നെ പറയാം:—സോമകന്റെ—വേദാപഹാരിയായ ഹയഗ്രീവന്റെ—ലാവിയായ (നാശകമായ) വിലാസത്തോടു കൂടിയതും] മൈനമായതു [മത്സ്യസംബന്ധിയു]മായ തേജസ്സിനെ സ്വീകരിച്ച് അനാദിയായ ഗോവിനെ [നൌകാരൂപിണിയായ ഭൂമിയെ] വീണ്ടെടുത്ത ദേവൻ എനിക്കു കുശലത്തെ തരണം.

ശിവപക്ഷത്തിലുള്ള അർത്ഥം:— സോമന്റെ [ചന്ദ്രന്റെ] കലയുടെ [അമ്പിളിക്കീറിന്റെ എന്നർത്ഥം] വിലാസത്തോടുകൂടിയതും, [അഥവാ സോമങ്ങളുടെ ഹിമാലയത്തിലുള്ള ദിവ്യൌഷധച്ചെടികളുടെ കലകളാലുള്ള വിലാസത്തോടു കൂടിയതും] അതുമല്ലെങ്കിൽ [സോമകത്തിന്റെ (കർപ്പൂരത്തിന്റെ) കലാവിലാസത്തോടുകൂടിയതും] അനാദിഗോവിനെ—ശ്രുതിയെ, അഥവാ അനാദിയായ ഗോവിനെ (വൃഷത്തെ) പൂണ്ടതും, മൈനമായ ഹിമാചലപതിയായ "മേന"യിൽ നിന്നുണ്ടായ] മഹസ്സിനെ—തേജസ്സിനെ, അതായത് പാർവ്വതീലക്ഷണമായ തേജസ്സിനെ—ആവഹിക്കുന്നതുമായ ദിവ്യരൂപം പൂണ്ട ശിവൻ കുശലം തരട്ടെ!

* കൂർമ്മാവതാരം:—മന്ദരാഗത്തെ—മന്ദരമാകുന്ന പർവ്വതത്തെ—ഉദ്ധരിച്ചു ദേവരക്ഷയിൽ അവിഷാദിത്വം—ഖേദരാഹിത്യം—അണഞ്ഞവനും മഹീധ്റലീലയിൽ [മന്ദരപർവ്വതത്തിന്റെ ഭ്രമണവിലാസത്തിന്നു] ഉചിതമായ സുന്ദരരൂപത്തോടുകൂടിയവനുമായ അങ്ങ് [കമഠമൂർത്തിയായ അങ്ങ്] അപാരകൃപയെ തൂകിയാലും!

ശിവപക്ഷത്തിൽ:—മന്ദരാഗത്തെ—മന്ദരാഖ്യവൃക്ഷത്തെ, അതായത് മന്ദാരവൃക്ഷത്തെ [മന്ദരമെന്നും മന്ദാരമെന്നും ദേവവൃക്ഷത്തിന്നു പേരുണ്ട്. അഗമെന്നാൽ പർവ്വതമെന്നും വൃക്ഷമെന്നും അർത്ഥമുള്ളതാണ്] വഹിച്ച്, അഥവാ മന്ദമായ രാഗത്തെ വഹിച്ച് [സ്വല്പരാഗത്തോടുകൂടിയവനായിട്ടെന്നു] ദേവരക്ഷാർത്ഥം വിഷാദിത്വം—വിഷഭക്ഷകത്വം—അണഞ്ഞവനും മഹീധ്റ ലീലയിൽ—കൈലാസത്തിലുള്ള ലീലയിൽ—ഉചിതമായ രൂപത്തോടുകൂടിയവനുമായ ശിവൻ കനിയണം.

** വരാഹാവതാരം.—സ്ഫുരത്തായ—ശോഭിച്ചിരുന്നു—വരാഹീശന്റെ—പന്നിത്തലവന്റെ—രൂപംപൂണ്ട് മഹിയുടെ—ഭൂമിയുടെ—മാനത്തെ രക്ഷിച്ചവനായ അങ്ങയുടെ മുമ്പിൽ എന്റെ കൈകൾ കൂപ്പിപ്പോകുന്നു.

ശിവപക്ഷത്തിൽ:—വരാഹീശവപുസ്സ്=വരനായ—ശ്രേഷ്ഠനായ—അഹീശനോടുകൂടിയ—ഫണിശ്രേഷ്ഠനായ വാസുകിയോടുകൂടിയ—ശരീരം. മഹിതന്റെ മാനം=പ്രശസ്തന്റെ മാനം, അതായത് മാഹാത്മ്യം. ഉയർത്തിയവൻ=വിസ്തരിച്ചവൻ.

* ആർ കേസരിത്വം പരിചോടു പൂണ്ടു
സുരദ്വിഷത്കുഞ്ജരനിഗ്രഹത്താൽ
പ്രഹ്ലാദസൌഖ്യപ്രദ,ന,പ്പുരാണ-
പഞ്ചാസ്യനെക്കൂപ്പിവണങ്ങിടുന്നേൻ! (12)

** ആർ പണ്ടു ബല്യാഹരണേച്ഛുവായ്,ന-
ന്മൃഗാംബരം വാമനനായ്ധരിച്ചു
വിഭാര്യനായ് ഘോരതപസ്സു ചെയ്തു,-
താ,ബ്രഹ്മചാരിക്കു നമസ്കരിക്കാം. 13)

*** പോർമന്നിൽവെച്ചർജ്ജുനനെജ്ജയിച്ച-
താർ മന്ന,മുദ്യത്തരവാരിയായോൻ,
ആ ശീതരശ്മിദ്യുതിയാണ്ട നാഥ-
നെങ്ങൾക്കു സംരക്ഷണമേകിടട്ടെ! (14)

---

* നൃസിംഹാവതാരം:-പുരാണപഞ്ചാസ്യനെ=നൃസിംഹത്തെ. [ശിവൻ പഞ്ചവക്ത്രനാണല്ലോ.] കേസരിത്വം=സിംഹത്വം. [ശിവപക്ഷത്തിൽ: കേ=ശിരസ്സിൽ. സരിത്=ഗംഗ. കേസരിത്വം=തലയിൽ ഗംഗയോടുകൂടിയ അവസ്ഥ.] സുരദ്വിഷത് കുഞ്ജരനിഗ്രഹം=സുരദ്വിഷത്തുകളിൽ—ദേവവൈരികളിൽ – കുഞ്ജരനായ, പ്രമുഖനായ, അതായത് അസുരശ്രേഷ്ഠനായ ഹിരണ്യകശിപുവിന്റെ നിഗ്രഹം. [ശിവപക്ഷത്തിൽ, സുരദ്വിഷത്തായ കുഞ്ജരത്തിന്റെ—ഗജാസുരന്റെ—നിഗ്രഹം.] പ്രഹ്ലാദസൌഖ്യപ്രദൻ=പ്രഹ്ലാദന്ന് സൌഖ്യത്തെ കൊടുത്തവൻ. [ശിവപക്ഷത്തിൽ, പ്രകർഷേണയുള്ള ഹ്ലാദത്തേയും (ആഹ്ലാദത്തേയും) സൌഖ്യത്തേയും (ദേവന്മാർക്ക്) നൽകിയവനെന്നും.]

** വാമനാവതാരം:—ബലിയിങ്കൽനിന്ന് (ത്രൈലോക്യത്തേയും) ആഹരിക്കുവാൻ, വീണ്ടെടുക്കുവാൻ ഇച്ഛയോടുകൂടിയവനായിട്ട് നല്ല—സുന്ദരമായ—മൃഗാംബരത്തെ മൃഗചർമ്മത്തെ—വാമനനായി ധരിച്ച് വിഭാര്യനായി തപസ്സുചെയ്ത ബ്രഹ്മചാരിയെ നമസ്കരിക്കുന്നു. [ശിവപക്ഷത്തിൽ: ദക്ഷാധ്വരത്തിൽനിന്നു ബലിയുടെ ആഹരണത്തിൽ ഇച്ഛയോടുകൂടിയവനായിട്ട് എന്ന് ബല്യാഹരണേച്ഛുവെന്നതിന്നു അർത്ഥം. വാമനൻ=സുന്ദരൻ. നന്മൃഗാംബരം=മനോജ്ഞമായ അജിനം. വിഭാര്യൻ=സതീവിരഹിതൻ.

*** പരശുരാമാവതാരം:– അർജ്ജുനൻ=കാർത്തവീര്യാർജ്ജുനൻ. ഉദ്യത്തരവാരി=ഉദ്യത്തരനായ- അധിക കാന്തിയോടുകൂടിയ വാരി (ബാലൻ.) ["വാരിർവ്വാഗ്ഗജബന്ധയോഃ സ്ത്രീ ക്ലീബേം/ബുനി ബാലകേ"ഇതി മേദിനി.] ശീതരശ്മിദ്യുതി=ശീതരശ്മിയെപ്പോലുള്ള — ചന്ദ്രനെപ്പോലുള്ള — ശോഭ.

* വിലാസിനാളീകഭവസ്വഭാസ്സാൽ
"കാമം"ദശാസ്യാഭിധ വൈരിതന്നെ

---

ശിവപക്ഷത്തിൽ:-ഉദ്യത്തരവാരിയായോൻ=(തലയിൽ) ഉദ്യത്തരമായ ജലത്തോടുകൂടിയൻ. അർജ്ജുനൻ=പാർത്ഥൻ. "അർജ്ജുനഃ കകുഭേ പാർത്ഥേ കാർത്തവീര്യമയൂരയോഃ" എന്നു മേദിനി. ശീതരശ്മിദ്യുതി=ചന്ദ്രകാന്തി. [ജടയിൽ ചന്ദ്രനെ ധരിച്ചവനാണല്ലോ ശിവൻ.]

* ശ്രീരാമാവതാരം:—വിലാസിനാളീക ഭവസ്വഭാസ്സാൽ [വിലാസികളായ—അമോഘത്വം കൊണ്ട് സർവ്വദാ ശോഭിച്ചിയങ്ങുന്ന—നാളീകങ്ങളിൽ നിന്നും – ശരങ്ങളിൽ നിന്നും – [വിശ്വാമിത്രോപദിഷ്ടമായ അഖില ധനുർവ്വേദ നിമിത്തകമായ അസ്ത്രങ്ങളിൽ നിന്നും] ഉണ്ടായ സ്വഭാസ്സാൽ—സ്വതേജസ്സാൽ—ദശാസ്യാഭിധ വൈരിയെ കാമം [യഥേഷ്ടം] വെന്നോനും, [വിലാസിനാ + അളീകഭവസ്വഭാസ്സാൽ എന്ന് പദച്ഛേദം ചെയ്ത് മറെറാരർത്ഥവും ഇതിന്ന് പറയാം:—വിലാസിയായ തന്റെ തേജസ്സാൽ; ആ തേജസ്സ് എങ്ങിനെയുള്ളതാണ്? അളീകമായ [അസത്യമായ] ഭവം [സംസാരം] യാതൊന്നിലുണ്ടോ, തഥാഭൂതമാണ്. അങ്ങിനെയുള്ള സ്വവീര്യത്താലെന്നർത്ഥം.] ധരാപത്യത്തിന്റെ [ഭൂമിപുത്രിയായ സീതയുടെ] കുചോഷ്മത്തിന്ന് [കുചങ്ങളിലെ ഉഷ്ണതയ്ക്ക്] സാക്ഷിയും [ദ്രഷ്ടാവും] ആയ ശ്രീരാമൻ ആത്മസുഖാനുഭൂതി [ബ്രഹ്മാനന്ദാനുഭവത്തെ] തരട്ടെ!

ശിവപക്ഷത്തിൽ:—വിലാസി നാളീക ഭവസ്വഭാസ്സാൽ=[ഈ പദത്തിന്ന് ശ്രീരാമ പക്ഷത്തിൽ പറഞ്ഞ രണ്ടാമത്തെ അർത്ഥം ഇവിടേയും സ്വീകരിക്കാം. വിലാസിനാ+അളീകഭവേന+സ്വഭാസ്സാൽ എന്ന്.] കാമനാകുന്ന, [കാമം=അകാരാന്തം പുല്ലിംഗം ദ്വിതീയൈക വചനം] ദശാസ്യാഭിധവൈരിയെ, [ദശാസ്യനാകുന്ന വൈരിയെ—പത്ത് ഇന്ദ്രിയങ്ങളാകുന്ന മുഖങ്ങളോടുകൂടിയ ശത്രുവെ, അഥവാ "ചക്ഷുരാഗഃ പ്രഥമം, ചിത്താസംഗസ്തതോഥ സങ്കല്പഃ, നിദ്രാച്ഛേദ സ്തനുതാ, വിഷയനിവൃത്തിസ്ത്രപാനാശഃ, ഉന്മാദോ, മൂർച്ഛാ, മൃതിരിത്യേതാഃ സ്മരദശാ ദശൈവ സ്യുഃ" എന്നിങ്ങിനെ ചക്ഷുരാഗാദിയായ പത്ത് അവസ്ഥാരൂപങ്ങളാകുന്ന മുഖങ്ങളോ വിശ്വഭക്ഷണാർത്ഥം ധരിക്കുന്നവനായ കാമനെ] വെന്നോനും, ധരാപത്യത്തിന്റെ—പർവ്വത പുത്രിയുടെ—[ധരമെന്നാൽ പർവ്വതം. "ധരോ ഗിരൌ കാർപ്പാസ തൂലകേ കൂർമ്മരാജേ വസ്വന്തരേപി" എന്ന് മേദിനി.] കുചോഷ്മത്തിന്ന് സാക്ഷിയുമായ ശിവൻ ബ്രഹ്മാനന്ദാനുഭൂതിയേകട്ടെ!

വെന്നോൻ, ധരാപത്യകഥോഷ്ഠസാക്ഷി–
യേകട്ടെയിങ്ങാത്മസുഖാനുഭൂതി. (15)

*ഉത്താലകേതു, സ്ഥിരധർമ്മമൂർത്തി,
ഹാലാഹലസ്വീകരണോഗ്രകണ്ഠൻ,
ആ രോഹിണീശൻ സ്വശിരസ്സിൽ മുത്തു–
മവർണ്ണ്യഭൂമാവിഹ കാത്തിടട്ടെ! (16)

**ഉത്സംഗഭൂവിങ്കലെഴും വിനായ–
കാഭിഖ്യനാലാകലിതാഹിതാപൻ,
ആ പൂതനാമോഹികചിത്തവൃത്തി
കാക്കട്ടെ,യ,പ്പാരുകലാപഭൂഷൻ. (17)

*സർവ്വജ്ഞനെന്നായ് പുകളാണ്ട,മാര–
ജിത്തായ്,കൃപയ്ക്കേകനിവാസഭൂവായ്,
ബോധൈകധാമം, ക്രതുവൈരിഘുഷ്ടം
മഹസ്സിനെക്കുപ്പിവണങ്ങിടുന്നേൻ! (18)

**അചിന്ത്യമാം വിഗ്രഹമാന്നു, ലോക–
തമസ്സപോക്കുന്ന മഹസ്സിനായ് ഞാൻ
പ്രണാമമോതുന്നു പരസ്സഹസ്ര–
മേവം സദാവാസകൃതാശയന്നായ്." (19)

---

* ബലരാമാവതാരം:— ഉത്താലകേതു=ഉച്ചമായ താലം (കരിമ്പന) കൊടി അടയാളമായവൻ. [താലാങ്കനെന്നത് ബലരാമൻെറ പ്രസിദ്ധ പര്യായമാണല്ലോ] ഹാലാഹല സ്വീകരണോഗ്രകണ്ഠൻ=ഹാല [സുരാ, മദ്യം] യുടേയും ഹലത്തിൻേറയും [ഞേങ്ങോലിൻേറയും] സ്വീകരണത്താലും ഉഗ്രകണ്ഠൻ—ശ്രേഷ്ഠ കണ്ഠനായവൻ എന്നത്ഥം. [സുരാപാനം ചെയ്യുകയും ചുമലിൽ ഹലം ധരിക്കുകയും ചെയ്യുന്നവനായിട്ടും ശ്രേഷ്ഠം തന്നെയായ കണ്ഠത്തോടു കൂടിയവൻ.] സ്ഥിരധർമ്മമൂർത്തി=സ്ഥിരധർമ്മാത്ഥം ഉടൽ പൂണ്ടവൻ അഥവാ സ്ഥിരയായി ധർമ്മമയിയായിരിക്കുന്ന മൂർത്തിയോടുകൂടിയവനെന്നും. രോഹിണീശൻ=രോഹിണിയുടെ ഭർത്താവായ വസുദേവർ. [വസുദേവർ തലയിൽ ചുംബിക്കുന്നവൻ] അവർണ്ണ്യഭൂമാവ് — അവാങ്മനസഗോചരമായ തേജസ്സ് — "യത്ര നാന്യത് പശ്യതി നാന്യച്ഛൃണോതി നാന്യദ് വിജാനാതിസഭൂമാ" എന്നു ശ്രുതിയും പറയുന്ന— കാത്തുകൊള്ളട്ടെ!

ശിവപക്ഷത്തിൽ:— ഉത്താലകേതു=ഉൽകൃഷ്ടതാളമായ ഗീതകാലത്തിൽ കേതുവോട് [ശോഭയോടു] കൂടിയവൻ. സ്ഥിരധർമ്മമൂർത്തി=മോക്ഷധർമ്മമയിയായ മൂർത്തിയോടു കൂടിയവൻ. ഹാലാഹല സ്വീകരണോഗ്ര കണ്ഠൻ=ഹാലാഹലത്തിൻെറ വിഷത്തിൻെറ — സ്വീകരണത്താൽ ശ്രേഷ്ഠമായ കണ്ഠത്തോടു കൂടിയവൻ. രോഹിണീശൻ=ചന്ദ്രൻ തലയിൽ മുത്തുന്ന ചന്ദ്രനോടുകൂടിയ ആ പരമശിവൻ മംഗളമണയ്ക്കട്ടെ!

** കൃഷ്ണാവതാരം:— ഉത്സംഗഭൂവിൽ [നികടഭൂവിൽ, അടുത്തുതന്നെ] ഉള്ള വിനായകനാൽ (ഗരുഡനാൽ) ആകലിതമായ (ഉണ്ടാക്കപ്പെട്ട) അഹിതാപത്തോടു [അഹികളുടെ, പാമ്പുകളുടെ ദുഃഖത്തോടു] കൂടിയവനും, പൂതനയെ മോഹിപ്പിക്കത്തക്ക മനോവൃത്തിയോടു കൂടിയവനായ കലാപഭൂഷൻ [കലാപം—മയിൽപീലി—ഭൂഷണമായിട്ടുള്ളവൻ] കാക്കട്ടെ!

ശിവപക്ഷത്തിൽ:— ഉത്സംഗഭൂവിൽ (മടിയിൽ, ഉള്ള വിനായകനാൽ (ഗണപതിയാൽ) ആകലിതവും [സമാസാദിതവും — തുമ്പിക്കയ്യാൽ കോരിയെടുക്കപ്പെട്ട ന്ന തും.] ആഹിതവുമായ [ശിരസ്സിൽ സ്ഥാപിതവുമായ] അപ്പുകളോടു കൂടിയവനും [ഗംഗാജലത്തോടു കൂടിയവനും] പൂതനാമത്തോടു കൂടിയവനും [പവിത്രമായ പേരുകളോടു കൂടിയവനും] ഊഹിക ചിത്തവൃത്തിയുമായ [ഊഹികന്മാരിൽ, തന്നെ ധ്യാനിക്കുന്നവരിൽ, ചിത്തവൃത്തിയോടുകൂടിയവനും [അഥവാ തന്നെ ധ്യാനിക്കുന്നവരുടെ ചിത്തവൃത്തി യാതൊരുവനിലാണോ ഉള്ളത് അവൻ ഊഹികചിത്തവൃത്തിയാണെന്നത്ഥം] ആയ കലാപഭൂഷൻ, കലാപം (ആവനാഴി) ഭൂഷയായിട്ടുള്ളവൻ, അതായത് കിരാതമൂർത്തി കാത്തരുളണമേ! കലാപഭൂഷൻ എന്നതിന്നു ചന്ദ്രഭൂഷണനെന്നും അത്ഥമുണ്ട്. "കലാഃ പാതി ഇതികലാപഃ" എന്ന അത്ഥത്തിൽ കലാപമെന്നാൽ ചന്ദ്രനെന്നത്ഥം വരുന്നതാണ്.

* ബുദ്ധാവതാരം:— സർവ്വജ്ഞൻ, മാരജിത്ത് എന്നെല്ലാം ബുദ്ധൻെറ പര്യായങ്ങളാണ്. ശിവനും മാരനെ ജയിച്ചവനും സർവ്വജ്ഞനെന്നു പുകഴ്ന്നവനുമാണ്. ക്രതുവൈരിഘുഷ്ടം മഹസ്സ് = ക്രതുവൈരികളാൽ — യജ്ഞദ്വേഷികളാൽ—വാഴ്ത്തപ്പെടുന്ന മഹസ്സ്. ശിവപക്ഷത്തിൽ "ക്രതുവൈരിഘുഷ്ടം" എന്നതിന്നു ക്രതുവൈരികളാൽ — ദക്ഷയജ്ഞവിരോധികളായ വീരഭദ്രാദികളാൽ—വാഴ്ത്തപ്പെടുന്ന എന്നത്ഥമെടുക്കാം. അഥവാ ക്രതുവിൽ—സങ്കല്പത്തിൽ— വൈരം [ദ്വേഷം] ആക്കുണ്ടോ അവരാൽ, അതായത് യോഗികളാൽ വാഴ്ത്തപ്പെടുന്ന എന്നും അത്ഥമാവാം. കൃപയ്ക്കേകനിവാസഭൂമി, ബോധൈകധാമം എന്നീ വിശേഷണങ്ങൾക്കുള്ള അത്ഥം രണ്ടു പക്ഷത്തിലും ഒന്നുതന്നെയാണ്.

** കല്ക്യവതാരം:— തമസ്സ്=കല്പാന്താന്ധകാരം. സദാവാസകൃതാശയൻ = സത്തുക്കളുടെ ആവാസത്തിന്നായ്ക്കൊണ്ടു കൃതമായ ആശയത്തോടു [അഭിപ്രായത്തോടു] കൂടിയവൻ. [ഉജ്ജ

വാഴപ്പഴം തേററിടുമാവിധത്തി–
ലുമാരമാകാന്തരെയിപ്രകാരം
സ്തുതിച്ചു,മൂകാംബികയെത്തൊഴാനാ–
യിറങ്ങി മോദത്തൊടുമമ്മുനീന്ദ്രൻ. (20)

വഴിക്കു കണ്ടാൻ ഗുരു,ചത്തൊരേക–
പുത്രന്റെ ദേഹം മടിയിൽക്കിടത്തി
വാവിട്ടുകേഴുന്നൊരു വിപ്രയെ,ത്തത്–
ഭർത്താവൊടും; കണ്ടു മനസ്സലിഞ്ഞു. (21)

അപാരശോകാകുലനാം യതിക്കു
കേൾക്കായിതപ്പോളശരീരവാക്യം:—
"രക്ഷിക്കുവാൻ ശക്തിയെഴാത്തിടത്തു
കാരുണ്യമാധിക്കു നിദാനമല്ലോ." (22)

ആകാശവാക്കിങ്ങിനെ കേട്ടുചൊന്നാ,–
നാ,വിജ്ഞ, "നി,ച്ചൊന്നതു സത്യമത്രേ!
* മൂലോകവും കാത്തരുളാൻ സമർത്ഥ,–
മി,ച്ചൊല്ലുവോൻ തൻദയതാൻ ജയിപ്പൂ!" (23)

ഇത്ഥം യതിശ്രേഷ്ഠനുരച്ച നേരം
ദ്വിജാത്മജൻ സുപ്തിയുണർന്ന മട്ടിൽ
എണീററുകണ്ടോർ ഭഗവാന്റെ സർവ്വ–
ജനീനമാം ലീലയിൽ വിസ്മയിച്ചാർ. (24)

നീർമാതളം, മാവു, കരിമ്പു,മീന്തും,
സാലങ്ങളും ചൂഴ്ന്നു പരംമനോജ്ഞം
മൂകാംബികാക്ഷേത്രമനേകസിദ്ധി–
സമ്പത്പ്രദം ദേശികനാർന്നു പിന്നെ (25)

ഉച്ചാവചാനന്ദജമായ കണ്ണീർ,
നിറഞ്ഞ രോമാഞ്ച,മുദാരഭക്തി,
ഏവംസ്തുതിച്ചാനതുലം കൃപാബ്ധി–
യായുള്ളൊരദ്ദേവിയെ, യ,മ്മുനീന്ദ്രൻ. (26)

* "പരാർദ്ധമമ്പോടു കഴിഞ്ഞ നിൻ കാൽ–
ത്താരിൻ മയൂഖങ്ങളിൽ മൂന്നൂറും
പത്താറുമാം രശ്മികളഗ്നിസൂര്യ–
ശശാങ്കരിൽ ചെന്നുലകത്തിൽവെൽവൂ! (27)

** ആവാഹനം തൊട്ടറുപത്തിനാലു
ഭിന്നോപചാരങ്ങ,ളകത്തു ചാർത്താൻ
ചിററാടയും നൽകി മഹാജനങ്ങൾ
ചെയ്യുന്നു നിൻ പൂജനമിങ്ങു ദേവി! (28)

*** ശുദ്ധാഖ്യ, മാജ്ഞാഭിധ,മ,സ്സഹസ്ര–
പത്രാഖ്യപത്മത്തിലുമംബ! ധന്യർ
നിൻപ്രീതിയോർത്തീ യറുപത്തിനാലി–
ലോരോന്നിനാലർച്ചന ചെയ്‌വു നന്നായ്. (29)

ബാഹ്യാർച്ചനം പ്രാകൃതർ, മദ്ധ്യമന്മാ–
രന്തർബ്ബഹിഃ പൂജന,മുത്തമന്മാർ
ചെയ്യുന്നുനിൻപൂജ മനസ്സുകൊണ്ടും;
ത്വദൈക്യബോധർക്കതുമില്ല പിന്നെ. (30)

****മുപ്പത്തിയെട്ടുള്ളതിലഞ്ചുതാൻ നിൻ–
നിവൃത്തിമുഖ്യം കല സുപ്രസിദ്ധം;

---

നങ്ങളെ നശിപ്പിച്ച് സജ്ജനങ്ങളെ വാഴിക്കാൻ ആഗ്രഹിക്കുന്നവൻ] അഥവാ സത്തിന്റെ—സത്യയുഗത്തിന്റെ—ആവാസത്തിന്നായി ഇച്ഛിക്കുന്നവനെന്നും. അഥവാ സത്തുക്കളുടെ ആവാസത്തിൽ—കൃതയുഗത്തിൽ— കൃതമായ അഭിപ്രായത്തോടുകൂടിയവൻ. ശിവപക്ഷത്തിൽ, തമസ്സ്= അജ്ഞാനലക്ഷണമായ തമസ്സ് അചിന്ത്യമാം വിഗ്രഹമാണ്ടവൻ=പരിപൂർണ്ണാനന്ദവിഗ്രഹൻ— സ്വയം പ്രകാശമാനൻ. സദാവാസകൃതാശയൻ=സദാ [എല്ലായ്പ്പോഴുംതന്നെ] വാസത്തിന്നായ്ക്കൊണ്ട് കൃതമായ ആശയം [ഏവരുടേയും അന്തഃകരണം] യാതൊരുവന്നാണോ ഉള്ളത് അവൻ. അഥവാ സത്തുക്കളുടെ ആവാസത്തിൽ [കാശ്യാദിപുണ്യഭൂമിയിൽ] കൃതമായ അഭിപ്രായത്തോടുകൂടിയവനെന്നും.

* മൂലോകത്തേയും രക്ഷിക്കാൻ അങ്ങയുടെ ദയയൊന്ന് മാത്രമാണ് സമർത്ഥമെന്ന് പറഞ്ഞത് കൊണ്ട് അങ്ങ്തന്നെ ദയാപൂർവ്വം ഈ ദ്വിജകുമാരനെ രക്ഷിക്കണമെന്ന് ഭഗവാൻ പ്രാർത്ഥിക്കുക കൂടി ചെയ്തിരിക്കയാണ്.

* പരാർദ്ധസംഖ്യയെ അതിക്രമിച്ച അങ്ങയുടെ കാൽത്താർ മയൂഖങ്ങളിൽനിന്ന് മുന്നൂറററുപതു രശ്മികളാണ് സൂര്യനിലും ചന്ദ്രനിലും അഗ്നിയിലും പ്രവേശിച്ച് മുന്നൂറററുപതു ദിവസങ്ങളിലും അവയെക്കൊണ്ട് പ്രകാശവർഷം ചെയ്യിക്കുന്നതെന്ന് സാരം.

** ആവാഹനം, ആസനാരോപണം, സുഗന്ധിയായ തൈലംകൊണ്ടുള്ള അഭ്യംഗം, സ്നാനശാലാപ്രവേശനം തുടങ്ങി അറുപത്തിനാലുപചാരങ്ങൾ സവിസ്തരമായ പൂജയ്ക്കാവശ്യമാണ്. അകത്തു ചാർത്താൻ വസ്ത്രങ്ങൾ എന്നതുകൊണ്ട് "താടക"ന്നതിന്നും മററുമായി വസ്ത്രങ്ങൾ ഒടുവിൽ നല്കുക പതിവാണ് എന്ന് വരുന്നു. ഇതെല്ലാം സങ്കല്പംകൊണ്ട് ചെയ്യുന്നു.

*** വിശുദ്ധിചക്രം, ആജ്ഞാചക്രം, സഹസ്രദളാഖ്യമായ ധ്രുവമണ്ഡലപത്മം, ഇവിടങ്ങളിൽ.

**** "നാമൈകദേശേ നാമഗ്രഹണം" എന്ന ന്യായമനുസരിച്ച് ദേവിയുടെ മുപ്പത്തിയെട്ട് കലകളേയും ചോടെ കുറിക്കുന്നു:—

1. ഹാ [ഹ്രീ] ആധാരശക്തിഃ 2. യം ധൂമ്രാർച്ചിഃ 3. രം ഉമാ 4. ലം ജ്വലിനീ. 5. വം ജ്വാ

എല്ലാററിനും മീതെ വിളങ്ങിടും നിൻ–
കാൽത്താർ ഭജിക്കുന്നു ബുധാഗ്ര്യരമ്മേ! (31)

"കാലാഗ്നി"യായ്‌ ചുട്ടു, "സുധാത്മനാ" നീ
സൃഷ്ടിച്ചു, പിന്നീ"ടമൃതാത്മനാ" നി
പാലിപ്പു വിശ്വത്തെ; ഭജിപ്പതാരീ-
വണ്ണം, വിധാതൃത്വമവർക്കു ചൊല്ലാം. (32)

*ഗുരൂക്തിയാലാദ്യമറിഞ്ഞു, പിന്നെ–
സ്സമാധിയാൽ "ഞാനവളാംതന്നെ"യെന്നായ്
ഗ്രഹിക്കുവാൻ നിന്നെ ഭജിച്ചിടുന്നോ-
രദ്വൈതതത്വക്കരയെത്തുവോർ താൻ! (33)

**മൂലാഖ്യചക്രത്തിലു,മപ്പുറത്തും
ധ്യാനിക്കുവോരൈഹികഭോഗലുബ്ധർ;
ആർ നിന്നെയോർപ്പോർ "മണിപൂരക"ത്തി,–
ലവർക്കു നിന്നൂരിനടുത്തു വാഴാം. (34)

*"അനാഹത"ത്തിങ്കൽ മഹേശി! നിന്നെ–
ധ്യാനിക്കുവോർ നിൻനഗരത്തിലെത്തും;
"വിശുദ്ധിചക്ര"ത്തിലടുപ്പമുണ്ടാം;–
"മാജ്ഞാ"ഖ്യമായാൽ സമഭോഗമാളാം. (35)

** സഹസ്രപത്രം ധ്രുവമണ്ഡലത്തിൽ
നിന്നെ ബ്ഭജിക്കുന്നൊരു സാധകേന്ദ്രൻ
ചതുർവ്വിധൈക്യാനുഭവത്തിൽ മോഹം
നശിച്ചു സായൂജ്യമണഞ്ഞിടുന്നു. (36)

***ശ്രീചക്രഷട്‌ചക്രഗമൈക്യമാദ്യം,
പിന്നിട്ടു തന്മന്ത്രഗമാകുമൈക്യം,
അച്ചക്രമന്ത്രങ്ങളുമായ് തദൈക്യ-
മേവം ക്രമാൽ സാധകനോർത്തു കാണ്മൂ!" (37)

---

ലിനീ 6. ശം വിസ്ഫുലിംഗിനീ 7. ഷം സുശ്രീഃ 8. സം സുരൂപായാ 9. ഹം കവിതാ. 10 ഹം കവ്യവാഹാ 11. കം ഭം തപിനീ 12. ഖം ബം താപിനീ 13 ഗം ഫം ധൂമ്രാ 14. ഘം പം മരീചീ 15. ഡം നം ജ്വാലിനീ 16. ചം ധം രുചി: 17. ഛം ദം സുഷുമ്നാ. 18. ജം ഥം ഭോഗദാ. 19. ഝം തം വിശ്വാ. 20. ഞം ണം ബോധിനീ. 21. ടം ഢം ധാരിണീ 22. ഠം ഡം ക്ഷമാ. 23. അം അമൃതാ. 24. ആം മാനദാ. 25. ഇം പുഷ്ടാ. 26. ഈം തുഷ്ടിഃ 27. ഉം പുഷ്ടിഃ 28. ഊം രതിഃ 29. ഋം ധൃതിഃ 30. ൠ ശശിനീ. 31. ഌം ചന്ദ്രികാ. 32. ൡം കാന്തിഃ 33. ഏം ജ്യോത്സ്നാ. 34. ഐ. ശ്രീഃ 35. ഓം പ്രീതിഃ 36. ഔം ഗദാ. 37. അം പൂർണ്ണാ 38. അഃ പൂർണ്ണാമൃതാ. ഇവയിൽ ബോധിനീ പ്രമുഖങ്ങളായ അഞ്ചെണ്ണം നിവൃത്തിപ്രധാനകലകളാണെന്നു് പറയപ്പെടുന്നു.

* സവിശേഷയായ നിന്നെ [സഗുണരൂപിണിയായിട്ട്] 32–ാം ശ്ലോകത്തിൽ പറഞ്ഞപ്രകാരം ധ്യാനിക്കുന്നവർക്ക് ബ്രഹ്മപദവിതന്നെ ലഭിക്കുന്നുവെങ്കിൽ നിർവ്വിശേഷയായിട്ട് നിന്നെ ധ്യാനിക്കുന്നവർ ഒടുവിൽ അഭേദബുദ്ധിയോടെ സച്ചിദാനന്ദം സാക്ഷാൽക്കരിക്കുകതന്നെ ചെയ്യുമെന്നു താല്പര്യം.

** മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധിചക്രം, ആജ്ഞാചക്രം ഇങ്ങിനെ ആറാധാരചക്രങ്ങൾ ഓരോരുത്തരിലും ഉണ്ടെന്നു വിശ്വസിക്കപ്പെടുന്നു. ഈ ഓരോ സ്ഥാനത്തിലും അങ്ങയെ—ദേവിയെ—ധ്യാനിക്കുന്നവർക്ക് എന്തെന്ത് ഫലങ്ങൾ സിദ്ധിക്കുന്നുവെന്നാണ് ഇവിടം മുതൽ പറയുന്നത്. ഐഹിക ഭോഗേച്ഛയുള്ളവർ ഹേമപ്രഭവും ചതുർദ്ദളവുമായ മൂലാധാരചക്രത്തിലും അതിൻമീതെ ഇരിക്കുന്ന ഷഡ്ദളവും വിദ്രുമാഭവുമായ സ്വാധിഷ്ഠാനചക്രത്തിലും നിന്നെ ധ്യാനിക്കുന്നു. ദശദളവും ധൂമ്രവർണ്ണവുമായ മണിപൂരകത്തിൽ നിന്നെ ധ്യാനിക്കുന്നവർ നിന്റെ നഗര ബഹിർഭാഗത്ത് എത്തിക്കഴിയുന്നു.

* ദ്വാദശദളവും പിംഗളവർണ്ണവുമായ അനാഹതത്തിൽ നിന്നെ ധ്യാനിക്കുന്നവർ നിന്റെ നഗരത്തിൽ പ്രവേശിച്ചുകഴിഞ്ഞവരായി. ശുദ്ധവും ഷോഡശദളവും ധൂമ്രവർണ്ണവുമായ വിശുദ്ധിചക്രത്തിൽ നിന്നെ ധ്യാനിക്കുന്നവർക്ക് നിന്റെ സാമീപ്യം അനുഭവപ്പെടും. സഹസ്രദളവും [ദ്വിദളമാണ് ആജ്ഞാചക്രമെന്നും പറയപ്പെടുന്നുണ്ട്.] കർപ്പൂരവർണ്ണവുമായ ആജ്ഞാചക്രത്തിൽ നിന്നെ ഭജിക്കുന്നവർക്ക് ത്വത്തുല്യത തന്നെ ലഭിക്കുന്നതായിരിക്കും.

** ധ്രുവമണ്ഡലാഖ്യമായ സഹസ്രദളകമലത്തിൽ നിന്നെ അനുസന്ധാനം ചെയ്യുന്നവർക്ക് ചതുർവ്വിധമായ ഐക്യാനുഭൂതിയുടെ ഫലമായി സായൂജ്യം തന്നെ സിദ്ധിക്കുന്നു.

*** ചതുർവ്വിധമായ ഏകത്വം എന്തെന്ന് ഇതിൽ വിശദമാക്കുന്നു. ശ്രീചക്രവും ഷട്‌ചക്രങ്ങളുമായുള്ള ഐക്യം. 2. ശ്രീചക്രമന്ത്രത്തിന്റേയും ഷട്‌ചക്രമന്ത്രങ്ങളുടേയും ഐക്യം. 3. ശ്രീചക്രവുമായുള്ള അങ്ങയുടെ ഐക്യം. 4. ശ്രീചക്രമന്ത്രങ്ങളുമായുള്ള അങ്ങയുടെ ഏകീഭാവം. ഇങ്ങിനെ സാധകൻ ക്രമാൽ അനുധ്യാനംചെയ്ത് സായൂജ്യമടയുന്നുവെന്നുസാരം. സാധകേന്ദ്രൻ എന്നു ഇവിടെ പറഞ്ഞത്,വായുസംരോധവും മനഃസംരോധവും പൂർണ്ണമായും അവനു സാധിച്ചുകഴിഞ്ഞിരിക്കുന്നുവെന്നു ധ്വനിപ്പിക്കാനാണ്.

ഇതി ദേവിയെവാഴ്ത്തിമോദപൂർവ്വം
ഭഗവാൻ ഭിക്ഷയെടുത്തുതാൻ കുറേനാൾ
പല സാധകരും പുകഴ്ത്തുമാറ-
ങ്ങവിടെപ്പാർത്തിതു ശാന്തനായ് കൃതാർത്ഥം. (38)

ഒരുനാളവ,നഗ്രഹാരകം "ശ്രീ-
ബലി"സംജ്ഞം നിജശിഷ്യരൊത്തണഞ്ഞാൻ;
പ്രതിഗേഹമുയർത്തി തത്ര ഗന്ധം
പരിശുദ്ധം സുഹുതാഗ്നിഹോത്രധൂമം. (39)

നിഷിദ്ധകർമ്മം നിഖിലംത്യജിച്ചും,
സ്വകർമ്മമെല്ലാം വടിവൊത്തു ചെയ്തും,
പ്രശാന്തരാ,മാ,ദ്വിജരെസ്സമീക്ഷി-
ച്ചണഞ്ഞതില്ലങ്ങപമൃത്യുപോലും. (40)

വേദംപഠിച്ചും,ദിവസേന യജ്ഞ-
ഹോമാദി ചെയ്തും,ശ്രുതിചോദിതങ്ങൾ
കർമ്മങ്ങളിൽ ദക്ഷതയാണ്ട വിപ്ര-
രങ്ങുണ്ടു രണ്ടായിരമാകമാനം. (41

ളുമുത്തുമാല്യത്തെ മണിപ്പതക്കം
കണക്കെ,പൊന്നമ്പിളി വാനിനെപ്പോൽ,
ആ ഗ്രാമമദ്ധ്യത്തെയലങ്കരിപ്പൂ
* പിനാകി കുന്നിൻമകളൊത്തു നിത്യം. (42)

പ്രഭാകരാഖ്യൻ ദ്വിജനേകനേറെ
യജ്ഞങ്ങളും ചെ,യ്തുരുകീർത്തിമാനായ്,
ശാസ്ത്രജ്ഞനായ്, സന്മതിയായ്, സ്വകർമ്മ-
വ്രതസ്ഥനായ് തത്ര വസിച്ചിരുന്നു. (43)

അവന്നു നാല്ക്കാലികളുണ്ടു,പൊന്നും,
ബന്ധുക്കളും, മിത്രങ്ങളുമുണ്ടു,മന്നും;
ഉണ്ടാകെയെന്നാകിലുമില്ലവന്നുൾ-
തോഷം; മകൻ കേവലമൂകനായ്പോയ്! (44)

മിണ്ടില്ല, കേൾക്കി,ല്ലൊരിടത്തുചെന്ന-
ങ്ങിരിക്കുമെന്തോ നിനവാണ്ടവണ്ണം;
കണ്ടാലവൻ കാമ,നിനൻ മഹസ്സാൽ,
വാർതിങ്കളാസ്യം,ക്ഷമയാൽ ധരിത്രി. (45)

"ഈ ജാഡ്യമെന്താ?മിതു വല്ല ബാധയോ?
മുജ്ജന്മകർമ്മോത്ഥിതമാം സ്വഭാവമോ?
ആരായണം വിജ്ഞരൊ"ടെന്നുമോർത്തു,നാൾ
കഴിച്ചു ചിന്താകുലനാം ഗൃഹീശ്വരൻ. (46)

"ശിഷ്യ പ്രശിഷ്യാവൃതനാ,യസംഖ്യം
ഗ്രന്ഥങ്ങളൊത്തു,ണ്ടൊരുപൂജ്യപാദൻ
ഗ്രാമത്തിലെത്തി"ട്ടിതി കേട്ടു പുത്ര-
നൊത്താശു തത്സന്നിധിയാർന്നു വിപ്രൻ. (47)

"ഒഴിഞ്ഞകയ്യോ,ത്തരുതിഷ്ടദേവനെ-
പ്പൂകാൻ, ഗുരുക്ഷോണിപരേയ"മെന്നുതാൻ
നിനച്ചു ശാസ്ത്രജ്ഞനവൻ പഴങ്ങളൊ-
ത്തണഞ്ഞു കാൽത്താരിൽ നമിച്ചു സാദരം. (48)

ചാരംപൊതിഞ്ഞുള്ളൊരുവഹ്നിപോൽ ജഡൻ
സ്വപുത്രനെക്കുമ്പിടുവിച്ചിതന്തണൻ;
എണീററതേയില്ലവനക്കിടപ്പിൽനി;-
ന്നിതജ്ജഡത്തിൻ സഹജസ്വഭാവമാം. (49)

പിടിച്ചെണീപ്പിച്ചു പതുക്കെ,യ,ദ്ദയാ-
കുലൻ മുനീന്ദ്രൻ; തിരുമുമ്പിലങ്ങിനെ
അവാങ്മുഖം നില്പൊരുകുഞ്ഞുതൻപിതാ-
വുരച്ചു:—"ജാഡ്യത്തിനുഹേതുവെന്തുവാൻ?(50)

പ്രഭോ! പിറന്നിട്ടൊരുവസ്തുവും ഗ്രഹി-
ച്ചിടാതെതാനാണ്ടുകളേഴുമാറുമായ്!
പഠിച്ചതില്ലാഗമ,മക്ഷരങ്ങളോ;
കഴിച്ചിതേതോവിധമാദ്യമാശ്രമം. (51)

കളിക്കുവാൻബാലകർപോയ്വിളിക്കു;-
മെന്നാലുമിക്കുഞ്ഞവരൊത്തിറങ്ങാ;
മിണ്ടാതിരിക്കുന്നതുകണ്ടു"പിള്ള"-
രടിക്കു;മെന്നാലുമിവൻകരയ്ക്കാ. (52)

ഇടയ്ക്കുവന്നുണ്ണു;മിടയ്ക്കുവന്നി-
ല്ലെന്നേവരും; തോന്നിയപോൽ നടക്കും;
കേൾക്കില്ലചൊന്നാൽ; "വിധിപോൽവരട്ടെ"-
യെന്നോർത്തടിക്കാതെ വളർത്തി ഞാനും." (53)

എന്നോതി വിപ്രൻ വിരമിച്ചനേര-
മദ്ദേശികൻ കുഞ്ഞിനോടേവമോതി:—
"ആർ നീ? ജഡത്തിൻനിലയെന്തിവണ്ണം?"-
മബ്ബാലദിവ്യൻ തരസാ കഥിച്ചാൻ:— (54)

"നിസ്സംശയം ഞാൻ ജഡമല്ല താൻ ഗുരോ!
മത്സംഗമാന്നാൽ ജഡവും സചേതനം;
*ഷഡൂർമ്മിഷഡ്ഭാവവികാരവർജ്ജിതം
സുഖൈകതാനം "ത"ദഭിന്നവസ്തു ഞാൻ! (55)

മുമുക്ഷുവർഗ്ഗത്തിനെനിക്കെഴും മ-
ട്ടുണ്ടാകുമാത്മാനുഭവം മനീഷിൻ!"

* ശിവനേയും ശിവയേയും പ്രതിഷ്ഠിച്ച ഒരു ക്ഷേത്രം അവിടെയുണ്ടെന്നു താല്പര്യം.

* ശോകം, മോഹം, ക്ഷുധ, പിപാസ, ജരാ, മൃത്യു ഇവയാണ് ഷഡൂർമ്മികൾ. ജായതേ, അസ്തി, വർദ്ധതേ, വിപരിണമതേ, അപക്ഷീയതേ, നശ്യതി [ഉണ്ടാവുന്നു, നിലനില്ക്കുന്നു, വളരുന്നു, മാറുന്നു, ക്ഷയിക്കുന്നു, നശിക്കുന്നു] ഈ ആറുമാണ് ഷഡ്ഭാവവികാരങ്ങൾ.

*പന്ത്രണ്ടുപദ്യങ്ങളിലായുരച്ചാൻ
ചിദാത്മതത്വം വിധുതപ്രപഞ്ചം. (56)

"തെളിഞ്ഞു മിന്നുന്നു പരാത്മതത്വ-
മതിൽകരസ്ഥാമലകം കണക്കെ."
അക്കാരണത്താലവനും നിബന്ധവും
പുകഴ്ന്നു ഹസ്താമലകാഖ്യയോടും. (57)

ദ്വിജേന്ദ്രപുത്രനുപദേശമെന്യേ
ജനിച്ചുതാനേപരമാത്മബോധം!
കണ്ടത്ഭുതപ്പെട്ടു നിജം വലംകൈ
ശിരസ്സിൽ വെച്ചാൻ ഭഗവാൻ കൃപാവാൻ. (58)

അനന്തരം ദേശികവര്യനേവ,-
മക്കുഞ്ഞുതന്നച്ഛനെ നോക്കിയോതി:—
"പററില്ല നിന്നൊപ്പമിവൻ; ജഡത്തിൻ-
മട്ടാകയാലെന്തു നിണക്കു കാര്യം? (59)

ഈമൂകനാം നിൻെറ മകന്നു മുജ്ജ-
ന്മാഭ്യാസമൊന്നാലറിയാം സമസ്തം;
അല്ലെങ്കി,ലീ,യക്ഷരശൂന്യനെമ്മ-
ട്ടുരച്ചതിസ്സ്വാനുഭവത്തെയേവം? (60)

ഗൃഹാദിയിൽ സക്തി തരിമ്പുമില്ലിവ;-
ന്നില്ലിശ്ശരീരത്തിൽ മമത്വബുദ്ധിയും;
ഇല്ലൊന്നിലും; തൻറതിലില്ലയാത്തതാം-
ഭ്രമംവരുന്നെങ്ങിനെ ബാഹ്യവസ്തുവിൽ?" (61)

എന്നോതിയക്കുഞ്ഞിനെയും ഗ്രഹിച്ചു,താൻ
ദിനച്ചൊരർത്ഥിക്കിനു യാത്രയായ്മുനി;
കരച്ചുപിന്നാലെ നടന്നു പൂകിതൽ-
ഗൃഹം സുവിജ്ഞൻ ദ്വിജനും നിരാകുലം. (62)

ഇന്ദ്രാദ്യരാം വിണ്ണവരും പുകഴ്ത്തും-
** സമ്പന്നകാമേശ്വര,ന,മ്മുനീന്ദ്രൻ
പത്മാംഘ്രിതൊട്ടുള്ളവരൊത്തു പിന്നെ-
യിറങ്ങിനാൻ "ശൃംഗഗിരി"യ്ക്കു നേരെ. (63)

അങ്ങൃശ്യശൃംഗൻ പരമാത്മനിഷ്ഠ-
നിന്നും തപസ്സുത്തമമാചരിപ്പൂ!
സ്പർശിക്കിലും ഭദ്രമണച്ചു തത്
സദാ വിളങ്ങുന്നിതു "തുംഗഭദ്ര." (64)

അഭ്യാഗതാഭ്യർച്ചനയിൽ സുരദ്രു-
സാമ്യം വഹി,ച്ചേതുമൊരല്ലലെന്യേ,
അസംഖ്യയജ്ഞങ്ങളാം നടത്തിയങ്ങു
വസിപ്പു സദ്വൃത്തികളാം ജനങ്ങൾ. (65)

ശ്രവിക്കിലും മോക്ഷമണച്ചിടും തൻ-
ഭാഷ്യാദിയെത്തത്ര മുനിപ്രവീരൻ,
പഠിക്കുവാൻ തല്പരരാം മനീഷി-
മാരെപ്പഠിപ്പിച്ചുപദേശമേകി. (66)

അനന്തനും നാണമിയററിടും മ-
ട്ടുരച്ചു, തത്രത്യജനാന്ധ്യമെല്ലാം
കളഞ്ഞു, ജീവേശ്വരർ തന്നഭേദം
സ്ഥാപിച്ചു വാചസ്പതിയെന്നവണ്ണം. (67)

നൽക്ഷേത്രമൊന്നിന്ദ്രവിമാനകല്പം
തീർപ്പിച്ചിതങ്ങത്ഭുതസർവ്വശില്പം;
അജാദ്യരും കുപ്പിടുമംബ തൻെറ
പൂജാവിധാനങ്ങളുമേർപ്പെടുത്തി. (68)

ശ്രീശാരദാംബാഭിധ പൂണ്ടു തത്ര
താൻചെയ്ത സത്യപ്പടി,യ,പ്പവിത്ര
വസിച്ചു; ശൃംഗേരിപുരത്തിലെന്നു-
മഭീഷ്ടമേകീട്ടരുളുന്നിതിന്നും! (69)

അദ്ദേശികന്നങ്ങൊരു ശിഷ്യനുണ്ടായ്
ഹിതം ചരിപ്പോൻ,മിതഭാഷിയായോൻ,
ധർമ്മം വിടാത്തോൻ,പണിചെയ്തുവാഴ്വോ;-
നവന്നു താൻ തോടകനെന്നു നാമം (70)

മുമ്പേ കുളിച്ചു ഗുരുവിന്നു വിരിച്ചൊരുക്കു,-
മുച്ചാസനംപടിവൊടൊത്തു; വെളിയ്ക്കുപോയാൽ
നൽകും ജലാദി; വിനയത്തൊടു പല്ലുതേക്കാൻ
വേണ്ടുന്നതേകു; മവനേതുമറിഞ്ഞുചെയ്യും. (71)

ശ്രീദേശികൻ ഗുരുവരന്നു കുളിച്ചുതോർത്താൻ
വസ്ത്രംകൊടുക്കുമവനാദരപൂർവ്വമെന്നും;
തത്പാദപത്മയുഗളം മൃദുവായ്തലോടും;
പിന്നാലെപോയിടുമവൻ നിഴൽപോലെ
നിത്യം. (72)

ചെയ്യില്ല ജൃംഭാദി;യിരിക്കയില്ല, കാ-
ലകത്തിയിട്ടു ഗുരുവിന്നടുത്തവൻ;
വേണ്ടുന്നതല്ലാതെ വൃഥാ കഥിച്ചിടാ;
മുഖം തിരിക്കാ, ഗുരു നോക്കിനില്ക്കവേ. (73)

പിമ്പേഗമിക്കും; ഗുരു നില്ക്കിൽ നില്ക്കും;
ചൊല്ലുന്നതത്യാദരമൊത്തു കേൾക്കും;
ചൊന്നില്ലയെന്നാലുമറിഞ്ഞു ചെയ്യും
ഹിതം സദാ; ചെയ്കയുമില്ലനിഷ്ടം. (74)

അശ്ശിഷ്യനന്നൊരു ദിനം നിജദേശികൻ തൻ-
വസ്ത്രം തിരുമ്മുവതിനായഥപോയ് വരാനായ്

---

* ഗ്രന്ഥാവസാനത്തിൽ ഈ പന്ത്രണ്ടു ശ്ലോകങ്ങളും കൊടുക്കുന്നുണ്ട്.

** ശൃംഗഗിരി=മൈസൂരിലെ "ശൃംഗേരി" എന്ന സ്ഥലം. സമ്പന്നകാമേശ്വരൻ=ആപ്തകാമന്മാരുടെ ചക്രവർത്തി. "യോ/കാമ ആപ്തകാമ ആത്മകാമഃ" എന്ന് ശ്രുതി. [ബ്രഹ്മനിഷ്ഠന്മാരിൽ പ്രധാനിയെന്നർത്ഥം]

സ്വല്പംകഴിഞ്ഞു;തതിനാൽ ഗുരു ശിഷ്യവാത്സ-
ല്യത്താൽ നിറുത്തി നിജ പാഠവുമത്രനേരം. (75)

"ശാന്തിപാഠ"മഥ ചെയ്യുവതിന്നാ-
യുദ്യമിച്ചു ചില ശിഷ്യർ തദാനീം;
"കാക്കുവിൻ! "ഗിരി"യുമിങ്ങു വരട്ടേ!
ശീഘ്രമെത്തു"മിതി ദേശികനോതി. (76)

"എന്തു ശാസ്ത്രപഠനാഹത മൂഢ?-
നെന്നതി,നാരെയിഹ കാക്കുവ?"തെന്നായ്
ഭിത്തിചൂണ്ടി സരസീരുഹപാദൻ,
വേദതുല്യമൃഷിവാക്കതു കേൾക്കേ. (77)

ചിത്തഗർവ്വമതു പോക്കുവതിന്നും,
സ്വാശ്രയസ്ഥരിലെഴും കൃപകൊണ്ടും,
ഉള്ളുകൊണ്ടു ഗുരു വിദ്യകൾ പത്തും-
നാലുമാശു ഗിരിശിഷ്യനു നൽകി. (78)

ശ്രേഷ്ഠമായ തദനുഗ്രഹമൊന്നാൽ
സർവ്വവിദ്യകളുമാന്നൊരു ശിഷ്യൻ
*ജ്ഞാനഗർഭമഥ തോടകവൃത്തം
ഹൃദ്യപദ്യമുരുവിട്ടുടനെത്തി. (79)

ആചാര്യാശ്രയമായ്, തദീയചരണാംഭോജ-
ങ്ങൾ താൻ വേരുമായ്,
തത്കാരുണ്യസുധാസ്രവം നനയുമായ്,
തത്ഭക്തിയാം വല്ലിയിൽ
ഹൃദ്യം "തോടകവൃത്ത"ഞെട്ടിയിലലം
കായ്ചുള്ള പദ്യാത്മകം
ശ്രീമത്താം ഫലമുത്തമോത്തമസുകണ്ഠങ്ങൾക്കെന്നു-
മാസ്വാദ്യമാം. (80)

മുപ്പാരും ചെറുതാക്കുമത്രവലുതായ് വാനം
തൊട്ടുംമട്ടിലു-
ള്ളൌന്നത്യം പരമോന്നതം പദമണ-
ഞ്ഞീടാൻ കൊതിപ്പോർക്കുടൻ
നൽകും ശ്രീഗുരുസേവയായ മുളതൻകോണിക്കു-
മേലേറിയോ-
ക്കജ്ഞാനാവൃതി നീങ്ങിയെങ്കിലതിലെ-
ന്താശ്ചര്യമോത്തീടുകിൽ? (81)

"പടുമൂഢനിവൻ ത്രയീശിരോർത്ഥം
തടവും തോടകവൃത്തപദ്യമേവം
ഗുരുവിൻ കൃപകൊണ്ടുതാൻ ചമയ്ക്കാൻ
മികവാജ്ജിച്ചു"സതീർത്ഥ്യരേവമോത്താർ. (82)

സുധപോൽ മധുരിയ്ക്കുമബ്ബുധൻതൻ-
കവിതാവൈഭവമോർത്തുകണ്ടനേരം
മദമൊക്കെയൊടിഞ്ഞു വിസ്മയിച്ചാ-
രഥ പത്മാംഘ്രിമുഖരിയോരശേഷം. (83)

ഭക്ത്യുത്കർഷംകൊണ്ടുതാൻ തോടകാഖ്യം
പദ്യം പ്രാദുർഭൂതമായ്തീർന്നമൂലം
ഓതീടുന്നു ശിഷ്ടരപ്പദ്യകർത്താം-
ശിഷ്ടൻതന്നെ "ത്തോടകാചാര്യ"
നെന്നായ്. (84)

* ഏവം വിശിഷ്ടപദസംഘടിതം സുയുക്തി-
യുക്തം ലഘുപ്രകരണം മഹിതാർത്ഥപൂർണ്ണം
സത്തുക്കളിന്നുമിഹ"തോടക"മെന്നപേരിൽ
കൊണ്ടാടിടുന്നു നിഗമാന്തരഹസ്യഗർഭം. (85)

തോടകാഖ്യ ഗുരുവര്യനിൽനിന്നാ-
ജ്ജിച്ചു,മൂവുലകിലും പുകഴന്നു,
പത്മപാദസദൃശപ്രതിഭാവാൻ
മുഖ്യശിഷ്യതയുമങ്ങിനെനേടി. (86)

** "പുമർത്ഥം നാൽതാനോ യതിയുടയനൽ
ശിഷ്യരിവർനാൽ-
വരും? വേദം നാലോ? വിധിയുടയ നാലായ-
മുഖമോ?
അഹോ! മുക്തിയ്ക്കുള്ളാ വിമലതര"സാലോക്യ"
മുഖരം-
വിഭേദം താനോ?" യെന്നഥ വിബുധർ
ശങ്കിച്ചു സുചിരം! (87)

---

* "ഗിരി" എന്നാണ് തോടകാചാര്യരുടെ ആദ്യനാമം. തോടകവൃത്തത്തിലുള്ള ഒരു നിബന്ധം ഗുരുകൃപയാൽ പെട്ടന്ന് നിർമ്മിച്ചതുകൊണ്ട് ആ കവിതയ്ക്കും തത്കർത്താവിന്നും തോടകം, തോടകൻ എന്നിങ്ങിനെ പ്രശസ്തിയുണ്ടായി. ആ കവിതയും ഗ്രന്ഥാവസാനത്തിൽ ചേർത്തിരിക്കുന്നു.

* പഞ്ചശ്ലോകാത്മകത്വംകൊണ്ട് ലഘുത്വവും, അഖിലശാസ്ത്രാർത്ഥസാരസംഗ്രഹത്വംകൊണ്ട് മഹിതാർത്ഥത്വവും, അതിലെ ശിഷ്യ പ്രാർത്ഥനാത്മകമായ ആദ്യശ്ലോകംകൊണ്ടുതന്നെ വേദത്തിലെ പൂർവ്വോത്തരകാണ്ഡങ്ങളിൽ പ്രതിപാദിതമായ സാധനാദിയെ സൂചിപ്പിക്കുന്നുവെന്നതിനാൽ യുക്തിവിചാരവുംകൊണ്ട് പൂർണ്ണമാണ് പ്രകരണമെന്ന് കൊണ്ടാടപ്പെടുന്നു.

** ഭഗവാന്റെ നാലു് പ്രധാന ശിഷ്യന്മാരായ ഹസ്താമലകൻ, പത്മപാദൻ, സുരേശ്വരൻ, തോടകൻ ഇവർ നാലു് പേരെ കാണുമ്പോൾ വിബുധന്മാർ [ദേവന്മാർ അഥവാ പണ്ഡിതന്മാർ] ഇങ്ങിനെ ശങ്കിച്ചുപോയി. "ധർമ്മാർത്ഥകാമമോക്ഷങ്ങളാകുന്ന നാലു് പുരുഷാർത്ഥങ്ങളാണോ ഇവർ? അല്ല, ഋഗ്യജുസ്സാമാഥർവ്വാഖ്യങ്ങളായ നാലു വേദങ്ങളായിരിക്കുമോ? അഥവാ ചതുർമ്മുഖനായ ബ്രഹ്മാവിന്റെ നാലു മുഖങ്ങൾ തന്നെയോ? അഥവാ സാലോക്യം, സാമീപ്യം, സാരൂപ്യം, സായൂജ്യം ഇങ്ങിനെയുള്ള നാലു മുക്തിഭേദങ്ങളായിരിക്കുമോ ?" എന്നെല്ലാം.

ദേവേന്ദ്രൻ തന്റെ “കുററിപ്പുടി”യിലെഴു–
മൊരൈരാവതത്തിൻ മദത്തിൻ–
കല്ലോലത്തിങ്കലാക്കുന്നളിനിരയുടെ ദിഗ്–
ഭേദിധ്വങ്കാരഗീതം
ദൂരം പുച്ഛിച്ചുതള്ളും വിരവൊടു, ഭഗവത്–
പാദസിദ്ധാന്തകാഷ്ഠാ-
നിഷ്ഠാസമ്പദ്വിജൃംഭത്പരസുഖമണയാൻ
കാംക്ഷയാളുന്ന ധന്യർ!! (88)

പരം മന്ഥാദ്രീശപ്രമഥിതസുധാസിന്ധു –
വിഗളത്–
സുധാഫേനം തോല്ക്കും ശശിധവളകീർത്തി–
ഛടയൊടും,
അസന്മാർഗ്ഗം ദോക്കാൽ തടയുമൊരുമട്ടും
പരമദം
തകർത്തീടും ശിഷ്യവ്രജമൊടു മഹോ!
മിന്നി ഭഗവാൻ. (89)

— ❋❋❋ —

# പതിമൂന്നാം സർഗ്ഗം

[വാർത്തികാന്തപ്രവർത്തനം]

—:o:—

സുരേശ്വരൻ ഭക്തിയോടന്നൊരിക്ക–
ലാത്മോപദേഷ്ടാവിനെ വീണുകുപ്പി,
ഗംഭീരശാരീരകഭാഷ്യവൃത്തി,–
യൊ,ന്നാരചിക്കാൻ നിരുപിച്ചുരച്ചു:— (1)

“ഇവനെന്തിഹ വേണ്ടതെ,ന്നസം–
ശയമെന്നോടരുൾചെയ്ക! സദ്ഗുരോ!
ഗുരുഭക്തിയൊടൊത്തു വാഴ്വതേ
പുരുഷന്നിബ്ഭുവി കാമ്യജീവിതം.” (2)

ഇവണ്ണമച്ശിഷ്യവരൻ കഥിക്കേ,
പ്രഹൃഷ്ടനായ് ശങ്കരനേവമോതി:–
* “മദീയഭാഷ്യത്തിനു വാർത്തികാഖ്യം
നിബന്ധമിഷ്ടം വിരചിച്ചുകൊൾക!” (3)

* വാർത്തികലക്ഷണം പരാശര പുരാണത്തിൽ ഇങ്ങിനെ പറയപ്പെടുന്നു: “ഉക്താനുക്ത ദുരുക്താനാം ചിന്താ യത്ര പ്രവർത്തതേ, തം ഗ്രന്ഥം വാർത്തികം പ്രാഹുർവ്വാർത്തികജ്ഞാ മനീഷിണഃ” പറയപ്പെട്ടതും പറയപ്പെടാത്തതുമായ വാദങ്ങളെപ്പററിയും, ദുർവ്വാദങ്ങളെപ്പററിയും ഏതിൽ കൂലങ്കഷമായി ചർച്ചചെയ്തു യാഥാർത്ഥ്യം സ്ഥാപിക്കപ്പെടുന്നുവോ, ആ ഗ്രന്ഥമാണ് “വാർത്തിക”മെന്നു വാർത്തിക ലക്ഷണങ്ങളെ ശരിയ്ക്കും പഠിച്ചറിഞ്ഞ ബുദ്ധിമാന്മാർ പറയുന്നുവെന്നു സാരം.

“ത്വദീയഗംഭീര സതർക്കഭാഷ്യം
നോക്കുന്നതിന്നും മമ ശക്തി പോരാ;
എന്നാലുമങ്ങേക്കരുണാകടാക്ഷം–
കൊ,ണ്ടാവതും യത്നമിവൻ നടത്താം.” (4)

“ആവട്ടെ”യെന്നഗ്ഗുരുവിന്നനുജ്ഞ
ശിരസ്സിലേ,ററാ, യതി നിർഗ്ഗമിക്കേ,
ഉണർത്തി ഗൂഢം ഗുരുവോടു പത്മ–
പാദന്റെ ചങ്ങാതികൾ ചിത്സുഖാദ്യർ. (5)

“ഹിതത്തിനുള്ളൊന്നഹിതത്തിനായി
വന്നേക്കു; മീ യത്നമനർത്ഥമാവാം!
അവൻ മഹാകർമ്മാനല്ലി പാർത്താൽ?”
തുടങ്ങിയോരോരുവരും കഥിക്കാൻ. (6)

“സ്വർഗ്ഗാദിയാം ഫലമണപ്പതു കർമ്മമൊന്നാ;–
ണില്ലിങ്ങതിൽപരമൊരീശ്വരനെന്നുമൊക്കെ
ആ മണ്ഡനൻ വിവിധയുക്തികൾ ചൊന്നു സർവ്വ–
വിഖ്യാതനാമഖിലനാഥനെയും ത്യജിച്ചോൻ! (7)

ഓരോ പുരാണവുമുരപ്പു ജഗദ്വിനാശം;
ശ്രീവ്യാസനല്ലിയവയൊക്കെ രചിച്ച വിദ്വാൻ?
ആ വ്യാസശിഷ്യനഥ ജൈമിനിയാം മുനീന്ദ്രൻ;
*തത്പക്ഷപാതിയിവനും പ്രളയാവലംബി. (8)

വിഭിന്നപക്ഷത്വമവർക്കു തമ്മി–
ലുണ്ടെങ്കിലെങ്ങഗ്ഗുരുശിഷ്യബന്ധം?
ഉണ്ടെന്നു താനാവുകിലോ, വിശങ്കം
സിദ്ധാന്തപക്ഷം ഗുരുവിന്റെതാവും. (9)

കർമ്മം, പിറന്നമുതലെന്നുമിവൻ നടത്തി–
പ്പോരുന്നി; തന്യരൊടുമപ്പിധമോതിടുന്നു.
“നാകാദിസൗഖ്യമണയുന്നതിനെന്നുമെന്നും
കർമ്മങ്ങൾചെയ്ക! വെറുതേ നിഖിലം
തദന്യം.” (10)

ഈമട്ടിലുള്ളോനൊരു വാർത്തികം നി–
ന്നനുജ്ഞയും വാങ്ങി രചിക്കുമെങ്കിലോ,
കർമ്മപ്രധാനം തവ ഭാഷ്യമെന്നു താ–
നാക്കും; സ്വയം വേരിനു കത്തിവെക്കയോ?(11)

വാദിച്ചുതോററാകെ വലഞ്ഞുതാനിവൻ
സംന്യാസിയായ്തീർന്നതബോധപൂർവ്വകം!
പാടില്ല വിശ്വാസമിവങ്കലെന്നു താൻ
പക്ഷം; ഗുരോ! വാർത്തികജോലിയേകൊലാ!(12)

* പ്രത്യക്ഷാദി പ്രമാണങ്ങളാൽ ജഗത്ത് സത്യമാണെന്നും അത് ജനിക്കുകയും നശിക്കുകയും ചെയ്യുന്നുവെന്നും സമർത്ഥിക്കുന്നവനാണ് മണ്ഡനൻ എന്നു സാരം.

"കർമ്മങ്ങൾ ചെയ്യാൻ കഴിവുള്ളൊരാളു, മ,-
ക്കർമ്മം ത്യജിക്കാനരുതെന്നു നിശ്ചയം;
മൂകൻ, മുടന്തൻ, കുരുടൻ തുടങ്ങിയു-
ള്ളോർക്കാണു സംന്യാസവിധിയ്ക്കു യോഗ്യത " 13)

*എന്നാം സദാ ഭാട്ടമതസ്ഥർ ചൊല്ലുയാം;
സുരേശനും തന്മതപക്ഷപാതിയാം;
ചിന്തിച്ചു വേണ്ടുന്നതുചെയ്ക! വാശിയി-
ല്ലിതിങ്കൽ ഞങ്ങൾക്കണുമാത്രമെങ്കിലും. (14)

ഗംഗാനദിയ്ക്കക്കരെയന്നു ഞങ്ങ-
ളെല്ലാവരും പെട്ടൊരു വേളയിങ്കൽ
ഞങ്ങൾക്കെഴും ഭക്തി മനസ്സിലാക്കാൻ
വിളിച്ചിതങ്ങെന്നതുമോർമ്മയില്ലേ? (15)

പെട്ടെന്നെഴും നിൻ വിളികേട്ടു തോണി
തേടിപ്പരം ഞങ്ങൾ പരിഭ്രമിക്കേ,
സനന്ദനൻ നേരെ നടന്നു കുത്തി-
യൊലിക്കുമഗ്ഗംഗയിലേക്കു തുള്ളി. (16)

ആചാര്യവര്യൻ ഭഗവാങ്കലുള്ളൊ-
രനന്യസാധാരണഭക്തി കാൺകേ,
സന്തുഷ്ടയായ് ഗംഗ സുവർണ്ണപത്മം
വിരിച്ചിതക്കാലടിവെപ്പുതോറും. (17)

താരിൽ പദംവെച്ചു ഭവത്സകാശ-
മണഞ്ഞനേരത്തതിമോദപൂർവ്വം
മഹാത്മ്യമേറന്നൊരവന്നു പത്മ-
പാദാഖ്യയങ്ങുന്നടനേകിയില്ലേ? (18)

* ഭട്ടമതപക്ഷപാതിത്വംകൊണ്ട് മണ്ഡനൻ യോഗ്യനാണ് എന്ന് പറയാമെങ്കിൽ അതും ശരിയല്ല എന്ന് ശിഷ്യന്മാർ സമർത്ഥിക്കുകയാണ്. കുമാരിളഭട്ടമതക്കാരുടെ വാദഗതിയിതാ: —

"തത്രൈവം ശക്യതേ വക്തും
യേ/ന്യേ പങ്ഗ്വാദയോ നരാഃ
ഗൃഹസ്ഥത്വം ന ശക്യന്തേ
കർത്തും തേഷാമയം വിധിഃ
നൈഷ്ഠിക ബ്രഹ്മചര്യം വാ
പരിവ്രാജകതാപി ച
തൈരവശ്യം ഗൃഹീതവ്യാ
തേനാദാവേതദുച്യതേ." ഇത്യാദി. ഭട്ടമതാനുസാരിതന്നെയാണ് മണ്ഡനനുമെന്നതുകൊണ്ടു് മാത്രം ഞങ്ങൾ പറയുന്നതാണ്. ഞങ്ങൾക്കിതിൽ പ്രത്യേക താല്പര്യമൊന്നുമില്ല. 13-ാം ശ്ലോകതാല്പര്യംതന്നെയാണ് ഈ വാദഗതിയിലുമുള്ളത്.

ഇത്രയും പറഞ്ഞ്, വാർത്തികമാരെക്കൊണ്ടു് തീർപ്പിക്കണമെന്നാണ് തങ്ങളുടെ പക്ഷമെന്നു അവർ 15-ാം ശ്ലോകംമുതൽ ഒരു മുൻകഥയെ അനുസ്മരിപ്പിച്ചുകൊണ്ടു് വ്യക്തമാക്കുന്നു.

ആ ജന്മസിദ്ധൻ തവ ചോദടിത്താർ
ഭജിച്ചു ഭേദം സകലം നശിച്ചോൻ;
അവന്നു താനഹ്ത നിന്നഗാധ-
ഭാഷ്യത്തി,നാ, വാർത്തികമൊന്നു തീർക്കാൻ. (19)

അല്ലെങ്കി,ല,ത്തോടകനുണ്ടു, തീവ്ര-
തപസ്സിനാൽ തോഷിതയായ വാണി
ഹരിതാനുസാരം തവ സത്പ്രബന്ധ-
വ്യാഖ്യാനസാമർത്ഥ്യവരം കൊടുത്തോൻ. (20)

കർമ്മൈകതാനമതി താനിഹ വിശ്വരൂപൻ;
വിശ്വാസപാത്രമവനെങ്ങിനെയായ് ഗുരോ! തേ?
ആ "ടീക"പത്മചരണൻ വിരച്ചിടട്ടെ!"—
യെന്നോതി ശിഷ്യരവരഗ്ഗുരുവോടു ഗൂഢം. (21)

ചാരത്തണ,ഞ്ഞിത്തരുണത്തിലോതി
പെട്ടന്നു പത്മാംഘ്രിയുമീവിധത്തിൽ:—
"ആചാര്യ! ഹസ്താമലകന്നുമുണ്ടു
സാമർത്ഥ്യ,മാ,വ ർത്തികനിർമ്മിതിക്കായ്. (22)

അവൻ കരസ്ഥാമലകം കണക്കി-
ങ്ങശേഷതത്വങ്ങളെയും ഗ്രഹിച്ചോൻ;
കൊടുത്തു "ഹസ്താമലകാഖ്യ"യങ്ങു-
ന്നവന്നു,മു,മ്പീയൊരു കാരണത്താൽ." (23)

സനന്ദനൻ തൻ മൊഴി കേട്ടു മന്ദ-
സ്മിതത്തൊടും ചൊന്നിതു ഭാഷ്യകാരൻ:-
"അനന്യ,മാ, നൈപുണി; ബാഹ്യവൃത്തി
പക്ഷേ കുറഞ്ഞോ; നവനാത്മനിഷ്ഠൻ! (24)

പഠിച്ചതില്ലക്ഷരമന്നു കുഞ്ഞാ-
യിരിക്കവേ താതനിരുത്തിയിട്ടും;
വേദം പഠിക്കാൻ ഗുരുവിന്നടുത്തു
കൊണ്ടാക്കിയിട്ടും ഫലശൂന്യമെന്നായ്! (25)

ഉണ്ണാൻ, കളിക്കാ,നൊരു വാക്കു ചൊല്വാ-
യോതാനുമക്കുഞ്ഞിനൊരിച്ഛ പോരാ;
പിശാചു ബാധിച്ചവനെന്നു പേടി-
ച്ചണച്ചിതക്കുഞ്ഞിനെയെന്നടുക്കൽ. (26)

നമ്മെസ്സമീക്ഷിച്ചുളവാത്തു വീണ്ടും-
വീണ്ടും നമിച്ചഞ്ജലിയൊത്തു നില്ക്കേ,
അപൂർവ്വമബ്ബാലകചേഷ്ടിതം ക,-
ണ്ട,ങ്ങെത്തിയോർ വിസ്മയമാണ്ടു പാരം. (27)

"നീയാർ? പിതാവാ?രെവിടുന്നു പോന്നു?"-
തെന്നാശു ചോദിച്ചിതു ഞാൻ; തദാനീം
സച്ചിദ്ഘനം സ്വപ്രകൃതത്തെ വൃത്ത-
വാക്കാൽ കഥി,ച്ചത്ഭുതമേകി ബാലൻ. (28)

ഒരിക്കലും മുമ്പുതുമട്ടു കേട്ടി-
ട്ടില്ലാത്തൊരപ്പൂതുവചോവിലാസം

ശ്രവിക്കയാൽ തജ്ജനകൻ പ്രഹൃഷ്ടം
പൂണ്ടോതി സപ്രശ്രയമെന്നൊടേവം:— (29)

"വെറുംജഡം താനിതി ലോകമെല്ലാം
തീർത്തോതിയോനാമിവനാത്മതത്വം
പ്രജ്ഞാഘനന്മാർക്കുമഭാവ്യമേവം
ചൊല്ലുന്നി; തെ,ന്തോർക്കുകിൽ നിൻ
പ്രഭാവം?! (30)

ജന്മംമുതല്ലേ ഭവപാശമുക്ത-
നിവൻ ഗുരോ! നിന്നുടെ ശിഷ്യനാട്ടേ!
വിടന്ന പൊൽത്താർവനി വിട്ടു ഹംസം
രമിക്കുമോ മുൾമരമാണ്ട കാട്ടിൽ?" (31)

എന്നോതിയാ വിപ്രനൊഴിഞ്ഞ നാൾതൊ-
ട്ടിങ്ങുണ്ടിവൻ; ശൈശവനാൾ മുതല്ലേ
ആത്മാവിലെന്നും മനമൂന്നി വാഴ്വോ-
ന്നാമോ മഹാഭാഷ്യമിതിൽ കളിക്കാൻ?" (32)

ആരാഞ്ഞു തച്ഛിഷ്യരുടൻ:—"മഹാത്മൻ!
വിജ്ഞാനമേവം ശ്രവണാദിയെന്യേ
ലഭിച്ചതെമ്മട്ടിലവന്നു? സർവ്വ-
മോതിത്തരാനങ്ങു കനിഞ്ഞിടേണം." (33)

യതീശ്വരൻ ശിഷ്യരൊടോതി: —"മുന്നം
വസിച്ചുപോലും യമുനാതടത്തിൽ
സംസാരബന്ധം സുതരാമകന്ന
സദ്വൃത്തനായുള്ളൊരു സിദ്ധവര്യൻ! (34)

അവന്നാട്ടത്തന്നൊരു വിപ്രനാരി
വയസ്സുരണ്ടായൊരു കുഞ്ഞുതന്നെ
തല്ക്കാലരക്ഷയ്ക്കു കിടത്തിയാററിൽ
കുളിക്കുവാൻ തോഴികളൊത്തിറങ്ങി. (35)

പെട്ടന്നഹോ! ദൈവവശാൽ കിടാവ-
ങ്ങിഴന്നിഴഞ്ഞാ നദിയിൽ പതിച്ചാൻ;
മരിച്ചൊരക്കുഞ്ഞിനെയും പെറുക്കി
വാവിട്ടു പെണ്ണുങ്ങളവൻെറ മുമ്പിൽ. (36)

കരച്ചൽ കേട്ടത്തൽപൊറാഞ്ഞു, യോഗ-
ഭൂമാവിനാലശ്ശിശുവിൻ ജഡത്തിൽ
കടന്നിതായോഗിയു;മേവമിങ്ങു
പിറന്നു ഹസ്താമലകൻ തപസ്വി. (37)

അക്കാരണത്താലുപദേശമേതും
കൂടാതെ വേദസ്മൃതിശാസ്ത്രജാലം
സമസ്തമുള്ളാലറിയുന്നി;താത്മ-
ജ്ഞനാമവന്നില്ലറിയാത്തതേതും. (38)

ആമട്ടിലുള്ളോനിഹ ബാഹ്യവൃത്തി-
യാമീ നിബന്ധത്തിനനർഹനല്ലോ;
സരസ്വതീസാക്ഷികമാത്മതത്വം
ഗ്രഹിച്ചൊരാ മണ്ഡനനല്ലി യോഗ്യൻ? (39)

ഈ മട്ടിലത്യുജ്ജ്വലകീർത്തിയാമ-
സ്സമസ്തശാസ്ത്രാബ്ധി കടന്ന വിജ്ഞൻ,
കിണഞ്ഞു താൻ നേടിയ ധർമ്മനിഷ്ഠൻ
പാറില്ലയെന്നാവുകിലില്ലൊരന്യൻ. (40)

മഹാനിബന്ധത്തിനനേകമാർക്കാ-
ക്കനിഷ്ടമാമൊന്നു നടത്തിടാ ഞാൻ;
* പക്ഷേ,പലർക്കും പ്രതികൂലമാമി-
ക്കാര്യത്തിലൊട്ടാകെയുമില്ലു ശങ്ക." (41)

"അങ്ങുന്നു കല്പിക്കുകിലിസ്സനന്ദനൻ
രചിക്കുമല്ലോ ഹിതമൊത്തു വാർത്തികം;
ആദ്യാശ്രമം വിട്ടഥ സന്ന്യസിച്ച ത-
ന്നുത്കൃഷ്ടം ഭഗവൻ! സുസമ്മതം!" (42)

* * "സനന്ദനൻ സമ്മതനാണു; പുത്തൻ-
നിബന്ധമൊന്നിങ്ങു രചിച്ചിടട്ടെ!
ആ "വാർത്തികം" തീർപ്പതിനേററിതല്ലോ
സുരേശ്വരൻ നൂതനദീക്ഷയാണ്ടോൻ." (43)

ശിഷ്യന്മാരോടേവമോതി,ക്കഥിച്ചാൻ
ഗൂഢം പുത്തൻ ഭിക്ഷുവോട,മ്മുനീന്ദ്രൻ:-
"ഭിക്ഷോ! തീർക്കായ്കിങ്ങു നീ "വൃത്തി;" ശിഷ്യ-
ർക്കിഷ്ടംപോരാ,സത്യമോരായ്കമൂലം. (44)

നിൻതാല്പര്യം ഗേഹിധർമ്മങ്ങളിൽക,-
ണ്ട,സ്സംസ്കാരംകൊണ്ടു നീ വാർത്തികത്തിൽ
സ്വന്തം സിദ്ധാന്തത്തെയുൾചേർക്കുമെന്നെൻ-
ശിഷ്യന്മാർക്കിങ്ങുണ്ടു സന്ദേഹമേറെ. (45)

"വേദം സംന്യാസാശ്രമം സ്വീകരിക്കു-
ന്നില്ലെന്നത്രേ മണ്ഡനൻ തൻെറവാദം;
ദാരസ്ഥന്മാരേകുമാറില്ലപോലും
ഭിക്ഷുക്കൾക്കാ വീട്ടിനുള്ളിൽപ്രവേശം!" (46)

എന്നും മററും കേട്ടു വിശ്വാസമില്ലാ-
തായ്പോ,യക്കൂട്ടർക്കു സാരജ്ഞ! നിന്നിൽ;

---

* പലർക്കും എതിരായ്തോന്നുന്ന ഒരു കാര്യം ഇച്ഛയെ മാത്രം മുൻനിർത്തി നടത്താൻ ഞാനൊരുങ്ങുന്നില്ല; പക്ഷേ ആകെക്കൂടി ഈ വാർത്തികനിർമ്മാണംതന്നെ നടക്കാതെയായ്പോകുമോ എന്നുപോലും എനിക്ക് സംശയം തോന്നിത്തുടങ്ങിയിരിക്കുന്നു എന്നു ഭഗവാൻ ഭയപ്പെടുന്നു.

* * സനന്ദനൻ സർവ്വസമ്മതനാണെന്നകാര്യത്തിൽ പക്ഷാന്തരമില്ല; പക്ഷേ ഭാഷ്യത്തിന്നു വാർത്തികംതീർക്കാൻ പുതുതായി സംന്യാസം സ്വീകരിച്ച സുരേശ്വരൻ ഏററുകഴിഞ്ഞതാണ്. അതുകൊണ്ട് സനന്ദനൻ മറെറാരു നിബന്ധം ഭാഷ്യത്തിന്നു രചിച്ചുകൊള്ളട്ടെ! വാർത്തികമല്ല." എന്ന് ഭഗവാൻ തീർപ്പ് കല്പിക്കുന്നു.

നീ താൻ സ്വന്തം ഗ്രന്ഥമൊന്നാത്മനിഷ്ഠം
നിർമ്മിച്ചെന്നെക്കാട്ടിയാലും! മഹാത്മൻ! (47)

ഏവം വിദ്വൻ! ശിഷ്യർതൻ ശങ്കയേയും
തീർക്കാ''മെന്നായ് ചൊന്നൊരാദ്ദേശികേന്ദ്രൻ
''ഭാഷ്യത്തിന്നാ വാർത്തികംതന്നെയില്ലാ–
താമോ''യെന്നായ് ഹന്ത! ദുഃഖിച്ചിതല്ലം. (48)

ശിഷ്യോക്തിയാൽ നിജമനോരഥമാന്നിടാതീ–
വണ്ണം മുനീന്ദ്രനരുളംചെയ്തപടിസ്സുരേശൻ
* ''നൈഷ്കർമ്മ്യസിദ്ധി''യചിരേണ രചിച്ചു പൂണ്ടാ-
നൌചിത്യമൊത്തഥ''സുരേശ്വര'' ദേശികാഖ്യ. (49)

ആദ്യന്തഹൃദ്യപദസന്തതിയാലുദാരം
നിഷ്കർമ്മതത്വപരമുത്തമയുക്തിയുക്തം
''നൈഷ്കർമ്മ്യസിദ്ധി''യിതി വിശ്രുത,മാ, നിബന്ധം
വീക്ഷിച്ചു തുഷ്ടിയൊടു ശങ്കരനാകമാനം. (50)

നോക്കിത്തോഷം പൂണ്ടുകാട്ടിക്കൊടുത്താൻ
മററുള്ളോർക്കും ഹൃദ്യമാ,മാ,നിബന്ധം;
ശിഷ്യർക്കെല്ലാം ബോദ്ധ്യമായ്മററൊരാളി–
ല്ലേവം തത്വം കണ്ടൊരാളെന്നതപ്പോൾ. (51)

ആത്മാവിൻ ''നൈഷ്കർമ്മ്യ''വും, പിന്നെ നൈഷ്ക–
ർമ്മ്യത്താലുള്ള ''സ്സിദ്ധി''യും ചൊൽവതെങ്ങോ,
ആ നാമത്താൽ ഖ്യാതമാം ഗ്രന്ഥമിന്നും
പാഠം ചെയ്തീടുന്നു സംന്യാസിവര്യർ. (52)

''ആചാര്യവാക്കാൽ ഹഹ! ഭാഷ്യവൃത്തി–
യ്ക്കിറങ്ങി, യന്യോക്തികളാൽ മുടങ്ങി;
അതാരെനിത്തീർക്കിലും പ്രചാര–
മില്ലാതെ പോവട്ടെ ജഗത്തി''ലെന്നായ് (53)

ശപിച്ചു, താൻതീർത്ത നിബന്ധമേവം
സമർപ്പണം ചെ,യ്തഥ വിശ്വരൂപൻ
വിശ്വാസവും നേടിയുരച്ചു പൂജ്യ–
പാദൻ യതിശ്രേഷ്ഠനൊടിപ്രകാരം:— (54)
[യുഗ്മകം]

''വിഖ്യാതിയ,ല്ലാദരമല്ല, ലാഭ–
മേതും നിനച്ചല്ലിതു തീർത്തതീ ഞാൻ;
ലംഘിക്കയോ ദേശികവാക്യ? മാമ–
ട്ടാണെങ്കിലെങ്ങഗ്ഗുരുശിഷ്യഭാവം? (55)

ഇന്നില്ലേനിക്കഗ്ഗൃഹിതൻ സ്വഭാവം; .
യുവാവിനുണ്ടായ്വരുമോ ശിശുത്വം?
യുവത്വമെങ്ങക്കിഴവന്നു? മുൻ മുൻ–
പൊടിഞ്ഞു താൻ നീങ്ങുകയല്ലി ലോകം? (56)

*ഗൃഹസ്ഥനായ്ക്കാണരുതെന്നെയിന്നും;
മുമ്പാരുമാർ? ബന്ധവിമുക്തിഹേതു
മനസ്സുതാൻ; ശുദ്ധനൊരാൾ — ഗൃഹസ്ഥൻ,
സംന്യാസി— യാരാകിലുമെന്തുദോഷം? (57)

**പ്രതിജ്ഞ നാമെങ്ങിനെ ചെയ്തു കൊള്ളാൻ,
തള്ളാനു, മന്യാശ്രമമില്ലയെങ്കിൽ?
ഇല്ലെന്നു താനെൻ മതമായിരുന്നു–
വെങ്കിൽ പ്രതിജ്ഞയ്ക്കിടമെങ്ങു? വിദ്വൻ! (58)

***ഭിക്ഷയ്ക്കുവന്നോർക്കു ഗൃഹപ്രവേശനം
തടഞ്ഞിരുന്നെങ്കിൽ നിനക്കു ഭിക്ഷയും
പ്രവേശവും കിട്ടിയതെവ്വിധം? ഗുരോ!
ജനങ്ങൾതൻ വായയടപ്പതെങ്ങിനെ? (59)

* നൈഷ്കർമ്മ്യസിദ്ധിയെന്ന ആ ഗ്രന്ഥത്തിൻെറ നിർമ്മാണത്തോടുകൂടി''സുരേശ്വരാചാര്യർ'' എന്ന പേരിന്നു അദ്ദേഹം തികച്ചും അർഹനായ് തീർന്നു.

* ''നിൻ താല്പര്യം ഗേഹിധർമ്മങ്ങളിൽ കണ്ടു് ..... '' എന്നു് അങ്ങു പറഞ്ഞുവല്ലോ. ബാല്യം വിട്ടു് യുവത്വവും യുവത്വം വിട്ടു് വാർദ്ധക്യവും വരുന്നതുപോലെ ഒരാശ്രമം കഴിഞ്ഞു മറെറാരാശ്രമം സ്വീകരിക്കുന്നുവെന്നല്ലാതെ എന്നും ഗൃഹിസ്വഭാവിയാണു് ഞാനെന്നു പറയുന്നതു ശരിയല്ല. ഗൃഹസ്ഥനായിരുന്നപ്പോൾ ഗൃഹിധർമ്മങ്ങളനുഷ്ഠിച്ചു; സംന്യാസിയായപ്പോൾ സംന്യാസിധർമ്മങ്ങളും അനുഷ്ഠിക്കുന്നു ഏതാശ്രമസ്ഥനാണു് ഒരാൾ എന്നതല്ല പ്രശ്നം; അയാൾ ശുദ്ധമനസ്സനോ അല്ലയോ എന്നതു് മാത്രമാണു്. ''മന ഏവ മനുഷ്യാണാം കാരണം ബന്ധമോക്ഷയോ:'' എന്നല്ലേ പ്രമാണം?

** വേദസിദ്ധമല്ല സംന്യാസാശ്രമമെന്നു് ഞാൻ സിദ്ധാന്തിച്ചതായി അങ്ങയുടെ ശിഷ്യന്മാർ പറയുന്നു. അതിന്നു സമാധാനം പറയാം:— അങ്ങിനെയായിരുന്നുവെങ്കിൽ വാദത്തിൽ തോററാൽ സംന്യാസം സ്വീകരിക്കാമെന്നു് ഞാനും അതു ഉപേക്ഷിക്കാമെന്നു അങ്ങും പരസ്പരം സമ്മതിച്ചു് നാം വാദത്തിൽ ഏർപ്പെട്ടുമായിരുന്നുവോ? തുര്യാശ്രമം എന്നു ഒന്നു് ഇല്ലെന്നായിരുന്നു എൻെറ സിദ്ധാന്തമെങ്കിൽ അങ്ങിനെയുള്ള ഒരു പ്രതിജ്ഞയ്ക്കുതന്നെ സ്ഥാനമോ ഔചിത്യമോ ഉണ്ടോ? വന്ധ്യാപുത്രൻെറ വിവാഹവിഷയത്തിൽ ആരെങ്കിലും വല്ല പ്രതിജ്ഞയും ചെയ്യാനൊരുങ്ങുമോ?]

*** അങ്ങയുടെ ശിഷ്യന്മാരുടെ മറെറാരു വാദം ഞാൻ ഭിക്ഷുക്കൾക്കു് ഗൃഹപ്രവേശവും ഭിക്ഷയും നൽകിയിരുന്നില്ല എന്നതാണല്ലോ. അതു സ

തത്വോപദേശം വഴിയാത്മതത്വം
ഗ്രഹിച്ചു വൈരാഗ്യമുദിക്കയാൽ താൻ
സംന്യസ്തനായ്; തോററതുമൂലമല്ല;
തത്വം ഗ്രഹിക്കുന്നതിനല്ലി വാദം? (60)

*ഗ്രഥിച്ചുമുന്നം ഗൃഹിയായ്, മഹാർത്ഥ-
ഗ്രന്ഥങ്ങൾ നൈയായികരോടെതിർക്കാൻ;
ഇതിന്നുമേൽ നിൻപദസേവ വിട്ടി-
ട്ടൊന്നിന്നുമില്ലാഗ്രഹമെൻമനസ്സിൽ. (61)

പാരം വിദ്വജ്ജനത്തിൻമതിയിലെഴുമൊ-
രദ്വൈതത്വാദരത്തെ-
പ്പൂത്തൻദുർവ്വാദിഗർവ്വാനലവിപുലതരജ്വാല
ചെന്നാക്രമിക്കേ,
നാനാസൂക്താമൃതത്താലഹഹ! പരിഹസി,-
ച്ചഞ്ജസാ ബോധമേകി-
ക്കാക്കുംനിൻസേവയാലിങ്ങു ണമഖിലമൊഴി-
ക്കുന്നവൻതന്നെ ധന്യൻ." (62)

ഏവം മണ്ഡനനോതി നിർത്തിയളവിൽ
ഭാഷ്യത്തി,നാ,വാർത്തികം
തീർക്കേണ്ടെന്നു തടഞ്ഞുരച്ചതിലെഴും
തൻഗാഢശോകാഗ്നിയെ
ധീരാഗ്ര്യൻ സ്വവിവേകധാരവഴിയായ്
ശാന്തപ്പെടുത്തി,ത്രയീ-
**ഭാഷ്യങ്ങൾക്കിരുവാർത്തികങ്ങൾ വിരചി-
പ്പിക്കാൻ പ്രിയംപൂണ്ടുതേ. (63)

ഭാവാനുസാരി മൃദുവാകൃതി,പൂർവ്വപക്ഷം
ഖണ്ഡിച്ചിടും വിവിധയുക്തിക,ളർത്ഥഭംഗി,
സിദ്ധാന്തരൂപമിവചേർന്നെഴുമാ നിബന്ധം
നോക്കിപ്പുകഴ്ത്തിയരുൾചെയ്തു മുനീന്ദ്ര-
നേവം (64)

"നീ ചൊന്നതുണ്മ;വിനയിൻ! മമ യാജുഷീശാ-
ഖാന്തത്തിനുണ്ടു മമ ഭാഷ്യ;മെനിക്കതിഷ്ടം;
തദ്വാർത്തികത്തെ വിരചിക്കുക! നീ മദർത്ഥം;
സച്ചേഷ്ടിതം പരഹിതത്തിന്നു മാത്രമല്ലോ. (65)

*എൻഭാഷ്യമൊന്നുണ്ടു ഭവാന്റെ കാണ്വ-
ശാഖാന്തമായ്; വാർത്തികമൊന്നതന്നും
എന്നിഷ്ടമാർത്താശു രചിക്ക! ലോകോ-
പകാരകം സജ്ജനകർമ്മമെന്നും. (66)

താപംകെടുക്കുമിരുവാർത്തികവും രചിച്ചു
തൂവെണ്ണിലാവൊളിയശസ്സുമണിഞ്ഞുവെൽക!
ശങ്കിക്കവേണ്ട ശഠബുദ്ധികൾതൻ തടസ്ഥം
മുൻമട്ടു;മാമകവചസ്സിതുതാൻ പ്രമാണം." (67)

ശ്രീശങ്കരൻതൻ വചനങ്ങളേവം
ശ്രവിച്ചു വിദ്വന്മണി വിശ്വരൂപൻ
രചിച്ചു ഭാഷ്യദ്വയവാർത്തികങ്ങ;-
ളാചാര്യവാക്കാദരണീയമല്ലോ. (68)

ലംഘിക്കവാനരുതു ദേശികവാക്യമെന്നോ-
ർത്താ രണ്ടു വാർത്തികവുമാശു രചിച്ചശേഷം
അർപ്പിച്ചുതൻ ഗുരുവരന്റെ കഴൽക്കു നിസ്സീ-
മാതുല്യബുദ്ധിമികവാണ്ട സുരേശ്വരാഖ്യൻ. (69)

ഗുർവ്വാജ്ഞയാൽ നല്ലൊരു ഭാഷ്യടീക സം-
ഗ്രഥിച്ചു പിന്നീടു സനന്ദനാഖ്യനും;
തത്പൂർവ്വഭാഗം പുകളാണ്ടു "പഞ്ചപാ-
ദികേ"തി, "വൃത്തി"ത്യവശിഷ്ടഭാഗവും. (70)

---

ത്യമോ അല്ലയോ എന്നു അങ്ങേക്കുതന്നെ അറിവുള്ളതല്ലേ? തോന്നിയപോലെ പറയുന്നവരെ എങ്ങിനെ തടയും?

* ഭിക്ഷുക്കൾക്കു ഗൃഹപ്രവേശനം തടയപ്പെട്ടിരുന്നുവെന്നും, ബോധപൂർവ്വമായിരുന്നില്ല മണ്ഡനൻ സംന്യാസം സ്വീകരിച്ചതെന്നും മററുമുള്ള കുററാരോപണങ്ങൾക്ക് 59ഉം 60ഉം ശ്ലോകങ്ങൾവഴി യഥാർഹം മറുപടി പറഞ്ഞതിന്നു ശേഷം, ഭാഷ്യത്തിന്നു വാർത്തികമെഴുതുന്നപക്ഷം സ്വന്തം സിദ്ധാന്തത്തെ മണ്ഡനൻ അതിൽ ഉൾച്ചേർത്തേക്കുമെന്ന ശിഷ്യരുടെ ആക്ഷേപത്തിന്ന് മറുപടി പറയുകയാണ് മണ്ഡനൻ:—മുമ്പ് ഗൃഹസ്ഥനായിരുന്നപ്പോൾ താർക്കികന്മാരുടെ വാദങ്ങളെ ഖണ്ഡിക്കാൻ ഞാൻ അനേകം മഹാഗ്രന്ഥങ്ങൾ നിർമ്മിച്ചിരുന്നുവെന്നത് സത്യംതന്നെ. എന്നാൽ എനിമേൽ അങ്ങയുടെ പാദസേവയല്ലാതെ മററൊരാഗ്രഹവും എനിക്കില്ല.

** തൈത്തിരീയ ഭാഷ്യത്തിന്നും ബൃഹദാരണ്യക ഭാഷ്യത്തിന്നും ഓരോ വാർത്തികം നിർമ്മിപ്പിക്കാനാഗ്രഹിച്ചു.

* തൈത്തിരീയോപനിഷത്തിന്നും ബൃഹദാരണ്യകത്തിന്നും ഭഗവാനെഴുതിയ ഭാഷ്യങ്ങൾക്ക് വാർത്തികങ്ങളുണ്ടാക്കാനേ പറഞ്ഞിട്ടുള്ളുവെങ്കിലും "എന്റെ ത്രയീഭാഷ്യങ്ങൾക്ക്" എന്നു ഭഗവാൻ പറഞ്ഞിട്ടുള്ളതുകൊണ്ട് ആർത്ഥികമായി "നരസിംഹതാപനീയ"ത്തിന്നും വാർത്തികം രചിക്കാനാവശ്യപ്പെട്ടതായി വിചാരിക്കണമെന്ന് ചിലർക്ക് പക്ഷമുണ്ട്. "പഞ്ചീകരണവാർത്തികവും", ദക്ഷിണാമൂർത്തിസ്തോത്രവാർത്തികവുമായ രണ്ട് വാർത്തികങ്ങൾ നിർമ്മിക്കാനാണ് ഭഗവാൻ ആവശ്യപ്പെട്ടതെന്നും, ചിലർ പറയുന്നു. അഞ്ച് വാർത്തികങ്ങൾ സുരേശ്വരാചാര്യർ ആകെ രചിച്ചിട്ടുണ്ട്.

വ്യാസോക്തസൂത്രതതി തന്റെ വിവേചനത്തിൽ
തൻകീൎത്തിതൻ "വിജയഡിണ്ഡിമ"മെന്നവണ്ണം
ടീകാഭിധം ബഹുളയുക്തിയുതം നിബന്ധം
തീൎത്താശു നൽകി ഗുരുദക്ഷിണ പത്മപാദൻ.(71)

ചൊന്നാൻ ഗ്രഹസ്ഥിതികൾ നോക്കി,യൊ-
 രിക്കലേകാ-
ന്തത്തിൽ, സുരേശ്വരനൊടായ് ഗുരുവയ്യനേവം:-
"ഹേ വത്സ! പഞ്ചചരണങ്ങൾ, വിശിഷ്യ നാലു
സൂത്രങ്ങൾ മാത്രമിതിൽ നൽപുകളാണ്ടു
 നില്ക്കും. (72)

* പ്രാരബ്ധ വൈഭവവശാൽ ക്ഷിതിയിൽ
 ഭവാൻതാൻ
വാചസ്പതിത്വവുമിയന്നൊരു ഭാഷ്യടീക
നിൎമ്മിച്ചിടും പുതിയതായ്; പ്രളയംവരയ്ക്കും
വൎത്തിക്കുമൂഴിയിലഭംഗുരമാ നിബന്ധം." (73)

സുരേശനോടിങ്ങിനെയോതി,നിഷ്ഠാ-
മന്മാരിൽ മുഖ്യൻ യതിസാൎവ്വഭൌമൻ
ആനന്ദഗിൎയ്യാദ്യരൊടും കഥിച്ചി,-
തദ്വൈതസദ്ഗ്രന്ഥവിനിൎമ്മിതിക്കായ്. (74)

ആചാൎയ്യപ്രവരനുരച്ചപോലെ ശിഷ്യാ-
ഗ്രന്മാരാം മഹിതഗുണാനുഭാവർ ശിഷ്യർ
അദ്ധ്യാത്മപ്രഭ ഭുവി തൂവിടും നിബന്ധം
നിൎമ്മിച്ചാർ നിരവധി, ശക്തിയൊത്തവണ്ണം.(75)



# പതിന്നാലാം സൎഗ്ഗം

[പത്മപാദതീൎത്ഥയാത്ര.]

—:o:—

അനുജ്ഞ ചോദിച്ചിതു തീൎത്ഥയാത്ര-
യ്ക്കൊരിക്കലാചാൎയ്യരൊടമ്പജപാദൻ:-
"അനുജ്ഞയേകീടുക! പുണ്യതീൎത്ഥ-
സ്ഥലങ്ങൾ കാണാൻ ഭഗവൻ! കൊതിപ്പൂ!" (1)

"തീൎത്ഥപ്രദേശം ഗുരുസന്നിധാനം;
തൽപാദതീൎത്ഥം പുരുപുണ്യതീൎത്ഥം;
ഗുരൂപദേശം വഴിയാത്മദൃഷ്ടി-
ലാഭം സമസ്തേശ്വരദൎശനം താൻ! (2)

ശുശ്രൂഷചെയ്തുഗ്ഗുരുവിന്നടുത്തു
വസിക്കണം; പോകരുതങ്ങുമിങ്ങും;
നടന്നു വല്ലാതെ തളൎന്നുറക്കം-
ത്തൂക്കവെയാഴെങ്ങാത്മ വിചിന്തനാദി? (3)

*രണ്ടുണ്ടു സംന്യാസ;മതിങ്കലൊന്നു
വിദ്വാന്നു; മറേറതു വിവിദിഷുവിന്നും;
"തത്ത്വം"പദൈക്യത്തെയറിഞ്ഞിടാനായ്
"ത്വ"മൎത്ഥമെന്നും പരിചിന്തനീയം. (4)

യാത്രയ്ക്കിടയ്ക്കു, ജലമുള്ളിടമെങ്ങു? വെള്ളം
കിട്ടാത്തതെ?ങ്ങൊരിടമൊന്നു "പുറം-
 ചെരിക്കാൻ"
സാധിപ്പതെ?ങ്ങെവിടമീവകയൊക്കെ;യെങ്ങി,-
ല്ലെന്നൊക്കെയോൎത്തുരുകുമുള്ള-
 മൊരാൾക്കു നിത്യം. (5)

ജ്വരാതിസാരാദികൾ വന്നുപെട്ടാ-
ലുപായമെ?ന്തൊന്നു നടക്കവാനോ
കിടക്കവാനോ കഴിയാതെയാമ്പോൾ
തുണയ്ക്കെഴുന്നോരുമൊഴിഞ്ഞു പോവും! (6)

പുലൎച്ചയിൽപോയ് കുളിയെങ്ങു? ദേവതാ-
ൎച്ചനാദിയെ?ങ്ങെങ്ങു സമാധി,ശൌചവും?
ഊണെങ്ങു? മിത്രങ്ങളുമെങ്ങു? ദാഹവും
വിശപ്പുമപ്പാന്ഥനൊഴിപ്പതെവ്വിധം?" (7)

"ഇല്ലത്തരം ഗുരുവചസ്സിനു; ചൊല്ലുവൻ! ഞാ-
നൊന്നാലു;മങ്ങു"ഗുരുസന്നിധി" തീൎത്ഥമെന്നായ്

* മണ്ഡനാകൃതമായ ശാപത്തിന്റെ സാൎത്ഥക്യത്തെ മുൻശ്ലോകംകൊണ്ടു പ്രദൎശിപ്പിച്ചതിന്നുശേഷം സൂത്രഭാഷ്യത്തിന്നു ഒരു വാൎത്തികത്തെ സംബന്ധിച്ചുള്ള തന്റെ സങ്കല്പമെന്തെന്നും ഭഗവാൻ പറയുന്നു:—"ഭാവിയിൽ നീ വാചസ്പതിത്വത്തെ തന്നെ പ്രാപിച്ചു പുതുതായൊരു ഭാഷ്യടീക ചമയ്ക്കും. അതു സൎവ്വഭൂതലയംവരയ്ക്കും ഭുവിൽ വിജയിച്ചരുളുകയും ചെയ്യും." ഈ രൂപത്തിൽ സുരേശ്വരാചാൎയ്യരെ ഭഗവാൻ അനുഗ്രഹിച്ചുവെന്നു താല്പൎയ്യം.

* സംന്യാസം ദ്വിവിധമാണു്. 1. വിദ്വത് സംന്യാസം. 2. വിവിദിഷാ സംന്യാസം. വിബുദ്ധതത്ത്വനായ ഒരാൾക്കു വിക്ഷേപ നിവൃത്തിയാൽ ജീവന്മുക്തിസുഖാൎത്ഥമുള്ളതാണു് വിദ്വത് സംന്യാസം. തത്ത്വബുഭുത്സുവിന്റെ [തത്ത്വത്തെ അറിയാനിച്ഛിക്കുന്ന ആളുടെ] സംന്യാസമാകട്ടെ തത്ത്വംപദൈക്യത്തെ അറിയുന്നതിന്നു വേണ്ടിയുമാണു്. അതാണു് വിവിദിഷാസംന്യാസം. നിങ്ങളെപ്പോലുള്ളവർ "ത്വ"മൎത്ഥത്തെയെന്നും പരിശോധിച്ചുകൊണ്ടേ ഇരിക്കേണ്ടതാണു്. തീൎത്ഥാടനവും മററും അതിന്നു വിഘാതമണയ്ക്കുന്നതായിരിക്കും. [ഈ രണ്ടിന്നു പുറമെ വേറേയും രണ്ടു തരം സംന്യാസമുണ്ടു്. 1. മൎക്കട സംന്യാസം. [തല്ക്കാല വൈരാഗ്യംകൊണ്ടു ചെയ്യപ്പെട്ടന്നതു്] 2. ആതുര സംന്യാസം. [ജീവിത നൈരാശ്യത്താൽ ചെയ്യപ്പെടുന്നതു്.]

ചൊന്നുള്ളതുണ്ടു;പല തീർത്ഥവു–മെങ്കിലും–
പോയ്–
ക്കാണാതെയില്ലൊരു സുഖം യതി–
ചക്രവർത്തിൻ! (8)

സത്യം! ലഭിയ്ക്കില്ല ജലാദിയെങ്ങും;
ലഭിക്കുമെന്നെങ്കിലുമായ് ചിലപ്പോൾ;
വ്യവസ്ഥകിട്ടില്ല വഴിയ്ക്കു; പക്ഷേ
സുഖിച്ചു താനെങ്ങിനെ പുണ്യലബ്ധി? (9)

ജന്മാന്തരങ്ങളിലെഴും നിജ പാപമല്ലോ
രോഗാദിയാം ഫലമണപ്പതു നിർവ്വിശങ്കം!
ഇങ്ങാകിലെ,ന്തപരദിക്കിലുമാകിലെന്തു?
പിന്നാലെ വന്നണയുമെങ്ങുമഭുക്തകർമ്മം. (10)

ഇങ്ങാട്ടെ, മററുള്ളൊരിടത്തിലാട്ടേ,
വിടില്ല കാലൻ നിജകാലമായാൽ;
അങ്ങാകയാ"ലിന്നൊരുവൻ" മരിച്ചി–
ല്ലെന്നുള്ളതെല്ലാമൊരു 'ഭോഷ്ക്കു'മാത്രം. (11)

*മന്വാദ്യരാം മുനികളാ,സ്മൃതിയിൽ പറഞ്ഞി–
ട്ടുണ്ടല്ലി, "നിത്യവിധിയൊക്കെയുമായവണ്ണം
ദേശാദി നോക്കിമതി"യെ? ന്നതിനാൽ, വരില്ല
ശൌചാദി തൻകുറവുകൊണ്ടൊരു
കുററമാക്കും. (12)

ദൈവാനുകൂല്യത്തിലൊരാൾക്കു കാട്ടിൽ–
ച്ചെന്നാലുമന്നാദി യഥേഷ്ടമുണ്ടാം;
തത്പ്രാതികൂല്യത്തിൽ നശിക്കുമേതു;–
മെല്ലാററിനും കാരണമിങ്ങു ദൈവം. (13)

തീർത്ഥങ്ങളോരോന്നു നടന്നുകണ്ടും
മടങ്ങിയെത്തുന്നു ജനം സുഖത്തിൽ;
ഗൃഹം വിടാതേയുമൊരാൾക്കു മൃത്യു–
വെത്താ;മിതിന്നൊക്കെ 'നിമിത്ത'മുണ്ടോ? (14)

എങ്ങായാലും, ദേശകാലാദിമുക്തം
ബ്രഹ്മാനന്ദം പാർത്തവ,ർക്ക്,സ്സമാധി
ചിത്തൈകാഗ്ര്യത്തിങ്കലില്ലാതെ പോവി,–
ല്ലെന്നാണീയുള്ളോൻെറ പക്ഷം മഹാത്മൻ! (15)

* "ദേശം കാലം തഥാത്മാനം
ദ്രവ്യം ദ്രവ്യപ്രയോജനം
ഉപപത്തിമവസ്ഥാം ച
ജ്ഞാത്വാ ശൌചം സമാചരേത്"

എന്നു മനുസ്മൃതി. [ദേശം, കാലം, സ്വന്തംനില, അവിടെ കിട്ടാവുന്ന സാധനം, അതുകൊണ്ടുള്ള ഫലം, ഉദ്ദിഷ്ടദ്രവ്യലാഭം, ദേഹാദ്യവസ്ഥ ഇവയെല്ലാം ഓർത്ത് മാത്രം ശൌചാദിവിധികൾ അനുഷ്ഠിച്ചാൽ മതി.]

തീർത്ഥാദി സേവിക്കിൽ മനം തെളിഞ്ഞിടും;
ദേശാദി കണ്ടാൽ കുതുകം വളർന്നിടും;
സത്സംഗമംകൊണ്ടു വിപത്തൊഴിഞ്ഞിടും;
തീർത്ഥാടനത്തിൽ കൊതിയാർ വെടി–
ഞ്ഞിടും? (16)

*വിദേശമാർന്നീടുകിലും ലഭിച്ചിടും
ബുധൎക്കു വിദ്വജ്ജനസംഗമം ഗുരോ!
ബുധൎക്കു മിത്രം ബുധനല്ലി? മൂർഖരോ–
ടെഴുന്നൊരാമൈത്രിയിരുന്നിടാ ചിരം. (17)

വിദേശമാണെങ്കിലുമങ്ങു,മുള്ളുകൊ–
ണ്ടൊരാൾ ധരിക്കിൽ, ഗുരുവന്തികസ്ഥനാം;
അടുത്തിരുന്നിട്ടുമഭക്തനാമൊരാൾ
സ്മരിച്ചിടായ്കിൽ ഗുരു ദൂരസംസ്ഥിതൻ. (18)

സുജനം സുജനങ്ങളോടു ചേ–
ർന്നിടുകിൽ ബുദ്ധിവികാസവും, ക്രമാൽ
ശരിയായ വിവേകവും വരും;
വെടിയും ദുർഗ്ഗുണവും ക്രമേണയായ." (19)

"തീർത്ഥാടനത്തിനു നിനക്കഭിലാഷമേറെ–
യുണ്ടെങ്കിൽ ഞാനെതിരതിന്നുരചെയ്കയില്ല;
നിൻ ധൈര്യമൊട്ടറിയുവാനിഹ
ചൊന്നിതേവം;
നിൻയാത്ര ദുഃഖതമമായിവരാതെയാട്ടേ! (20)

ക്ഷേത്രം,തീർത്ഥം,ജനപദമിവയ്ക്കൊന്നുരണ്ടല്ല
മാർഗ്ഗം;
പോയാലും നീ സുഖവഴി;യുപേക്ഷിക്കുക,ച്ചോര–
മാർഗ്ഗം;
വിപ്രന്മാർതൻ മനകളിൽ നിണക്കൊട്ടുവാഴാ;–
മതല്ലെ–
ന്നാലോ നേരേ സഹചരരൊടും പോവുകുദ്ദിഷ്ട–
ദിക്കിൽ. (21)

നല്ലോരോടുള്ളസംഗം ഗുണകര;മവരൊത്തുള്ള
വേദാന്തചർച്ച–
യ്ക്കേറും സ്വാരസ്യ;മെന്ന,ല്ലതു തണലരുളും
ശ്രാന്തരായോർക്കു നൂനം;

* തീർത്ഥാടനത്തിന്നെതിരായി ഭഗവാൻ ഉന്നയിച്ച ഓരോ വാദത്തിന്നും പത്മപാദൻ മറുപടി പറയുകയാണ്. അന്യദിക്കുകളിൽ പെട്ടാൽ ബന്ധുക്കളും മററുമില്ലാത്ത വരുമല്ലോ എന്നതിന്നുള്ള മറുപടിയാണിതു്. അന്യദിക്കിൽ പെട്ടാലും വിദ്വാന്മാർക്കു വിദ്വജ്ജനങ്ങളുമായി സമ്പർക്കം ലഭിക്കും. വിദ്വാന്മാർക്ക് വിദ്വാന്മാർതന്നെയല്ലേ മിത്രങ്ങൾ? ഖലന്മാരുമായുള്ള മൈത്രിനെടുനാൾ പുലരുകയില്ല എന്നതു തീർച്ചയാണ് എന്നു പത്മപാദർ സമാധാനം പറയുന്നു.

കായക്ലേശം നശിപ്പിച്ചിടും;മഭയമുടൻ നൽകിടും; ഏത്തിനേയും
ശ്രോത്രത്തേയും രമിപ്പിച്ചിടും;മുടനടി പൈ- ദാഹമെല്ലാം കെടുത്തും. (22)

സത്സംഗത്തിന്നധികഗുണമു;ണ്ടൊന്നുതാൻ ദോഷമോതാം;
വേർപാടിങ്കൽ പെരിയൊരഴലാൽ മാനസം വെന്തുനീറും;
വേർപാടാകുംവരയുമതു നൽ സൌഖ്യമേകുന്നു; തെല്ലം
ദോഷം തീണ്ടാതമലതമമാം വസ്തുവേതുണ്ടു മന്നിൽ? (23)

ഏറെക്കാലം വഴിയിലൊരിടംതന്നെ തങ്ങായ്ക! പെട്ടാൽ
ദോഷംക്കൂടും; തടവുമണയും സേ്വഷ്ട- ദേശത്തിലെത്താൻ;
ഉദ്ദേശിച്ചുള്ളിടമുടനണഞ്ഞങ്ങുവാണാലു!- മല്ലാ-
ഞ്ഞാലോ കാര്യംതകരു;മതിനാ,ലിഷ്ടവും വന്നുചേരാ. (24)

ഒപ്പംകൂടും ചതിയർപലരും "നല്ലവേഷം" ചമഞ്ഞി;-
ട്ടെല്ലാം നന്നായടിമുടി പരീക്ഷിക്കണം യത്നപൂർവ്വം;
ഗ്രന്ഥം വസ്ത്രം മുതലഖിലവും കട്ടുപോം; വിശ്വസിക്കാൻ-
കൊള്ളില്ലെന്നും പരിചയമെഴാത്തോരെയെ- ന്നോർമ്മവേണം. (25)

വന്ദിയ്ക്കേണം യോജനയ്ക്കുള്ളിലോ,നിൻ-
ചാരത്തായോ ഭിക്ഷുവുണ്ടെങ്കിലപ്പോം;
പൂജ്യന്മാരെച്ചെന്നു പൂജിച്ചിടായ്കിൽ
ശ്രേയസ്സാർഥം നിഷ്ഫലംതന്നെയാവും. 26)

അനർത്ഥമൊരുമട്ടിലും തഴകിടാത്തതേതും ഗ്രഹി-
ച്ചിടാ;മരു,തപകപബുദ്ധിയെഴവോരുമായ് സംഗമം;
മനസ്സിലെഴമക്കളങ്കമഖിലം വെടിഞ്ഞച്ഛനായ്
ചരിക്ക! സസുഖം; ചിരാൽ വശഗമാം തദാ ചിത്സുഖം." (27)

ആചാര്യർതൻ മുഖഗുഹോദിതമീവചഃപീ-
യൂഷംനുകന്നു തെളിവാണ്ടഥ പത്മപാദൻ
യാത്രയ്ക്കിറങ്ങി; ചിലനാളുകൾ കൂടിയങ്ങു
വാണാൻ യതിപ്രവരനും നിജശിഷ്യരൊപ്പം.(28)

നിജ യോഗബലത്തിനാൽ സ്വമാതൃ-
സ്ഥിതി പാ,ത്താ,വിവരം സ്വശിഷ്യരോടായ്
ഉരചെ,യ്തഥ വാനിലൂടെയമ്മ-
യ്ക്കരികത്തെത്തി യതീന്ദ്രനന്നൊരിക്കൽ. (29)

* അദ്ദീനയെക്കണ്ടഥ വീണുകുപ്പി
യതീന്ദ്ര;നാ, വത്സലയും തദാനീം
ഗ്രീഷ്മാർത്ത,ന,ക്കൊണ്ടൽ കണക്കു,പുത്ര-
മുഖം സമീക്ഷിച്ചു വെടിഞ്ഞു താപം. (30)

നിസ്സംഗനാണെങ്കിലു,മാത്തു മോഹ-
തമസ്സരക്കം മുനിയാർദ്രഹൃത്തായ്
കഥിച്ചി, "തമ്മേ! വ്യസനിച്ചിടായ്ക!
ഞാൻവന്നിതി;ങ്ങെന്തിനി വേണ്ടതോതു!" (31)

അരോഗിയായ്താൻ മകനെസ്സമീക്ഷി-
ച്ചുരംത്താർ തെളിഞ്ഞമ്മയുരച്ചു മന്ദം:—
"ഭാഗ്യത്തിനാ,ലി,സ്സമയത്തു നിന്നെ-
ക്കണ്ടേ; നിതിന്നപ്പുറമെന്തു വേണം? (32)

ഇതിനുമേ,ലെൻ മകനേ! ജരാദി-
ഖിന്നം ശരീരത്തെ വഹിയ്ക്കുവാൻ ഞാൻ
അശക്ത; ശാസ്ത്രപ്പടി സംസ്കരിച്ചു
സദ്വൃത്ത! വിണ്ണേററണമെന്നെയിപ്പോൾ."(33)

മകൻ നടത്തേണ്ടൊരു കൃത്യമേവം
ജനിത്രിയാൾ ചൊന്നതു കേട്ടനേരം
സനാതനം, സ്വപ്രഭ,മപ്രമേയം,
നിരാമയം, ജന്മജരാദിഹീനം, (34)

മായാമയാശേഷ വിശേഷശൂന്യം,
നിരംഗ,മേകം, സുഖചിത്സ്വരൂപം,
സർവ്വത്ര വാനെന്നവിധം ലസിക്കും-
ബ്രഹ്മ സ്വരൂപം വിവരിച്ചു യോഗി. (35)

[യുഗ്മകം]

"ഹേ സൌമ്യ! മച്ചിത്ത,മന,ണ്വഗോത്ര,-
മസ്ഥൂ,ല,മേകം, ഗുണഹീനമൊന്നിൽ
രമിച്ചിടാ; വാഴ്ത്തുക! ചന്ദ്രമോലും-
ഗുണാന്വിതൻ ദേവനെയെൻ ഹിതാർത്ഥം." (36)

സ്വമാതൃവാക്യത്തിൽ മനസ്സലിഞ്ഞു,
** ഭുജംഗയാതോപ പാദങ്ങളാലേ

---

* അസംഗനും ബ്രഹ്മവിത് സാർവ്വഭൌമനുമാണെങ്കിലും ശ്രീശങ്കരൻ അമ്മയെ സാഷ്ടാംഗം നമസ്കരിച്ചു സ്കാന്ദപുരാണത്തിൽ അങ്ങിനെ പറയുന്നു:— "സംന്യസ്താഖിലകർമ്മാപി, പിതുർവ്വന്ദ്യോഹി മസ്കരീ; സർവ്വവന്ദ്യേന യതിനാ പ്രസൂർവ്വന്ദ്യാ പ്രയത്നതഃ" അച്ഛനേക്കാളും അമ്മ വന്ദനീയയാണെന്ന് താല്പര്യം.

** ഭുജംഗപ്രയാതമെന്ന വൃത്തത്തിൽ രചിച്ച പതിന്നാല് ശ്ലോകങ്ങളെക്കൊണ്ട് അഷ്ടമൂർത്തി

മൂർത്ത്യഷ്ടകം പൂണ്ടവനെ സ്തുതിക്കേ,
പ്രസന്നനായ് ഭൂതരെ വിട്ടു ദേവൻ. (37)

പിനാകവും ശൂലവുമായിവന്നൊ–
രക്കൂട്ടരെക്കണ്ടു ഭയന്നിതമ്മ;
ആ ഭൂതരെസ്സാന്ത്വനയം മുനീന്ദ്ര–
നയച്ചു; വൈകുണ്ഠനെ വാഴ്ത്തി ഭക്ത്യാ. (38)

മലർമാനിനിതൻ തുടയ്ക്കുമേൽ ത്വ–
ക്കഴലേററി, ഫണിരാജതല്പമാർന്നും,
ഇരുഭാഗമിരുന്ന നീളയും മേ–
ദിനിയും വീശിന കൊച്ചുതെന്നലേററും, (39)

തൊഴുകൈകളുമായ് സദാ വിഹംഗാ–
ധിപനാൽ സേവിതമഗ്രഭാഗമാണ്ടും,
ഉടൽപൂണ്ടെഴുമസ്ത്രദേവതാപ–
ഞ്ചകമെന്നും പ്രഭ ചൂഴവേ ചൊരിഞ്ഞും, (40)

നിജ ദേഹതമാലകാന്തിയാലും
മകുടീരത്നമഹാർഘഭാസ്സിനാലും
രവിബിംബമനോജ്ഞശൃംഗമാളും–
ഹരിനീലോപലശൈലശോഭ പൂണ്ടും, (41)

കഞ്ജാക്ഷനായ ഹരിയെ സ്വസുതൻസ്തുതിച്ച–
നേരം തദീയമനഘാകൃതിയുൾക്കരുന്നിൽ,
ഹാ! മൃത്യുവക്ത്രഗതയാകിലു,മമ്മ നന്നായ്
ചേർത്താശു ഭൌതികവപുസ്സവെടിഞ്ഞുപോലും!
[കലാപകം]

പാറിപ്പറക്കുന്ന വിചിത്രകേതു–
ജാലങ്ങളും വെൺമതി തന്റെ ഭാസ്സും
ഇയന്നു സമ്മോഹനമാം വിമാന–
മേറിത്തദാ വന്നിതു വിഷ്ണുഭൂതർ. (43)

അച്ചന്തമോലും ഹരിഭൂതരാൽ മനം
തെളിഞ്ഞു മാതാവഥവാഴ്ത്തിപുത്രനെ;
അസ്സാധ്വിയെസ്സാദരമാശു മിന്നു,മാ,
വിമാനമേററീട്ടവരും തിരിച്ചുപോയ്. (44)

*സതിയാമവളഗ്നിവായുസൂര്യാ–
ദികമായ് ധാതൃപുരാന്തമായ ലോകം
സകലം ക്രമമായ് കടന്നൊടുക്കം
പരമം സ്ഥാനമണഞ്ഞു വിഷ്ണുലോകം. (45)

ശവദാഹമുഖം സ്വമാതൃകർമ്മം
സ്വയമേ ചെയ്തതിനോർത്തു, തൻജനത്തെ
യതി ചെന്നുവിളിക്കവേ,ഹസിച്ചാ–
രവ"രെന്തഹ്തമൂർഖനാം യതേ! തേ?" (46)

പലവട്ടമിരന്നുനോക്കിയിട്ടും
ഹഹ! തീക്കൂടിയുമേകിയില്ല ദുഷ്ടർ!
അഥ കോപപരീതനായ് ശപിച്ചാ–
നവരെസ്സർവ്വവുമാശു നിർമ്മമേന്ദ്രൻ. (47)

ഗൃഹോപകണ്ഠത്തിലുണക്കകൊള്ളി
കൂട്ടി,ജ്ജഡത്തെച്ചിതമേൽകരേററി,
തദ്ദക്ഷിണം ബാഹു മഥിച്ചെടുത്ത
തീകൊണ്ടു ദാഹം വിധിപോൽ നടത്തി. (48)

ഇരന്നുമേകീലവരഗ്നിയെന്നായ്
സരോഷമബ്ബാന്ധവരെശ്ശപിച്ചാൻ:–
"വേദാഹരല്ലാതിവർ തീർന്നിടട്ടെ!
പോകായ്ക ഭിക്ഷുക്കളുമങ്ങു മേലിൽ! (49)

ഗൃഹോപകണ്ഠങ്ങളിലായ്‌വരട്ടേ
ശ്മശാനഭൂ,വിന്നുമുതല്ക്കിവർക്കും."
*വേദാദിയില്ലങ്ങു,യതിയ്ക്കു ഭിക്ഷ
വയ്യങ്ങു ശാപത്തിനു ശേഷമിന്നും. (50)

ആ നാറം മുത"ല്ക്കില്ല വളപ്പി"ലാണു–
പോലും ശ്മശാനങ്ങളവർക്ക്! കഷ്ടം!
മഹാത്മാക്കളോടൊക്കെയൊരു തെറററിഞ്ഞു–
ചെയ്തെങ്കി,ലാർക്കാണു സുഖം ജഗത്തിൽ? (51)

പാടില്ല പീഡയരുളാ,നരുശാന്തനെന്നോ–
ർത്താർക്കും; വരാം ഝടിതി കോപമവന്നുമപ്പോൾ;
ആ ശീതചന്ദനമരത്തിലുമന്മഥിച്ചാ–
ലുണ്ടാവുമുഗ്രതരമാം ജ്വലനൻ ക്ഷണേന. (52)

**തോന്നാമശാസ്ത്രീയമിതെന്നു; പക്ഷേ
തേജസ്വിമാർ ചെയ്‌വതനിന്ദ്യമെന്നും!
ആ ഭാർഗ്ഗവൻചെയ്തു വിഗർഹ്യ;മേകി–
പോലും വൃകങ്ങൾക്കവർ മക്കളേയും! (53)

---

യായ മഹാദേവനെ സ്തുതിച്ചു. "ശിവഭുജംഗസ്തവം" കാവ്യാവസാനത്തിൽ ചേർത്തിട്ടുണ്ട്.

* അഗ്നിലോകം, വായുലോകം, സൂര്യലോകം, ബ്രഹ്മലോകം എന്നീ ലോകങ്ങളെല്ലാം കടന്ന് ഒടുവിൽ വൈകുണ്ഠത്തിൽ വിമാനസ്ഥയായ ആര്യാദേവി എത്തിച്ചേർന്നുവെന്ന് സാരം.

* ഇവിടം മുതൽ ഗ്രന്ഥകാരന്റെ വാക്കുകളാണ്.

** "ധർമ്മവ്യതിക്രമോ ദൃഷ്ട
ഈശ്വരാണാം ച സാഹസം
തേജീയസാം ന ദോഷായ
വഹ്നേസ്സർവ്വഭുജോ യഥാ" എന്നാണല്ലോ പ്രമാണം. ഈശ്വരന്മാർ തന്നെ അധർമ്മവും സാഹസവും പലപ്പോഴും പ്രവർത്തിച്ചതായിക്കാണാം. തേജസ്വികൾക്ക് അത് ഒരു ദോഷമല്ല. എല്ലാം ഭക്ഷിക്കുന്നുവെന്നത് അഗ്നിക്ക് ഒരു ദോഷമായി വല്ലവരും പറയാറുണ്ടോ? പരശുരാമൻ പണ്ട് അമ്മയെ കൊന്നിരുന്നില്ലേ? [അഥവാ ഭാർഗ്ഗവൻ എന്ന് മാത്രം ഇവിടെ പറഞ്ഞിരിക്കയാൽ ഭാർഗ്ഗ

യതീന്ദ്രനിതുമട്ടു തൻ ജനനിയെത്ത-
മസ്സററതായ്,
സദാ പതനമററതാ,യലഘുസൌഖ്യ-
മേകുന്നതായ്,
മുനീന്ദ്രരുമഹോ! കൊതിപ്പൊരു
പദത്തിലേററി,പ്പലേ
സ്ഥലത്തുമഥ ചെന്നിതന്യ-
മതഖണ്ഡനത്തിന്നുടൻ. (54)

ഒരിടത്തു ചെന്നു ഭഗവാൻ കുറെദ്ദിനം,
ജലജാംഘ്രിതൻ വരവു പാർത്തിരുന്നുതേ;
ഗുരുവിന്നനുജ്ഞയൊടുമാററടക്കെഴും
പലതീർത്ഥമാടി സരസീരുഹാംഘ്രിയും. (55)

ആർ സമുദ്രമൊരുകൈക്കടന്നയാൽ
തീർത്ത;തരുടയ സത്കഥാമൃതം
പാപനാശകര;മാ,ഘടോത്ഭവൻ-
തൻെറ ദിക്കിലുമണഞ്ഞിതമ്മുനി. (56)

കാരുണ്യം വഴിയുന്ന ഹൃത്തൊ,ടു-
മയാലാശ്ലിഷ്ടമാ,യിന്ദ്രമു-
ഖ്യന്മാരാം സുരർ "വെൽകവെൽക"-
യിതി വാഴ്ത്തീടുന്നതായ്,മൌലിയിൽ
തിങ്കൾക്കീറൊടു "കാളഹസ്തി"യിലെഴും
ശ്രീശംഭുവിൻ ലിംഗമ-
ന്യൂനാമോദകരം വരാഹിസുഭഗം
കൺപാർത്തിതങ്ങാ മുനി. (57)

പിന്നെ"സ്സുവർണ്ണമുഖരീ"സലിലത്തിൽമുങ്ങി,
ശ്രീപാർവ്വതീരമണനെത്തരസാ വണങ്ങി,
അർച്ചിച്ചു ഭാവകുസുമങ്ങൾ,പുകഴ്ത്തി ഹൃത്താൽ,
ചോദിച്ചുയാത്രതുടരുന്നതിനായനുജ്ഞ (58)

ശർവ്വൻതന്നോടാജ്ഞയും വാങ്ങി വിജ്ഞൻ
കാഞ്ചീക്ഷേത്രം പാവനം ചെന്നണഞ്ഞാൻ;
വൃദ്ധന്മാരോതുന്നു,സംസാരപാരം
കണ്ടെത്താ,നാ,ക്ഷേത്രമുത്കൃഷ്ടമെന്നായ്. (59)

* "ഏകാമ്രേശൻ"തന്നെയും, രുദ്രഹാർദ്ദം
പാർക്കാനായിട്ടെന്നപോൽ ഭാഗ്യശക്ത്യാ
അന്തർദ്ധാമംചേർന്ന "കാമാക്ഷി"യേയും
ക്ഷേത്രംതന്നിൽകണ്ടു വന്ദിച്ചുയോഗി. (60)

നന്നെദ്ദൂരത്തല്ലയാതുള്ള "കല്ലാ-
ലേശൻ", കാരുണ്യാർദ്രചിത്തൻ,പുരാണൻ,
ലക്ഷ്മീകാന്തൻ,ജന്മനാശാദിഹീനൻ
ദേവൻതന്നെച്ചെന്നു വന്ദിച്ചുപിന്നെ. (61)

"പുണ്ഡരീകപുര"മാർന്നുപിന്നെ;യ,-
ങ്ങാദിമപ്രകൃതി ശൈലപുത്രിയാൾ
സസ്മിതം സതത,മ,സ്സദാശിവൻ-
തൻെറ നൃത്യകല നോക്കിവാഴ്കയാം! (62)

ജന്മമൃത്യുഭയഭഞ്ജകം മനോ-
നേത്രഹാരി ശിവതാണ്ഡവം സദാ
തത്രകാണ്മു,സുതരാം തെളിഞ്ഞൊരു-
ക്കണ്ണിനാൽ മുനികളച്ഛവൃത്തികൾ. (63)

"ഈ തീർത്ഥമേ"തിതി സരോജപദാദ്യർചോദി-
ച്ചപ്പോൾ കഥിച്ചു ശിവഭക്തനൊരുത്തനേവം:-
"പ്രാർത്ഥിച്ചു ഭക്തർ;കരുണാർദ്രനുടൻമഹേശൻ
ഹൃത്താൽസ്മരിച്ചു;സുരഗംഗപിറന്നിതേവം. (64)

ശിവാജ്ഞയാൽ തീർന്നതുകൊണ്ടു,തീർത്ഥ-
മതിന്നു നാമം ശിവഗംഗയെന്നായ്;
ഇതിൽ കുളിച്ചാലഘമൊക്കെയുംപോയ്-
ക്കാണാനുമാം താണ്ഡവവും ക്രമേണ. (65)

നൃത്തംനടത്തിസ്സുതരാംതളർന്ന
ശിവൻെറ സാദം കളയാനുപായം
ഒത്തോരത്തൊടുക്കംശിവ ഗംഗയാറായ്-
പ്പോയെന്നതും പേരിതിനുള്ളഹേതു. (66)

നൃത്തം വെപ്പൊരുധൂർജ്ജടിയ്ക്കെഴുമൊര-
ച്ചെമ്പൻമുടിക്കെട്ടതൻ-
തിരത്തിൽ പലവേള മുട്ടിയിളകിത്തുള്ളി-
ത്തുളുമ്പീടവേ,
ഇററിററായ് ജടവിട്ടു വീണസുരഗംഗാനീക്കണം
ചേർന്നതാ-
ണടായ് തീർത്ഥമിതെന്നു മററചില വിദ്വാന്മാ-
ക്കെഴും പക്ഷമാം. (67)

ഈ തീർത്ഥത്തിൽ സന്തതം മുങ്ങിമുങ്ങി-
ദ്ദേവൻതൻ കാൽത്താർയുഗം നോക്കി നോക്കി

---

വനായ ജമദഗ്നി മൂന്നു് പുത്രന്മാരെ ശപിച്ചു കൊന്ന സംഭവവും ഇവിടെ സ്മരിക്കാവുന്നതാണ്] അതുപ്രകാരം ഭൃഗുവംശ്യനായ ഒരു മുനി ചോദിച്ചത് കൊടുത്തില്ല എന്നത്കൊണ്ടു് അയാളുടെ മക്കളെ മുനിമാർ ശപിച്ചുകൊന്നു് വൃകഭക്ഷണമാക്കിയ കഥയേയും ഇവിടെ ഉദാഹരിക്കുകയാണ്. തേജസ്വികളുടെ കൃത്യം വിനിന്ദ്യമായി ആരും ഗണിക്കാറില്ല എന്നു് താല്പര്യം.

* ഏകാമ്രം, കല്ലാലം, പുണ്ഡരീകം എന്നതെല്ലാം ഓരോ ഗ്രാമത്തിൻെറ പേരുകളാണ്. ഏകാമ്രത്തിൽ കാലകാലനായ ശിവനും കാമാക്ഷിയും, കല്ലാലപുരത്തിൽ വിഷ്ണുവും ലക്ഷ്മിയും, പുണ്ഡരീകപുരത്തിൽ [അഥവാ വ്യാഘ്രപുരത്തിൽ] താണ്ഡവംചെയ്തുകൊണ്ടിരിക്കുന്ന നിലയിലുള്ള നടരാജനും പാർവ്വതിയും പ്രതിഷ്ഠിക്കപ്പെട്ട ക്ഷേത്രങ്ങളാണുള്ളത്.

തൻചിത്തത്തിൻ പങ്കമെല്ലാമകററം-
ശ്ശുദ്ധാത്മാ,വി,ത്താണ്ഡവം കണ്ടുകൊള്ളും. (68)

ഇശ്ശൈവഗംഗാനദിയിൽ കളിച്ചു
വീക്ഷിപ്പതാർ ധൂർജ്ജടിതൻ കഴൽത്താർ,
മഹത്തമം തത്സുകൃതം കഥിക്കാൻ
മിടുക്കനാ,ര,പ്പുരവൈരിയെന്യേ?" (69)

ഈമട്ടവൻ ചൊന്നിടവേ, ശിവാങ്ക-
ലപ്പിച്ചൊരുൾതാരൊടു,മാ,യതീന്ദ്രൻ
തീർത്ഥത്തിൽമുങ്ങി, ബ്ഭുവനേശനാം ശ്രീ-
ശിവൻെറ പാദത്തിൽ നമിച്ചു ഭക്ത്യാ. (70)

രാമസേതുഗമനത്തിനായ്തദാ
പൂണ്ടു കൌതുകമുടൻ മുനീശ്വരൻ;
* പോംവഴിക്കുഥ "കവേരകന്യ"യാ-
മാറ കണ്ടു വിമലാശയൻ മുനി. (72)

പാലലക്കടലിൽ വാഴു,മാ, ഹിര-
ണ്യാംബരൻ നളിനനാഭനാം ഹരി
ഈ പവിത്രപുളിനസ്ഥമാം പയ-
സ്സിങ്കലിഷ്ടമൊടുമങ്ങു വാഴ്കയാം! (72)

സഹ്യകന്യയുടെ ശുദ്ധനീരിനാൽ
പങ്കമററ ഭഗവത്പദാംബുജം
കണ്ടുകുപ്പി, നിജ ശിഷ്യരൊത്തു രാ-
മേശ്വരത്തിനു തിരിച്ചിതമ്മുനി. (73)

പോയിപ്പോയിട്ടാവഴിക്കെത്തി ശിഷ്യ-
ന്മാരൊത്തമ്മാമൻെറ ഗേഹത്തി;ലപ്പോൾ
പണ്ടേന്നോപോയ് വന്ന തൻ ഭാഗിനേയൻ-
തന്നെക്കണ്ടപ്പണ്ഡിതൻ മോദമാന്നാൻ. (74)

സ്വമാതുലൻതൻമനയിൽ, പലേനാ-
ളായി സ്ഥലംവിട്ട സനന്ദനാഖ്യൻ
അണഞ്ഞതായ് കേട്ടഥ വന്നുകണ്ടാർ
ബന്ധുക്കളും കണ്ണീരൊടുമാത്തഹർഷം. (75)

കരഞ്ഞിതേകൻ; ചിലർ മോദവായ്പാൽ
ചിരിച്ചു; ചൊന്നാർ ചിലർ പൂർവ്വവൃത്തം
സഗദ്ഗദം; ഹർഷഭരാൽ ചിലക്കു
വന്നില്ല വാ;ക്കന്യർ നമസ്കരിച്ചാർ. (76)

"കണ്ടിട്ടു നാളെത്ര കഴിഞ്ഞു?"ചൊന്നാ-
രനന്തരം ബന്ധുജനം സമോദം.—
"കൊതിച്ചു കാത്തിങ്ങിനെ കിട്ടി;പക്ഷേ
നിണക്കതിൻ മട്ടൊരു ഭാവമില്ല. (77)

മിത്രങ്ങളും മക്കളുമില്ല; ചോര-
ഭീതിയില്ല; ഭൂപാലകബാധയില്ല;

---

* കവേരകന്യയാമാറ്=കാവേരീനദി.
ഹിരണ്യാംബരൻ=പീതാംബരൻ.

ബന്ധുക്കളും തൻ ശല്യവുമില്ല; ഹന്ത!
കൃതാർത്ഥതാമൂലപദം യതിത്വം! (78)

മുററിപ്പടന്നങ്ങു തളിത്തു പൂത്തു-
കായ്ചുള്ള വൃക്ഷങ്ങളെ മാത്രമല്ലീ
ബാധിപ്പു പക്ഷ്യാദി? യതിൻവിധം താൻ
ചുഴന്നു വാഴ്വൂ ധനിയെത്തരിദ്രർ. (79)

കുടുംബരക്ഷാകലമാനസക്കു
നന്നായുറങ്ങീടുവതിന്നുമാകാ;
എങ്ങെച്ചനം? തീർത്ഥനിഷേവയെങ്ങി-
യുള്ളോൎക്കു? സത്സംഗവുമെങ്ങു പാർത്താൽ? (80)

ഇങ്ങെപ്പൊഴോ വന്നൊരു വിപ്രനോതി
നീ സംന്യസിച്ചെന്നതു കേട്ടിരുന്നു;
നാളെത്രയായ്? കിട്ടിയിവക്കു, തീർത്ഥം
മൂലം ഭവദ്ദർശനഭാഗധേയം. (81)

ആരാൻ വളത്തീടിന നന്മരങ്ങളിൽ
സുഖിച്ചിടും പക്ഷികളും; വിട്ടുപോംതഥാ;
ഏവം പരൻ തൻ മഠദേവതാഗൃഹാ-
ദിയിങ്കലും ഭിക്ഷുവണഞ്ഞു, പോകയാം! (82)

പൂ തോറ, മാ, വണ്ടുകൾ ചെന്നു സാരമാം-
രസത്തെ മാത്രം നുകരുന്ന മാതിരി
ചോദിപ്പു ഭിക്ഷൌദനമൊന്നു മാത്രം
സാരജ്ഞനാം ഭിക്ഷു ഗൃഹങ്ങൾ തോറും. (83)

വിരക്തനായുള്ള യതിക്കു സൌഖ്യം
യമാദി; തത്സന്തതി ശിഷ്യവർഗ്ഗം;
കളത്രമാത്മാപ്തി; ഗൃഹം സ്വദേഹം;-
മില്ലാത്തതെന്തുള്ളതവന്നു? വിദ്വൻ! (84)

മനോരഥങ്ങൾക്കൊരതിത്തിയില്ലി;-
ണ്ടൊന്നിന്നുപിന്നാലെ വരുന്നിതന്യം;
ദാരാർത്ഥമല്ലും പകലും ശ്രമിക്കും;
സാധിക്കിലോ ചിന്ത സുതാർത്ഥമാവും; (85)

ദാരാദ്യസംപ്രാപ്തിയിലത്തലേറ;-
മഭീഷ്ടനാശത്തി,ല,തുഗ്രമാവും;
സർവ്വാത്മനാ കാമവശന്നു ദുഃഖം;
വിരക്തി താൻ വേണ്ടതു മർത്ത്യനായാൽ. (86)

മനോവിശുദ്ധിക്കു വിരക്തി ഹേതു;
ശുദ്ധിക്കു സത്സേവയുമെന്നുറപ്പു!
*ഭവാദൃശന്മാരതുകൊണ്ടുമല്ലോ
ചരിപ്പു ലോകോപകൃതിക്കുമന്നിൽ! (87)

---

* സത്സേവാസൌഭാഗ്യം മന്നിന്നണയ്ക്കാനായിട്ടുകൂടിയാണ് ലോകോപകാരാർത്ഥം അങ്ങയെപ്പോലുള്ളവർ തീർത്ഥാടനം ചെയ്യുന്നത് എന്നു താല്പര്യം.

ആത്മജ്ഞരായ്, ഗോത്രവുമൂരുമൊന്നു-
മില്ലാതെ, കാഴ്ചയ്ക്കു ജഡന്മാരപോലെ,
യദൃച്ഛയാ കിട്ടുവതും കഴിച്ചു
ചരിപ്പു നല്ലോർ കരുണാർദ്രരായോർ. (88)

ചരിപ്പു ലോകത്തെയനുഗ്രഹിക്കാൻ-
മാത്രം സുതീർത്ഥങ്ങളി,ലാ,മഹാന്മാർ,
ജ്ഞാനത്തിനാൽ കിൽബിഷമററ ശുദ്ധർ;
തജ്ജുഷ്ടമാകും ജലമല്ലി തീർത്ഥം? (89)

വിദ്വൻ! കുറച്ചുദിനമിങ്ങുവസിക്ക! ഭവ്യം
നിൻ ദർശനം വിപുലമോദമണച്ചിടുന്നു;
നിസ്സംഗനാകുമവിട്ടന്നെനിയും പിരിഞ്ഞു-
പോമെന്നതോർത്തഴലിൽ വേവുകയാണു
ഞങ്ങൾ. (90)

ക്ലേശപ്പാഴ്ചളിതൻഗൃഹം,പിശുനതാവാസം, മഹാസാഹസാ-
രാമം, ദുർജ്ജനപൂർണ്ണ,മൽക്കടമൃഷാഭാഷാ-
വിശേഷാശ്രയം,
വർജ്ജ്യം, ഹിംസനിറഞ്ഞ ലാസ്യഗൃഹമാ,-
ണ്ടേറുന്ന വിത്താശയാൽ
ക്രൂരന്മാരിവരെബ്ഭവാൻ കരുണയാൽ
ശുദ്ധീകരിക്കേണമേ! (91)

"ദൈവമാണങ്ങവരയ്ക്കു സർവ്വവും
ചേർത്തണയ്ക്കുവതു, വേർപിരിപ്പതും;
ഇഷ്ടമെത്തുകിലു,മാശുപോകിലും
നിർവ്വികാരമതുകാണണം നരൻ. (92)

നട്ടുച്ചനേരത്തു വിശന്നു ദാഹി-
ച്ചന്നം തിരഞ്ഞെത്തുമവർക്കു വേഗാൽ
ക്ഷുധാർത്തി പോക്കുന്നൊരുവൻെറ പുണ്യ-
മോതുന്നതിന്നാരിഹ ശക്തനായോൻ?! (93)

*പ്രാതഃസായംസ്നാനഹോമാദിപൂർവ്വം
വേദം നിത്യം ചൊല്ലു,മാ,ബ്രഹ്മചാരി
മാന്തോലും തൻദണ്ഡുമായ് ക്ഷുത്തിയന്നാ-
ലെത്തും ശീഘ്രം ഗേഹിഗേഹത്തിലെന്നും. (94)

ശാസ്ത്രംചൊന്നും, താരമന്ത്രം ജപിച്ചും
നാരംപോക്കീടും ഭിക്ഷുവും ദണ്ഡുമായി
മദ്ധ്യാഹ്നത്തിൽ ജാഠരം വഹ്നി കത്തി-
ക്കാളുന്നേരം ഗേഹിഗേഹത്തിലെത്തും. (95)

ആരേകുമന്നത്തെ ഭുജിച്ചു തീവ്ര-
തപസ്സാരാരം ചെയ്യുതതിൻ ഫലാർദ്ധം
അന്നംകൊടുത്തോന്നു, തഥാ പരാർദ്ധം
കർത്താവിനെന്നും സ്മൃതിയോതിടുന്നു. (96)

തീർത്ഥാദിസേവയ്ക്കുരുബന്ധമുണ്ടു,-
ബന്ധങ്ങൾ കൂടാതെ ഗൃഹസ്ഥനേകൻ
അതൊക്കെയും ചെയ്യുവർതൻ നിഷേവ-
ണത്താലതേ പുണ്യമിയന്നുകൊള്ളും. (97)

ഭാഗ്യംപെരുത്തോൻ ധനിയാം ഗൃഹസ്ഥൻ;
പറവന്നിതെപ്പേരുമവൻെറവിത്തം
ചൌര്യത്തിനാൽ, സ്നേഹവഴിയ്ക്കു,ദാനം
വാങ്ങിച്ചു,മെന്നല്ല ബലത്തിനാലും! (98)

വേദജ്ഞനാം വിപ്രനു തോഷമേകു-
വോനിൽ പ്രസാദിക്കുമുദുക്കൾ സർവ്വം;
ആ വേദവിത്തിങ്കൽ വസിപ്പു ദേവ-
ന്മാരൊക്കെയെന്നായ് ശ്രുതിയും കഥിപ്പൂ! (99)

ധർമ്മിഷ്ഠരും വിജ്ഞരുമിന്ദ്രിയത്തെ
വെന്നോരുമാകും ഹിതമേകുവോരും,
തീർത്ഥങ്ങളാറാടിടുവോരുമെത്തി-
ച്ചേരും ഗൃഹസ്ഥൻെറ ഗൃഹത്തിലാരും. (100)

തീർത്ഥാദിസേവാഫലമൊക്കെയും ഗൃഹം
വിടാതെതാൻ ഗേഹി ഭുജിച്ചു വാഴ്കയാൽ
തീർത്ഥംഗൃഹംതന്നെയവന്നു; വിത്തവാൻ
വദാന്യനെന്തിന്നു പുറത്തിറങ്ങണം?! (101)

അകത്തെഴും മൂഷികർ തൊട്ടു വർഗ്ഗവും,
പുറത്തെഴും ഗോമൃഗപക്ഷിവൃന്ദവും,
എപ്പേരുമഗ്ഗേഹിയെ യാശ്രയിക്കയാൽ
സർവ്വോത്തമൻ താനവനെന്നതെൻമതം. (102)

പുമർത്ഥസിദ്ധിയ്ക്കുടലല്ലി കാരണം?
* "ശരീരമന്നോത്ഭവ"മെന്നുതാൻശ്രുതി;
അന്നംഗൃഹസ്ഥാശ്രയവും!— ഗൃഹസ്ഥനാം-
സുരദ്രുതാൻ സർവ്വഫലാശ്രയം ധ്രുവം. (103)

കേൾപ്പിൻ! കഥിക്കാമെനിയും: സമാദരി-
ക്കുവിൻ! ഗൃഹാഭ്യാഗതരാകുമാത്തരെ;
തത്പൂജയാലുദ്ധൃതമായ്വരും കുലം;
മറിച്ചെഴും ദോഷമശക്യമോതുവാൻ. (104)

* മൂന്നു ആശ്രമസ്ഥർക്കും ഉപജീവനമേക ന്നുവെന്നതുകൊണ്ടും പുണ്യവാന്മാരാണ് ഗൃഹ സ്ഥന്മാരെന്നു കാണിക്കാൻ ബ്രഹ്മചാരി തദുപ ജീവിയാണെന്ന് സമർത്ഥിക്കുന്നു. എനിയത്തെ ശ്ലോകംകൊണ്ട് യതിയുടേയും അടുത്ത ശ്ലോകം കൊണ്ട് വാനപ്രസ്ഥൻേറയും ഗൃഹസ്ഥോപ ജീവകതയെ വിവരിക്കുകയും ചെയ്യുന്നു.

* "അന്നാദ്ധ്യേവ ഖല്വിമാനി ഭൂതാനി ജായ ന്തേ" എന്ന് ശ്രുതി. [അന്നത്തിൽനിന്ന് തന്നെ യാണ് ഈ ഭൂതങ്ങളെല്ലാം ഉണ്ടാവുന്നത്.]

ഫലേച്ഛയെന്യേ, "ജഗദീശ്വരൻ കനി-
ഞ്ഞിടേണ"മെന്നർത്ഥനപോലുമെന്നിയേ,
വേദോക്തകർമ്മം ദ്വിജരേ! നടത്തുവിൻ!
വരും തദാ മാനസശുദ്ധിയും ക്രമാൽ. (105)

മൊഴിപ്പൂന്തേൻ തൂകി പ്രിയനെയഥ പുൽകും
സ്വവധുവിൻ
കുചത്തിന്മേൽ തങ്കും നവകളഭപങ്കത്തിൽമുഴുകി
കഴിപ്പോക്കും ശ്രീശങ്കരയതിപദാബ്ജമുകരുമാ,-
ക്ഷണത്തിൽ ശാന്തിയും ദുരിത, മഖില
ക്ലേശചയവും !" (106)

ഏവം ഭിക്ഷുശ്രേഷ്ഠനുരോരോന്നോതി,-
തദ്ഗേഹത്തിൽ ഭിക്ഷയേററുൺ കഴിക്കേ,
ചോദിച്ചാൻ തന്മാതുലൻ "ശിഷ്യഹസ്തം-
തന്നിൽ കാണ്മൂ ഗ്രന്ഥമൊ;ന്നേ,തതെ"
ന്നായ്. (107)

"വിദ്വൻ! ഭാഷ്യത്തിന്നെഴും "ടീക"യത്രേ!"
"കാണട്ടേ!"യെന്നോതവേ, നൽകി കയ്യിൽ;
പാർത്തപ്പോ, ളപ്പൂ,ർവിക,യുള്ളിലുണ്ടായ്
മോദം, സ്വല്പം ഖേദവും മാതുലങ്കൽ. (108)

പ്രബന്ധസൃഷ്ടിയ്ക്കെഴുമാ വിചിത്രമാം-
പടുത്വമോർത്തോട്ടു രസിച്ചിതെങ്കിലും,
സ്വയുക്തി വർഷിച്ചു മതാന്തരങ്ങളാം തൻ-
വാ മൂടുമാ രീതിയിലാർത്തനായ് ദ്വിജൻ. (109)

*സ്വാചാര്യർ തൻ സ്വാഭിമതം മതം നിരാ-
കൃതം വിശേഷിച്ചതിലെന്നു കാൺകയാൽ
അസൂയയാന്നെങ്കിലുമോതി മാതുലൻ
"നിബന്ധമൊന്നാന്തര"മെന്നുതാനുടൻ. (110)

"പോകുന്നേൻ! ഞാൻ സേതുവി;ന്നീ, നിബന്ധം
വെക്കുന്നേ,നി;ങ്ങായതെൻ പ്രാണനത്രേ;
വിദ്വൻ! മററുള്ളോർക്കു ഗേഹാദിയിൽ പോ,-
ലീ,ഗ്രന്ഥത്തിൽ പ്രീതിയുണ്ടേറെയിങ്ങും." (111)

ഏവം ചൊന്നാ മസ്കരീന്ദ്രൻ സ്വശിഷ്യ-
ന്മാരൊത്താമോദത്തൊടങ്ങുന്നിറങ്ങി;
പെട്ടെന്നുണ്ടായ് ഭാവിയെക്കാട്ടിടും മ-
ട്ടോരോരോമട്ടിൽ ദുർന്നിമിത്തങ്ങളാ നീളേ. (112)

പത്മാംഘ്രി,യ്ക്കാ, വാമനേത്രം തുടിച്ചു,
വാമം കയ്യും, തൻ തുടക്കാമ്പുമൊപ്പം;
ആരോ തുമ്മി മുന്നിലുച്ചത്തി;ലെല്ലാം
കണ്ടും ഗൌനിക്കാതഹോ! യാത്രചെ-
യ്താൻ. (113)

* അമ്മാമൻെറ ഗുരുനാഥൻ പ്രഭാകരപ
ണ്ഡിതനായിരുന്നു. പ്രഭാകരമതത്തെ അതിൽ
വിശേഷിച്ചും ഉടച്ചിരിക്കുന്നതായി കണ്ടു.

ചിന്താർത്തനായ് മാതുല:—"നീ, നിബന്ധ-
മിരിക്കി,ലുണ്ടാം ഗുരുപക്ഷഹാനി;
നശിക്കിലുണ്ടാം മതസുപ്രചാര;—
മാവില്ല വാദിച്ചിതുടയ്ക്കുവാനായ്. (114)

സ്വപക്ഷനാശത്തിലുമുത്തമം ഗൃഹം
നശിക്കൽ താ;നി,ക്കൃതിയൊത്തു മദ്ഗൃഹം
ക്ഷണാൽ ദഹിപ്പിക്കുവ"നെന്നു തീക്കൊടു,-
ത്താർത്താൻ ദ്വിജൻ വീട്ടിനു തീപ്പിടി-
ച്ചതായ്! (115)

ഐതിഹ്യമായിങ്ങിനെ ചൊൽവു ലോക,-
മെനിക്കുമാധാരമതൊന്നുമാത്രം;
*ചെയ്യോളമേ ചെയ്യവനുള്ള പാപ;-
മിരട്ടിയാം, ഗുപ്തമെടുത്തു ചൊന്നാൽ. (116)

വഴിയ്ക്കു പത്മാംഘ്രിയണഞ്ഞു ഫുല്ല-
മുന്യാശ്രമത്തിൽ;—സ്വധനുസ്സു മുന്നം
ആൽച്ചോട്ടിൽ വെ,ച്ചു,ദശതൻ വിരിപ്പി-
ലിരുന്നപോലിങ്ങഥ രാമചന്ദ്രൻ! (117)

"ആഴിപ്പുറപ്പാട്ടുകടന്നു സീതാ-
സന്ദർശനം നേടുവതെങ്ങിയം ഞാൻ?
മിടുക്കു ഭൂവിങ്കലെഴും പ്ലവംഗ-
പ്പടയ്ക്കു നീരാഴി സുദുസ്തരം താൻ!" (118)

ദർഭാസനത്തിലിതുമട്ടു നിനച്ചിരിക്കും-
രാമന്നു ദുർഗമൊരത്ഭുതസുപ്രകാശം
കാണായി ശീതളതമം മുനിദേവതാദി-
സംപ്രാർത്ഥനീയമുരുശോഭിത-
വിശ്വഭാണ്ഡം. (119)

അടുത്തടുത്തെത്തുവതായ് നിരീക്ഷി,-
ച്ചാ,വീരരെല്ലാമെഴുന്നേററു ഭക്ത്യാ;
കാണായ് ക്രമാ,ല,മ്മഹനീയശോഭാ-
മദ്ധ്യത്തിൽ നൽപൂരുഷരൂപമേകം. (120)

ആ സുന്ദരം സർവ്വതപോമയംശിവാ-
കാരം സമീക്ഷിച്ചു ജനത്തിനൊക്കെയും
ബോധിച്ചു കുംഭോത്ഭവനാംമുനീശ്വരൻ
സഭാര്യനായങ്ങെഴുന്നെള്ളിടുന്നതായ്. (121)

*അപ്രകാശിതമായ കാര്യം പ്രകാശിപ്പി
ക്കുകയെന്നത് അക്കാര്യം ചെയ്യുന്നതിലുമധികം
പാപമാണ്. എന്നാൽ പിന്നെ എങ്ങിനെയാ
ണ് ആ സംഭവം വിളിച്ചോതിയതെന്നു വെച്ചാ
ൽ ഐതിഹ്യമായി അങ്ങിനെ പറഞ്ഞുകേൾക്കു
ന്നത് ഞാനെടുത്തുപറഞ്ഞുവെന്നേയുള്ളു, എന്ന്
കവി സമാധാനിക്കുന്നു. സത്യമെന്തെന്നറിഞ്ഞു
കൂടാ.

അഗസ്ത്യനെക്കണ്ടൊരുമാത്രയിൽ ദ്രുതം
വെടിഞ്ഞു രാമൻ നിജഖേദമൊക്കെയും;
പ്രായേണ സദ്ദൎശനമത്തൽ സൎവ്വവും
കെടുക്കുമക്കളരിതുളക്കിനെന്നപോൽ. (122)

അൎഘ്യാദിയാൽ താപസനെസ്സമൎച്ചി,-
ച്ച,ക്കാലിൽ വീണാശു നമിച്ചു രാമൻ;
മുഹൂൎത്തനേരം വ്യസനാൎണ്ണവത്തിൽ
മിണ്ടാതെ നിന്നോതി സധൈൎയ്യമേവം:— (123)

"എന്നച്ഛനെപ്പോലവിടുത്തെയിങ്ങു
കണ്ടെൻ മനസ്സിന്നിയലുന്നു മോദം;
അണഞ്ഞിതല്ലോ വ്യസനാബ്ധിമഗ്ന-
നെന്നെബ്ഭവാൻ! ഞാൻ കൃത-
കൃത്യനായേൻ! (124)

എൻമട്ടിലി,ല്ലക്കുലത്തിലാരും:—
സഭാൎയ്യനായ് നാടുവിടേണ്ടിവന്നു;
സലക്ഷ്മണം കാട്ടിലണഞ്ഞു; പിന്നെ
മാരീചമായക്കടിപെട്ടുപോയ് ഞാൻ! (125)

അത്തവ്വിലെൻ പത്നിയെയും ഛലത്താൽ
ഹരിച്ചിതാ രാവണരാക്ഷസേന്ദ്രൻ;
സ്വദതേ മെലിഞ്ഞോളവളി,ന്നശോക-
വനിയ്ക്കകം കേണു ചടച്ചു വാഴ്‌വൂ! (126)

ചൊന്നാലു! മീ,യാഴികടന്നു സൈന്യ-
സമേതമദ്ദുഷ്ടനെ നിഗ്രഹിച്ചു
മത്പത്നിയെക്കൊണ്ടു വരാനുപായ-
മെന്തങ്ങൊഴിഞ്ഞാരിഹ ബന്ധുവായ്മേ?" (127)

കഥിച്ചു കുംഭോത്ഭവ,"നെത്രയോ പേർ
സൂൎയ്യേന്ദുവംശങ്ങളിൽ മുമ്പുമേവം
കഷ്ടങ്ങളാം താൻതിന്നൊടുവിൽ സുഖിച്ചോ-
രായുണ്ടു; കേഴായ്കിഹ രാമ! തെല്ലും. (128)

വില്ലേന്തിയോരിൽ പ്രഥമൻ ഭവാ;നാ-
രൊരാൾ ഭവാൻതന്നനുജന്നു തുല്യൻ?
കപീശ്വരന്നും സമനാരു പാൎത്താൽ?
*ചൊല്ലായ്ക, ചൊല്ലായ്കിതുമട്ടു ദൈന്യം! (129)

സഹായസമ്പത്തിതുമട്ടിലുണ്ടു;
ഹിതോപദേശത്തിനു ഞാനുമുണ്ടു;
ഈയാഴിയെന്തൊന്നിഹ ചെയ്വതോൎത്താൽ?
"കളമ്പുചാൽ" മാത്രമിതെന്നു കാൺക! (130)

പണ്ടെക്കണക്കാഴിജലം കുടിച്ചു
വററിച്ചിടാം; ലങ്കയിലേക്കു പോകാം;
യശസ്സേറിക്കാ,മിതുകൊണ്ടു;വാൎദ്ധി
ബന്ധിക്കിലോ, കീൎത്തി നിണക്കമാവും. (131)

* സംഭ്രമത്താലുള്ള വീപ്സയാലാണ് ചൊല്ലായ്ക ചൊല്ലായ്ക എന്ന ആവൎത്തനമെന്നു ധരിക്കുക.

വാരാശിക്കസ്സേതുബന്ധിച്ചു ദുഷ്ടൻ
സീതാചോരൻതന്നെ നീ കൊന്നുകൊൾക!
തീൎപ്പിച്ചാലും! സേതു കീശേന്ദ്രരാൽ; നിൻ-
പേരീവണ്ണം വാഴു,മാചന്ദ്രതാരം." (132)

ഏവം രാമൻ താപസേന്ദ്രന്റെ ചൊല്ലാൽ
കുന്നും കല്ലുംകൊണ്ടു തീൎപ്പിച്ചു പാലം;
പിന്നെച്ചെ,ന്നാ,രാവണൻതന്നെയും കൊ-
ന്നാരാൽ സീതാദേവിയെക്കൊണ്ടു-
പോയാൻ. (133)

ആ മട്ടുള്ളത്തീൎത്ഥതോയത്തിൽ മുങ്ങി-
ബ്ഭക്ത്യാ രാമൻതൻപദം വീണുകുപ്പി,
മൎത്ത്യൎക്കുള്ളിൽ ശ്രദ്ധയുണ്ടാകുവാനായ്
തന്മാഹാത്മ്യം ശിഷ്യരോടോതി ഭിക്ഷു. (134)

പാരം വാഴ്ത്തിച്ചൊന്ന നേരത്തു വിദ്വാ-
*നേകൻ "രാമേശോപപന്നം" സമാസം
എന്തെന്നായ് ചോദിച്ചു; പത്മാംഘ്രി
ചൊന്നാൻ
പേരിന്നേവം മൂവിധത്തിൽ സമാസം. (135)

**"രഘൂദ്വഹൻ "തത്പുരുഷം സമാസ"മായ്
രചാന്നാൻ; "ബഹുവ്രീഹി സമാസ"മായ്
ശിവൻ;
ഇന്ദ്രാദ്യരാം വിണ്ണവർ "കൎമ്മധാരയം"
കഥിച്ചു "രാമേശ്വര"മെന്ന പേരിതിൽ." (136)

ഭിക്ഷുശ്രേഷ്ഠൻ തൻ സമാസോക്തി കേൾക്കേ,
വിദ്വാന്മാരാമേവരും സമ്മതിച്ചു;
ഏവം വാഴ്ത്തപ്പെട്ടുകൊണ്ടങ്ങു വാണാൻ
സ്വല്പം കാലം പത്മപാദൻ മുനീന്ദ്രൻ. (137)

തീൎത്ഥസ്നാനംകൊണ്ടു ചിത്താമലത്വം
നേടിപ്പിന്നെശ്ശിഷ്യരൊത്തബ്ജപാദൻ

* രാമേശ്വരോപപന്നം സമാസം="രാമേശ്വര"മെന്ന സംജ്ഞയിൽ ഉപപന്നമായ സമാസം.

** "രാമസ്യ + ഈശ്വരഃ" എന്നു തത്പുരുഷസമാസമായിട്ട് ശ്രീരാമചന്ദ്രൻ പറഞ്ഞു. ശിവനാവട്ടെ "രാമ ഈശ്വരോ യസ്യ" ഇതി കേവലം ബഹുവ്രീഹിസമാസമായി പറഞ്ഞു. ഇന്ദ്രാദികളാവട്ടെ "രാമശ്ചാസൌ ഈശ്വരശ്ച" എന്നു കൎമ്മധാരയമായിട്ടും പറഞ്ഞു. [രാമന്റെ ഈശ്വരൻ എന്നും, രാമൻ യാതൊരുവന്ന് ഈശ്വരനാണോ അവൻ എന്നും, രാമൻതന്നെയാകുന്ന ഈശ്വരൻ എന്നും ഉള്ള അൎത്ഥത്തിൻ ത്രിവിധ സമാസരൂപങ്ങളെ പത്മപാദർ കഥിച്ചുവെന്ന് താല്പൎയ്യം.

ഓരോ ദേശം കണ്ടുകൊണ്ടങ്ങണഞ്ഞാ—
നമ്മാമൻ തൻ പൂർവ്വഗേഹത്തിൽ വീണ്ടും. (138)

“കത്തിപ്പോയ് തദ്ഗേഹ,മപ്പുസ്തകത്തോ—
ടൊപ്പം” കേട്ടാൻ വാർത്തയേവം മുനീന്ദ്രൻ;
ഖേദംപൂണ്ടാനാദ്യ;മോർത്താർത്തു പിന്നെ—
ധൈര്യം പൂണ്ടാൻ; ദൈന്യവും തോന്നി
പാരം. (139)

“വിശ്വാസപൂർവ്വമിഹ വെച്ചൊരു താളിയോല—
ക്കെ,ട്ടെല്ലാമപ്പു! ഹാഹാ! വെന്തു നശിച്ചിതല്ലോ!
ഗ്രന്ഥം നശിച്ചതിലെഴും വ്യഥമാധിയില്ലി—
ങ്ങില്ലം നശിച്ചതിലെനിക്കു നിനച്ചു
കണ്ടാൽ.” (140)

*അമ്മാമനിച്ചൊന്നതുകേട്ടു, “പോയാൽ
പോകട്ടെ! യെൻബുദ്ധിയനൂനമിന്നും.”
എന്നോതി,യം, വാർത്തികമാശു തീർക്കാൻ
തുനിഞ്ഞു ധൈര്യത്തൊടുമബ്ജപാദൻ (141)

അമ്മാമൻ, തത്പാടവംകണ്ടു, വീണ്ടും
പേടി,ച്ചുണ്ണിൽ ദ്രവ്യമേതോ മറോഹ്ലം
ചേർത്താനെന്നും, വാർത്തികം മുൻവിധത്തിൽ
തീർക്കാനായില്ലെന്നുമോതുന്നു ലോകം!! (142)

പത്മാംഘ്രിതൻ വാക്കുകളൊക്കെയും കേ—
ട്ടണഞ്ഞു ഖേദത്തൊടുമഞ്ഞൊരിക്കൽ
തൻമട്ടു തീർത്ഥാടകരാം സതീർത്ഥ്യർ
**തനിക്കു പാരം പ്രിയരാം “കനിഷ്ഠർ” (143)

ഓരോ പേരും തത്പദത്താരിൽ വീണ—
ങ്ങാരാൽപൂണ്ടാർ മൌലിയിൽ പാദധൂളി;
ഏറെക്കാലം വേർപിരി,ഞ്ഞേതരമൈക്യം—
കൊണ്ടന്യോന്യം കൂപ്പിനാരസ്സതീർത്ഥ്യർ. (144)

ആപത്തിൻ പൊടികൂടി നീക്കിടുവതാ,—
യജ്ഞാനമെല്ലാമക—
റ്റീടും ശ്രീഗുരുവര്യപാദയുഗളം കാമപ്രദം
നണ്ണുവോർ,
കാമംതൊട്ട രിപുക്കളെസ്സരഭസം വെന്നോർ,
സ്വവാക്കാൽ ഫണീ—
ന്ദ്രാദ്യന്മാരെയികഴ്ത്തുവോരവർ ഉലോം
ശോഭിച്ചു ചങ്ങാതിമാർ. (145)

തീർത്ഥാടനം ചെയ്യുമിടയ്ക്കണഞ്ഞി,—
ത,ങ്ങെങ്ങുനിന്നോ ദ്വിജവര്യനേകൻ;
ആ വിപ്രനോതീട്ടവർ കേട്ടു സാക്ഷാൽ
ശ്രീശങ്കരൻ തൻ സുഖവാർത്തയെല്ലാം. (146)

അഥ നിജഗുരുവരദർശനമെന്യേ
വ്യഥിതമനസ്സുകളാമവരെല്ലാം
പരിചൊടു യതിപതിയെങ്ങെന്നതു കേ—
ട്ടുടനെയണഞ്ഞിതു കേരളദേശം (147)

ശ്രീശങ്കരൻ ജനനിതൻ ചരമേഷ്ടികൃത്യം
തൻധർമ്മമൊത്തപടിചെയ്തു, വിരക്തനായ്‌താൻ,
വാനംതൊടും പെരിയ തെങ്ങിനമാണ്ട കേര—
ളത്തിങ്കലന്നു വിഹരിക്കുകയായിരുന്നു. (148)

നിജശിഷ്യർ വരുന്നതും പ്രതീക്ഷി—
ച്ചൊരു നാ,ളാ, യതി നിസ്തുലപ്രഭാവൻ
പുരുഭക്തിയൊടും മഹാസുരാഖ്യാ—
ലയനാഥന്റെ പദം നമിച്ചുവാഴ്ത്തി:— (149)

* “സദസത്ത്വമെഴാത്ത മായയാ, ലി,—
ച്ചിദചിദ്രൂപകമാം വിചിത്രവിശ്വം
ജഗദീശ! ചമപ്പു ലീലയാൽ നീ;
പരിപൂർണ്ണന്നെവിടെ പ്രയോജനേച്ഛ? (150)

അജനായ്, ഹരിയായ്, ഹരാഖ്യനായ് നീ—
യൊരുവൻ താൻ പലപേരുമാന്നു വിഷ്ണോ!
ത്രിഗുണാത്മകനായ് പ്രപഞ്ചസൃഷ്ടി—
സ്ഥിതിനാശാദി നടത്തിടുന്നു നൂനം. (151)

** പലതായ ജലാശയത്തിലർക്കൻ
പ്രതിബിംബിപ്പൊരുമട്ടു നീയൊരുത്തൻ
പലരൂപമെഴുംജഗത്തിലുമ്പു—
ക്കിഹ നാനാതരമായ് വിളങ്ങിടുന്നു.” (152)

---

* സത്യം മറച്ചുവെച്ച് അമ്മാമൻ വ്യസനം പ്രകടിപ്പിച്ചപ്പോൾ തനിക്കു ബുദ്ധിക്കു യാതൊരു കോട്ടവും തട്ടിയിട്ടില്ലെന്നും പുസ്തകം നഷ്ടപ്പെട്ടത് സാരമില്ലെന്നും പത്മപാദർ അമ്മാമനെ സമാധാനിപ്പിക്കുന്നു. അതുകൊണ്ടുതന്നെയാണ് ഇല്ലം കത്തിയ വാർത്തകേട്ടപ്പോൾ ആദ്യം വ്യസനിച്ചുവെങ്കിലും ഓർത്തോർത്തു ധൈര്യപ്പെട്ടുവെന്നു 139-ാം ശ്ലോകത്തിൽ പറഞ്ഞത്.

** കനിഷ്ഠരെന്നാൽ ഇളയ സഹോദരരെന്നാണർത്ഥം. തനിക്കുശേഷം സംന്യാസം സ്വീകരിച്ചവരായിരുന്നു അവരെന്നതിനാൽ അവരെ ഇളയോരെന്നു് പറഞ്ഞതാണ്.

* മഹാസുര പുരേശനായ വിഷ്ണുവെ ഭഗവാൻ സ്തുതിക്കുന്നു:—സത്ത്വമോ അസത്ത്വമോ ഇല്ലാത്ത—അനിർവ്വാച്യയായ—മായയാൽ ജഡചേതനാത്മകവും വിചിത്രവുമായ ഈ വിശ്വത്തെ ലീലാർത്ഥം അങ്ങ് ഉണ്ടാക്കുന്നു. പരിപൂർണ്ണത്വംകൊണ്ട് അങ്ങേയ്ക്ക് ഒരു പ്രയോജനവും ഇതുകൊണ്ടൊന്നും ഉണ്ടാവാനില്ല. അങ്ങയുടെ ലീലമാത്രമാണ് ഇതൊക്കെയെന്നു താല്പര്യം.

**“യഥാഹ്യയം ജ്യോതിരാത്മാ വിവസ്വാനാ—
പോഭിന്നാബഹുധൈകോനുഗച്ഛൻ, ഉപാധിനാ
ക്രിയതേ ഭേദരൂപോ ദേവഃ ക്ഷേത്രേഷ്വേവ

ഇതി ദേശികനാസ്സുരാലയേശൻ
ഭഗവാൻ വിഷ്ണുവെ വാഴ്ത്തിനില്ക്കവേ താൻ
ചിരകാലവിയോഗദുഃഖിതന്മാർ
തരസാ വന്നു നമിച്ചു ശിഷ്യരെല്ലാം. (153)

സദയം കുശലോക്തിയാൽ സ്വശിഷ്യ-
ക്കേഴുമദ്ദുഃഖമവൻ കെടുത്തുവാഴ്കേ,
ഇടരാം സ്വരമൊത്തുചൊന്നുമന്ദം
ബഹുദൈന്യത്തൊടുമബ്ജപാദനേവം:— (154)

“വഴിയാത്രയിലന്നു രംഗനാഥൻ
ഹരിയെപ്പോയ് പ്രണമിച്ചിറങ്ങുമെന്നെ
പല സാന്ത്വനവും കഥിച്ചണച്ചാൻ
* മമ പൂർവ്വാശ്രമമാതുലൻ സ്വഗേഹം. (155)

അവനോ, ഹഹ! ഭേദവാദിമുഖ്യൻ;
മമ പൂർവ്വാശ്രമബന്ധമോർക്കയാൽ ഞാൻ
അവനെന്തവ ഭാഷ്യടീക വായി-
ച്ചഖിലപ്രശ്നനിവൃത്തിചെയ്തുവെന്നേൻ! (156)

വൈഷ്ണവാദ്യരുടെ വായയടയ്ക്കാൻ,
ഗൌതമാദ്യരുടെ ശാസ്ത്രമുടയ്ക്കാൻ
ശക്തമങ്ങയുടെ വേദസുധാക്തം
സൂക്തമാം കവചമാന്നു ജയിച്ചേൻ! (157)

ഖഡ്ഗത്തിന്നഥ ഖഡ്ഗമെന്നനിലയിൽ
കാണാദരോടേല്ക്കിലും,
ശസ്ത്രപ്പോരഥ ഗൌതമാദ്യരൊടു ചെയ്യുന്നേരവും,
യഷ്ടിയാൽ
പോരിൽ കാപിലരേല്ക്കിലും ചെറുതുമുണ്ടാകാ
ക്ഷതം,യുക്തിയാം
ത്തുമുത്താൽ ഖചിതം ത്വദീയവചനപ്പോർച്ചട്ട
യാന്നീടുകിൽ. (158)

സ്വമതത്തെ മറച്ചു,മാതുലൻ മുൻ-
പടി നന്ദി,ച്ചഥ സല്ക്കരിച്ചിതെന്നെ;
അതിനാൽ മമ ഭാഷ്യടീകയില്ല-
ത്തുടനേല്പിച്ചു വിശങ്കമങ്ങിറങ്ങി. (159)

യുഗപദ്ധ്യയതാണ്ഡവത്തിലാളും
ഹരഫാലാഗ്നിയൊടൊത്ത വഹ്നിയിങ്കൽ
ഹഹ! തദ്ഗൃഹമൊപ്പമർദ്ധരാത്രി-
ക്കഥ മദ്ഗ്രന്ഥവുമാശു ചാമ്പലായ്
പോൽ! (160)

“ദ്വിജനില്ലവുമങ്ങു ചുട്ടുപോലും
വിമതഗ്രന്ഥമെരിക്കുവാൻ ഹതാശം;
വിഷമേകിയെനിക്കു ബുദ്ധിമാന്ദ്യം
വരുവാ”നെന്നു മുരച്ചിടുന്നു നാട്ടാർ! (161)

ഇഹ മുൻവിധമെൻ മതിക്കുമിപ്പോൾ
തെളിവി;ല്ലെന്തൊരു ദൈവദോഷമാവോ?
ഇതുമട്ടൊരവസ്ഥ വന്നിടാമോ
തവ പാദാബ്ജനിഷേവകർക്കു മന്നിൽ? (162)

ഗുരുവര! മഹിതം തവ ഭാഷ്യത്തി-
ന്നിവനതുലോജ്ജ്വലയുക്തിവിചിത്രം
ലളിതം തീർത്തൊരുവാർത്തികമേവം
പഥിയെരിതീയിൽ നശിച്ചിതു! കഷ്ടം! (163

ഇഹ വീണ്ടും ഞാനതു വിരചിക്കാൻ
ബഹുധാ യത്നം ചെയ്കിലുമതുപോൽ
പടുയുക്തികളെൻ ബുദ്ധിയിലെന്തോ
കയറുന്നില്ലൊരു വിധവും ഭഗവൻ! (164)

കൃപസ്കേകാധാരം തവ ചരണകോണം
ശരണമാ-
ക്കിടും ദീനൻ, ഖിന്നൻ സകലമഖിലേ-
ശത്വമണവൂ!
ഇവൻ തൻ തെറ്റെന്താം? ദുരിതലവ-
മാണെന്നു വരികിൽ,
കഥിക്കാമോ “പാപം ഗുരുചരണ
ചിന്താവധി”യിതി? (165)

ഇതി കേഴ്വൊരു ശിഷ്യനെക്കൃപാപൂ-
രിതഹൃത്താം ഭഗവാൻ സുധയ്ക്കു തുല്യം,
നിഖിലാന്ധ്യവുമാശു തീർത്തിടും ന-
ന്മൃദുവാക്കാലഥ സാന്ത്വനപ്പെടുത്തി:- (166)

“വിഷമൂർച്ഛ കണക്കു ഹാ! തടുക്കാൻ
വിഷമം കർമ്മവിപാകമേതൊരാൾക്കും!
ഇതു കണ്ടിതു മുമ്പുതന്നെ ഞാൻ; ചൊ-
ല്ലുകയും ചെയ്തു സുരേശനോടു മുമ്പേ. (167)

മുന്നം നീ,യ,ശ്ശൃംഗശൈലത്തിൽ വെ,ച്ചെൻ-
ചാരേ വായിച്ചുള്ളൊര“പ്പഞ്ചപാദി”
മാഞ്ഞിട്ടില്ലെൻ ഹൃത്തിൽ നി;ന്നാധിയേതും
കൂടാതെല്ലാം ലേഖനം ചെയ്തുകൊൾക!” (168)

---

മജോയമാത്മാ”എന്ന് ശ്രുതിവാക്യവും ഘോഷിക്കുന്നു [ജ്യോതിഃ സ്വരൂപനായ സൂര്യൻ, ഭിന്നങ്ങളായ ജലങ്ങളിൽ, ഏകനാണെങ്കിലും, എങ്ങിനെ പലതായി കാണപ്പെടുന്നുവോ, അതുപ്രകാരം ഉപാധിഭേദത്താൽ പലതായി പല ക്ഷേത്രങ്ങളിലും ജന്മനാശാദിയില്ലാത്ത ഈശ്വരനും കാണപ്പെടുന്നു.]

* സംന്യാസത്തിന്നുശേഷം എനിക്കു ആരുമായും ഒരു പ്രത്യേകബന്ധവുമില്ലെങ്കിലും എന്റെ പൂർവ്വാശ്രമത്തിൽ അദ്ദേഹം എന്റെ അമ്മയുടെ സഹോദരനായിരുന്നു; അതുകൊണ്ട് അദ്ദേഹം മാതുലനാകുന്നു.

ആശ്വാസത്തെ ജലജചരണന്നേവ-
മബ്ഭാഷ്യകാരൻ
നൽകിച്ചൊന്നാൻ ക്രമവഴിയിലപ്പഞ്ചപാദങ്ങളേയും;
വിശ്വാചാര്യൻ പരമപുരുഷൻ
സർവ്വവിദ്യാസ്വരൂപൻ
ജ്ഞാനിശ്രേഷ്ഠൻ യതിവരനിലിക്കാര്യ-
മാശ്ചര്യമാണോ? (169)

പ്രസംഗം സകലം കറിച്ചെട്ടുത്തു-
ള്ളടമാം മോദഭരത്തിലബ്ജപാദൻ
അഥ ചാടിയെണീറ്റു നിന്നു തൂകീ
മിഴിനീർ, പാടിയുറക്കെ,യാടി നൃത്തം! (170)

കവിതാകുശലത്വമാണ്ടൊരക്കേ-
രളരാജ്യാധിപനങ്ങു വന്നൊരിക്കൽ
യതിയെ പ്രണമിച്ചു മൗലിരത്ന-
ഛവിയാൽ ഭൂഷിതമാക്കി തന്നഗ്രം. (171)

"പ്രഥിതം തവനാടകത്രയത്തിൻ-
സ്ഥിതിയെന്തെ"ന്നഥ ദേശികൻ കഥിക്കേ,
നൃപനിങ്ങിനെചൊന്നു "മത്പ്രമാദ-
ത്തികവാൽ തീയിലെരിഞ്ഞുപോയി
മൂന്നും." (172)

മുനി തൽക്ഷണമോത്തുരച്ചു സർവ്വം;
നൃപനാശ്ചര്യമൊടും കുറിച്ചെടുത്തു;
"തവകിങ്കരനെന്തുവേണമെന്നോ-
തുക"യെന്നാശു നമിച്ചുണർത്തി മന്നൻ. (173)

"നൃപ! "കാലടി"യിൽ ദ്വിജക്കു വേദാ-
നധികാരിത്വമുരച്ചു ഞാൻ ശപിച്ചേൻ!
അതുപോലെ നിലയ്ക്കുനിർത്തുക,പ്പാ-
പികളെ"ന്ദേശികനേവമോതി പിന്നെ. (174)

നഷ്ടപ്പെട്ടതുനേടി പത്മചരണൻ-
മോദിക്കവേ, കേരള-
ക്ഷ്മാപാലൻ യതിസാർവ്വഭൗമനികടം
പ്രാപിച്ചു വന്ദിച്ചുടൻ
തത്പ്രോക്തം നിജ നാടകത്രയവു-
മാനന്ദവാരാശിയിൽ
സ്നാനംചെയ്തു തദീയപാദമനിശം
ധ്യാനിച്ചണഞ്ഞാൻ ഗൃഹം. (175)



# പതിനഞ്ചാം സർഗ്ഗം

[ദിഗ്വിജയകൌതുകം]

—:o:—

*അഥ ദിഗ്വിജയത്തിനായ് സുധന്വാ-
ധിപനാം ഭൂമിപനൊപ്പമൊട്ടനേകം
നിജശിഷ്യരുമായുദാരധീയാം-
ഭഗവാനാദ്യമിറങ്ങി "സേതു"വിന്നായ്. (1)

പടുയുക്തിചൊരിഞ്ഞു, ഭൂരിമോദം
നികടസ്ഥരുമൊത്തുവിധം വിവാദം
മുനി തത്ര നടത്തിപോൽ ശിവാച്ഛാ-
കപടന്മാർ മധുസക്തർശാക്തരൊപ്പം. (2)

ഇതി,ലോകഹിതത്തിനാ,യനാര്യ-
ദ്വിജരാംശാക്തരെ യുക്തിഭാഷണത്താൽ
ഒരുവാക്കരിയാടുവാനമാവാ-
വിധമായ്തീർത്തു രചിച്ചു കർമ്മസേതു. (3)

**യതിഭൂപതി "രാമനാഥ"നേയും
പ്രണമി,ച്ചങ്ങിനെ പാണ്ഡ്യചോളരേയും
വിജയി,ച്ചഥ "ഹസ്തിശൈല"കാഞ്ചീ-
നിഭമാം "കാഞ്ചി"യിലെത്തി ശിഷ്യരൊപ്പം.

---

* "പ്രാചീനശങ്കരജയ"ത്തിൽ "മദ്ധ്യാർജ്ജുന"ത്തെ പ്രാപിച്ചു അവിടെനിന്നും സേതുവിന്നു പുറപ്പെട്ടു എന്നു പറയുന്നു. മദ്ധ്യാർജ്ജുനത്തിൽ സദാശിവനെ പ്രണമിച്ചു ഭഗവാൻ, മദ്ധ്യാർജ്ജുനലിംഗേശൻെറ മുമ്പിൽവെച്ചു ഇങ്ങിനെ പറഞ്ഞുവത്രേ. "അങ്ങ് സർവ്വോപനിഷദർത്ഥനാണ്; സർവ്വജ്ഞനാണ്; അതുകൊണ്ട് വേദതാല്പര്യം ദ്വൈതമോ അദ്വൈതമോ എന്നു ഇക്കണ്ടുനില്ക്കുന്നവരുടെയെല്ലാം സംശയം തീർക്കുമാറരുളിച്ചെയ്യേണമേ!" പെട്ടെന്നു ലിംഗാഗ്രത്തിൽ നിന്നു സാവയവരൂപനായി ശ്രീശങ്കരൻ നിഷ്ക്രമിച്ച് ദക്ഷിണഹസ്തം ഉയർത്തിപ്പിടിച്ചുകൊണ്ടു മേഘഗംഭീരസ്വരത്തിൽ "സത്യമദ്വൈതം, സത്യമദ്വൈതം, സത്യമദ്വൈതം" എന്നു മൂന്നുവട്ടം ഉച്ചരിച്ചു മറയുകയും മഹത്തായ ഈ അത്ഭുതത്തെ കണ്ട തദ്ദേശവാസികൾ ശ്രീശങ്കരഭഗവത്പാദരെ സദ്ഗുരുവായി വരിച്ച് അദ്വൈതസിദ്ധാന്തം സ്വീകരിക്കുകയും ചെയ്തു.

** രാമേശ്വരത്തേക്ക് പോകുംവഴി "തുലാഭവാനീ" നികടസ്ഥരായ ശാക്തരെ മുൻശ്ലോകത്തിൽ പറഞ്ഞതുപോലെ ജയിച്ച് വശപ്പെടുത്തിയതിന്നുശേഷം ശ്രീരാമപ്രതിഷ്ഠിതനും കാമേശ്വരിയാൽ ഭൂഷിതമായ വാമാംഗത്തോടുകൂടിയവനുമായ രാമേശ്വരനെ [ശിവനെ] പ്രണമിച്ച്

*സുരമന്ദിരമങ്ങുതീർത്തുനന്നായ്,
പരവിദ്യാനുസൃതം ശ്രുതിപ്രസിദ്ധം
പരമേശ്വരിതന്റെ പൂജ തന്ത്ര-
പ്പടിയല്ലാതവിടത്തിലേപ്പെടുത്തി. (5)

സ്വയമാസ്ഥ്യയിൽനിന്നു സാദരം വ-
ന്നവരെസ്സർവ്വമനുഗ്രഹിച്ചശേഷം
യതിവെങ്കടനാഥനെസ്സമച്ചി-
ച്ചുടനങ്ങാനു വിദർഭരാജഗേഹം. (6)

* എതിരേററഥ സല്ക്കരിച്ചു ഭക്ത്യാ
യതിയെബ്ഭൂപതി; പത്മപാദമുഖ്യർ
അവിടം നിവസിച്ച ഭൈരവന്മാ-
രുടെ ദുർബ്ബുദ്ധിയെതിർത്തുടച്ചു വേഗാൽ. (7)

അഥ കന്നഡ ദേശമോത്തിറങ്ങും-
മുനിയെച്ചെന്നു നമിച്ചു മന്നനോതി:—
"അവിടം ഭഗവൻ! കപാലിവർഗ്ഗം
നിവസിപ്പൂ! ക്രൂരമായ്‌വരില്ല പോയാൽ. (8)

ശ്രുതിനിന്ദകർ, സാധുഹിംസകന്മാ,-
രഹിതം ഭുവിനണയ്ക്കുമസ്സമത്സർ
ഭഗവൻ! തവ കീർത്തിയെപ്പൊറുക്കാ;
പറയുന്നേ,നതുകൊണ്ടു ഞാൻ മുനീന്ദ്ര!" (9)

** ഇതിഭൂപതിയോതവേ, സുധന്വാ-
ഭിധഭൂപൻ നിജവില്ലുമായ് കഥിച്ചാൻ:—

---

പാണ്ഡ്യന്മാരേയും തുടന്ന് ചോളന്മാരേയും വിജയിച്ച് ഹസ്തിപർവ്വതത്തിന്നു ഒരു അരഞ്ഞാണെന്നപോലെ ശോഭിക്കുന്ന കാഞ്ചീപുരത്തിൽ ഭഗവാൻ എത്തിച്ചേന്നു.

* അവിടെ കാഞ്ചിയിൽ ഒരു ക്ഷേത്രം പണിയിച്ച് ശാരദാപ്രതിഷ്ഠയും നടത്തി ശ്രുതിസമ്മതമായ ദേവീപൂജാക്രമം അവിടെ ഏപ്പെടുത്തി. കാഞ്ചിയിൽ മഹാദേവന്റെ മൂണ്മയമായ ഒരു സ്വയംഭൂലിംഗം "അംബരേശൻ" എന്ന പ്രസിദ്ധിയോടെ വത്തിക്കുന്ന ഒരു സ്ഥലമുണ്ട്; അവിടെ ഒരു മാസം ശ്രീശങ്കരഭഗവത്പാദർ താമസിച്ച് ശങ്കരപ്രതിഷ്ഠാപൂർവ്വകം ശിവകാഞ്ചി എന്ന പട്ടണം നിർമ്മിക്കുകയും വരദരാജനെന്ന വിഷ്ണുവിന്റെ മററൊരു ക്ഷേത്രത്തിൽ ചെന്നു അവിടെ വിഷ്ണുകാഞ്ചി എന്ന വേറൊരു പട്ടണവും സൃഷ്ടിക്കുകയും അവിടങ്ങളിലുണ്ടായിരുന്ന അനേക ഭക്തജനങ്ങളെ സർവ്വവേദാന്തതാല്പര്യനിഷ്ഠന്മാരാക്കി മാററുകയും ചെയ്തു. ആ അവസരത്തിൽ താമ്രപർണ്ണീതടവാസികളായ കുറെ ബ്രാഹ്മണർ വന്നു ഭഗവാനോടു ഇങ്ങിനെ പറഞ്ഞുവത്രേ:—"സ്വാമിൻ! ഈ ലോകത്തിൽ ദേഹാദിഭേദം പ്രത്യക്ഷത്തിൽ കാണുന്നതുകൊണ്ടും, കർമ്മങ്ങളുടേയും ഉപാസനയുടേയും വ്യത്യാസമനുസരിച്ചാണ് പരലോകപ്രാപ്തിയെന്ന് പറയപ്പെടുന്നതുകൊണ്ടും ഭേദം തന്നെയാണ് സത്യമെന്നത് പോലെ തോന്നുന്നുവല്ലോ." ഭഗവാൻ ഇങ്ങിനെ പ്രതിവചിച്ചു:—"പരമാത്മമറിയാതെയാണ് ഈ പറയുന്നത്. "യത്രത്വസ്യ സർവ്വമാത്മൈവാഭൂത് തത് കേന കം പശ്യേത്" ഇത്യാദി ശ്രുതികൾ തത്ത്വജ്ഞാനമാകുന്ന അഗ്നിയാൽ പാപം നശിച്ചവന്ന് മുക്തിദശയിൽ ഭേദാഭാവത്തെ പ്രതിപാദിച്ചിരിക്കുന്നു. "തത് സൃഷ്ട്വാ തദേവാനുപ്രാവിശത്" "അനേന ജീവേനാ/ത്മനാ/നുപ്രവിശ്യ നാമരൂപേ വ്യാകരവാണി" ഇത്യാദി ശാസ്ത്രതാല്പര്യമനുസരിച്ച് ജഗത്കർത്താവായ ബ്രഹ്മം തന്നെയാണ് ജീവരൂപത്തിൽ ജഗത്തിൽ അനുപ്രവേശിച്ചിരിക്കുന്നതെന്നും സിദ്ധമാണ്. "കതി ദേവാഃ" എന്നിങ്ങിനെ തുടങ്ങുന്ന വാക്യങ്ങളാൽ ബ്രഹ്മം തന്നെയാണ് ദേവനായും പ്രാണനായും മററുമുള്ള അനേകത്വത്തെ പ്രദർശിപ്പിക്കുന്നതെന്ന് വ്യക്തമാക്കപ്പെട്ടിട്ടുമുണ്ട്. "ബഹുസ്യാം പ്രജായേയ" ഇത്യാദി ശ്രുതിയാൽ ഭോക്തൃഭോഗ്യാത്മകമായ സകല പ്രപഞ്ചത്തിന്റേയും പരമാത്മരൂപത്വം സ്ഥാപിക്കപ്പെട്ടിട്ടുണ്ടല്ലോ. അതിനാൽ നിത്യശുദ്ധ ബുദ്ധമുക്തസ്വഭാവവും സകല വികാരത്താധിഷ്ഠാനവുമായ ബ്രഹ്മത്തെത്തന്നെയാണ് മുമുക്ഷുക്കൾ ഉപാസിക്കേണ്ടതെന്ന് വേദം ശാസിക്കുന്നു. അതുകൊണ്ട് നിങ്ങളും ജീവപരമാത്മഭേദത്തേയും ദേവഭേദങ്ങളേയും വിട്ട് ശുദ്ധാദ്വൈത ബ്രഹ്മോപാസനയാൽ മുക്തന്മാരായി ഭവിച്ചാലും!" എന്ന് ഭഗവാൻ ഉപദേശിക്കുകയും കാഞ്ചിയിലും താമ്രപർണ്ണിയിലും അധിവസിക്കുന്ന അവർ ശുദ്ധാദ്വൈത വിദ്യാശ്രിതന്മാരായ് തീരുകയും ചെയ്തു, എന്നിങ്ങിനെ പ്രാചീനശങ്കരജയം തുടങ്ങിയ പുരാതനഗ്രന്ഥങ്ങളിൽ സവിസ്തരം പ്രസ്താവിച്ചു കാണുന്നു.

* വെങ്കടാചലേശനെ പ്രണമിച്ചശേഷം ക്രഥകൈശികന്മാരായ ഭൈരവതന്ത്രാവലംബികളുടെ നാടായ വിദർഭത്തിൽ അവിടുത്തെ രാജാവിന്റെ രാജധാനിയിൽ സ്വശിഷ്യരൊപ്പം ഭഗവാൻ ചെല്ലുകയും രാജാവ് അദ്ദേഹത്തെ ഭക്തിപൂർവ്വം പൂജിച്ച് സല്ക്കരിക്കുകയും ചെയ്തു. പത്മപാദാദിശിഷ്യന്മാർ ഭൈരവന്മാരെ വാദത്തിൽ തോല്പിച്ച് അവരുടെ ധൌഷ്ട്യത്തെ നശിപ്പിച്ചു.

** പ്രഥമാദ്ധ്യായത്തിൽ ഇന്ദ്രാവതാരമായി വർണ്ണിക്കപ്പെട്ട സുധന്വാവെന്ന രാജാവാണ് ശ്രീശങ്കരന്റെ ഒപ്പം ദിഗ്‌വിജയത്തിൽ സഹായിക്കാനായിറങ്ങിയ ആളെന്ന് ധരിക്കുക!

"തവ ഭക്തനിരിക്കവേ, യതീന്ദ്രോ!
ഭയമപ്പാമരർ മൂലമെന്തുവാൻ തേ?" (10)

തരസാ ഭഗവാനിറങ്ങി കാപാ-
ലികരെപ്പോയ് വിജയിക്കുവാൻ സശിഷ്യം;

അഥ വാർത്തകളം കേട്ടണഞ്ഞു വേഗാൽ
"ക്രകചൻ" തത്ര കപാലിദേശികാഗ്ര്യൻ. (11)

ഉടലാകെയും,മാ, ശ്മശാനഭസ്മം,
സ്വകരത്തിൽ തലയോട്ട, ശൂലമേവം
പൃഥഗപ്പോടവൻ സ്വതുല്യരാമൊ-
ട്ടധികം ശിഷ്യരുമൊത്തു വന്നുരച്ചാൻ:— (12)

"ശരി ചാരമണിഞ്ഞു; തീ,യഴക്കാ-
ണ്ടൊരു മൺകിണ്ടിയെടുത്തതെന്തു നിങ്ങൾ?
ശുചിയാം തലയോട്ട വിട്ടതെന്തേ-
നിഹ നണ്ണാത്തു മഹാകപാലിയേയും? (13)

രുധിരാക്തകപാലമായ താരും
മധുവും കൊണ്ടെഴമച്ചു കിട്ടിടായ്കിൽ
മലമങ്ക പുണന്നിടും വപുസ്സാ-
ണിട്ടമമ്പ് ഭൈരവനെന്തുവാൻ പ്രമോദം?" (14)

ഇതി ഭൈരവതത്വശാസ്ത്രമോതും
ക്രകചാഭിധ്യനെ, യസ്സുധന്വഭൂപൻ
"നരകീട! കടന്നുപോക!"യെന്നോ-
തിടവേ, തത്ഭടരാശു തള്ളിവിട്ടാർ. (15)

വളർചില്ലിയൊടും, വിറയ്ക്കുമച്ചു-
ണ്ടൊട്ട,മാ,വെണ്മഴവോങ്ങി,യ,ക്കപാലി,
"ഇഹ ഞാൻ ക്രകചാഖ്യനല്ല ധൃഷ്ട-
ത്തല കൊയ്തില്ലിവനെങ്കി"ലെന്നുപോയാൻ. (16)

അവനാശു പറഞ്ഞയച്ച സംഖ്യാ-
ധികകാപാലികരുദ്യതായുധന്മാർ
പ്രളയാംബുദഘോരനാദപൂർവ്വം
കടുകോപിച്ചുരണഞ്ഞിതങ്ങു വേഗാൽ. (17)

അഥ വിപ്രർ ഭയന്നു കേഴ്വതായ്ക-
ണ്ടുടനമ്പ് ഭൂപതി ചട്ടയിട്ടു തേരിൽ
നിജ ചാപവുമമ്പുമായ് കരേറി-
ശ്ശരവഷങ്ങളതിർത്തു കോപവാനായ്. (18)

അവനീപതി പോർനടത്തവേ, മ-
റ്റൊരുസംഘം ക്രകചൻ പറഞ്ഞയച്ചോർ
അഥ വീണ്ടുമണഞ്ഞു മററ ഭാഗ-
ങ്ങളിലൂടെ ദ്വിജരെച്ചതിച്ചു കൊല്ലാൻ. (19)

യമകിങ്കരരൊത്ത ഭൈരവന്മാ-
രുടെ സൈന്യത്തെയടുത്തുകണ്ടു വിപ്രർ
സഭയം ശരണം ഗമിച്ചു യോഗീ-
ശ്വരനാം സർവ്വശരണ്യനെ ക്ഷണേന. (20)

അസിതോമരപട്ടിശാദിയാൽ കൊൽ-
വതിനോർത്തട്ടഹസിച്ചടുത്ത നേരം
അവരെച്ചുട്ടുചാമ്പലാക്കി വിട്ടാൻ
നിജഹുങ്കാരഭവാഗ്നിയാൽ യതീന്ദ്രൻ. (21)

നിജ പൊൻപിടിയാണ്ട ബാണമെയ്തെ-
യ്തഥ കൊയ്തിട്ട രിപുക്കൾ തൻ ശിരസ്സാൽ
രണഭൂമി മുഴക്കെ മൂടി; മോദ-
ത്തൊട്ട,മാ, മന്നനുമങ്ങണഞ്ഞു പിന്നെ. (22)

സ്വജനങ്ങൾ നശിച്ചതും ദ്വിജേന്ദ്ര-
ർക്കടവേല്ക്കാത്തതുമത്ര കണ്ടനേരം
ഹതമാനസനായ് കപാലിവര്യൻ
യതിരാജൻെറ സമീപമെത്തി വീണ്ടും. (23)

"കുമതാശ്രയ! കാൺക! മത്പ്രഭാവം;
തരസാ കർമ്മഫലം ഭുജിച്ചുകൊൾക!"
ഇതി കണ്ണുമടച്ചു നിന്നു കയ്യിൽ-
തലയോടൊത്തു കപാലി തെല്ലുനേരം. (24)

സുരയാൽ പരിപൂർണ്ണമായ് കപാലം
ഝടിതി ധ്യാനമവൻ നടത്തിയപ്പോൾ;
അതിലദ്ധമവൻ കുടിച്ചു; വീണ്ടും
സ്മരണം ചെയ്തിതു ഭൈരവൻെറ രൂപം. (25)

തലയോടണിമാല, നീണ്ട ചെമ്പൻ-
ചിടയും ശൂലവുമായ് മഹാകപാലി
വികടപ്രകടാട്ടഹാസപൂർവ്വം
തരസാ മുമ്പിലണഞ്ഞു കാണമാറായ്! (26)

"നിഹനിക്കുക! ദേവ! ഭക്തവിദ്രോ-
ഹിയെ"യെന്നോതിയ ഭൈരവൻെറ ശീഷം
*"അപരാധമെനിക്കു താൻ സ്വയംചെ-
യ്യുകയോ ഞാ?"നിതി കൊയ്തു രോഷപൂർവ്വം. (27)

** യതിവര്യനുടൻസ്തുതിച്ചു;പെട്ട-
ന്നവിടെത്തന്നെ മറഞ്ഞിതമ്മഹേശൻ;
ഖലരൊക്കെയുമേവമസ്തമിക്കേ
ദ്വിജരച്ചിച്ചു യതീശനെസ്സഹഷം. (28)

---

* "ഈ യതിശ്രേഷ്ഠൻ എൻെറതന്നെ അവതാരമായിരിക്കേ, എന്നെ ഞാൻതന്നെ നശിപ്പിക്കുകയോ?" എന്നു ചോദിച്ച് ക്രകചൻെറ തല മഹാകപാലി കൊയ്തെടുത്തുവെന്നു സാരം.

** ശ്രീശങ്കരൻ സംഹാരഭൈരവനെ സ്തുതിക്കുകയും വേദശാസ്ത്രപുരാണാദികളാൽ പ്രതിപാദിതമായ ധർമ്മമെന്തെന്നും സത്യാസത്യങ്ങളെ വിവേചിച്ചറിയണമെന്നും അഭ്യർത്ഥിക്കുകയും ചെയ്തപ്പോൾ വിപ്രശാസനാർത്ഥം മഹാകപാലി ഇങ്ങിനെ പറഞ്ഞുവത്രേ:—"നീ സാക്ഷാൽ ശങ്കരൻതന്നെയാണ്. നീ ചെയ്യുന്നതെന്തോ അതു ഞാൻ

പലദേശവുമാശ്രുചെന്നു പാഖ–
ണ്ഡരെയെല്ലാം വിമഥിച്ചു ശത്രുദർപ്പം
നിഹനിച്ചഥ പശ്ചിമാബ്ധിതീരം
ഭഗവാൻ ശിഷ്യസമേതനായണഞ്ഞു. (29)

ഇളകും തിരയാംകരങ്ങളും,ഉ–
ന്ദുളിതൻ നാദവുമൊത്തുസാഗരം
പല ഗൂഢതരാർത്ഥവും കഥി–
പ്പൊരുവമ്പൻ പ്രതിവാദിപോൽ വിളങ്ങി. (30)

* “മഥിതൻ സുമനോകുലത്തിനാ,ലീ,
ഭ്രമമേറും ജഡശാലി മുമ്പുതന്നെ.”
ഇതിനണ്ണിയപോലെയാഴിയും വി–
ട്ടഥ ഗോകർണ്ണമണഞ്ഞു സാധുവൃത്തൻ. (31)

---

ചെയ്യുന്നതുതന്നെയാണ്. ഈ കാപാലികന്മാർക്ക്, ബ്രാഹ്മണ്യാചാരങ്ങളെ നീ ഉപദേശിച്ചുകൊടുത്താലും! മന്ത്രബദ്ധനായതുകൊണ്ട് ഞാൻ ഇവിടെ പ്രത്യക്ഷനായെന്നേ ഉള്ളൂ; ധർമ്മപ്രഭാവംകൊണ്ടല്ല.”എന്ന് മറയുകയുംചെയ്തു. സുവിസ്മിതരായിത്തീർന്ന തത്സംഭവസാക്ഷികളായ വടുകാദ്യന്മാരായ കാപാലികന്മാർ പിന്നീട് ശ്രീശങ്കരനോട് പല സംശയങ്ങൾക്കും നിവൃത്തിവരുത്തുകയും പഞ്ചപൂജാപഞ്ചയജ്ഞപരായണന്മാരും അദ്വൈതസിദ്ധാന്തത്തെ ആശ്രയിച്ചുകൊണ്ട് സ്വകർമ്മനിരതന്മാരുമായി ജീവിച്ച് മനഃശുദ്ധി വരുത്താനും ആ വഴി ബ്രഹ്മജ്ഞാനം സമ്പാദിക്കാനും ഭഗവാൻ ഉപദേശിക്കുകയും ഭൂതവേതാളാദിസേവകന്മാരും ഭ്രഷ്ടാചാരന്മാരും ചിതാഭസ്മാനലിപ്താംഗരുമായ അവർ അങ്ങിനെ ആചാര്യനായി ശ്രീശങ്കരനെ വരിച്ച് അദ്വൈതമതത്തെ സ്വീകരിക്കുകയും ചെയ്തതായി മററ് ഗ്രന്ഥങ്ങളിൽ വിസ്തരിച്ചിട്ടുണ്ട്.

* ഇത്ര വലിയ ഒരു പ്രതിവാദിയായിരുന്നിട്ടും ആചാര്യർ എന്തേ സമുദ്രത്തെ വെറതെ വിട്ട് പോയതെന്നോ? സുമനോകുലത്താൽ—സംസ്കൃതചിത്തന്മാരായ പണ്ഡിതന്മാരാൽ—[അഥവാ ദേവന്മാരാൽ എന്നും] ഇവൻ മുമ്പുതന്നെ മഥിക്കപ്പെട്ടവനാണല്ലോ. പോരാതെ, ഭ്രമമേറന്ന—പരിഭ്രമം വളരെയുള്ള—[അഥവാ ആവർത്തങ്ങൾ, ചുഴികളുള്ള] ഒരു ജഡശാലിയുമാണ്—ജഡാത്മാവുമാണ്—[അഥവാ “ഡ” “ള”കളുടെ സാവർണ്ണ്യംകൊണ്ട്, ജലാത്മാവുമാണ് എന്നു താല്പര്യം] ഇവൻ, എന്നിങ്ങിനെ വിചാരിച്ചിട്ടെന്നപോലെ സാധുവൃത്തനായ [ക്ഷമാവാനായ] ആചാര്യർ ആ സ്ഥലം വിട്ട് ഗോകർണ്ണത്തിൽചെന്നു. ഉൽപ്രേക്ഷാലങ്കാരം.

അവിടെക്കടലിൽ കുളിച്ചു കുന്നിൻ–
മകൾതൻ കാന്തനെയത്ഭുതാർത്ഥയുക്തം
സുമനോഹരമാം ഭുജംഗവൃത്ത–
സ്തവമുണ്ടാക്കി നമിച്ചു യോഗിവര്യൻ. (32)

ഇതി സദ്ഗുരുവാഗമാന്തതത്വം
പ്രണതന്മാരൊടു വിസ്തരിച്ചു വാഴ്കേ,
നിജ ദേശികനായ നീലകണ്ഠാ–
ഖ്യനൊടോതീ ഹരഭക്തനെന്നൊരുത്തൻ: (33)

“ഭഗവൻ! യതി ശങ്കരാഖ്യനേകൻ
തിരുപാദങ്ങളെയും ജയിച്ചടക്കാൻ
ഗിരിശാലയമാന്നു,വിശ്വരൂപാ–
ദ്യരെയും വെന്നിഹ വാഴ്വു ശിഷ്യരൊപ്പം.”(34)

ഇതുകേട്ടു ചിരിച്ചു ശൈവമുഖ്യൻ
വിവിധോത്കൃഷ്ടനിബന്ധകങ്ങൾ തീർത്തോൻ;
ശിവതല്പരമായ സൂത്രഭാഷ്യ–
ത്തിനു കർത്താവവനോതിയിപ്രകാരം. (35)

“അവ,ന,ക്കടൽനീർകുടിച്ചുവററി–
പ്പവനോ, വാനൊരു വസ്ത്രമാക്കുവാനോ,
രവിബിംബമടർത്തി വീഴ്ത്തുവോനോ
പരമാരാകിലുമെൻ സമാനനാകാ. (36)

പരപക്ഷതമസ്സറക്കുമർക്കോ–
പമമെൻ തർക്കശതങ്ങളാൽ സ്വപക്ഷം
തകരുന്നതവന്നു കാണമാറായ്–
വരുമിപ്പോ”ളിതികോപമൊത്തിറങ്ങി. (37)

ഉടലിൽ സിതഭസ്മവീചി, കണ്ഠോ–
ജ്വലരുദ്രാക്ഷകലാപ, മിപ്രകാരം
നിജ ശിഷ്യരുമായ് ശിവാഗമജ്ഞൻ
ഗുരു പോരുന്നതുകണ്ടു ദേശികേന്ദ്രൻ. (38)

*കപിലൻ സ്വമതം, ശുകർഷിതാതോ–
ദിതശാസ്ത്രത്തിനു മുമ്പു, ചെയ്തപോലെ,
ഋഷി തൻ നികടത്തിലാത്മപക്ഷം
സഹസാ സ്ഥാപനചെയ്തു നീലകണ്ഠൻ. (39)

“ഭഗവൻ! ക്ഷണമാത്രമാദ്യമായെൻ–
പടുവാഗ്വൈഭവമൊന്നു കാൺക”യെന്നായ്

---

* ശങ്കരൻെറ സന്നിധാനത്തിൽ നീലകണ്ഠകവി ആദ്യമായി ആത്മപക്ഷത്തെ സ്ഥാപിച്ചു. ഏതുപോലെ? ശുകതാതനാൽ, വേദവ്യാസർഷിയാൽ കൃതമായ ആത്മതത്വപ്രതിപാദകമായ ശാസ്ത്ര–ശാരിരകമീമാംസാഖ്യമായ ശാസ്ത്ര–ത്തിനുമുമ്പ് കപിലാചാര്യർ സ്വശാസ്ത്രത്തെ സ്ഥാപിച്ചതുപോലെ. ബ്രഹ്മസൂത്രാവിർഭാവത്തിനുശേഷം സാംഖ്യശാസ്ത്രത്തിന്നു നില്ക്കക്കള്ളിയില്ലാതായെന്നു സൂചിപ്പിക്കുന്നു.

ഗുരുവെത്തരസാ തടഞ്ഞു വാദ-
ത്തിന്നു കോപ്പിട്ട സുരേശ്വരൻ സുധീന്ദ്രൻ. (40)

"സുമതേ! തവ കൌശലത്തെ ഞാനൊ-
ട്ടറിയും; നിൻഗുരുതന്നെ നേരിടട്ടെ!"
അവനെസ്സഹസാ വിലക്കി സാക്ഷാ-
ന്നൃസിംഹത്തിനു നേർക്കവൻ തിരിഞ്ഞു. (41)

പരപക്ഷബിസം ഭുജിക്കുമന്നോ-
പമമാം ശാങ്കരസൂക്തിയാൽ സ്വപക്ഷം
തകരുന്നതുകണ്ടു നീലകണ്ഠ-
ദ്വിജനദ്വൈതമുടയ്ക്കുവാനിറങ്ങി. (42)

"പ്രശമിൻ! "തദസീ"തി തൊട്ടവാക്യ-
ത്തിനു നീ ചൊന്നിടുമർത്ഥമൊട്ടയുക്തം;
വിപരീതതയാൽ പ്രകാശവും കൂ-
രിരുളും തമ്മിലഭേദമായ് വരാമോ? (43)

*ശരിയല്ല കഥിക്കിലർക്കനും തത്-
പ്രതിബിംബത്തിനുമെന്നപോലഭേദം;
മുകുരപ്രതിബിംബിതത്തെ മിഥ്യാ-
പരമായ് വ്യോമശിവാദ്യർ തള്ളി പണ്ടേ. (44)

മുകുരസ്ഥമുഖത്തിൽ നിന്നുഭിന്നം
മുഖ,മപ്പാർശ്വഗലോകവീക്ഷണത്താൽ;
അതിനാൽ പ്രതിബിംബിതാനനം താ-
വകപക്ഷത്തിലു,മോർക്ക! മിഥ്യയല്ലോ. (45)

"അഥ മായികമാണു ജീവമൌഢ്യം,
പര സാർവ്വജ്ഞ്യവു;മാ, വിരുദ്ധധർമ്മം
ഒഴിവാക്കുകിലിങ്ങു "ചിത്ത്വ"മൊന്നായ്-
വരു"മെന്നുള്ളതുമർത്ഥശൂന്യമത്രേ. (46

*ഇതര മാനശതങ്ങളാൽ പ്രസിദ്ധം
പ്രവിരുദ്ധത്വമബാധമെന്നു നൂനം;
ഹയഗോവുകളേകരൂപരാമോ?
ഹയഗോത്വങ്ങളബാധകങ്ങളല്ലീ? (47)

ഇതു സമ്മതമെങ്കി,ലന്നു "ഞാനീ-
ശ്വരനല്ലെ"ന്നതുമിഷ്ടമായ്‌വരും തേ;
തെളിവെത്രയുമില്ലയല്ലി ജീവേ-
ശ്വരഭേദത്തിനുമീവിധത്തിലോർത്താൽ?" (48)

ഇതി യുക്തിശതങ്ങൾകൊണ്ടു വൈദാ-
ന്തികവാക്യോജ്ജ്വല "മദ്വിതീയ" പക്ഷം
അവനൊന്നു കലുക്കിവിട്ടു ചെന്താർ-
വിരിയും പൊയ്കയൊരാനയെന്നവണ്ണം. (49)

---

* "തത്ത്വമസ്യാ"ദി വേദാന്തവാക്യങ്ങളാൽ ജീവേശ്വരാഭേദത്തെ അങ്ങു് സ്ഥാപിക്കാൻ നോക്കുന്നതു് ശരിയല്ല; വിരുദ്ധധർമ്മവത്ത്വം കൊണ്ടു് തമഃപ്രകാശങ്ങൾക്കെന്നപോലെ അവയ്ക്കും അഭേദം യുക്തമല്ല എന്നു തുടക്കത്തിൽ പ്രസ്താവിച്ചതിനുശേഷം തുടരുന്നു:— രവിക്കും തത്പ്രതിബിംബത്തിനും അഭേദം കല്പിക്കുന്നതുപോലെ എന്തുകൊണ്ടു ജീവേശ്വരന്മാർക്കും അഭേദം പറയാൻ പാടില്ല എന്നാണെങ്കിൽ ആ വാദവും ശരിയല്ല. [രവിക്കും പ്രതിബിംബത്തിനും തമ്മിൽ ചാഞ്ചല്യം അചാഞ്ചല്യം തുടങ്ങിയ വിരുദ്ധധർമ്മങ്ങളുണ്ടെങ്കിലും അഭേദാഭാവാഭാവമുണ്ടു് എന്നതുപോലെ അഭേദം ഇവിടേയും യോജിപ്പിച്ചുകൂടെ എന്നാണെങ്കിൽ പാടില്ല.] എന്തുകൊണ്ടെന്നോ? മുഖത്തിനും, കണ്ണാടിയിൽ പ്രതിബിംബിച്ച മുഖത്തിനും തമ്മിൽ ഭേദമുണ്ടെന്നു്, പ്രതിബിംബിതമുഖത്തിന്റെ മിഥ്യാത്വത്തെ—ബാധ്യമായ പ്രതിബിംബത്തിനു അഭേദയോഗ്യതയുടെ അഭാവത്തെ—വ്യോമശിവാദിഗുരുക്കന്മാർ [വ്യോമശിവൻ ഒരു പാശുപതമതപ്രവർത്തകനായിരുന്നു.] പണ്ടുതന്നെ സ്ഥാപിച്ചു കഴിഞ്ഞിട്ടുള്ളതാണു്. അതുകൊണ്ടു ജീവേശ്വരാഭേദം യുക്തിവിരുദ്ധത്വംകൊണ്ടു് സ്വീകാര്യമായിരിക്കുന്നില്ല.

* 'ജീവനിഷ്ഠമായ മൌഢ്യവും ഈശ്വര സാർവ്വജ്ഞ്യവുമാകുന്ന വിരുദ്ധധർമ്മത്തിനു്, രണ്ടും മായികമാണു്, കല്പിതമാണു് എന്ന ബാധം വരുന്നതു്കൊണ്ടും, ചേതനത്വത്തിന്റെ അവിശേഷം കൊണ്ടും, വാസ്തവമായ അഭേദം രണ്ടിനുമുണ്ടെ"ന്ന വാദത്തെയാണു് നീലകണ്ഠൻ ഇവിടെ ഖണ്ഡിക്കാൻ ശ്രമിക്കുന്നതു്. പ്രമാണശതങ്ങളാൽ സ്ഥാപിതമായ വിരുദ്ധധർമ്മത്തിന്നു് ബാധം സംഭവിക്കുന്നില്ല. ബാധാഭാവംകൊണ്ടു് മായികത്വം അതിന്നില്ലെന്നു് താല്പര്യം. വിപക്ഷത്തിൽ, മറിച്ചു് പറഞ്ഞാൽ, ബാധമുണ്ടുതാനും:—പ്രമാണശതങ്ങളാൽ സ്ഥാപിതമായ ഒന്നിന്നു് ബാധം വരില്ലെന്നതിന്നു് ഒരു യുക്തി പറയുകയാണു് നീലകണ്ഠൻ: വിപരീതങ്ങളായ ഹയത്വത്തിനും ഗോത്വത്തിനും ബാധമുണ്ടാവുമെന്നു് പറയുകയാണെങ്കിൽ അവയ്ക്കു് സ്വരൂപൈക്യമുണ്ടാവണമല്ലോ. എന്നാൽ അവ രണ്ടും ഒരിക്കലും ഏകസ്വരൂപമാവുന്നില്ല എന്നതുകൊണ്ടു് അവയ്ക്കു് ബാധം ഭവിക്കുന്നില്ലെന്നു് വ്യക്തമാണു്. ഈ വാദം അങ്ങേയ്ക്കു് സ്വീകാര്യമാണെങ്കിൽ "ഞാൻ-ജീവൻ-ഈശ്വരനല്ല" എന്ന പ്രത്യക്ഷ പ്രമാണാവഗതമായ ജീവേശ്വരഭേദവും അങ്ങേയ്ക്കു് ഇഷ്ടം തന്നെയാവണം. ജീവേശ്വരഭേദത്തെ തെളിയിക്കാൻ പ്രത്യക്ഷപരവും അനുമാനപരവുമായ അനേകം പ്രമാണങ്ങളില്ലേ?

അവനോതിയ ദോഷമൊക്കെയും കേ–
ട്ടടനീവണ്ണമുരച്ചു യോഗിവര്യൻ:–
*"ശരി; "തത്ത്വമസീ"തി സമ്പ്രദായ–
ശ്രുതിവാക്യത്തിനെഴും വരാർത്ഥമോതാം. (50)

അഥ "സോയ"മിതിങ്കലെന്നപോലു–
ണ്ടിഹ വാച്യാർത്ഥ വിരോധമെന്നു സത്യം;
അതു "ലക്ഷണ" കൊണ്ടുനീക്കിയെന്നാൽ
പദയുഗ്മൈക്യവുമത്ര സംഭവിക്കും. (51)

അഭിദാഘടകം പ്രമാണമൈ,ങ്ങാ,
ഹയധേനുക്കളിഴിലാകയാ,ലതിങ്കൽ
അഭിദാനുഭവം വരില്ല; നീയി–
ങ്ങുരചെയ്തുള്ള "തതിപ്രസംഗ"മത്രേ! (52)

ഇഹ മൂഢത, സർവ്വവിത്ത്വ,മെന്നു–
ള്ളവ ജീവേശരിൽ നിന്നു നീക്കിയെന്നാൽ
പൊതുവായൊരു രൂപമെന്തുവാൻ ല–
ക്ഷണയാൽ കിട്ടുവതെന്നുമോർത്തിടായ്ക! (53)

ഇഹ കല്പിതമാണു ശുക്തിരൂപ്യ–
പ്പടി ജീവേശ്വരദൃശ്യമാനഭേദം;
തദധിഷ്ഠിതസത്യവസ്തുവേതെ–
ന്നതുതാൻ ലക്ഷണയാൽ ഗ്രഹിച്ചിടേണം. (54)

ജഡമാണിഹ ദൃശ്യമായ ദേഹം,
ഹൃദയം, ബുദ്ധി തുടങ്ങിയുള്ളതെല്ലാം;
അവ സർവ്വവുമങ്ങകററിവെച്ചാ–
ലെഴുമൊന്നാണിഹ "ജീവ"സത്യരൂപം. (55)

അതുമട്ടിലസത്യമിജ്ജഗത്തും
കയറിൽ പാമ്പുകണക്കു കല്പിതം താൻ!

ഭ്രമബുദ്ധി വെടിഞ്ഞു തേടിയാലും
തദധിഷ്ഠാന; മ,തീശസത്യരൂപം. (56)

ഇവരണ്ടിനുമില്ലുപാധി; സാർവ്വ–
ജ്ഞ്യവു,മാ, മൌഢ്യവുമില്ല സത്യമോർത്താൽ;
സ്ഫടികത്തിനു ചെമ്പരത്തിതൻ ചോ–
പ്പിയലുന്നി;ല്ലതു നിഷ്ക്കളങ്കമെന്നും. (57)

* ശ്രുതി "ഭേദമതിങ്കൽ മൃത്യു"വെന്നായ്
പറയാ, ഭേദമസത്യമല്ലയെങ്കിൽ;
"വിപരീതമതിക്കനർത്ഥബന്ധം
വരു"മെന്നല്ലി കഥിപ്പു വേദവാക്യം? (58)

* അഭിദാശ്രുതി സത്യമല്ലയെന്നാ,–
ലതിനാലല്ലി പുമർത്ഥവും കഥിപ്പു?
"ഒരുചാൺ ശശിമാന"മെന്നപോലാ,–
"ണശിവൻ ഞാ"നിതി തോന്നലും ജഗ–
ത്തിൽ. (59)

ശ്രുതിസിദ്ധമഭേദവാക്കി,ന,ക്ക–
ല്പിതധീ ബാധകമായ്‌വരില്ല നൂനം;
ഇതിലും വലുതാം പ്രമാണമെന്തൊ–
ന്നിഹബാധം വരുമെന്നു കാട്ടുവാനായ്?" (60)

* ശരി; നീ പറഞ്ഞത് അങ്ങിനെ ഇരിക്കട്ടെ! എന്നാലും, "തത്ത്വമസി" എന്നപോലുള്ള ശ്രുതിവാക്യത്തിലടങ്ങിയ ശ്രേഷ്ഠമായ അർത്ഥത്തെ ഞാൻ പറയാം.—"സോയം പുമാൻ" എന്നതിലുള്ള വിരുദ്ധതാബുദ്ധി അതിൽ വാച്യഗതയായിട്ടുണ്ട്; ലക്ഷ്യഗതയായിട്ടില്ല എന്നറിയുക. ഭാഗലക്ഷണയാൽ വിരോധം നീക്കി ചൈതന്യമാത്രത്തെ സ്വീകരിക്കുന്നതായാൽ "തത്" എന്നും "ത്വം" എന്നുമുള്ള പദയുഗ്മത്തിൻെറ ഏകത്വം വെളിപ്പെടുന്നതായിരിക്കും. എനി നിൻെറ ഉപമാനത്തെ എടുത്തു നോക്കുക! ഗോവിനും ഹയത്തിനും അഭേദത്തെ പറയാനുള്ള വല്ലതുമൊന്നു ഉണ്ടെന്ന് ഏത് പ്രമാണം കൊണ്ടാണ് സ്ഥാപിച്ചിട്ടുള്ളത്? അത്കൊണ്ട് ഇവിടെ ഭാഗലക്ഷണയാൽ ഭേദാനുഭവം ഉണ്ടാവുകയുമില്ല. ഈ അടിസ്ഥാനത്തിൽ നീ പറഞ്ഞ ഉപമാനം "അതിപ്രസംഗ"മാണ്. [52 വരയ്ക്കുള്ള ശ്ലോകങ്ങളുടെ താല്പര്യം ഇങ്ങിനെ സംഗ്രഹിച്ചതാണ്.]

* "മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി" ഭേദബുദ്ധി യഥാർത്ഥമാണെങ്കിൽ നാനാത്വത്തെ ദർശിക്കുന്നവന്ന് മൃത്യുവാണ് ഫലമെന്ന് വേദം പറയുമായിരുന്നില്ല. "യ ഉദരമന്തരം കുരുതേ/ഥ തസ്യ ഭയംഭവതി" എന്നിങ്ങിനെ വിപരീതദർശിക്ക് അനർത്ഥബന്ധം ശ്രുതി വ്യക്തമായി പറഞ്ഞിട്ടുമുണ്ട്. ഭേദബുദ്ധി വിപരീതബുദ്ധി തന്നെയാണ്.

* ഇങ്ങിനെ, ഭേദബുദ്ധി തന്നെയാണ് വിപരീതബുദ്ധിയെന്ന് ഉപവർണ്ണിച്ചിട്ട് അഭേദത്തിൻെറ താത്വികത്വത്തെ ഭഗവാൻ ആവിഷ്കരിക്കുന്നു:—അഭേദശ്രുതി അയഥാർത്ഥമാണെന്ന് വരികിൽ, അഭേദജ്ഞാനംകൊണ്ടാണ് പുരുഷാർത്ഥസിദ്ധിയുമുണ്ടാവുന്നതെന്ന് ഒരേ വാക്യത്തിൽതന്നെ വേദം പറഞ്ഞിട്ടുണ്ടല്ലോ: "തത്ര കോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ" എന്ന്. "ഞാൻ അശിവനാണ്—ബ്രഹ്മമല്ല—" എന്നിങ്ങിനെയുള്ള ബുദ്ധി ശാസ്ത്രോക്തിക്ക് ബാധമാകുന്നില്ലേ? എന്നാണെങ്കിൽ, അത് "ചന്ദ്രബിംബം ഒരു ചാൺ മാത്രമേ വലുപ്പമുള്ളു" എന്ന പ്രത്യക്ഷസിദ്ധമായ ബുദ്ധി അഥവാ ഭ്രമംപോലെ മാത്രമേ ആവുന്നുള്ളു. ശ്രുതിസിദ്ധമായ ആത്മപരൈക്യത്തിന്ന് വിധ്യമാനത്വബുദ്ധിപോലെ ഭേദബുദ്ധി ബാധമാകുന്നുവെങ്കിലും ശ്രുതിഗമ്യമായ വാസ്തവം അഭേദം തന്നെയാണ്.

* "പരതത്വം,മപ്പുമൎത്ഥതത്വ-
ത്തെയുമിങ്ങോതി മഹൎഷിമാർ പലേതായ്;
അവവി,ട്ടൊരു രീതിതാൻ പിടിച്ചി-
ങ്ങിനെ വാദിപ്പതു യുക്തമോ? മഹാത്മൻ!" (61)

"പ്രബലശ്രുതിവാക്യമുള്ളനേരം
വിപരീതം സ്മൃതിവാക്യമപ്രമാണം;
അതിനാലൃഷിവാക്ക വേദവാക്കി-
ന്നെതിരായാലതുമാദരിക്കവയ്യാ." (62)

*"ഋഷിമാരുടെ യുക്തിയുക്തമാം വാ-
ക്കിഹ വേദോപമ;മാദരാൎഹമെന്നും;
പ്രതിദേഹമഹോ! വിഭിന്നമാത്മാ-
വഴലും സൌഖ്യവുമാൎന്നനേകമട്ടായ്. (63)

പരമാൎത്ഥനമേ നൃപാലസൌഖ്യം
വരണം, ദ്വൈതമസത്യമെന്നുവന്നാൽ;
ഒരുവൻ സുഖി, ദുഃഖിമററൊരാ,ളി-
ങ്ങിനെയാമോ,തഭിന്നനെങ്കിലാരും. (64)

ഇഹ കൎത്തൃത വിജ്ഞനാകുമാത്മാ-
വിനതാ;നെങ്ങു ജഡത്തി,നാ,പ്രഭാവം?
അതിനാ,ലപരത്തിനല്ല ഭോക്തൃ-
ത്വവു;മാണെങ്കിലതാ"ണതിപ്രസംഗം." (65)

അഥ മുക്തി സമസ്തദുഃഖനാശം;
സുഖമ;ല്ലായതു ദുഃഖയുക്തമെന്നും;
അതിനാൽ സുഖമാണു മുക്തിയെന്നാ,-
ലതു കൊള്ളില്ല വിഷാന്നമെന്നപോലെ." (66)

* "സുഖദുഃഖവിഭേദധീ മനസ്സിൻ-
ചില സങ്കല്പ; മ,താത്മഭേദഭാവം
തെളിയിക്കുകയല്ല; മാനസത്തിൻ-
പലഭേദങ്ങളെ കുറിക്കയാണതെല്ലാം. (67)

ചിതിയോഗവിശേഷമീ വപുസ്സിൽ,
ജഡമെന്നാലു, മണപ്പു കൎത്തൃഭാവം;
തദഭാവമെഴും തൃണാദികൾക്കി,-
ല്ലതിനാൽ, കൎത്തൃതയെന്ന ചൊല്ലു യുക്തം.(68)

* അപ്പോൾ നീലകണ്ഠകവി പറയുന്നു:—കപിലാദികളായ ഋഷിമാർ പരമാത്മതത്വവും പുരുഷാൎത്ഥതത്വവും പല പ്രകാരത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. അവ വിട്ടു അങ്ങു് എങ്ങിനെയാണ് ഒരേ തത്വത്തെതന്നെ മുറുകെ പിടിക്കുന്നത്? അനേകം ആളുകൾ വ്യത്യസ്തമായി പറയുമ്പോൾ അതനുസരിക്കുന്നതും ന്യായമല്ലേ?

* ശ്ലോ: 62. പ്രബലശ്രുതിപ്രമാണത്തിന്നു വിരുദ്ധമാവുമ്പോൾ സ്മൃതിവാക്യങ്ങൾ—ഋഷിവാക്യങ്ങൾ—അംഗീകാൎയ്യങ്ങളല്ല. വേദവിരുദ്ധമായ ഋഷിവചനം പ്രമാണാൎഹമാവുകയില്ല. അങ്ങിനെ പ്രമാണലക്ഷണസ്ഥമായ ജൈമിനിന്യായംതന്നെയുണ്ടു്. "വിരോധേ ത്വനപേക്ഷ്യം സ്യാ,ദസതി ഹ്യനുമാനം" [വേദവിരോധമുണ്ടെങ്കിൽ അതു സ്വീകൎത്തവ്യമല്ല; വിരോധമില്ലാത്തിടത്താണ്, അസദ്— വസ്തുവിലാണ് അനുമാനം പ്രമാണം] എന്നു ഭഗവാൻ 'സമാധാനം പറയുന്നു.

ശ്ലോ: 63. തുടൎന്നു നാലു ശ്ലോകങ്ങളിൽ നീലകണ്ഠകവി തന്റെ സംശയങ്ങളെ വെളിപ്പെടുത്തുന്നു:—യുക്തിയുക്തമായ ഋഷിവാക്യം കേവലം ഗ്രാഹ്യതമമാണെന്നാണെന്റെ പക്ഷം. എന്താണ് യുക്തിയെന്നല്ലേ? നോക്കുക! പ്രതിദേഹം ആത്മാവിനെ സുഖദുഃഖവിചിത്രതയോടെ നാം വിഭിന്നമായ്തന്നെ കാണുന്നുണ്ടല്ലോ.

ശ്ലോ: 64. ആത്മാവ് ഒന്നേ ഉള്ളുവെങ്കിൽ അതിദുഃഖിയായ ഒരാൾ രാജസൌഖ്യം അനുഭവിക്കണമെന്നു വരില്ലേ? ഇന്ന ആൾ സുഖി, ഇന്ന ആൾ ദുഃഖി ഇങ്ങിനെയുള്ള ഭേദാനുഭവം ആത്മാവ് അഭിന്നനാണെങ്കിൽ ഉണ്ടാവുമോ?

ശ്ലോ: 65. ആത്മാവ് അകൎത്താവാണ്; അന്തഃകരണാദിക്കാണ് കൎത്തൃത്വമെന്ന അങ്ങയുടെ അഭിപ്രായവും ശരിയല്ല. ജീവൻതന്നെയാണ് ജ്ഞാനാനന്ദിതനായ കൎത്താവ്; കാരണം അചേതനത്തിന്നു കൎത്തൃത്വം ഉണ്ടാവുകയില്ല. അങ്ങിനെ ജീവനാണ് കൎത്താവ് എന്നു വരുമ്പോൾ ഭോക്താവും മറെറാന്നാവാൻ നിവൃത്തിയില്ല. "ദേവദത്തൻ" ചെയ്ത കൎമ്മത്തിന്റെ ഫലഭോക്തൃത്വം യജ്ഞദത്തന്നാണെന്നു പറയുകയാണെങ്കിൽ അതായിരിക്കും അതിപ്രസംഗം:

ശ്ലോ. 66. മോക്ഷവും അങ്ങു പറയുംപോലെയല്ല. പുരുഷാൎത്ഥമെന്നു് പറയുന്നതുതന്നെ ദുഃഖനാശമാണ്; അല്ലാതെ സുഖപ്രാപ്തിയല്ല അതിന്നുള്ള യുക്തി ഇതാ: എല്ലാ സുഖത്തിന്നും ദുഃഖയുക്തത്വമുണ്ടു്. അതുകൊണ്ടുതന്നെ സുഖം ഹേയമാണ്. [ത്യാജ്യമാണ്] ഏതുപോലെ? വിഷയുക്തമായ അന്നംപോലെ.

* ഭഗവാൻ നീലകണ്ഠന്റെ സംശയങ്ങൾക്ക് മറുപടി പറയുന്നു.

ശ്ലോ: 67 സുഖദുഃഖാദിവൈചിത്ര്യം കാണുന്നതു മനോധൎമ്മമനുസരിച്ച് മാത്രമാണ്. അതു ആത്മഭേദത്തെ സ്ഥാപിക്കുകയല്ല ചെയ്യുന്നതു്. ആ ചിത്രത മാനസീയമായ—മനോനിഷ്ഠമായ—ഭേദത്തെ കാണിക്കുകയാണ്. "കാമഃ സങ്കല്പഃ" ഇത്യാദി ശ്രുതി ഇതിന്നു പ്രമാണമാണ്.

ശ്ലോ: 68. അചേതനത്വത്തിന്നു് കൎത്തൃത്വമില്ല എന്ന നീലകണ്ഠന്റെ വാദത്തെ ഭഗവാൻ ഇ

*വിഷയോത്ഥസുഖത്തിലാണു ദുഃഖം;
സതതബ്രഹ്മസുഖത്തിലല്ല തന്നെ;
അതുതാനണയേണ്ടതാം പുമർത്ഥം;
ചിലദുഃഖങ്ങൾ നശിക്കൽ മാത്രമല്ല." (69)

ഇതി യുക്തിയുമർത്ഥവും നിറഞ്ഞാ-
ഗമജുഷ്ടം പരഭീഷണം സ്വവാക്കാൽ
നിഗമാന്തമതത്തെയാശു സാധി-
ച്ചഥ ശൈവന്റെ മതം തകർത്തു വിജ്ഞൻ. (70)

യതിയാൽ ജിതനാമവൻ വെടിഞ്ഞാൻ
നിജഭാഷ്യത്തെയുടൻ സ്വഗർവ്വമൊപ്പം;
മുനിയെശ്ശരണം ഗമിച്ചു ശൈവൻ
ഹരദത്താദികളാം സ്വശിഷ്യരൊപ്പം. (71)

"ജിതനായ് മതിശാലി നീലകണ്ഠൻ
യതിരാട്ടാ"ലിതി വാർത്ത കേട്ടനന്തരം
**സഹസോദയനാദ്യരായ സൂരീ-
ശ്വരരാം ദ്വൈതികളും വിറച്ചു പാരം. (72)

നിജ ഭാഷ്യവുമായ് സ്വശിഷ്യരൊപ്പം
യതി,സൌരാഷ്ട്രമുഖം ബഹുപ്രദേശം
ബുധസംസ്തുതനായ് ചരി,ച്ചൊടുക്കം
ഭഗവാൻ ദ്വാരകയാം പുരത്തിലെത്തി. (73)

അവിടത്തിലെഴുന്ന ശംഖചക്രാ-
ദികമുദ്രാങ്കിതരായ വൈഷ്ണവന്മാർ,
നിടിലങ്ങളിലൂർദ്ധ്വപുണ്ഡ്രമാണ്ടോർ,
തുളസിപ്പൂ ചെവിമേലിറക്കിടുന്നോർ, (74)

* "ഭിദയഞ്ചറിവോർക്കുമോക്ഷ"മെന്നോ-
തിടുവോർ നരകണക്കിൽ വന്നെതിർക്കേ,
മുനിശിഷ്യരതിപ്രഗത്ഭർ തോല്പി-
ച്ചിതു സിംഹങ്ങൾ ഗജങ്ങളെക്കണക്കെ. (75)

[യുഗ്മകം]

ഇതി വൈഷ്ണവശൈവശാക്തസൌര-
പ്രമുഖന്മാരെയെതിർത്തുകീഴടക്കി,
ദ്രുതമുജ്ജയിനീപുരം ഗമിച്ചാൻ
ഭഗവാനത്ഭുതവാഗ്വിലാസശാലി. (76)

ഉടിയെന്നുനിനച്ചു ഗൃഹ്യകേകി-
വ്രജമാരാലധികൂവിടും വിധത്തിൽ,
ശിവപൂജ നടത്തുമങ്ങുകേൾക്കായ്
സുതരാമുച്ചമൃദംഗനാദഘോഷം! (77)

അകിലിൻപുകയൊത്തു പൂമണംപൂ-
കിന തൈത്തെന്നൽ തളച്ചുതീർത്തുവീശി;
ശിവനെത്തൊഴുവാൻ തദാ മുനീന്ദ്രൻ
**സു"മഹാകാള"നികേതനത്തിലേറി. (78)

മുനിമാരഖിലം കഴൽക്കു കൂപ്പും-
പ്രഥിതൈശ്വര്യയുതൻ മഹാപ്രഭാവൻ
ശശിമൌലിയെയാശുകൂപ്പി,യ,സ്സു-
ന്ദരമാം മണ്ഡപമേറി വിശ്രമിച്ചു. (79)

അരികത്തു വിളിച്ചുരച്ചു ശിഷ്യോ-
ത്തമനബ്ജാംഘ്രിയൊടമ്മുനീന്ദ്രനേവം:—
"ഇഹവാഴ്വൊരു ഭട്ടഭാസ്കരാഖ്യൻ-
കവിയോടോതുക! സൌമ്യ! വാർത്തയെ-
ല്ലാം." (80)

ബുധമണ്ഡലമൌലിരത്നമായോൻ,
നിഗമവ്യാഖ്യകളെത്രയോ ചമച്ചോൻ,
എതിർവാദമുടച്ചു വിട്ട ധീമാ-
നവനെക്കണ്ടുരചെയ്തു പത്മപാദൻ:— (81)

"എതിർവാദികൾ തൻമദം തകർത്ത-
ദ്വയതത്വപ്രഥ നീളവേ പരത്തി

---

ങ്ങിനെ പരിഹരിക്കുന്നു:—ചൈതന്യയോഗവിശേഷം അചേതനമായ ദേഹത്തിനും [സ്ഥൂലസൂക്ഷ്മങ്ങളാകുന്ന ദേഹദ്വയത്തിന്നും] കർത്തൃത്വത്തെ അണയ്ക്കുകയാണ്. ചൈതന്യയോഗവിശേഷത്തിന്റെ അഭാവത്താൽ തന്നെയാണ് തൃണാദികൾക്ക് കർത്തൃത്വമില്ലെന്നു പറയപ്പെടുന്നത്.

* "മുക്തി സമസ്തദുഃഖനാശമാണ്"എന്ന നീലകണ്ഠന്റെ അഭിപ്രായത്തെ ഭഗവാൻ ഇങ്ങിനെ ഖണ്ഡിക്കുന്നു:—വിഷയത്തിൽനിന്നുമുണ്ടാവുന്ന സുഖത്തിന്നു ദുഃഖയുക്തത്വമുണ്ടെന്നത് ശരിയാണെങ്കിലും ബ്രഹ്മസുഖം നാശരഹിതവും ദുഃഖവിയുക്തവുമാണ്. "ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന" "തത്ര കോ മോഹഃ കഃ ശോകഃ" ഇത്യാദി ശ്രുതിവാക്യങ്ങൾ നോക്കുക. അതുകൊണ്ട് അതാണ് പുരുഷാർത്ഥം; അല്ലാതെ തുച്ഛമായ ദുഃഖനാശം മാത്രമല്ല.

** സഹസാ+ഉദയനാദ്യരായ..... എന്നു പദച്ഛേദം ചെയ്യണം. [പെട്ടന്ന് ഉദയനൻ തുടങ്ങിയ......]

* അഞ്ചുതരം ഭേദങ്ങൾ, അതായത് 1. ജീവേശ്വരഭേദം. 2. ജീവന്മാർ തമ്മിൽ തമ്മിലുള്ള ഭേദം. 3. ജീവന്മാരും ജഡങ്ങളും തമ്മിലുള്ള ഭേദം. 4. ഈശ്വരനും ജഡങ്ങളും തമ്മിലുള്ള ഭേദം. 5. ജഡങ്ങൾ തമ്മിൽ തമ്മിലുള്ള ഭേദം, ഇവ അറിയുന്നവർക്ക്—പഞ്ചവിധഭേദവിത്തുക്കൾക്ക്—മോക്ഷം പ്രാപിക്കാമെന്ന് വാദിക്കുന്നവരാണ് വൈഷ്ണവന്മാർ.

** മഹാകാലാഖ്യനായ ശിവന്റെ വിശിഷ്ടക്ഷേത്രത്തിൽ പ്രവേശിച്ചു.

ഇഹ ശങ്കരനെന്ന യോഗിരാജൻ
സുതരാംവെൽവു! ദിഗന്തഗീതകീർത്തി. (82)

അവനദ്വയവാദി; ധർമ്മതന്മാ–
ത്രിഹ സൂത്രാർത്ഥമുരച്ചതപ്പു,ധാഗ്ര്യൻ
നിരസിച്ചു രചിച്ചു ഭാഷ്യമൊ;ന്നാ,
വിവരംചൊൽവതിനിങ്ങു വിട്ടിതെന്നെ. (83)

അതിനാൽ തവ ധർമ്മതം ത്യജി,ച്ച–
ദ്വയപക്ഷത്തെ വരിച്ചുകൊൾക! ധീമൻ!
അഥവാ ഗുരുവിൻ സുതക്ക് വജ്രാ–
ഹതിയാൽ നിൻകുമതം തകർന്നിടട്ടെ!'' (84)

ഇതി നിന്ദ കുതിൻ വാക്കിലല്പം–
ചൊടിയൊ,ത്തൊന്നു ചിരിച്ചുകൊണ്ടുരച്ചാൻ
പുകൾപെററൊരു ഭട്ടഭാസ്കരാഖ്യൻ–
കവിയീമട്ടു യതീന്ദ്രശിഷ്യനോടായ്:— (85)

''പരകീർത്തിബിസംഭുജിച്ചു വിദ്വ–
ത്തതിതൻ മൌലിയിൽ നൃത്തമാടുവോൻ ഞാൻ!
കുമതങ്ങളടിച്ചുടച്ചോരെൻ പേ,–
രഥവാ, നിൻഗുരു കേട്ടിരിക്കയില്ല. (86)

മമ സൂക്തികൾതൻ പ്രഭയ്ക്കുമുമ്പിൽ
ചെറുതാവുന്നു കണാദസൂക്തിപോലും;
കപിലോക്തികൾ പാഞ്ഞൊളിക്കു;മിന്നു–
ള്ളവർതൻകാര്യമുരപ്പതെന്തു പിന്നെ?'' (87)

ഉടനോതി സമർത്ഥനബ്ജപാദൻ:—
''പറയായ്കിങ്ങിനെ ബുദ്ധികേടു വിദ്വൻ!
ഒരു കല്ലുളികൊണ്ടു കുന്നുടയ്ക്കാ;–
മതിനാൽ വജ്രമണിയ്ക്കു ഹാനിയേല്ലാ.'' (88)

ഇതുമട്ടു കഥിച്ചു, തീർത്ഥപാദൻ–
ഗുരുവിൻ സന്നിധിപുക്ക, വാർത്തയെല്ലാം
ക്രമമായ് വനജാംഘ്രിയോതി; വന്നാ–
നവിടെ ബ്ഭാസ്കരനാം മഹാനുമപ്പോൾ. (89)

തരസാ യതിഭട്ടഭാസ്കരന്മാർ
വിവിധാക്ഷേപസമർത്ഥനങ്ങളൊപ്പം
പല പദ്യവുമന്നയിച്ചു നന്നായ്
വിജയേച്ഛാപരരായ് നടത്തി വാദം. (90)

പടുയുക്തി, ദുരുക്തിഖണ്ഡനത്തിൻ–
മിക,വുത്കൃഷ്ടവിചിത്രശബ്ദശയ്യ,
ഇതി വാകസമരം നടന്നു; കേട്ടോ–
ക്കറിവായീല ജയാജയം തരിമ്പും. (91)

യതി തൽക്കഴിവാശുകണ്ടു, തൻ നി–
സ്തുലവാദാത്മകമായ വെണ്ണിലാവാൽ
പരപക്ഷസരോജജാഡ്യമേല്പി–
ച്ചുളവിൽ തത്ര പരുങ്ങിനിന്നു ഭട്ടൻ. (92)

സ്വമതം നിലതെററി വീണിടായ്‌വാൻ
തരസാ ഭാസ്കരവാദിയാം കവീന്ദ്രൻ
നിഗമാന്തവചഃ പ്രകാശമേന്തും–
പ്രതിപക്ഷത്തെയുടയ്ക്കുവാൻ മുതിന്നു. (93)

*''പ്രശമിൻ! പരജീവഭേദികാതം
പ്രകൃതിയ്ക്കെന്നുരചെയ്തതിങ്ങയുക്തം;
പരജീവരിലൊന്നിൽ വാണ ഭേദി–
പ്പതിനായ് ഭേദമതിന്നു മുമ്പു വേണ്ടേ?'' (94)

''പ്രതിബിംബഗമോ, കഥിക്ക! നീ,ബിം–
ബഗമോ ദർപ്പണമെന്ന ഭേദകാരി?
മുഖബിംബഗമെന്നു മാത്രമായാൽ
പ്രകൃതിയ്ക്കും ചിതിമാത്രഗതദമോതാം. (95)

ചിതിമാത്രഗമാം പ്രകൃത്യുപാധി–
യ്ക്കെഴ,മാ,ബിംബപരാത്മപക്ഷപാതം
പ്രതിബിംബിതജീവനോടുവന്നാ–
ലതു യുക്തം മുകുരത്തിനെന്നപോലെ.'' (96)

''അതിനാശ്രയമാ,ണസംഗി ബോധൈ–
കരസാത്മാവിതി ചൊൽവതൊട്ടയുക്തം;
അതിനാ,ല,തവിദ്യയാണു ജീവാ–
ശ്രയിയാ'' - ''മെന്നുമഹോ! നിനച്ചിടായ്ക! (97)

അതു നീ പറയും വിധം ''വിശിഷ്ടാ–
ശ്രയി''യാണെന്നതിലെന്തുവാൻ പ്രമാണം?''
''അഹമജ്ഞനിതി പ്രതീതി നൂനം
തെളിവാ''—''മായതു താൻ
പ്രമാണമെങ്കിൽ (98)

അനുഭൂതിയുമല്പകാരമന്തഃ–
കരണത്തി,ന്നിതി വന്നുകൂടുമല്ലോ;
അജഡാനുഭവം ജഡത്തിനുണ്ടായ്–
വരുമോ? ചൊൽക! മനസ്സിന,ല്പ–
തോത്താൽ.'' (99)

''എതുമട്ടിലുരപ്പു ലോഹപിണ്ഡ–
ത്തിനു തീച്ചേരുകകൊണ്ടു ദാഹകത്വം,
അനുഭൂതിദമാത്മയോഗമാള–
ന്നൊരു ഹൃത്തിന്നനുഭൂതിയേവമോതാം.'' (100)

''ശരി;യങ്ങിനെയെങ്കിലോ, പ്രകൃ–
ത്യാശ്രയമാം ചേതന തൻെറ ചേച്ചുമൂലം
'അഹമജ്ഞ'നിതി പ്രതീതിയും വ–
ന്നിടു;മ,ച്ചേച്ച് സമാനമിങ്ങുമങ്ങും.'' (101)

* ഭട്ടഭാസ്കരനും ഭഗവത്പാദരും തമ്മിലുള്ള വാഗ്വാദത്തിനും ഒരു ഗദ്യവ്യാഖ്യാനം ഗ്രന്ഥാവസാനത്തിൽ കൊടുത്തിരിക്കുന്നു.

വിവർത്തകൻ.

"അനുഭൂതിയിലുണ്ടു ബാധകത്വം;
ശരി;യെന്നാ,ലിവിടത്തിലില്ല ബാധം."
"പ്രകൃതിപ്രഭവം മനസ്സതിന്നാ-
ശ്രയമാണെന്നതു ബാധകത്വമല്ലീ? (102)

അതുമ;ല്ലിഹ ചിത്തവൃത്തിയാ,ണ-
ജ്ഞതയെന്നാ,ല,തുറക്കിലും വരണ്ടേ?
അതു സുപ്തിയിലില്ല; പിന്നെ,യെ,ന്താ-
യതിലാണജ്ഞതയെന്നതിൻ പ്രമാണം?" (103)

"അതു സുപ്തിയിലെങ്ങുമില്ല, ചിത്തിൽ
സ്ഥിതമാണപ്പൊഴുമെന്നതർത്ഥശൂന്യം;
ശ്രുതി ചൊൽവു സുഷുപ്തിയിൽ പരാത്മൈ-
കത ജീവ;ന്നവിടത്തിലെങ്ങു മായ?" (104)

" [അറിവീല, പരങ്കലൈക്യമാന്ന്',]-
ട്ടിതി ചൊല്ലാലവിടത്തിലു,ണ്ടതെന്നാം."
"അറിവീലിതിവാക്യമൈക്യമൂന്നീ-
ട്ടുകയാ;ണജ്ഞത സമ്മതിച്ചതല്ല. (105)

ഇഹ നിത്യ, മനിത്യമോ, നിനച്ചീ-
ട്ടുകി,ലജ്ഞാന? മയുക്തമാദ്യപക്ഷം;
അനിവർത്തകമാകയാ,ല,തന്ത്യ-
സ്ഥവുമ;ല്ല,ജ്ഞവിരോധി ചിത്പ്രകാശം. (106)

ജഡമാവുകയാൽ ജഡപ്രകാശ-
ത്തിനുമാവില്ലതിനെത്തുരത്തുവാനായ്;
അതിനില്ല തടസ്സമൊന്നു; മെന്നാൽ
പ്രതിബന്ധം ഭ്രമ,മഗ്രഹാദിയും താൻ!" (107)

"ഭ്രമമെന്നതുമെന്തു?" ..."മർത്ത്യ, നീ, ഞാ,-
നിതുമട്ടുള്ളൊരു ബുദ്ധിതന്നെ"— "യെങ്കിൽ,
ഹഹ! സർവ്വപദാർത്ഥസങ്കരത്വം-
പറയും നീ പരമോർമ്മയററവൻ താൻ! (108)

ഭിദഭിദ്ദ്വയമേതിനും കഥിച്ചി,-
"ട്ടിതു കണ്ഠൻപശു"വെന്ന തോന്നൽനേരായ്
കരുതുന്ന ഭവാനു, 'മർത്ത്യനീ ഞാ"-
നിതി ബോധം ഭ്രമമെന്നുരച്ചിടാമോ? (109)

അനുമാനവുമിങ്ങുസിദ്ധ; "മീ ഞാൻ,
നര"നെന്നുള്ളൊരു തോന്നൽതാൻ പ്രതിജ്ഞ;
ഭിദഭിത്ത്വമിതിന്നുഹേതു; "കണ്ഠൻ
പശു"വെന്നുള്ളതുതാൻ പ്രമാണവും തേ." (110)

"എതിരാമനുമാനമുണ്ടിതിങ്കൽ:-
'നര'നാണെന്നൊരു തോന്നൽ സത്യമല്ല;
ഇഹഹേതു"വതല്ല"യെന്ന തീർപ്പും;
"രജതം കേവലമിഥ്യ"യെന്നു മാനം." (111)

"ഇതു കൊമ്പുമുറിഞ്ഞതല്ല, മുണ്ടൻ-
പശു,വെന്നുള്ളിടവും യഥാർത്ഥബോധം
തവ"കണ്ട"നിലു; "ണ്ടതല്ല"യെന്നു-
ള്ളൊരുതീർപ്പും തവ "നല്ലഹേതു"വല്ല." (112)

" 'അതിതാ'ണിതി തോന്നലിങ്ക'ലല്ലെ'-
ന്നതുവന്നാൽ "ഭ്രമ"മെന്നു താൻ വിവക്ഷ."
"തവ കണ്ഠനിലുള്ള സത്യബോധാ-
ലിതു, മോർത്തീടുകിൽ, "നല്ലഹേതു"
വാകാ." (113)

"പ്രതിപാദിതഖണ്ഡഗോത്വമോർത്താൽ
ശരിയാ;ണെന്നിഹ"മുണ്ഡ"മെന്നബോധം
ദൃഢമാകുവ,തന്നു ഖണ്ഡഗോത്വം
തരസാ പോം; വ്യഭിചാരമെങ്ങിതിങ്കൽ?" (114)

"തവ ഹേതുവനിശ്ചിതം; വെറും മു-
ണ്ടനിലോ ഖണ്ഡനിഷേധ, മല്ല, ഗോത്വം
തടവുതിന്നാലോ?..... വരില്ല താൻ കേ-
വലമുണ്ഡങ്ക;ലതിൽ പ്രസക്തിയില്ല. (115)

പരമാകിന"മുണ്ട",നെന്നു,മ,"ക്ക-
ണ്ട"നിൽ വയ്യെന്നതുതാൻ പ്രസക്ത്യഭാവം;
ചരമസ്ഥവുമല്ലതന്നെ;ഗോത്വോ-
പഹിതം മുണ്ടനിലെത്തു,മാ,നിഷേധം (116)

ശരിയായ്പതിയും,വിശേഷണംഗോ-
വിലു;മേവം തവ ഹേതുവുള്ളപോതും
ഇഹ"കണ്ട"നെ നീ യഥാർത്ഥമായ്കാ-
ണുകയാൽ ഹേതുവനിശ്ചിതം ത്വദീയം." (117)

[യുഗ്മകം]

"അവിടേയുമുപാധിയായ"ഖണ്ഡ-
വ്യവഹാരം"നിലനിന്നിടുന്നതില്ലേ?"
"അതുപോ,"ലഹമീശ"നെന്നബോധാത്-
പരവും,"ഞാൻ നര"നെന്ന ബുദ്ധിവാഴും."(118)

"വ്യവഹാരമതിങ്ങു വന്നുചേരി,-
ല്ലഥ "തത് കേന ക"മാദി വേദവാക്യാൽ;
വ്യവഹാരമതിന്നുശേഷമുണ്ടാ-
കുവതെന്തേ?"— "ട്ടിഹ ചോദ്യമപ്രസക്തം; (119)

"സകലം തദബോധഹേതുവാൽസം-
ജനിതംതാൻ"മതമേവമസ്മദീയം;
ഭവദീയമതത്തി,ലി,ജ്ജഗത്സ-
ത്യതയാൽ ഭേദമുരച്ചുകൂടയല്ലോ." (120)

"ഭിദഭിദ്ദ്വയമഞ്ചിടത്തിൽമാത്ര ;
തനുവിൽ,ഭേറിയിലും വരില്ലതൊന്നും;
അവിടുന്നുകഥിച്ചഹേതുവില്ലാ-
ത്തതുതാ,നീ,വിഷയത്തിലോർത്തുകണ്ടാൽ." (121)

"ശരിയാവുകയില്ലി;തഞ്ചുമൊന്നി-
ച്ചതിലോ,നിൻ ഭിദഭേദതന്ത്ര?മല്ലാ,

പ്രതിവസ്തുവിലോ?വരി,ല്ല,താദ്യോ–
ദിതമാ;യ,ഞ്ഞൊരിടത്തുമൊത്തുനില്ലാ. (122)

അപരം തവ പക്ഷമെങ്കി,ലംഗാം–
ഗികഭാവത്തിലുമെന്തുവാൻ വരായ്വാൻ?
തവ സമ്മതമല്ലി,പാക്കി,ലംഗാം–
ഗികഭാവം തനുദേഹികൾക്കമേവം? (123)

എനിയഞ്ചി,ല,തൊന്നിൽ മാത്രമാണെ–
ന്നതുതാൻ നിന്നുടെ പക്ഷമെങ്കി,ലപ്പോൾ,
ശരി,കാരണകാര്യഭാവ,മ,ച്ചി–
ത്തിനു,മാ,മെയ്യിനുമുള്ളതല്ലിയേവം?" (124)

"തനുവീശ്വരകാര്യമാകയാ,ല–
ങ്ങിനെയാവി;ല്ലതു ജീവകാര്യമല്ല."
"പറയാനരുതേവ;മോക്ക!ജീവേ–
ശ്വരരൊന്നല്ലി?വിഭേദമെന്തതിങ്കൽ? (125)

നിരവദ്യ;മസിദ്ധിതൊട്ട ദോഷ–
ങ്ങളുമി;ല്ലെന്നനുമാനമിങ്ങുയുക്തം;
ഭ്രമവും പ്രമയെന്നുകാണുമങ്ങേ–
യ്ക്കുണയാ ഭ്രാന്തിപദാത്ഥമേ ജഗത്തിൽ! (126)

ശരി; ചിത്പരിണാമമാമോ,നിജാന്തഃ–
കരണത്തിൻ പരിണാമമോ ഭ്രമംതേ?
ഭ്രമമന്തിമമാകവയ്യതാ,നി,–
ങ്ങതിനാത്മാശ്രയഭാവമുള്ളമൂലം." (127)

"ഇഹരക്തസുമത്തിനാള്ള മ,ച്ചോ–
പ്പെത്തുമ,ട്ടാ,സ്ഫുടികത്തി,ലവ്വിധത്തിൽ
ഭ്രമമാണ്ടൊരുചിത്തയോഗമാത്മാ–
വിലുമുൾചേർത്തിടുമേ ഭ്രമാദി നൂനം." (128)

"ശരി; യങ്ങിനെയെങ്കി,ലാത്മയോഗം
ഭ്രമണത്തിന്നിഹ സത്യമോ? മറിച്ചോ?
പ്രഥമം ശരിയല്ല; നിൻ മതത്തിൽ
ഗുണമൊന്നിൻറതു ചേൎന്നിടാ പരത്തിൽ. (129)

അതസത്യവുമാകവയ്യ, പാൎത്താ;–
ലപരോക്ഷാനുഭവം വിരുദ്ധമല്ലോ;
"പരിണാമവിശേഷമാണതാത്മോ–
ദിത"—മെന്നുള്ളതുമത്ര യുക്തമാകാ. (130)

പരിണാമമസംഗിയാമനംഗൻ
പരമാത്മാവിനു ചൊൽവതെവ്വിധത്തിൽ?
അഥവാ പരിണാമ, മ,ച്ചിദാത്മാ–
വിനു ബോധൈകതലത്തിലേ വരുള്ളൂ. (131)

അഥ നിത്യചിദാശ്രയങ്കലെന്നും
ഭ്രമരൂപം പരിണാമമുത്ഭവിക്കാ;
ഗുണമൊന്നിനെഴുന്ന രണ്ടു ഭേദ–
ങ്ങളുമൊന്നിച്ചൊരിടത്തു ചേൎന്നുനില്ലാ. (132)

ഒരു വസ്തുവിലേകശൌക്ല്യമല്ലാ–
തിരുശൌക്ല്യങ്ങളൊരിക്കലും വരില്ല."
"ഗുണമല്ലിഹ ചി;ത്തുരച്ച ദോഷം
ഗുണിയാം ചിത്തിൽവരില്ല"—"യെന്നു–
മില്ല; (133)

കടകാശ്രമായ പൊന്നിനാമോ
രുചകാധാരവുമേകകാലമാവാൻ?
അവിനാശി ചിദാശ്രയനു മേവം
ഭ്രമരൂപാശ്രയനായിടാനുമാകാ." (134)

"ഭ്രമശബ്ദമയുക്തമെങ്കി,ല,സ്സം–
സ്സൃതി,യഗ്രാഹവുമാട്ടെ,യി,ങ്ങവിദ്യ."
"ഭ്രമമെന്നതുതന്നെയില്ലയെന്നാൽ
ഭ്രമസംസ്കാരമതെവ്വിധത്തിലുണ്ടാം? (155)

ചിതിനിത്യതയാ, ലഭാവരൂപാ–
ഗ്രഹണം ചേരുകയില്ല ചിത്തിനെന്നും;
മതിവൃത്തികൾതന്നഭാവമഗ്രാ–
ഹവുമ;ല്ലപ്പൊഴമില്ലി ചിത്പ്രകാശം?" (136)

"അഥ ദുഃഖജഡാനൃതാത്മകത്വം
തടയാനില്ലൊരുപായ, മേവമാമ്പോൾ."
"ശരിയല്ലത;ഖണ്ഡവൃത്തിരൂഢേ–
ശ്വരബോധം ശരിയാമുപായമല്ലോ. (137)

ഉഭയാത്മകമായ ബുദ്ധിയാ,ലി,–
ങ്ങഖിലം സങ്കരമായ നിൻമതത്തിൽ
അണയില്ല നിവൃത്തി, വൃത്തിയും തേ;
ലഭിയാ, ജീവനമാൎഗ്ഗവും നിനച്ചാൽ." (138)

ഇതി യുക്തികളാലമത്ത്യതേജോ–
യുതനാം ശങ്കര, ന,സ്സുധീന്ദ്രനേയും
വിജയിച്ചു മഥിച്ചു വേദഭാവ–
ത്തിനു ചേരാത്ത മതത്തെ നിഷ്പ്ര–
യാസം. (139)

ഉലകിൽ സുതരാം പരന്നിതേവം
ഭഗവത്പാദകഥാമൃതം തദാനീം,
ഘനവാഷിക വാരിദങ്ങൾ പോയു–
ള്ളളവിൽ ശാരദചന്ദ്രരശ്മിപോലെ. (140)

അഥ വാൎത്തകൾ കേ,ട്ടവന്തിയിൽ പേ–
രെഴുമബ്ബാണ മയൂര ദണ്ഡിമുഖ്യർ
നിജ ദുൎമ്മത,മൊക്കെ വി,ട്ടു ഭാഷ്യ–
ശ്രവണത്തിൽ പരമുത്സുകത്വമാൎന്നാർ. (141)

യതി ബാഹ്ലികദേശമാൎന്നു ഭാഷ്യം
നിജ ശിഷ്യോത്തമരോടു വിസ്തരിക്കേ,
അതുകേട്ടു പൊറാഞ്ഞൊരാൎഹതന്മാർ
തരസാ വന്നു തുടങ്ങി വാദമേവം. (142)

* "ഇഹ ജീവ,നജീവ,നാസ്രവം,തത്-
സഹിതം സംവരനിർജ്ജരങ്ങളം, ബന്ധം,
അഥ മോക്ഷവുമേവമേഴു;ഭംഗ-
ങ്ങളുമേ;ഴെന്തിവ നീ വരിച്ചിടായ്വാൻ? (143)

* ആർഹതസിദ്ധാന്തം അങ്ങേയ്ക്കു് എന്തുകൊണ്ടാണ് സ്വീകാര്യമല്ലാത്തത്? ഏഴുകൂട്ടം സംഗതികളാണ് ഞങ്ങൾക്ക് പറയാനുള്ളത്. ഒന്ന്, ബോധാത്മകനായ ജീവൻ; 2. ജഡവർഗ്ഗമായ അജീവൻ; [ഇവ രണ്ടും കൂടിയതാണ് ഈ പ്രപഞ്ചം: പ്രപഞ്ചമാകട്ടെ അഞ്ച് "അസ്തികായ" ങ്ങളോടുകൂടിയതുമാണ്. 1. ജീവാസ്തികായം. 2. പുദ്ഗലാസ്തികായം. 3. ധർമ്മാസ്തികായം. 4. അധർമ്മാസ്തികായം. 5. ആകാശാസ്തികായം. അസ്തികായങ്ങളെന്നാൽ "അസ്തീതികായന്തേ-ശബ്ദ്യന്ത-ഇതി അസ്തികായാഃ" അതായത് "ഉണ്ട് എന്നു പറയപ്പെടുന്നവ", തോന്നിക്കുന്നവ എന്നർത്ഥം. ജീവാസ്തികായങ്ങൾ മൂന്നുവിധമുണ്ട്. 1. ബദ്ധൻ. 2. മുക്തൻ. 3. നിത്യസിദ്ധൻ. നിത്യസിദ്ധനെയാണ് "അർഹൻ" എന്നു പറയുന്നത്. സാധനമുക്തന്മാർ ചിലർ. മററുള്ളവർ ബദ്ധന്മാർ. ഇങ്ങിനെ ജീവാസ്തികായങ്ങൾ മൂന്നുവിധം. പുദ്ഗലാസ്തികായങ്ങൾ [പുദ്ഗലമെന്നാൽ ശരീരം] പൃഥിവ്യാദികളായ നാല് ഭൂതങ്ങളും സ്ഥാവരവും ജംഗമവുംകൂടി ആകെ ആറ് തരത്തിലുണ്ട്. ധർമ്മാസ്തികായമെന്നാൽ ശാസ്ത്രീയമായ ബാഹ്യപ്രവൃത്തികൊണ്ടു ആന്തരമായ ധർമ്മമുണ്ടെന്നു അനുമാനിക്കപ്പെടാവുന്നതു എന്നർത്ഥം. അധർമ്മാസ്തികായമെന്നാൽ, ഊർദ്ധ്വഗമനശീലനായ ജീവന്നു ദേഹത്തിലുള്ള സ്ഥിതികൊണ്ട് അധർമ്മം അനുമാനിക്കപ്പെടാമെന്ന അടിസ്ഥാനത്തിൽ സ്ഥിത്യനുമേയമായ അധർമ്മമുള്ളതെന്നർത്ഥം. ആകാശാസ്തികായം രണ്ട് തരത്തിലുണ്ട്. 1. ലോകാകാശം. 2. അലോകാകാശം. ഉപര്യുപരിസ്ഥിതങ്ങളായ ലോകങ്ങളുടെ അന്തർവൃത്തിയാണ് ആദ്യത്തേത്. അവയ്ക്കെല്ലാം മീതെയായ മോക്ഷസ്ഥാനം രണ്ടാമത്തേത്.] ഇങ്ങിനെ ജീവനേയും അജീവനേയും വിവരിച്ചതിന്നുശേഷം മൂന്നാമതായിപ്പറഞ്ഞ "ആസ്രവ"മെന്തെന്നു വിവരിക്കുന്നു: പുരുഷനെ വിഷയങ്ങളിൽ ആസ്രവിപ്പിക്കുന്നു, ഗമിപ്പിക്കുന്നുവെന്ന ഇന്ദ്രിയപ്രവൃത്തിയാണ് "ആസ്രവം". ഇത് മിഥ്യയാണ്, അനർത്ഥഹേതുത്വംകൊണ്ട്. എന്നി സംവരവും നിർജ്ജരവുമെന്തെന്നു പറയാം. ജീവം, അജീവം, ആസ്രവം ഇതു മൂന്നുംകൂടിയവയാണ് സംവരവും നിർജ്ജരവും. ശമദമാദി പ്രവൃത്തിയെ സംവരമെന്നു പറയുന്നു. [ആസ്രവസ്രോതസ്സിൻെറ ദ്വാരത്തെ സംവരണംചെയ്യുന്നുവെന്നതിനാൽ "സംവര"മെന്നു പറയപ്പെടുന്നു.] നിർജ്ജരമെന്നാൽ "നിശ്ശേഷം [പുണ്യാപുണ്യത്തെ സുഖദുഃഖോപഭോഗം] ജരിപ്പിക്കുന്നതു എന്നർത്ഥം. ആറാമത്തേതായ "ബന്ധ"മെന്നതു എട്ടുവിധമുണ്ട്: "ഘാതികർമ്മങ്ങൾ" നാല്; അഘാതികർമ്മങ്ങൾ നാല്. ഘാതികർമ്മങ്ങൾ നാല് ഇവയാണ്:—1. ജ്ഞാനാവരണീയം. 2. ദർശനാവരണീയം. 3. മോഹനീയം. 4. അന്തരായം. [ജ്ഞാനംകൊണ്ടു വസ്തുസിദ്ധിയുണ്ടാവില്ല എന്ന വിപര്യയബുദ്ധി ജ്ഞാനാവരണീയം; ആർഹതദർശനാഭ്യാസംകൊണ്ടും മോക്ഷമില്ല എന്ന ബുദ്ധി ദർശനാവരണീയം; മോക്ഷമാർഗ്ഗങ്ങൾ തീർത്ഥകരന്മാരാൽ ഉപദേശിക്കപ്പെട്ടതായി ധാരാളമുണ്ടായിട്ടും ഒന്നും ഗ്രഹിക്കാതിരിക്കൽ മോഹനീയം; മോക്ഷമാർഗ്ഗപ്രവൃത്തന്മാക്ക് വിഘ്നകരമായിട്ടുള്ള അറിവ് അന്തരായം.] ഈ നാലും ശ്രേയസ്സിനെ ഹനിക്കുന്നുവെന്നതിനാൽ ഘാതികളായ കർമ്മങ്ങളാണ്. അഘാതികളായ നാല് കർമ്മങ്ങൾ 1. വേദനീയം. 2. നാമികം. 3. ഗോത്രികം. 4. ആയുഷ്കം. [പരിണാമത്തിന്നു കാരണം "ശുക്ലശരീരാകാരേണയാണെന്നറിയൽ" വേദനീയം; തദനുഗുണമായ നാമങ്ങളുടെ ജ്ഞാനം നാമികം. [ശുക്ലശരീരത്തിൻെറ ആദ്യാവസ്ഥ കലലബുൽബുദാദി രൂപമായിട്ടുള്ളതാണെന്നും മററുമുള്ള അറിവ്.] ഗോത്രികമാവട്ടെ അവ്യാകൃതമാണ്; എന്നാലും അതിൻെറ അദൃശ്യസ്ഥിതി ദേഹാകാര പരിണാമശക്തിരൂപത്തോടെയാണ് എന്നു ഗ്രഹിക്കേണ്ടതാണ്. "ആയുഃ കായതി—കഥയതി" എന്ന അർത്ഥത്തിൽ ശുക്ലശോണിത സ്വരൂപമായ ഉല്പാദനംവഴി ആയുസ്സിനെ കഥിക്കുന്നുവെന്നത് "ആയുഷ്കം". ഇതേ മട്ടിൽ, "തത്ത്വമസി" എന്നതു "വേദനീയ"വും, [അറിയാനുള്ളത്] "അഹമസ്മി" എന്ന അഭിമാനം "നാമിക"വും, "ഞാൻ അത്ര ഭഗവാൻ അർഹൻെറ [ദേശികൻെറ] ശിഷ്യവർഗ്ഗത്തിൽ പ്രവേശിച്ചിരിക്കുന്നു" എന്ന അഭിമാനം "ഗോത്രിക"വും, ശരീരസ്ഥിത്യർത്ഥം കർമ്മം ചെയ്യുന്നതിനെ "ആയുഷ്ക"മെന്നും പറയാം.] ഈ എട്ടു കർമ്മങ്ങളും പുരുഷനെ ബന്ധിക്കുന്നുവെന്നതിനാൽ അവയെ "ബന്ധ" മെന്നു പറയുന്നു. എന്നി ഏഴാമത്തേതായ മോക്ഷം:—സമസ്ത ക്ലേശങ്ങളും തത്വാസനകളും ഇല്ലാത്ത—അനാവരണീയ ജ്ഞാനത്തോടു കൂടിയ—സുഖൈകതാനമായ—ആത്മാവിൻെറ ഉപരിദേശസ്ഥിതിയെ മോക്ഷമെന്നു ഒരു കൂട്ടർ പറയുന്നു. ഊർദ്ധ്വഗമന ശീലനായ ജീവൻ ധർമ്മാധർമ്മാസ്തികായംകൊണ്ട് ബദ്ധനായിട്ട് പിന്നീട് അതിൽനിന്നു മുക്തനായതിന്നുശേഷം ഉ

''സ്ഫുടമോതുക! ജീവാദിന്നമട്ടെ-
ന്നതു നീ,യാഹ്തി'' ദേശികൻ കഥിച്ചാൻ;
അവനോതി.—''ശരീരതുല്യമാനൻ
ദൃഢകർമ്മാഷ്ടകബന്ധനാണു ജീവൻ.'' (144)

* ''അണുവല്ല, മഹാനുമല്ല, ദേഹ-
പ്പടിയെന്നാ,ല,തനിത്യമാം, ഘടംപോൽ;
നരജീവനൊരാനയിങ്ക,ല,ജ്ജീ-
വനു''ചിററീച്ച''യിലും കടന്നിടാമോ?'' (145)

''വലുതാമുടലിൽ പ്രതീകമേതാൻ-
ചിലതജ്ജീവനു കൂടി വന്നുകൊള്ളും;
ചെറുതാമുടലിൽ കടന്നിടുമ്പോഴാം
ചിലതെല്ലാമതിൽ നിന്നൊഴിച്ചുപോകും.'' (146)

---

പരിലോകത്തേക്കു് ഗമിക്കുന്നുവെന്നതാണ് മോക്ഷമെന്നു വേറെ ചിലരും പറയുന്നു.

ഏഴ് ഭംഗങ്ങളാം ഏവയെന്ന് എനിപ്പറയാം:— 1. ''സ്യാ''ദസ്തി. 2. ''സ്യാ''ന്നാസ്തി. 3. ''സ്യാ''ദസ്തി ച നാസ്തി ച 4. ''സ്യാ''ദവക്തവ്യഃ 5. ''സ്യാ''ദസ്തി ചാവക്തവ്യഃ 6. ''സ്യാ''-ന്നാസ്തി ചാവക്തവ്യഃ 7. ''സ്യാ''ദസ്തി ച നാസ്തി ച അവക്തവ്യശ്ച. ''സ്യാദ്'' എന്നാൽ ''വല്ല തരത്തിലും'' എന്നൎത്ഥമുള്ള ഒരവ്യയമാണ്. വസ്തുവിൻെറ അസ്തിത്വവാഞ്ഛയിൽ പ്രഥമഭംഗം പ്രവൎത്തിക്കുന്നു; നാസ്തിത്വവാഞ്ഛയിൽ രണ്ടാമത്തേത്; ക്രമത്തിൽ ഉഭയവാഞ്ഛയുമുണ്ടെന്നതിൽ മൂന്നാമത്തേതും; ഉഭയവാഞ്ഛയും ഒരേ സമയത്ത് ഉണ്ടാവുന്നുവെന്നതിൽ നാലാമത്തേതും, ആദ്യ ചതുൎത്ഥഭംഗങ്ങളിലുള്ള വാഞ്ഛയിൽ അഞ്ചാമത്തേതും, ദ്വിതീയ ചതുൎത്ഥ ഭംഗങ്ങളുടെ വാഞ്ഛയിൽ ആറാമത്തേതും തൃതീയ ചതുൎത്ഥച്ഛയിൽ ഏഴാമത്തേതും പ്രവൎത്തിക്കുന്നു [സ്യാദ്വാദികനെന്നതു് ആൎഹതമുനിയുടെ ഒരു പൎയ്യായംതന്നെയാണെന്നതോൎക്കുക!]

ഇത്രയും സംഗതികളെ അങ്ങേയ്ക്കു് നിഷേധിക്കാൻ കഴിയുമോ? എന്നാണ് അവരുടെ പ്രഥമ പ്രശ്നംതന്നെ.

* അനണുവും അമഹാനും മനുഷ്യദേഹപരിമാണനുമായ ജീവൻ ഘടാദിപോലെ മദ്ധ്യപരിമാണത്വംകൊണ്ടു് നിത്യമാവാൻ പാടില്ല. മാത്രവുമല്ല, മനുഷ്യശരീരപരിമാണനായിത്തിന്ന ജീവൻ വീണ്ടും വല്ല കൎമ്മവിപാകവുംകൊണ്ടു് ഒരാനയുടെ ജന്മമെടുക്കുകയാണെങ്കിൽ അതിന്ന് ആനയുടെ മുഴുവൻ ശരീരത്തിലും വ്യാപിച്ചു നില്ലത്തക്ക വലുപ്പം ഉണ്ടാവുകയില്ലല്ലോ. അങ്ങിനെ തന്നെ ഒരു ചിററീച്ചയിൽ പ്രവേശിക്കേണ്ടതായ്വരുമ്പോഴാം കുറെഭാഗം ബാക്കിയായും വരുമല്ലോ.

''ഉടൽപോലിവയും ജനിക്ക,മില്ലാ-
തെയുമാമെങ്കിലനാത്മകങ്ങളെന്നാം;
അവയെങ്ങിനെ പിന്നെയുത്ഭവിക്ക-
ന്നതു,മെമ്മട്ടു ലയിപ്പതും ജഡത്തിൽ?'' (147)

''ജനിനാശ വിഹീനമാണതെല്ലാം;-
മവ ചേരുന്നു, പിരിഞ്ഞു പോയിടുന്നു;
ചിലതേറിവരുംവിധം ചുരുങ്ങീ-
ടുകയും ചെയ്യുമതാതിടത്തിനൊപ്പം.'' (148)

''പറയൂ! ജഡമോ? സചേതനം താ-
നവയെന്നോ? ജഡമെങ്കിൽ മെയ്യുനങ്ങാ;
പലതും പല ബുദ്ധിയായ്പിണഞ്ഞീ,-
ട്ടുടലേ പോ,മൊടുവിൽ പറഞ്ഞതാകിൽ.''(149)

''ഒരു തേരു പലേഹയങ്ങളും ചേ-
ന്നൊരുമിച്ചങ്ങു വലിച്ചിടുന്നപോലെ
ഇടയുന്നവയും വപുസ്സിലൊന്നി-
ക്കുകിലെന്തുള്ളു ബുധാഗ്ര്യ! തെററതിങ്കൽ?''(150)

''ഇഹ തേരിലൊരാശം തെളിയ്ക്കുവാനു;-
ണ്ടതിനാലേകമതിത്വമത്ര കാണ്മൂ!
ഇവിടെത്തനുവിങ്കലില്ലൊരാ,ള-
വ്വിധമൈക്യത്തിൽ നടത്തുവാൻ സുമു-
ത്തേ!'' (151)

''പറയാം:—മവ പോകയല്ല, വന്നീ-
ടുകയ;ല്ലൊട്ടു വലുപ്പമുള്ളമെയ്യിൽ
വലുതാം; ചെറുതെങ്കിലോ ചുരുങ്ങും;
തെളിവാ,''ണ്ടുക''ളിങ്ങു യോഗിവര്യ!'' (152)

''ഇതുമട്ടു വികാരമുണ്ടുചയ്യേ-
ന്നിഹ വന്നാലവ നാശവരങ്ങളെന്നാം;
ഇതി ജീവനു നാശമേല്ലുമെങ്കിൽ
ജനനം പിന്നെയസാദ്ധ്യമാകുമല്ലോ. (153)

ഭവവാരിധിയിൽ ''ചുരക്ക''യെപ്പോൽ
നിജകർമ്മാഷ്ടക ഭാരമാണ്ട ജീവൻ
സതതോൎദ്ധ്വഗതിസ്വരൂപമാകും-
തവ മോക്ഷത്തെ വരിപ്പതെങ്ങു പിന്നെ? (154)

ഇതുപോലഥ സപ്തഭംഗമുണ്ടെ-
ന്നൊരു സിദ്ധാന്തവുമൎത്ഥശൂന്യമത്രേ;
സദസത്ത്വമെഴുന്ന ധർമ്മമെല്ലാ-
മൊരുമിച്ചൊന്നിലിരിക്കവയ്യ നൂനം.'' (155)

*ഇതി ''മാദ്ധ്യമിക''ൻെറ ഗർവ്വു പോക്കി
പ്രചരിപ്പിച്ചു യതീന്ദ്രനങ്ങു ഭാഷ്യം;

---

* മദ്ധ്യപരിമാണാത്മവാദികളും ദിഗംബരനെന്നു പേരായ ആൎഹതൻെറ മതത്തെ അനുസരിക്കുന്നവരുമായ സവിശേഷ നാസ്തികന്മാരെയാണ് മാദ്ധ്യമികന്മാരെന്നു് വിളിക്കുന്നത്.

ഒരമം; ഭരതം, കുരുക്കളം തൻ നാ;–
ടഥ പാഞ്ചാലവുമാശു കീഴടക്കി. (156)

പടുയുക്തികളം കൊണ്ടു ശാസ്ത്രമെല്ലാം
*വിമഥി,ച്ചു,ഗ്ഗുരുഭട്ടമുഖ്യരേയും
വിജയി,ച്ചുരുപ്പെമാണ്ട ഹൎഷാ–
ഖ്യനെയും തൻ വശമാക്കി ഭാഷ്യകാരൻ. (157)

അഥ ചെന്നിതു "കാമരൂപ" ദേശ–
ത്തിലു;മ,ങ്ങാ "നവഗുപ്ത"നെജ്ജയിച്ചു;
നിരൂപിച്ചിതു ശാക്തമായ ഭാഷ്യം
വിരചിച്ചോരവനാക്കരുന്നിലേവം:– (158)

"ഇവനാഗമപങ്കജം വിടൎത്തും–
രവി; മൂപ്പാരിലുമില്ലിവന്നു തുല്യൻ;
ഇവനെങ്ങിനെയും വശപ്പെടാ; ഞാ–
**നിവനെ "ദ്വൈവതകൃത്യ"യാൽ
ഹനിപ്പൻ!" (159)

ഇതി ഗൂഢമവൻ സ്വശിഷ്യരൊപ്പം
ഹൃദി ചിന്തിച്ചു, ജനാപവാദഭീയാൽ
നിജ ഭാഷ്യവുമങ്ങുവിട്ടു, ശ്രേഷ്ഠൻ
ഗുരുവിൻ പിന്നിൽ നടന്നു ശിഷ്യതുല്യം. (160)

ഇതി ശിഷ്യപദം വടക്കെഴുന്നോ–
ക്കുരുളി,ക്കോസല,മംഗദേശമേവം
പലനാട്ടിലുമാത്മകീൎത്തി തൂവി–
ബ്ഭഗവാനാശു ഗമിച്ചു ഗൌഡദേശം. (161)

അവിടത്തിലെഴും മുരാരിമിശ്രോ–
ദയനന്മാരെയവൻ വശപ്പെടുത്തി;
വിജയിച്ചിതു ധൎമ്മഗുപ്തനേയും;
തരസാ ഗൌഡർ പുകഴ്ത്തി തത്പ്രഭാവം. (162)

ശാസ്ത്രാമ്നായവിനിന്ദകൻ, കുമതിയാമ–
ബ്ബൌദ്ധനാൽ മോഹിത–
ന്മാരായ് പണ്ടു പതിച്ച വിപ്രവരരെക്കൂട–
പ്രവാദങ്ങളാൽ
തോല്പിച്ചീടിന ഭാസ്കരാദികളെയും
വേദാബ്ധിപാരംഗതൻ
യോഗിശ്രേഷ്ഠനഹോ! ജയിച്ചു വിമതം
സൎവ്വം പുഴക്കീടിനാൻ. (163)

ശാക്തൻ, പാശുപതൻ, തഥാ ക്ഷപണകൻ,
കാപാലികൻ, വൈഷ്ണവൻ,
മററം മൂൎഖജനങ്ങളം വൈദികവഴി–
യ്ക്കാഘാതമേല്പിക്കയാൽ
തദ്രക്ഷയ്ക്കുവനുഗ്രവാദരതരെത്തോല്പിച്ചു;
മാനത്തിനു;–
ല്ല,സ്സൎവ്വജ്ഞനെ"മാന"മെന്ന മുതല–
യ്ക്കെങ്ങാൻ വിഴുങ്ങാവതോ? (164)

ആദ്യം നാന്മുഖനാൽ കൃതം, സനകമുഖ്യ–
ന്മാർ തദീയാത്മജ–
ന്മാരാൽ സ്വീകൃത,മാദരാൽ പരിചിതം
വാല്മീകി തൊട്ടോർകളാൽ
അദ്വൈതം പഥ;മതുവന്നു കയറി ദ്വൈതാ–
ദ്ധ്വവാദങ്ങളാം–
മുൾക്കാ;ടായതു പോക്കിനാൻ കരുണയാൽ
മോക്ഷാധ്വഗൎക്കായ് മുനി. (165)

ശാന്തിക്ഷാന്തി വിരാഗതാദിസുഗുണവ്രാതം
യതിശ്രേഷ്ഠനെ–
ത്താലോലിച്ചു വളൎത്തി, ഷണ്മുഖനെയമ്മാ–
താക്കളംപോ;ലാകയാൽ
എന്നും തിന്നുതടിച്ചുവീ,ൎത്തുമിതും പേശുന്ന–
പാഖണ്ഡരാം–
ദൈത്യന്മാരെ വധിച്ചുടൻ "വിബുധർ"തൻ
ഭീ പോക്കിനാൻ ശങ്കരൻ. (166)

പോരിൽ കാഹളമൂതിയപ്പൊഴുതുതാൻ
ചാൎവ്വാകരോടീ;രജഃ–
പൂരത്താൽ കണ്ണടക്കകളക്കു വഴികാണാതായ്;
തഥാ സാംഖ്യരും
പോർമന്നാശു വെടിഞ്ഞു,പാഞ്ഞു സഹസാ
പാതഞ്ജലന്മാരുമ;–
ങ്ങാക്കു,ണ്ടാ,യതിയോടു വാദസമരം
ചെയ്യാനെഴും വൈഭവം? (167)

മുന്നം മണ്ഡനനോടു ഘോരതരമാം വാദം
പറഞ്ഞേററോരാ
വാദപ്പോർ വിജയിച്ചുയൎന്ന യതിതൻ
ഭേരീരവാഡംബരം
ഉൎവ്വാം പലതും നടത്തിവരുമപ്പാഖണ്ഡർതൻ
ശ്രോത്രമാ–
മാരണ്യങ്ങളിലാൎത്തുകൂവി വളരും തീജ്വാലയായ്
തീൎന്നുതേ. (168)

ബൌദ്ധൻ പോരിനൊരുങ്ങിവന്നു തരസാ
തോറേറാടി; കാണാദർ പോയ്–
മൂക്കിൽചെന്നു പതുങ്ങി; ഗൌതമരിരുളം–
ക്കൂട്ടത്തിലാപ്പെട്ടുപോയ്!

* ഗുരു ഭട്ടമുഖ്യരെന്ന് പറഞ്ഞത്കൊണ്ട് ഗുരു [പ്രഭാകരൻ] ഭട്ടൻ [ഭട്ടപാദർ] ഭട്ടഭാസ്കരൻ, ഉദയനൻ തുടങ്ങിയവരെന്ന് ധരിക്കണം.

** ദൈവതകൃത്യയെന്നാൽ ആഭിചാരാദിയെന്നൎത്ഥം. അഭിനവഗുപ്തൻ ബ്രഹ്മസൂത്രത്തിന്ന് ശാക്തഭാഷ്യം നിൎമ്മിച്ചവനാണ്.

മഞ്ഞീ കാപിലകീർത്തി; കുപ്പി യതിയെ-
പ്പാതഞ്ജലൻ; യോഗിസാ-
മ്രാട്ടാംശങ്കരനോടു തുല്യത വഹിയ്ക്കാനാരു
മുപ്പാരിലും? (169)

വാദപ്പോരാളിമാർ വൈദികർ ചിലരടരിന്നേററ
കാണാദർ തൊട്ടോർ,
രഞ്ജിപ്പിൽ കൈകൊടുത്താർ; പ്രസഭമപരർ
ചാർവ്വാകർ പാറേറത്തുലഞ്ഞാർ;
വേദത്തെ സ്വീകരിച്ചോർ ഝടിതി വശഗരായ്,
ബ്രഹ്മമാർഗ്ഗസ്ഥരായും-
തീർന്നാർ; ഹാഹാ! വിചിത്രം യദുകുലപതിതൻ
ശൌര്യവും സ്നേഹവായ്പും! (170)

ശാന്ത്യാദ്യംബുധിബാഡവാഗ്നിശിഖയായ്,
സത്യാദ്രവാത്യൌഘമാ,-
യാസ്തിക്യദ്രുമ വഹ്നിയായ്, കരുണതൻ
ജ്യോത്സ്നയ്ക്കമാവാസിയായ്,
ക്ഷാന്ത്യാഖ്യം നളിനിയ്ക്കു പൂർണ്ണശശിയായ്,
സദ്വൃത്തിഹംസിയ്ക്കു നൽ-
പ്രാവൃട്ടാകിന ദുഷ്ടവാദമഖിലം ഖണ്ഡിച്ചു
ദണ്ഡീശ്വരൻ. (171)

അദ്വൈതാമൃതവർഷിയായ്, രുചിരമായ്,
താപത്രയം തീർപ്പതാ,-
യെങ്ങെങ്ങും പ്രസരിച്ചിടും പരഗുരു-
വ്യാഹാരമേഘങ്ങളാൽ
* "ഭിക്ഷു"ക്കൾ വരുത്തിവെച്ച കൊടുതാമ-
ജ്ഞാനദുർഭിക്ഷവും
പാഖണ്ഡോഗ്രതരാതപത്തെയുമവൻ
നീളേ നശിപ്പിച്ചു തേ. (172)

** "ശാന്തന്മാ"ർക്കിടിയാർ, കപാലികമതക്കോ-
ളാമ്പി കയ്യാളുവോർ,
കാണാദപ്പടികാക്കുവോർ, ക്ഷപണകക്ഷോണീശ-
വൈതാളികർ,
സാമന്താഖ്യർ, ദിഗംബരാന്വയജരാം ചാർവ്വാക-
വംശത്തിലെ-
പ്പുത്തൻകുമ്പുകളെച്ചതച്ചു നിതരാംവാദങ്ങളാൽ
ശങ്കരൻ. (173)

ഇതിയതിപതി,യെങ്ങും ദ്വൈതവാദംനികത്തി,
പ്രതിദിനമുരുസന്ദേഹങ്ങളെല്ലാം കെടുത്തി,
ഇരുളുമതിവരുത്തിസ്സ്വീയതേജസ്സിനാൻപോൽ,
സ്വയമഥ നിഗമാന്തപ്രോക്തതത്വം
പരത്തി. (174)



* ഭിക്ഷുക്കൾ=ബൌദ്ധന്മാർ.

** ശാന്തന്മാരെന്നാൽ പാതഞ്ജലന്മാരെന്നു ഇവിടെ അർത്ഥം.

# പതിനാറാം സർഗ്ഗം

[സർവ്വജ്ഞപീഠാരോഹണം.]

—:o:—

പ്രഥിതമാന്ത്രികനാം "നവഗുപ്ത",നാ,
യതിയൊടേററ പിണഞ്ഞൊരുതോൽവിയാൽ
വ്യഥിതമാനസനായ് മുനിതൻവധ-
ത്തിനു തുനിഞ്ഞു നികൃഷ്ടവഴിയ്ക്കുതാൻ. (1)

കടുരോഷമൊടാഭിചാരമൊന്ന-
പ്പടുദുഷ്ടൻ ഹഹ! ചെയ്തകാരണത്താൽ
യതിരാജനു വന്നുപെട്ടു മാറാ-
വിധമാം രോഗമഹോ! ഭഗന്ദരാഖ്യം. (2)

അചികിത്സ്യഭഗന്ദരോത്ഥരക്ത-
ക്കറചേർന്നുള്ള തദീയമങ്കവസ്ത്രം
മടിവിട്ടു നനച്ചു വേണ്ടവണ്ണം
ഗുരുശുശ്രൂഷ നടത്തി തോടകാര്യൻ. (3)

ഉണർത്തി തച്ഛിഷ്യരൊരിക്കൽ,ബ്ഭഗ-
ന്ദരാർത്തനാം ദേശികനോടുസാദരം:—
"ഒഴിക്കവാൻ വയ്യ ഗദംഗുരോ! തടു-
ത്തിടായ്കിലോ ശത്രുസമംവളർന്നിടും. (4)

മമത്വമങ്ങേയ്ക്കു വപുസ്സിലില്ലയാ-
യ്കയാൽ ഗണിപ്പീല ഭവാനിതേതുമേ;
ഇതൊക്കെയും കാണ്മൊരു ഞങ്ങളിങ്ങിതാ
ഭൃശാർത്തരായ് കേഴുകയാണു സർവ്വദാ. (5)

അറിഞ്ഞുവേണ്ടുന്ന മരുന്നിനാൽ ഫലം
പറഞ്ഞപോൽ നൽകിടുവാൻ സമർത്ഥരായ്
ചികിത്സകന്മാർ പലരുണ്ടു;കൊണ്ടുവ-
ന്നിതിന്നുവേണ്ടുന്നതു ചെയ്യണം ഗുരോ! (6)

* അനാസ്ഥ ദേഹാദിയിൽ വെയ്ക്കുകാരണം
സ്വസൌഖ്യമദ്ദേശികനോർത്തിടായ്കിലും,
സമർത്ഥരാം ശിഷ്യർ തദാധി പോക്കുവാൻ
ശ്രമം നടത്തേണം;മതാണു ശാസ്ത്രവും. (7)

നിൻ സ്വാസ്ഥ്യമൊന്നാണടിയങ്ങൾതൻ സുഖം;
നിൻ ചേവടിത്താർമധുവാണൊരാശ്രയം;
അക്കാരണത്താൽ തവ ദൈഹികം സുഖം
കൊതിക്കുവോർ ഞങ്ങൾ സദാപി
സദ്ഗുരോ! (8)

* ദേഹാദ്യനാസ്ഥകാരണം ഗുരു ആത്മസുഖത്തെ ഗൌനിക്കുന്നില്ലെങ്കിലും സമർത്ഥരായ ശിഷ്യന്മാർ ഗുരുവിൻെറ ദുഃഖമകററാൻ വേണ്ടുന്നതു ചെയ്യണമെന്നതാണ് ശാസ്ത്രവിധി.

"രോഗങ്ങൾ ജന്മാന്തരപാപപാകം;
ഭുജിച്ചുതാൻ തീക്കണമായതെല്ലാം;
"ഭുജിച്ചിടാത്തോരതുവിട്ടില്ല ജന്മാ-
ന്തരത്തിലും പാപ"മുരപ്പു ശാസ്ത്രം. (9)

കർമ്മോത്ഭവം,ധാതുകൃതം — കഥിപ്പൂ
രണ്ടായി രോഗത്തിനുഹേതു വിജ്ഞർ;
കർമ്മം ക്ഷയിച്ചേ പ്രഥമംശമിയ്ക്കു;
ചികിത്സയാൽ മാറിടുമന്തിമോക്തം. (10)

ചികിത്സചെയ്യില; നശിച്ചിടട്ടെ,യീ
രോഗം സ്വകർമ്മക്ഷയമൊന്നുകൊണ്ടു താൻ!
അക്കാരണത്താലുടൽതാൻ നശിക്കിലും
നശിച്ചുപോകട്ടെ! ഭയപ്പെടില്ലിവൻ." (11)

"ലോഭം ഭവാന്നില്ല വപുസ്സി;ലെന്നാ-
ലിവക്കുതാൻ മോഹമിതേറെ നില്ക്കാൻ;
നിൻജീവനൊന്നാണയിരിങ്ങു, വീരിൽ
ചരിപ്പവസ്സൂജ്ജലമെന്നമട്ടിൽ. (12)

കൃതാർത്ഥരാണെങ്കിലു, മാത്മദേഹം
രക്ഷിപ്പു സത്തുക്കൾ പരക്കുവേണ്ടി;
നിൻദേഹവും ലോകഹിതത്തെയോർത്തീ-
വിധത്തിൽ വിദ്വൻ! പരിരക്ഷണീയം." (13)

നിർബ്ബന്ധമിങ്ങിനെ പിടിക്കുകയാലനുജ്ഞ-
യേകീടവേ, ഗുരുവെ വീണുനമിച്ചുമോദാൽ
യാത്രാസമർത്ഥതയെഴും ഹരിഭക്തർ ദിക്കു-
തോറും ഭിഷഗ്വരരെ നോക്കിനടന്നു
ശിഷ്യർ. (14)

പ്രായേണ നൽക്കഴിവെഴുന്ന ചികിത്സകന്മാ-
രെന്നും നൃപാലയമണഞ്ഞീടുവോർ ധനാർത്ഥം;
അങ്ങാണുചെന്നു തിരയേണ്ടതു കണ്ടുകിട്ടാ-
നെന്നായ് മനസ്സിലവരേവരുമങ്ങുറച്ചാർ. (15)

തിരഞ്ഞുദേശം പലതും സ്വകാര്യ-
സിദ്ധി;ക്കൊടുക്കം നൃപഗേഹമൊന്നിൽ
ഭിഷഗ്വരന്മാരെയണഞ്ഞു, കൂട്ടി-
ഗ്ഗമിച്ചു കാര്യാദിയുരച്ചശേഷം. (16)

അങ്ങെത്തി വേണ്ടുന്ന ധനാദി വാങ്ങി-
മോദിച്ചുകൊണ്ടോതി ഭിഷഗ്വരന്മാർ:—
"എന്തിങ്ങുവേണം? കഴിവൊത്തുചെയ്യാ"-
മെന്നോതവേ ദേശികനും കഥിച്ചാൻ. (17)

"ഉപസ്ഥദം തന്നമദ്ധ്യഗതം ഗദം
മമ വപുസ്സിനു ബാധകമാകയാം;
അതിനു വേണ്ടതുചെയ്ക! ഗദാഖ്യമാ-
മിരുളിനക്കസമാനർ ഭവാദൃശർ. (18)

ഉദിതജാതമിതെന്നു നിനച്ചു താ-
നിതിലുപേക്ഷ യിതേവരെ കാട്ടിനേൻ!
ഇവർവിടാതെ പിടിച്ചൊരു വാശിയാ-
ലിഹവരുത്തി ഭിഷക്കുകൾ നിങ്ങളെ." (19)

മുനിയുരച്ചതുകേട്ടു സമർത്ഥരാ-
മവർനടത്തി ചികിത്സ പലതുമായ്;
ശമമൊരിത്തിരിപോലുമതിന്നെഴാ-
ഞ്ഞതിലവർക്കു മനസ്സു മടുത്തുപോയ്! (20)

മുനികഥിച്ചു തദാ വിമനസ്കരാ-
മവരൊടേവ"മെനിസ്സ്വഗൃഹങ്ങളിൽ
തിരികെ നിങ്ങൾ ഗമിക്ക! ചികിത്സയോ-
ർത്തിവിടെ വന്നഥ തീർന്നിതു നാൾകുറേ. (21)

അഴലൊടുററവർ നിങ്ങളെ ദനാററകാ-
ത്തവിടെ നാളുകളെണ്ണി വസിക്കയാം!
വെളിയിൽ നിങ്ങൾ ഗമിച്ചതു കേൾക്കി,ലാ,
നരവരന്നുമലം ചൊടി തോന്നിടാം! (22)

കുപിതനാവുകിൽ നിങ്ങടെ ജോലിയേ
കളയു; മേകിടുമന്യജനത്തിനായ്;
കുതിരപോൽ ചപലം നൃപമാനസം;
ഭുവി നൃപാലരലംഘിതശാസനർ. (23)

വിരളമാണു ഭിഷക്കുക;ളെത്രയോ
സുലഭമാണിഹരോഗവു; മാകയാൽ
പ്രതിദിനം ഭവദീയഗൃഹങ്ങളിൽ
പല ഗദാർത്തരുമെത്തിടുവാൻ മതി. (24)

ജനി പിതാവൊരുവന്നരുളുന്നു; കാ-
ത്തരുളുവോനഥ രോഗമകറ്റുവോൻ;
അഫല,മ,ജ്ജനി വൈദ്യനെഴായ്കിൽ; നി-
ർണ്ണയമവൻ ഹരി ദേഹികളാക്കുമേ." (25)

"ശരി ഭവാനുരചെയ്തതു സർവ്വ; മെ-
ങ്കിലുമിവർക്കുളതല്ലിവിടം വിടാൻ;
ത്രിദശർതൻ പുരി വിട്ടഥ ബുദ്ധിയു-
ള്ളൊരുവനീ നരഭൂവു കൊതിയ്ക്കുമോ?" (26)

ഇതി കഥിച്ചു ഗമിച്ചു സമർത്ഥരെ-
ങ്കിലുമഹോ! ഹൃദയവ്യഥയൊ,ത്തവർ;
മമത ദൈഹികമങ്ങുവെടിഞ്ഞു താൻ
മുനിയുമത്ര പൊറുത്തിതു സങ്കടം. (27)

ഉരപൊങ്ങിന നൂറ നൂറ വൈദ്യ-
പ്രവരന്മാർ പല പാടുനോക്കിയിട്ടും
ഗദമേറിവരുന്നതാത്ത കണ്ടു,—
മുനിവര്യൻ സ്മരവൈരിയെ സ്മരിച്ചാൻ. (28)

ഹരശാസനയാലണഞ്ഞു വിപ്രാ-
കൃതിയിൽ സുന്ദരരശ്വിമാർ തദാനീം
ഫലപുസ്തകമൊന്നു കയ്യിൽ, നീലാ-
ഞ്ജനയുക്തങ്ങൾ വിലോചനങ്ങ,ളേവം. (29)

"യതിവര്യ! ചികിത്സയില്ലിതി; ന്നി,-
ഗ്ഗദമുണ്ടാക്കിയതാണ മറെറാരുത്തൻ."
ഇതിശങ്കരയോഗിവര്യനോടാ-
യുരചെ,യ്തശ്വികരം വന്നപോൽ തിരിച്ചാർ. (30)

നിജവൈരിയിലും കൃപാർദ്രനാ, മ,-
ഗ്ഗുരു തെററന്നു വിലക്കിയിട്ടു, മപ്പോഠം
ശമശാന്തിനിറച്ച പത്മപാദൻ
*സ്ഫുടരോഷം "പരമന്ത്ര"മുച്ചരിച്ചു (31)

ഉടനപ്പടുനീചശാക്തനെപ്പോയ്-
ത്തിരികേ കൊന്നു ഭഗന്ദരാഖ്യരോഗം;
അപരാധ, മറിഞ്ഞുതാൻ, മഹാത്മാ-
ക്കഥ ചെയ്യോക്ക സുഖാപ്തിയെങ്ങു
പാത്താൽ. (32)

രോഗം മാറിപ്പിന്നെയന്തിക്കൊരിക്കൽ
ധ്യാനത്തിന്നായ് ഗംഗതൻ പൂഴിമണ്ണിൽ
ഈറൻ കാററുംകൊണ്ടു വാഴ്കേ യതീന്ദ്രൻ
കണ്ടാനാദരാൽ ഗൌഡപാദന്റെ രൂപം. (33)

സന്ധ്യാരാഗാംഭോദലീലാവിലാസം
കാൺകേ ഹർഷോത്ഫുല്ലമാ മാമ്പൽപോലെ
കയ്യിൽ ഫുല്ലശേതപങ്കേരുഹത്തിൻ-
ശ്രീ തങ്ങും നൽക്കിണ്ടിയൊന്നാവഹിച്ചും, (34)

ശോണാംഭോജഭ്രാന്തിയാൽ ചുററു പാട്ടും
പാറും വണ്ടിൻ കൂട്ടമെന്നുള്ളപോലെ
അംഗുല്യഗ്രത്തിങ്കൽ വട്ടം കറങ്ങും-
രുദ്രാക്ഷത്തിൻ മാല കയ്യിൽ ധരിച്ചും (35)

നേരേപോരും ഗൌഡപാദാര്യപാദൻ-
തൻ പാദാബ്ജം ഭക്തിസംഭ്രാന്തിപൂർവ്വം
സാഷ്ടാംഗം വീണാനമിച്ചാദരത്താൽ
കയ്യും കൂപ്പിശ്ശങ്കരൻ നിന്നു മുമ്പിൽ. (36)

ക്ഷീരാംഭോധിപ്പാൽത്തിരയ്ക്കൊത്തു വീണ്ടും-
വീണ്ടും തൃക്കൺപാർത്തു, മന്ദസ്മിതത്താൽ
ജ്യോത്സ്നാപൂരം ദിക്കിലെല്ലാം പരത്തി-
ച്ചൊന്നാൻ നന്നായേവമഗ്ഗൌഡപാദൻ. (37)

"ഗോവിന്ദാചാര്യൻ ഭവാന്നാത്മവിദ്യാ-
ജ്ഞാനം വിശേഷാദരം തന്നിതല്ലോ!
നിത്യം ശുദ്ധം സച്ചിദാനന്ദരൂപം
തത്ത്വം നന്നായ് കണ്ടറിഞ്ഞില്ലയല്ലീ? (38)

ശാന്തന്മാരായ് ദാന്തരായ് ബ്രഹ്മവിദ്യാ-
കാമന്മാരായ് ഭോഗവൈരാഗ്യമാണ്ടോർ
ഭക്തിശ്രദ്ധായുക്തരെന്നും ഭവാനെ-
സ്സേവിപ്പീലേ സാദരം ശിഷ്യവര്യർ? (39)

വെന്നില്ലേ നീ കാമകോപാദിഷഡ്കം?
സ്വാധീനിച്ചില്ലല്ലിയഷ്ടാംഗയോഗം?
പൂണ്ടില്ലേ ശാന്ത്യാദിയാം സദ്ഗുണം? നിൻ-
ചിത്തം സച്ചിത്തത്ത്വഗം തന്നെയല്ലീ?" (40)

അദ്വൈതാചാര്യന്റെയീ സ്നേഹപൂർണ്ണം
ചോദ്യംകേട്ടക്കേ, ശങ്കരൻ സാധുശീലൻ
മൂർദ്ധാവിൽ കൈമൊട്ടുമായ് ഭക്തിവായ്പാൽ
കണ്ണീർവാർത്തും കൊണ്ടു ചൊന്നാനിവണ്ണം. (41)

"എന്തെന്തെന്നോടങ്ങു ചോദിച്ചു,തെല്ലാ-
മുണ്ടാവും മേ; സംശയം തെല്ലുമില്ല;
നിൻ കാരുണ്യാദലോകവീചീനിമഗ്ന-
ന്നെന്തീ മന്നിൽ ദുർല്ലഭം? യോഗിവര്യ! (42)

അങ്ങെപ്പോഴുള്ളാര്യർ തൃക്കണ്ണയച്ചാൽ
മന്ദൻ, വിദ്വാൻ; പാപി പുണ്യൈകനിഷ്ഠൻ,
മൂകൻ വാഗ്മിശ്രേഷ്ഠനും, കാമി നിഷ്കാ-
മന്മാർക്കാദ്യൻ താനുമാം തൽക്ഷണത്തിൽ. (43)

സീമാതീതം നിൻ മഹത്ത്വം തരിമ്പും
കാണാൻപോലും സാദ്ധ്യമാക്കിജ്ജഗത്തിൽ?!
നിന്നിൽപാരം തുഷ്ടനായ് ബ്രഹ്മതത്ത്വം
ചൊന്നില്ലല്ലീ ശ്രീശുകൻ വ്യാസപുത്രൻ? (44)

ഉണ്ടായന്നേ ജ്ഞാനിയായ് തീവ്രവൈരാ-
ഗ്യത്താൽ സർവ്വം വിട്ടടൻ പ്രവ്രജിക്കേ,
ആർ തൻ പിമ്പേ "പുത്ര! പുത്രേ"തി പാരാ-
ശര്യൻ സ്നേഹാൽ പാഞ്ഞു വാവിട്ടു മന്നം, (45)

* ആ,രന്നേരം,യോഗഭാഷ്യപ്രണേതാ-
വാകും താതൻ കേണവാവിട്ടപോതിൽ,
പ്രത്യാക്രോശംചെയ്തു വൃക്ഷാദനായി;-
ട്ടെല്ലാമൊന്നായ് കണ്ടൊരാ യോഗിവര്യൻ (46)

---

* "പരമന്ത്ര"മെന്നാൽ സർവ്വമന്ത്രരാജത്വം കൊണ്ട് ഉത്കടമായ പ്രണവംതന്നെയാണ്. യതികഠംക്ക് മററ് മന്ത്രങ്ങഠംക്കൊന്നും അധികാരമില്ലെന്നാണ് പ്രമാണം.

"താരമേവജപേത് ഭിക്ഷുർയ്യഥാകാലമതന്ദ്രിത:
മന്ത്രാന്തരേ നാധികാരഃ ശ്രൂയതേ സ്മൃതേ
യതേഃ"

എന്നാണ് സ്മൃതിവചനം.

* യോഗഭാഷ്യം രചിച്ച പിതാവ് "പുത്ര! പുത്ര!" എന്ന് വിളിച്ചുകൊണ്ട് പിന്നാലെ പോയപ്പോഠം മരങ്ങളാണ് മറുപടി പറഞ്ഞതെന്നു ഭാഗവതത്തിലും പറയുന്നു:—

"യം പ്രവ്രജന്തമനുപേതമപേതകൃത്യം
ദ്വൈപായനോ വിരഹകാതര ആജുഹാവ
പുത്രേതി തന്മയതയാ തരവോ/ഭിനേദു-
സ്തം വ്യാസസൂനുമുപയാമി ഗുരും മുനീനാം"

എന്ന്. "അഹമേവേദം സർവ്വം"എന്ന് ആത്മൈ

വിദ്യാദാനം ചെയ്തു വിജ്ഞാനപാരാ–
വാരം താനാണങ്ങു;നിൻ ചേവടിത്താർ
കാണാനിട്ടീനന്നു സാധിക്കമൂലം
നിസ്സീമം ഹാ! ഭക്തനാമെൻെറ ഭാഗ്യം!" (47)
[വിശേഷകം]

വാക്കീവണ്ണം കേട്ടൊരഗ്ഗൌഡപാദൻ
ചൊന്നാൻ:—"കുഞ്ഞേ! സത്യമാം നിൻ ഗുണൌഘം
കേട്ടുള്ളണ്ടാപൂർണ്ണനായ്, ശാന്തചിത്തൻ
നിന്നെക്കാണാൻ മാത്രമായിങ്ങണഞ്ഞേൻ! (48)

"എൻ കാരികാബീജത്തിനു സൂക്ഷ്മനായ് നീ
രചിച്ചു ഭാഷ്യാദിനിബന്ധമെല്ലാം"
എന്നൊക്കെ ഗോവിന്ദമുഖത്തിൽനിന്നും
ഗ്രഹിച്ചു തോഷിച്ചിഹവന്നു വിദ്വൻ!" (49)

ഇതി സ്ഫുടം ചൊന്നളവാശു ഭാഷ്യം,
* വിശിഷ്യ മാണ്ഡൂക്യഗഭാഷ്യയുഗ്മം
കേൾപ്പിച്ചു പാരം വിനയത്തൊ;ടപ്പോൾ
സഹർഷ,മാ,യോഗി കഥിച്ചിതേവം:— (50)

** "മത്കാരികാ"'ഭാവ വിഭേദി"യാം നിൻ–
ഭാഷ്യദ്വയത്തിൻ ശ്രവണത്തിനാൽ മേ
വരം തരാൻഹർഷമദിപ്പു! വിദ്വ–
ന്മണേ! വരിച്ചാലു! മുടൻവരം നീ." (51)

കഥിച്ചിതപ്പോൾ:—"ശുകതുല്യനങ്ങയെ–
***ക്കണ്ടപ്പൊഴേകണ്ടിതു ഞാൻ "യുഗേശ"നെ;
മറെറന്തുവാൻ ശ്രേഷ്ഠവരം? മനസ്സിൽമേ
ഭവിക്കണം ചിത്പരചിന്തയെന്നുമേ." (52)

"ആവട്ടെ"യെന്നേകി വരം,മറഞ്ഞിത–
ങ്ങുടൻ ചിരഞ്ജീവി,നിരീഹ,ന,മ്മുനി;
സ്വശിഷ്യരോടിക്കഥ ചൊന്നു നീളവേ
കഴിച്ചി,താ,രാത്രി യതീന്ദ്രനും മുദാ. (53)

പ്രഭാതകൃത്യം വിധിപോൽ സ്വശിഷ്യ–
രൊപ്പം നടത്തിബ്ഭഗവാൻ മുനീന്ദ്രൻ
സുനിഷ്ഠയൊ,ത്താ,ദ്യുനദീതടത്തിൽ
വസിക്കവേ,കേട്ടിതു വാർത്തയേവം:— (54)

"ജംബുദ്വീപം മന്നിലേററം പ്രസിദ്ധം;
തദ്ദ്വീപത്തിൽ ഭാരതം സുപ്രസിദ്ധം;
കാശ്മീരത്രേ ഭാരതത്തിൽ പ്രസിദ്ധം;
വാഴ്വൂ കാശ്മീരത്തിലശ്ശാരദാംബ. (55)

തൽക്ഷേത്രത്തിൽ ഗോപുരം നാലുകാണാം;
വൽത്തിക്കുന്നു തത്ര "സർവ്വജ്ഞപീഠം";
"സർവ്വജ്ഞന്നേ പീഠമേറാവൂ"—വെപ്പീ–
മട്ടാ;ണന്യൻ വാതിലേതും തുറക്കാ. (56)

പ്രാച്യന്മാരും, പാശ്ചിമന്മാർ, വടക്ക–
ള്ളോരും പണ്ടേ വാതിൽ മൂന്നും തുറന്നു;
ഇന്നും തെക്കേവാതിൽ പോയിത്തുറക്കാ–
നണ്ടായിട്ടില്ലാരുമെന്നാണു കേൾവി." (57)

ഈ വാർത്തകേ,ട്ടൊന്നതുപോയ് പരീക്ഷ–
ചെയ്യാനു,മാ,വാതിൽ തുറക്കുവാനും
സഹർഷമോ,ത്ത,മ്മുനി ദാക്ഷിണാത്യ–
നൊരുച്ചു കാശ്മീരപുരം ഗമിക്കാൻ. (58)

"തെക്കില്ലപോൽ പണ്ഡിതനേക;നിന്നു–
മഗ്ഗോപുരം വാതിലടച്ചുനില്പാം!"
ഇക്കേൾവി പോക്കുന്നതിനായി നേരേ
നടന്നു ദേവീനിലയത്തിലേക്കായ്. (59)

"ഹേ! ഉർവ്വീഗജങ്ങളേ! ദ്രുതതരം
ദ്വൈതംവനം വിട്ടുപോയ്–
ക്കൊൾവിൻ! വാദിഗജേന്ദ്രമസ്തകതടം
ഭേദിക്കുവാനായിതാ!
അദ്വൈതാടവിരാജനിങ്ങു വരവായ്
സംന്യാസദംഷ്ട്രായുധൻ
ശ്രീമച്ഛങ്കരദേശികേന്ദ്രമൃഗരാട്ടായുള്ള
വിദ്വന്മണി. (60)

*മദജലഗന്ധലോഭി മധുപാളി പറന്നു കളി–
ച്ചിട്ടുമിഭകുംഭഡംഭമഖിലം തകൎപ്പൊരു ഹരി
കുരനരിതൊട്ടു ജന്തുതതിയെക്കണക്കിഹ യതി–
ശ്വരനൊരുനോക്കുകൊണ്ടു കുമതസ്ഥ–
രെയോട്ടുമുടൻ." (61)

ക്യാനുസന്ധാനംകൊണ്ടു എല്ലാം താൻതന്നെയായ് തീൎന്നുകഴിഞ്ഞ ശ്രീശുകൻ യോഗമാഹാത്മ്യത്താൽ ["യോഗശ്ചിത്തവൃത്തി നിരോധഃ"എന്നു പാതഞ്ജലയോഗസൂത്രത്തിൽ പറയുന്നു.] വൃക്ഷരൂപത്തിലാണ് വ്യാസഭഗവാൻെറ വിളിക്ക് മറുവടി പറഞ്ഞതെന്നു പുരാണസിദ്ധമാണ്.

* ഭാഷ്യയുഗ്മമെന്നതുകൊണ്ട് മാണ്ഡൂക്യശ്രുതിയ്ക്കും "ഗൌഡപാദീയകാരിക"യ്ക്കും ഭഗവത്പാദരെഴുതിയ രണ്ടു ഭാഷ്യങ്ങളും എന്നൎത്ഥമാണ്.

** "ഭാവവിഭേദി"എന്നതിനാൽ "ഭാവത്തെ തുറന്നുകാണിച്ച"എന്നൎത്ഥം ഗ്രഹിക്കുക!

*** യുഗേശൻ=ത്രിയുഗങ്ങൾക്കും നാഥനായ വിഷ്ണുപരമാത്മാവ്. ശുകതുല്യനായ അങ്ങയെ കണ്ടതുകൊണ്ടുതന്നെ സാക്ഷാന്മഹാവിഷ്ണുവെ കണ്ടതുപോലെ ഞാൻ കൃതാൎത്ഥനായി.

* ഇത് "മൎക്കടവൃത്ത"ത്തിലുള്ള ഒരു ശ്ലോകമാണ്. "ആനയുടെ മസ്തകം കുത്തിപ്പൊളിക്കുന്ന സിംഹത്തിൻെറ കൺമുന്നിൽ പെട്ടാൽ കുറുക്കനും മററുമെന്നപോലെ ആചാൎയ്യരെ കണ്ടാൽ മതി, കുമതസ്ഥർ ഓട്ടം തുടങ്ങുകയായി.

വിളിച്ചു ചൊന്നാർവഴിനീളെ നാട്ടാ-
രിവണ്ണ;മദ്ദേശികനാങ്ങണഞ്ഞാൻ;
മതിന്നു തെക്കേനടപോയ് തുറക്കാ-
നടൻ; തദാ വാദിജനം തടുത്തു. (62)

പറഞ്ഞിതക്കൂട്ടർ.—"തിടുക്കമെന്തി,നീ-
വിധം? കഥിച്ചീടുക! വേണ്ടതെന്തു തേ?
ഭ്രമിച്ചുവെന്നുള്ളതുകൊണ്ടു വന്നിടാ
നിനച്ച കാര്യത്തിനു സിദ്ധി നിശ്ചയം. (63)

"സർവ്വജ്ഞനാ;ണില്ലറിയാത്തതൊന്നും;
വരട്ടെ,യാരാകിലു!മെന്നുരയ്ക്കിൽ
പരീക്ഷ തീരട്ടെ!യതിന്നുമുമ്പായ്
കടന്നിടാനിങ്ങു സമുന്നതീച്ഛോ!" (64)

*ഭാവങ്ങളാറെന്നിതിവാദിയേകൻ
കാണാദപക്ഷീയനുരത്തുകേറി:-
"അസ്മന്മതത്തിൽ പരമാണു രണ്ടു
ചേർന്നുള്ളതാ,ണാ, "ദ്വ്യണുകം"സുസൂക്ഷ്മം. (65)

സർവ്വജ്ഞനെങ്കിൽ, ദ്വ്യണുകാശ്രിതാണു-
ത്വത്തിന്നെഴും കാരണമിങ്ങു ചൊൽക!
ഇല്ലെങ്കിൽ നിൻശിഷ്യർ വിളിക്കയാവാം
സർവ്വജ്ഞനെന്നായ് ഗുരുമേന്മകാട്ടാൻ." (66)

** "ആ"ദ്വിത്വ"മോത്താൽ പരമാണുനിഷ്ഠ;-
മതാ,ണണുത്വത്തിനു ഹേതു"വെന്നായ്
വിജ്ഞൻ കഥിക്കേ ശരിവെച്ചു മാറീ
സ്വയം കണാദന്റെ മഹത്വലക്ഷ്മി. (67)

നൈയായികൻ ഗർവ്വൊടുരച്ചു:—"മുക്തി
കണാദപക്ഷവ്യതിരിക്തമായ് ത്താൻ
കഥിക്കയാം ഗൌതമ;രെന്തതിങ്കൽ
ഭേദം? കഥിച്ചീടുക! വിജ്ഞനെങ്കിൽ." (68)

---

* ദ്രവ്യം, ഗുണം, കർമ്മം, സാമാന്യം, വിശേഷം, സമവായം ഇങ്ങിനെയാണ് ആറ് ഭാവങ്ങളെന്ന് വാദിക്കുന്ന കണാദമതത്തെ അനുകൂലിക്കുന്നവൻ

** സർവ്വജ്ഞനാണെങ്കിൽ എല്ലാമറിയണം; എല്ലാം പഠിച്ചിരിക്കണം. "പരമാണു രണ്ട് ചേർന്നതാണ് ദ്വ്യണുകമെന്നാണ് ഞങ്ങളുടെ അഭിപ്രായം. എന്നാൽ ദ്വ്യണുകാശ്രിതാണുത്വത്തിന് ഹേതുവെന്ത്? അണുത്വം എന്തിൽനിന്നുണ്ടാവുന്നു?] എന്നു പറയുക, വിജ്ഞനാണെങ്കിൽ. അല്ലെങ്കിൽ സർവ്വജ്ഞനെന്നത് "ആചാരപ്പേര്" മാത്രമാവും" എന്ന കണാദപക്ഷീയന്റെ പോർവിളിക്ക് ഭഗവാൻ മറുപടി പറയുന്നു:— ദ്വിത്വസംഖ്യ പരമാണ് രണ്ടു ചേർന്നതാകകൊണ്ട് ദ്വ്യണുകഗതമായ അണുത്വത്തിന്ന് ഹേതു ആ ദ്വിത്വസംഖ്യതന്നെയാണ്."

"ഗുണങ്ങളാം തൻ ബന്ധമശേഷമററാ-
ലെഴും നഭസ്സിൻസ്ഥിതി മോക്ഷമെന്നായ്
*കണാദപക്ഷം; ചരണാക്ഷപക്ഷ-
മാനന്ദസംവിത്തൊടു ചേർന്നതെന്നും. (69)

**പദാർത്ഥഭേദം സ്ഫുടമാണു; രണ്ടു
പേക്കും ജഗത്കാരണമീശ"നേവം
കഥിക്കവേ, താർക്കികനീശവാദി
നന്ദിച്ചു മിണ്ടാതെ തിരിച്ചുപോയാൻ. (70)

***"സ്വതന്ത്രയോ, ചിത്പരയോ ജഗത്തിൻ-
നിദാനമായ് നില്പൊരു മൂലയോനി?
സർവ്വജ്ഞനല്ലേ? പറയാതെ പാടി-
ല്ലകത്തുകേറാ"നിതി സാംഖ്യനോതി. (71)

"സത്വാദിയാം മുഗ്ഗുണമൊത്തു നാനാ-
രൂപം ധരിച്ചുള്ളൊരു വിശ്വയോനി
സ്വതന്ത്രതാനെന്നു കഥിപ്പു സാംഖ്യൻ;
വേദാന്തി ചൊൽവൂ പരതന്ത്രയെന്നും" (72)

ബാഹ്യാർത്ഥ വിജ്ഞാനക ശൂന്യവാദം-
കൊണ്ടിജ്ജഗത്തിൽ പുകളാണ്ട ബൌദ്ധർ
തടുത്തു ഗർവ്വത്തൊടുമാത്തു:—"ദേവീ-
സത്മത്തിലേറായ്ക! പരീക്ഷയെന്യേ. (73)

---

* ഗുണസംബന്ധത്തിന്റെ അത്യന്തനാശത്തിൽ ആകാശംപോലെയുള്ള ഒരു സ്ഥിതിയാണ് മുക്തിയെന്നത് കാണാദപക്ഷവും, ആ നഭോവത്സ്ഥിതി ആനന്ദസംവിത്സഹിതമാണെന്നത് ഗൌതമപക്ഷവുമാണ്.

** പദാർത്ഥഭേദം വ്യക്തമാണ്; കണാദപക്ഷത്തിൽ ഏഴ് പദാർത്ഥങ്ങളും ഗൌതമപക്ഷത്തിൽ പതിനാറുമാണ്. ദ്രവ്യാദ്യങ്ങളായ ആറ് ഭാവങ്ങളും അഭാവവും കൂടി ഏഴ് പദാർത്ഥങ്ങളാണെന്ന് കണാദമതം. കണഭുക് സൂത്രമിതാ! "ദ്രവ്യഗുണകർമ്മ സാമാന്യ വിശേഷാവയവാ/ഭാവാഃ സപ്തപദാർത്ഥാഃ" എന്ന്. ഗൌതമസൂത്രമിതാ.—"പ്രമാണ പ്രമേയ സംശയ പ്രയോജന ദൃഷ്ടാന്ത സിദ്ധാന്താ/വയവ തർക്ക നിർണ്ണയവാദ ജല്പ വിതണ്ഡാ ഹേത്വാഭാസ ച്ഛല ജാതി നിഗ്രഹ സ്ഥാനാനാം തത്വജ്ഞാനാന്നി:ശ്രേയസാധിഗമഃ" എന്നുമാണ്.

*** "മൂലപ്രകൃതി സ്വതന്ത്രയായിട്ട് ജഗത്തിന്ന് കാരണമായിരിക്കുന്നുവോ, അഥവാ ചിദധിഷ്ഠിതയായി ജഗത്കാരണമായിരിക്കുന്നുവോ? ഏതാണ് കാപിലസിദ്ധാന്തം? സർവ്വജ്ഞനെങ്കിൽ അത് പറഞ്ഞതിന്നുശേഷം ഗോപുരവാതിൽ തുറന്നാൽ മതി" എന്നാണ് സാംഖ്യപക്ഷീയന്റെ തടസ്സവാദം.

ബാഹ്യാർത്ഥവാദം ദ്വിവിധം; തദന്തരം
കഥിച്ചതാൻ പൂകുക! ദേവതാലയം;
വിജ്ഞാനവാദത്തിനു നിൻമതത്തിൽനി–
ന്നെഴുന്ന ഭേദത്തെയുമോതുകിങ്ങു നീ." (74)

* "സൌത്രാന്തികക്കൊക്കെയു"മൂഹഗമ്യം";
വൈഭാഷിക"ർക്കക്ഷികൾകൊണ്ടു ഗമ്യം";
"നശിപ്പു സർവ്വം ക്ഷണ"മെന്നപക്ഷം
സമാനമാ, ഭേദവുമെത്ര തുച്ഛം!! (75)

വിജ്ഞാനവാദിയ്ക്കുവ നശ്വരങ്ങൾ,
ബഹുക്കൾ; വേദാന്തമതത്തിലോർത്താൽ
"ഏകംസ്ഥിരം ജ്ഞാന"; മവർക്കു തമ്മി–
ലു,ണ്ടത്രവമ്പിച്ചൊരു ഭേദമോർക്ക! (76)

പറഞ്ഞു ജൈനൻ തരസാ "രഹസ്യ–
മൊന്നോതു,കെല്ലാമറിയുന്നുവെങ്കിൽ;
ഏതസ്തികായോത്തരശബ്ദവാച്യം
ജൈനർക്കിതിങ്ങോതുക! നീ യതീന്ദ്ര!" (77)

ആചാര്യവര്യനുടനോതി:—"ഭവന്മതത്തിൽ
** ജീവാദിപഞ്ചകമതിൻപടി യോതിടുന്നു;
വല്ലൊന്നുമിന്നിയുമതിങ്കലറിഞ്ഞിടാനാ–
യുണ്ടെങ്കിലെന്നൊടതുമോതുക!വേഗമാട്ടേ!" (78)

അവൈദികന്മാരവർ പിന്തിരിഞ്ഞാ;–
രനന്തരം ചൊന്നിതു ജൈമിനീയൻ:—
"ദ്രവ്യം, ഗുണം, രണ്ടിതി,ലേതു ശബ്ദ–
സ്വരൂപ,മ,ജ്ജൈമിനിതൻ മതത്തിൽ?" (79)

"വർണ്ണംനിത്യം സർവ്വഗം ശ്രോത്രവേദ്യം
യദ്രൂപം, തദ്രൂപമാം ശബ്ദജാലം
ദ്രവ്യം സർവ്വവ്യാപിയെന്നായ് കഥിപ്പൂ
തത്പക്ഷക്കാ"രെന്നു ചൊന്നാൻ മുനീന്ദ്രൻ.(80)

സമസ്തശാസ്ത്രത്തിലുമിപ്രകാരം
വിദഗ്ദ്ധനായ്കണ്ടു വണങ്ങി ഭക്ത്യാ
തുറന്നകത്തേക്കു കടത്തിവിട്ടു
മുനീന്ദ്രനെസ്സമ്പ്രതി വാദിസംഘം. (81)

പത്മാംഘ്രിതൻ കരവുമാശു പിടിച്ചു വിദ്യാ–
ഭദ്രാസനം കയറുവാൻ ഭഗവാൻ ശ്രമിക്കേ,
ആ ബ്രഹ്മപത്നി വിബുധാഗ്രണിയാം യതീന്ദ്ര–
നോടായ് കഥിച്ചിതിതുമ,ട്ടശരീരവാക്കാൽ. (82)

"സർവ്വജ്ഞനാണു;ണ്ടതു മുമ്പുതന്നെ
തെളിഞ്ഞതാ;ണങ്ങിനെയല്ലയെങ്കിൽ
വിരിഞ്ചനെന്നായ് പുകൾപെററ വിശ്വ–
രൂപാഭിധൻ നിന്നുടെ ശിഷ്യനാമോ? (83)

സർവ്വജ്ഞനാണെന്നതു കൊണ്ടു പോരാ;
വിശുദ്ധിയും വേണമിതിൽ കരേറാൻ;
അതെത്രയുണ്ടെന്നു മുഹൂർത്തനേരം
നിനയ്ക്കു! കാട്ടായ്കിഹ സാഹസം നീ. (84)

സംന്യാസിയായുമഥകാമകലാരഹസ്യ–
ജ്ഞാനാർത്ഥമങ്ങബലമാരെ ഭുജിച്ചു മുന്നം;
അഹ്നത്വമെന്തിതിനു തേ? പരിശുദ്ധിയും സ–
ർവ്വജ്ഞത്വമെന്നപടിതന്നെയിതിന്നു
വേണം." (85)

"ജന്മം മുതൽക്കിത്തനുവൊത്തു പാപം
ചെയ്തില്ല ഞാനെന്നതിലില്ല ശങ്ക;
ദേഹാന്തരം പൂണ്ടഥ ചെയ്തതേതും
ബാധിക്കയില്ലീയുടലിന്നു തെല്ലും." (86)

നിശ്ശബ്ദയായ് സപദി വാണി; മുനീന്ദ്രനപ്പോൾ
സർവ്വജ്ഞപീഠമുടനേറി വിളങ്ങി മുറ്റം;
ആ യാജ്ഞവല്ക്യമുനിവര്യനെ,യ,ക്കഹോല–
ഗാർഗ്ഗ്യാദ്യർപോലവനെ വാഴ്ത്തി
സദസ്യരെല്ലാം. (87)

"വാദിക്കാനായ് മിടുക്കേറിന ബുധവർ
തൻസ്സാരഗർവ്വാരതക്ക–
ന്നുക്കാരംകൊണ്ടു വെല്ലും പെരിയമിക–
വിനാൽ ദിക്കിലെങ്ങും പുകഴ്ന്നോൻ
സർവ്വജ്ഞൻ നീ സമഹൻ പദവിയിതു
വഹിച്ചീടുവാ"നെ,ന്നമോഘ–
ശ്ലാഘാശംസപുഷ്ടം ജയിപ്പൂ! യതിപതിയുടെ,യ,–
ശ്ശാരദാപീഠവാസം. (88)

"വാദ്യേതിൽ ജയിച്ചു ഗുരുവരനുടെ
വേദാന്തവാ"ക്കെന്ന ഭേരീ–
"ധിം ധിം" നാദത്തി,ല,ഗ്ഗൌതമകപില
കഥാഘോഷമെല്ലാമൊതുങ്ങി;
മുങ്ങിപ്പോയ് ഭട്ടപാദോക്തികളതി;–
ലതുപോൽ ഭാസ്കരൻ തൻെറ വാദം
മങ്ങി; പാതഞ്ജലം ശാസ്ത്രവുമഥ
കണഭുഗ്വാദവും തോററ മാറി. (89)

* സൌത്രാന്തികരെന്നും വൈഭാഷികരെന്നും പറയപ്പെടുന്നതു ബൌദ്ധൻക്കിടയിൽതന്നെയുള്ള രണ്ട് വിഭാഗക്കാരെയാണ്. "അറിയപ്പെടേണ്ടുന്നതെല്ലാം അനുമാനഗമ്യമാണെന്നാണ് സൌത്രാന്തികവാദം. പ്രത്യക്ഷഗമ്യമാണെന്ന് വൈഭാഷികരും വാദിക്കുന്നു." എല്ലാം നശ്വരമാണെന്ന പക്ഷം രണ്ടുപേക്കുമുണ്ട്. അവർ തമ്മിലുണ്ടെന്ന് പറയപ്പെടുന്ന ആ ഭേദം എത്ര നിസ്സാരമാണ്?!

** ജീവാസ്തികായം, പുദ്ഗലാസ്തികായം, ധർമ്മാസ്തികായം, അധർമ്മാസ്തികായം, ആകാശാസ്തികായം ഈ അഞ്ചുമാണ് അസ്തികായോത്തരശബ്ദവാച്യങ്ങളെന്ന് ഭഗവാൻ പറഞ്ഞു. മുൻസർഗ്ഗത്തിൽ ഇവയെ വിസ്തരിച്ചിട്ടുണ്ട്.

പാഷണ്ഡവ്രാതമാം കൂരിരുളിനരുണനാം—
ശങ്കരൻ ശാരദാപീ—
ഠത്തിന്മേലേറിമിന്നുന്നളവിലെവിടെ,യ,—
ബ്ബൌദ്ധർതൻ ശാസ്ത്രവാദം?
എങ്ങുക്കാണാദനാദം? കപിലവചനമെ?—
ങ്ങെങ്ങുവാൻ ഭാട്ടവാദം?
*ദ്വൈതാദ്വൈത പ്രവാദങ്ങളുമെവിടെ?—
യഹോ നിഷ്പ്രഭം മററ സർവ്വം!! (90)

പുരന്ദരനരസ്ത്രയാൽ ത്വരിതമസ്സര—
ന്മാർ തദാ
പെരുമ്പറയടിച്ചുവാനിൽ നിജപാണി—
കോണങ്ങളാൽ;
ഘനാഘനാഘനാരവത്തിനുസമാനമാ,—
യാഴിതൻ—
നിനാദനിഭമായ് മുഴങ്ങി,യതു,ദിക്കി—
ലെല്ലാടവും. (91)

സുരനികരമുടൻചൊരിഞ്ഞു കല്പ—
ദ്രുമസുമമൊക്കെയുമശ്ശിരസ്സിലപ്പോറം;
തലമുടിയണിയാൻ പുലോമജയ്ക്കും
മലരുകളൊട്ടുദിനം ലഭിച്ചിടാതായ്! (92)

ഇതിനിജമതപുഷ്ടിയ്ക്കോത്തുതാൻ, ഡംഭുകൊണ്ടു,—
ല്ലതിനുപരിയിരു,ന്ന,ശ്ശങ്കരൻ ലാലസിച്ചു!
**ബദരിയിലഥചെന്നാൻ ശിഷ്യരോതോ—
നുമായ്;മ—
ററവരെയവനയച്ചാൻ ശൃംഗഗിര്യാദി—
യിങ്കൽ. (93)

അവിടെച്ചിലനാറം കഴിച്ചു, പാത—
ഞ്ജലതന്ത്രസ്ഥരവക്ക് സൂത്രഭാഷ്യം
കൃപയാനുപദേശമേകി;വിട്ടാ—
രവ,ര,ദ്ദർശനശാസ്ത്രമൊക്കെയേവം. (94)

സ്വകശാസ്ത്രസുപാഠവുമായ്, സദയം
വിമലാത്മസുഖം സുധികറംക്കരുളി,
പുകറംവെൺമതിതൻകതിരും വിതറി—
സ്സുതരാം യതിരാട്ടുലം വിലസി. (95)

ഏവംപ്രകാരം കലികല്മഷഘ്നം
ശുഭം ചരിത്രത്തൊടു മൂന്നുപത്തും
രണ്ടും വയസ്സജ്വലകീർത്തിയാ,മ,—
ശ്ശിവാവതാരന്നു തികഞ്ഞു മററം. (96)

* ദ്വൈതാദ്വൈതപ്രവാദങ്ങളെന്നു പറഞ്ഞത് ഭട്ടഭാസ്കരസമ്മതമായ ഭേദാഭേദകഥനങ്ങളെയാണ്.

** ഭഗവാൻ ബദര്യാശ്രമത്തിലേക്ക് ഏതാൻ ശിഷ്യരൊത്തു പുറപ്പെട്ടപ്പോറം സുരേശ്വരാദ്യാചാര്യന്മാരെ ശൃംഗേരിയിലേക്കും മററുമായയക്കുകയും ചെയ്തു, മതസംരക്ഷണാർത്ഥം.

ഭാഷ്യം കൈവല്യമൂല്യം,കലിമലഹരമുണ്ടാക്കി
സൂരീന്ദ്രഭൂഷ്യം;
മൂർഖന്മാരാനമിക്കും പ്രഥിതവിമതർതൻഡംഭ
സർവ്വം പുഴക്കി;
കൈവല്യത്തിൻെറ പുത്തൻസരണി,വിപഥ—
മെല്ലാമുടച്ചാശു തീർത്തു;
*ശ്രേയസ്സെന്തന്യമുള്ളു ബുധവരനുതനാം—
ശങ്കരന്നാരചിക്കാൻ? (97)

മന്ദാരം ശശി മുല്ല താരനിചയം വെൺചന്ദനം
മഞ്ഞു ത്തു—
മുത്തും തോല്ക്കുമുദാരകീർത്തിയുലകം മൂന്നും
നിറഞ്ഞുള്ളവൻ,
കാരുണ്യാമൃതസുപ്രവാഹതതിയാൽ
സത്തുക്കറം തൻ ദൈന്യമാം—
തീയിൻ നാശമണച്ചൊരാ യതിവര—
ന്നെന്തുള്ളു നേടേണ്ടതായ്? (98)

ബാഢം ഭൂരിയശസ്സിനാലതിതരാമാക്രാന്തമായ്
ദിങ്മുഖം;
നിസ്തുല്യാത്ഭുതലീലയാലുലകിലാശ്ചര്യം
വളർത്തീതുലോം;
ഭക്തന്മാക്കഥ ഭുക്തിമുക്തിവഴിചൊന്നേകീ
കൃതാർത്ഥത്വവും;
ഭിക്ഷുക്ഷ്മാപതിയേകുവാനപരമാം സൌജന്യ—
മെന്തുഴിയിൽ? ! (99)

പാപമാം കാട്ടുതീച്ചൂടു പോക്കി,സ്വസ്തി
നിസ്തുലം സേവിപ്പുവോക്കു ചേക്കുന്നതായ്
ആപദുദ്ധാരകം ചാരുകേദാരകം
താപസേന്ദ്രൻ തദാ ചെന്നണഞ്ഞാൻമുദാ. (100)

അങ്ങേത്തണപ്പേററകുഴങ്ങിടുംതൻ—
വിനേയരെപ്പാ,ത്തുലപ്രഭാവൻ
യതീശ്വരൻ ചൂടുജലത്തിനായി
സ്മരിച്ചു തിങ്കറംക്കലചൂടുവോനെ. (101)

* ഈ ലോകത്തിൽ എന്തെന്ത് ചെയ്തു തീക്കാനുണ്ടോ അതെല്ലാം ചെയ്തുതീത്തുകഴിഞ്ഞു ഭഗവത്പാദക്ക് എന്ന്, ഈ ശ്ലോകവും അടുത്ത രണ്ടു ശ്ലോകങ്ങളുംകൊണ്ട് കവി സമത്ഥിക്കുന്നു. 32 വയസ്സിനിടയ്ക്ക് ജന്മോദ്ദേശം തികച്ചും ഭഗവാനു സാധിച്ചുകഴിഞ്ഞു. "ചതുർവ്വേദീ അഷ്ടമേ വഷേദ്വാദശേ സർവ്വശാസ്ത്രവിത് ഷോഡശേ സർവ്വദിഗ്ജേതാ ദ്വാത്രിംശേ മുനിരത്യഗാത്" എന്നാണ് അഭിയുക്തോക്തിയും. എട്ടാം വയസ്സാവുമ്പോഴേക്കും നാല് വേദങ്ങളും പഠിച്ചുതീന്നു; പന്ത്രണ്ടാവുമ്പോഴേക്ക് നിഖിലശാസ്ത്രപാരംഗതനായി; പതിനാറാംവയസ്സിൽ ദിഗ്വിജയം കഴിഞ്ഞു. 32-ാംവയസ്സിൽ മോക്ഷം പ്രാപിക്കുകയുംചെയ്തു എന്നാണ് ശ്രീശങ്കരനെപ്പററി അഭിജ്ഞന്മാർ പറഞ്ഞിരിക്കുന്നത്.

തത്പ്രാർത്ഥനാമുദിതനാം ഗിരിശൻസ്വപാദ–
പത്മത്തിൽനിന്നുടനൊഴുക്കിയ ചൂടുവെള്ളം
ശ്രീശങ്കരൻെറ സുയശസ്സു വിളിച്ചുരയ്ക്കും–
മട്ടങ്ങു തപ്തനദിയായൊഴുകുന്നിതിന്നും! (102)

* ഇതി കൃതസുരകാര്യൻ "ശ്രീശിവൻ തൻ പിറപ്പാം"–
യതിയെ രജതശൈലോത്തുംഗ–ശൃംഗത്തിലേററാൻ
വിധിശതമഖചന്ദ്രോപേന്ദ്രവായ്വഗ്നിപൂർവ്വം
സുരവരതതിയെത്തിച്ചേർന്നു സിദ്ധർഷിമാരും.(103)

ത്തുമിന്നൽച്ചാർത്തൊളിയെ വിജയിക്കുന്നൊരാ വ്യോമയാനം
സംഖ്യാതീതം ഝടിതി നിരയായ് വന്നു വാനം മറച്ചു;
മന്ദാരപ്പൂനികരമഥ വർഷിച്ചു, സംന്യാസിവേഷം
പൂണ്ടോരുള്ളാരശ്ശിവനെ നിതരാം വാഴ്ത്തി, വിണ്ണോരുരച്ചാർ:— (104)

"ഭവാൻ വിണ്ണോർക്കാര്യൻ, ത്രിപുരമഥനൻ, കാമദഹനൻ,
വിഷംതിന്നോൻ, വിശ്വപ്രഭവലയകൃത്യൻ, ത്രിനയനൻ;
എതിന്നായ് നീ പോന്നോ പുരമഥന! മന്നിങ്കൽ, തിതാ
കഴിഞ്ഞു! ഞങ്ങൾക്കായെനി വരിക! വിണ്ണിങ്കലധുനാ" (105)

അത്യന്താദരപൂർവ്വമേവമമരന്മാർചൊന്നു കേൾക്കേ മഹാ–
ദേവൻ സംഭ്രമപൂർവ്വകം നിജപദാപ്തിക്കായൊരുങ്ങീടവേ,
വന്നാ,ന,ത്തിരുമുമ്പി,ലാ, പ്രമഥരാൽ സംഭൂഷിതം "നന്ദി"യാം–
വാഹം, പാലരയന്നമെന്നിവ തൊഴും–ത്തുവെണ്മയാളും വൃഷം. (106)

ഇന്ദ്രോപേന്ദ്രാദിവിണ്ണോർക്കധിപതികളുമുദാ വാഴ്ത്തി നൽകല്പവൃക്ഷ–
പ്പൂ വർഷിക്കേ,യതീശൻ വിധിയുടയ സഹായ–ത്തൊടക്കാളതന്മേൽ
സാനന്ദംചെന്നുകേറി, പ്രകടിതസുജടാജ്ജൂടവും തിങ്കളും പൂ–
ണ്ടോരാൽ ദേവർഷിമാർതൻ "ജയ ജയ"നിനദം കേട്ടു തൻ ധാമമാർന്നാൻ. (107)

---

* ഇങ്ങിനെ ദേവകാര്യം നിർവ്വഹിച്ചുകഴിഞ്ഞ ശിവാവതാരമായ ആചാര്യപാദരെ കൈലാസാചലത്തിലേക്ക് നയിക്കാനായി ബ്രഹ്മേന്ദ്രാദികളായ ദേവന്മാർ സിദ്ധന്മാരോടും ഋഷിമാരോടും കൂടി അവിടെ എത്തിച്ചേർന്നു. [ആചാര്യസ്വാമികളുടെ ശിവവതാരത്വം "ശിവരഹസ്യം" നവമാംശത്തിൽ പതിനാറാമദ്ധ്യായത്തിലും പറയുന്നുണ്ട്. "ഭവിഷ്യച്ഛിവഭക്ത"ന്മാരുടെ ഭക്തിയെ കണ്ട് വിസ്മയിച്ച പാർവ്വതിയുടെ ചോദ്യത്തിനുത്തരമായി ശ്രീശിവൻതന്നെ പറയുന്നതായിട്ടാണ് അതിൽ വിവരിച്ചിരിക്കുന്നത്. "പാപകർമ്മൈകനിരതാൻ വിരതാൻ സർവ്വകർമ്മസു, വർണ്ണാശ്രമപരിഭ്രഷ്ടാൻ ധർമ്മപ്രസ്രവണാൻ ജനാൻ, കല്യബ്ധൗ മജ്ജമാനാം സ്താൻ ദൃഷ്ട്വാനുക്രോശതോഽമ്ബികേ, മദംശജാതം ദേവേശി കലാവപി തപോധനം, കേരളേഷു തദാ വിപ്രം ജനയാമി മഹേശ്വരി!" തുടന്ന് ശാങ്കരചരിതം സംഗ്രഹിച്ച് പറയുന്നു. "കേരളേ ശശലഗ്രാമേ വിപ്രപത്ന്യാം മദംശതഃ, ഭവിഷ്യതി മഹാദേവി ശങ്കരാഖ്യോ ദ്വിജോത്തമഃ"......"സോഽദ്വൈതോച്ഛേദകാൻ പാപാനച്ഛിദ്യാക്ഷിപ്യതർക്കതഃ, സ്വമതാനുഗതാൻ ദേവി, കരോത്യേവ നിരഗ്ഗളം".. .. "വ്യാസോപദിഷ്ടസൂത്രാണാം ദ്വൈതവാക്യാത്മനാം ശിവേ, അദ്വൈതമേവ സൂത്രാർത്ഥം പ്രാമാണ്യേന കരിഷ്യതി"...... അമ്മയുടെ സമ്മതത്തോടെ പരിവ്രാട്ടായ്തീർന്ന ശങ്കരൻ "ഭാഷ്യഘുഷ്യമഹാവാദൈക്യ സ്ഥി ഷ്യ ജാ താ ൻ ഹനിഷ്യതി". പിന്നെ കാശിയിൽ വിശ്വനാഥനെ അദ്വൈതപരമായ സ്തുതിയാൽ വന്ദിക്കുന്നു: "സത്യം സത്യം നേഹ നാനാസ്തി കിഞ്ചി,—ദീശാവാസ്യം ബ്രഹ്മ സത്യം ജഗദ്ധി; ബ്രഹ്മൈവേദം ബ്രഹ്മ പശ്ചാത് പുരസ്താദേകോ രുദ്രോ ന ദ്വിതീയോഽവതസ്ഥേ; ഏകോദേവഃ സർവ്വഭൂതേഷു ഗൂഢോ നാനാകാരോദ്ഭാസമാനൈസ്സ്വമാത്മാ, പൂർണ്ണോ പൂർണ്ണൈന്നാമരുപൈർവ്വിഹീനോ വിശ്വാതീതോ വിശ്വനാഥോ മഹേശഃ" എന്നിങ്ങിനെ ശ്രീശങ്കരനാൽ സ്തുതിക്കപ്പെട്ട ശ്രീശിവൻ പ്രത്യക്ഷപ്പെട്ട് "മദംശസ്ത്വം സുജാതോസി ഭുവിഛാദ്വൈതസിദ്ധയേ" എന്നെല്ലാം അരുളിച്ചെയ്തു; "ദ്വാത്രിശാത്പരമായുസ്തേ ശീഘ്രം കൈലാസമാവസ" എന്നും പറഞ്ഞ് "പഞ്ചലിംഗം" ആചാര്യർക്ക് നൽകി. പിന്നെ ഭഗവാൻ ശങ്കരൻ ദിഗ്വിജയം കഴിച്ച് "താൻ വൈ വിജിഗ്യ തരസാഽക്ഷതശാസ്ത്രവാദൈർമ്മിശ്രാൻസ കാഞ്ച്യാമഥസിദ്ധിമാപ" എന്ന് ശിവരഹസ്യത്തിൽ കാണുന്നു.

ശ്രീമച്ഛങ്കരദിഗ്വിജയം സമാപ്തം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

5-ാം സൎഗ്ഗത്തിൽ വിട്ടുപോയ ഒരു ശ്ലോകം. (85)

ശാന്തിയ്ക്കാശ്രയമായ് മനസ്സു;ഗമനാദാനാദിയെഭ്രാന്തി സം-
രോധിച്ചു; വിഷയാന്തരോപരതിയുണ്ടായ്; ക്ഷാന്തി കൈവന്നതേ;
ധ്യാനൈകാഗ്രതയെസ്സമാധിയുളവാക്കി; ശ്രദ്ധയാം വിത്തമുറം-
തോഷംചേൎത്തു; വിരക്തിയാലവന വന്നെത്താതെന്തോൎക്കുകിൽ?

---

# ഗദ്യവ്യാഖ്യാനം.

എട്ടാം സൎഗ്ഗത്തിൽ ശ്രീശങ്കരൻെറ പ്രതിജ്ഞാസ്വരൂപമായ 61-ാം ശ്ലോകത്തിൻെറ വ്യാഖ്യാനം:—

സച്ചിന്മയവും അദ്വയവുമായ ബ്രഹ്മം മാത്രമാണ് സത്യം. ആ ബ്രഹ്മം തന്നെയാണ്, നിബിഡവും അനാദി സിദ്ധവുമായ അജ്ഞാനത്താൽ മറക്കപ്പെട്ടിരിക്കയാൽ ജീവാത്മാക്കൾക്ക്, പ്രപഞ്ചസ്വരൂപമായി കാണപ്പെടുന്നത്. ഏതുപോലെയെന്നാൽ, മുത്തുച്ചിപ്പി വെള്ളിയായി [രൂപ്യാത്മകമായ അന്യസ്വരൂപമായി] തോന്നപ്പെടുന്നത്പോലെ. സത്യത്തിന്ന് അത് വെള്ളിയല്ലല്ലോ; അത് തെററായ ഒരു തോന്നൽ മാത്രമാണ്. അതുപോലെ അജ്ഞാനം നീങ്ങുമ്പോൾ പ്രപഞ്ചസ്വരൂപമായ ആ തോന്നലും നശിക്കുന്നു; പരാപരൈക്യ ജ്ഞാനംകൊണ്ട് [പരമാത്മാവും ജീവാത്മാവും ഒന്ന്തന്നെയാണെന്ന് മനസ്സിലാവുന്നതോടു കൂടി, സാക്ഷാൽക്കരിക്കപ്പെടുന്നതോടു കൂടി] നിഖില പ്രപഞ്ചത്തിന്നും കാരണമായ അജ്ഞാനത്തോടൊപ്പം നിഖില പ്രപഞ്ചവും യാതൊന്നിൽ ലയിക്കുമോ, ആ സ്വാത്മവ്യവസ്ഥിതിയാണ്, ജ്ഞാനമാണ്, പരമവും ജന്മ നിൎമ്മുക്തവുമായ മോക്ഷം. ഈ പ്രതിജ്ഞയിൽ പ്രമാണമായിരിക്കുന്നത് വേദാന്തമാണ്. വേദാന്ത വാക്യങ്ങളും അതുതന്നെയാണ് പറയുന്നത്: "ഏകമേവാദ്വിതീയം"; "സത്യം ജ്ഞാനമനന്തം ബ്രഹ്മ"; "വിജ്ഞാനമാനന്ദം ബ്രഹ്മ"; "വാചാരംഭണം വികാരോ നാമധേയം മൃത്തികേത്യേവ സത്യം"; "സൎവ്വം ഖല്വിദം ബ്രഹ്മ"; തരതി ശോകമാത്മവിത്; "തത്ര കോ മോഹഃ കഃ ശോക ഏകത്വ മനുപശ്യതഃ", "ബ്രഹ്മവേദ ബ്രഹ്മൈവ ഭവതി"; "ന സപുനരാവൎത്തതേ ന സ പുനരാവൎത്തതേ"; ഇത്യാദി വേദാന്ത വാക്യങ്ങൾ നോക്കുക!

മണ്ഡനൻെറ പ്രതിജ്ഞാസ്വരൂപം [64-ാം ശ്ലോകം]:—

പ്രതിജ്ഞ:—ചിത്സ്വരൂപമായ പരമാത്മാവിൽ വേദാന്ത വാക്യങ്ങൾ പ്രമാണമായി ഭവിക്കുകയില്ല. എന്താണ് കാരണം? ചിദ്രൂപമായ സിദ്ധവസ്തുവിൽ ശബ്ദ ശക്തിയ്ക്ക് എത്താനാവുകയില്ല; കാൎയ്യവസ്തുവെ മാത്രമേ ശബ്ദാത്മകങ്ങളായ വാക്യങ്ങൾക്ക് പ്രതിപാദിക്കാനാവുകയുള്ളൂ. കാൎയ്യാനന്വിതമാണല്ലോ ജ്ഞാനമാത്രസ്വരൂപമായ ബ്രഹ്മം. അതുകൊണ്ട് പദസമുദായാത്മകമായ വാക്യങ്ങളാൽ ബോധിതമായ സകല കാൎയ്യവസ്തുവിന്നും വേദാന്ത പൂൎവ്വ ഭാഗമാണ് പ്രമാണം. ശബ്ദങ്ങൾക്ക് കാൎയ്യമാത്രാധിഗതയായ ശക്തിയേ ഉള്ളൂ. ഇക്കാരണത്താൽ കൎമ്മമാണ് മോക്ഷകാരണമെന്നാണ് എൻെറ അഭിപ്രായം. ആ കൎമ്മമാകട്ടെ തനുഭൃത്തുക്കൾക്ക് [ദേഹമുള്ളവൎക്കെല്ലാം] ആയുരന്തംവരെ ചെയ്യേണ്ടതായുണ്ടുതാനും. ["യാവജ്ജീവമഗ്നിഹോത്രം ജുഹുയാത്" എന്ന് ശ്രുതിയും പറയുന്നു.]



# വേദാന്തചർച്ച.

[ശ്രീശങ്കരനും മണ്ഡനനും തമ്മിൽ]

സർഗ്ഗം 8. ശ്ലോകം 76. മണ്ഡനൻ:—ഭോ ഭോ യതിരാജ! ["ഭോ ഭോ" എന്നാരംഭിച്ചത് സംഭ്രമംകൊണ്ടുള്ള വീപ്സയെ (വ്യാപിപ്പിക്കാനായുള്ള ഇച്ഛയെ) കാണിക്കുന്നു.] ജീവാത്മാവും പരമാത്മാവും ഒന്നുതന്നെയാണ് എന്നു അങ്ങ് പറയുന്നു. അതിൽ "നാം" പ്രമാണമൊന്നും കാണുന്നില്ല. [പ്രമാണം കാണുന്നില്ല എന്ന് മണ്ഡനൻ പറഞ്ഞതിന്റെ താല്പര്യം ഇതാണ്:—ബ്രഹ്മം നിത്യശുദ്ധബുദ്ധാസംഗോദാസീനമാണെന്നു ശ്രുതിമസ്തകത്തിൽതന്നെ പറഞ്ഞിട്ടുള്ളതാണ്! നിത്യമെന്നാൽ നാശമില്ലാത്തത്;. ശുദ്ധമെന്നാൽ സർവ്വോപാധി വിവർജ്ജിതം; ബുദ്ധമെന്നാൽ ജ്ഞാനൈകരൂപം; അസംഗമെന്നാൽ ഒന്നുമായി ബന്ധമില്ലാതെ താൻ മാത്രമായിട്ടുള്ളത്; ഉദാസീനമെന്നാൽ സുഖദുഃഖാദി ദ്വന്ദ്വങ്ങളിലൊന്നും ഇഷ്ടമോ അനിഷ്ടമോ ഇല്ലാത്തത്; ഇങ്ങിനെയുള്ള ഒരു വസ്തു പുരുഷാർത്ഥമാണെന്ന് ഉപദേശിക്കുന്നത്കൊണ്ടെന്താണ് പ്രയോജനം? മാത്രമല്ല, വേദാന്തം അനാവശ്യവും കൂടിയാണ്; എന്തെന്നോ? പ്രത്യക്ഷാദി പ്രമാണങ്ങളെക്കൊണ്ട് ഗ്രഹിച്ചു കഴിഞ്ഞ അതേ കാര്യത്തെ ബോധിപ്പിക്കുന്ന ലൌകികവാക്യങ്ങൾ എങ്ങിനെ പ്രമാണമാകുന്നില്ലയോ, അതുപ്രകാരം പ്രപഞ്ചകാര്യങ്ങളെപ്പററിയെല്ലാം പ്രതിപാദിക്കുന്ന വേദപൂർവ്വഭാഗം ഉണ്ടായിരിക്കേ, പൂർവ്വസിദ്ധമായ അർത്ഥത്തെത്തന്നെ അനുവദിച്ചു പറയുക മാത്രം ചെയ്യുന്ന വേദാന്തം പ്രമാണാനർഹവും അനാവശ്യവുമാണ്. അഥവാ പ്രത്യക്ഷവസ്തുക്കളെപ്പററി പറയുകയാണ് വേദാന്തമെങ്കിൽ അത് ആവർത്തനവിരസവും അതുകൊണ്ടുതന്നെ അനാവശ്യവുമായിരിക്കും. ഹേയമോ ഉപാദേയമോ ആയി യാതൊന്നുമില്ലാത്ത [തള്ളത്തക്കതായോ കൊള്ളത്തക്കതായോ ഒന്നുമില്ലാത്ത] ശുദ്ധബ്രഹ്മത്തെപ്പററി പ്രതിപാദിക്കുന്ന വേദാന്തം, പുരുഷാർത്ഥപ്രയോജനം അതുകൊണ്ട് ഉണ്ടാവുന്നില്ല എന്നതിനാൽ, പ്രമാണമാണെന്നു സമ്മതിക്കാൻ മാർഗ്ഗം കാണുന്നില്ല.]

ശ്ലോകം 77. ശ്രീശങ്കരൻ:—ശ്വേതകേതു തുടങ്ങിയ ശിഷ്യന്മാരോട് ഉദ്ദാലകൻ തുടങ്ങിയ മഹാഗുരുക്കന്മാർ ജീവാത്മാവും പരമാത്മാവും ഒന്നുതന്നെയാണെന്നു ഗ്രഹിപ്പിക്കാനുപദേശിച്ച "തത്ത്വമസി ശ്വേതകേതോ" തുടങ്ങിയുള്ള മഹാവാക്യങ്ങൾതന്നെ പ്രമാണമാണല്ലോ.

["ശ്വേതകേതു തുടങ്ങിയവരോട് ഉദ്ദാലകൻ തുടങ്ങിയ മഹാഗുരുക്കന്മാർ" എന്നും മററും ബഹുവചനമായി പറഞ്ഞതുകൊണ്ട് ജനകയാജ്ഞവല്ക്യാദികളെക്കൂടി ഗ്രഹിക്കേണ്ടതാണ്:— ജനകനോട് യാജ്ഞവല്ക്യൻ പറയുന്നു: "അഭയം വൈ ജനക പ്രാപ്തോസി തദാത്മാനമേവ വേദാ/ഹം ബ്രഹ്മാസ്മീതി" "തസ്മാത്തത് സർവ്വമഭവത്" [അർത്ഥം: ജനക! ഞാൻ ബ്രഹ്മമാണ് എന്നിങ്ങിനെ ജീവാത്മാവിനെ പരമാത്മാവായി എപ്പോൾ ഗ്രഹിക്കുന്നുവോ അപ്പോൾ, എപ്പോൾ സർവ്വവും ബ്രഹ്മത്തിൽനിന്നുതന്നെ ഉത്ഭവിച്ചതാണെന്നു മനസ്സിലാക്കുന്നുവോ അപ്പോൾതന്നെ നീ അഭയത്തെ പ്രാപിച്ചവനായ്തീരുന്നു.] "തത്ര കോ മോഹഃ കഃശോക ഏകത്വ മനുപശ്യതഃ" [ഈ സത്യം ഗ്രഹിച്ചുകഴിഞ്ഞാൽ പിന്നെ ജീവാത്മപരമാത്മൈക്യം സാക്ഷാല്ക്കരിച്ച ഒരാൾക്കു ശോകമോഹാദി എങ്ങിനെയുണ്ടാവും?]

ഭഗവാൻ പറഞ്ഞതിന്റെ താല്പര്യം ഇതാണ്:—മഹാവാക്യത്തെ കേവലം ഒരു മനുഷ്യവാക്കാണെന്നു കരുതിയാണ് നീ, "അനാവശ്യമാണ്, അപ്രമാണമാണ്" എന്നൊക്കെ പറയുന്നത്. എന്തുകൊണ്ടാണ് അനാവശ്യവും അപ്രമാണവുമെന്നു പറയുന്നത്? പൂർവ്വസിദ്ധവസ്തുവായ ബ്രഹ്മത്തെ പ്രതിപാദിക്കുന്നതുകൊണ്ടോ, പുരുഷവാക്യമായതുകൊണ്ടോ? ഭൂതാർത്ഥത്വംകൊണ്ടാണെങ്കിൽ [സിദ്ധവസ്തുവെപ്പററി പറയുന്നത്കൊണ്ടാണെങ്കിൽ] പ്രത്യക്ഷാദിപ്രമാണങ്ങളെല്ലാം അപ്രമാണങ്ങളാണെന്നു വരില്ലേ? പൌരുഷേയത്വംകൊണ്ടാണ് അപ്രാമാണ്യം കല്പിക്കപ്പെടുന്നതെങ്കിൽ അവ അപൌരുഷേയങ്ങളാണെന്നു ധരിച്ചാലും!

ബ്രഹ്മാത്മഭാവം പൂർവ്വസിദ്ധം തന്നെയാണെങ്കിലും, "തത്ത്വമസി!" തുടങ്ങിയ മഹാവാക്യങ്ങൾ കൊണ്ടല്ലാതെ ആ സത്യം ഗ്രഹണയോഗ്യമായ്തീരുന്നില്ല എന്നതിനാൽ, പ്രത്യക്ഷാദിപ്രമാണവിഷയമല്ലാത്ത ആ യാഥാർത്ഥ്യത്തെ ബോധിപ്പിക്കുന്ന വേദാന്തവാക്യങ്ങൾ പ്രത്യഗഭിന്നബ്രഹ്മത്തിൽ പ്രമാണങ്ങൾതന്നെയാണ്.

ഹേയമായോ ഉപാദേയമായോ [തള്ളാനോ കൊള്ളാനോ] ഒന്നും ഇല്ലാത്തതുകൊണ്ടു് "പുരുഷാത്ഥാഭാവം" എന്ന ദോഷം നീ കല്പിച്ചുവല്ലോ. അതും ശരിയല്ല. ഹേയോപാദേയ ശൂന്യമായ ബ്രഹ്മാത്മഭാവത്തെ അറിയുന്നതുകൊണ്ടു് മാത്രമേ സവ്വക്ലേശ നിവൃത്തിപൂവ്വകമായ പരമാനന്ദപ്രാപ്തിയുണ്ടാവുകയുള്ളു. അതുതന്നെയല്ലേ പുരുഷാത്ഥവും?

ഹേയം രണ്ടുവിധമുണ്ടു്:—1. അഹീനമായ വല്ലതുമൊന്നു്. [അഹീനം=ഹീനമല്ലാത്ത, അതായതു് ഉള്ളതായ ഒന്നു എന്നത്ഥം] ഉദാ: വ്യാവഹാരികസപ്പാദി. 2. ഹീനമായ ഒന്നു് [ഇല്ലാത്തഒന്നു്] ഉദാ: നൂപുരാദിയിൽ ആരോപിതമായ സപ്പം. [കാൽചിലമ്പോ അരഞ്ഞാണോ മറേറാ പാമ്പാണെന്നു ഭ്രമിച്ചു് വശമാവുക.] ഉപാദേയവും രണ്ടു വിധമുണ്ടു്. 1. അപ്രാപ്തമായ ഒന്നു്. ഉദാ: ഗ്രാമാദി. 2. പ്രാപ്തമാണെങ്കിലും വിഭ്രമവശാൽ അപ്രാപ്തം എന്നപോലെ തോന്നുന്നതു്. ഉദാ: വിസ്മൃതകണ്ഠാഭരണം. [കഴുത്തിൽ മാലകെട്ടി എന്ന കാൎയ്യം മറന്നു്, അതിനുവേണ്ടി ഭ്രമിക്കാറുണ്ടല്ലോ. അതുപോലെയുള്ള തോന്നിച്ച.] ബ്രഹ്മാത്മഭാവത്തിലും ഹേയവും ഉപാദേയവുമുണ്ടു്: ഗ്രാമാദിപോലെ വല്ലതും കിട്ടത്തക്കതായോ വ്യാവഹാരിക സപ്പാദിപോലെ വല്ലതും ഉപേക്ഷിക്കത്തക്കതായോ അതിലില്ലെങ്കിലും, പ്രാപ്തമാണെങ്കിലും അപ്രാപ്തമെന്നപോലെ തോന്നുന്ന ആനന്ദം കിട്ടത്തക്കതായും, ആരോപിത സപ്പാദിപോലെയുള്ള, അവിദ്യയാൽ ആരോപിതമായ, സുഖദുഃഖാദിയോടു കൂടിയ സംസാരം നിവത്തിക്കപ്പെടത്തക്കതായും ഉണ്ടു്. അങ്ങിനെ ശോകാദിയെ നിവത്തിക്കാനും ആനന്ദം സാധിപ്പാനുമായി "തത്ത്വമസ്യാ"ദി മഹാവാക്യങ്ങൾ ആവശ്യകങ്ങളും പ്രമാണഭൂതങ്ങളുമാണു്.

ശ്ലോകം 78. മണ്ഡനൻ:—[ഭാരതമെന്നോ ചീനയെന്നോ പറയുമ്പോൾ, അവ മുമ്പുതന്നെ അവിടെയുണ്ടെന്ന കാരണത്താൽ [ഭൂതാത്ഥതഹേതുവായി] പെട്ടെന്നു അനുമാനിക്കാൻ കഴിയുന്നതുപോലെ തന്നെ പൂവ്വസിദ്ധമായ ബ്രഹ്മത്തെ പ്രതിപാദിക്കുന്ന വേദാന്തവാക്യങ്ങൾ പുരുഷവാക്യങ്ങൾ മാത്രമാണു്; ഭൂതാത്ഥത ഹേതുവായി അവയെ അപൌരുഷേയങ്ങളെന്നു പറയാൻ പാടില്ല എന്നു കരുതിയുംകൊണ്ടു് മണ്ഡനൻ മറുപടി പറയുന്നു.] തത്ത്വമസ്യാദി വാക്യങ്ങൾക്കു് പ്രത്യേകാത്ഥത്തിൽ ഒരു വിവക്ഷതന്നെയുണ്ടെന്നു തോന്നുന്നില്ല. പാപശാന്തിക്കുവേണ്ടി ജപയോഗ്യങ്ങളെന്നു പറയപ്പെടുന്ന ചില മന്ത്രങ്ങളുണ്ടല്ലോ, "ഹും ഫട് വഷട്" എന്നൊക്കെ; അതുപോലെ ഈ വാക്യങ്ങളും പാപനിവത്തകങ്ങളോ ജപയോഗ്യങ്ങളോ ആണെന്നു പറയാനേ ഒക്കൂ!

ശ്ലോകം 79. [ശ്രീശങ്കരൻ] കേൾക്കുമ്പോൾ അത്ഥപ്രതീതിയുണ്ടാവാത്തതു് കൊണ്ടാണല്ലൊ "ഹും ഫഡാദി"ക്കു് ജപയോഗ്യത്വം വിജ്ഞന്മാർ കല്പിച്ചിരിക്കുന്നതു്. തത്ത്വമസ്യാദികൾക്കാകട്ടെ സ്പഷ്ടമായ അത്ഥം കാണാനുള്ളതുകൊണ്ടു് അവയ്ക്കും ജപയോഗ്യത മാത്രമേ ഉള്ളുവെന്നു എങ്ങിനെ പറയാം? [വിദ്വൻ! എന്നു മണ്ഡനനെ ഇവിടെ ഭഗവാൻ സംബോധന ചെയ്യാൻ കാരണം, വിദ്വാനായിട്ടും നീ ഈ ദൃഷ്ടാന്തവൈഷമ്യത്തെ എന്തുകൊണ്ടു് മനസ്സിലാക്കുന്നില്ല? എന്നു സൂചിപ്പിക്കാനാണു്]

ശ്ലോകം 80. [അത്ഥപ്രതീതിയുണ്ടാവുന്നുണ്ടെന്നത സമ്മതിക്കാതിരിക്കാൻ നിവൃത്തിയില്ലെന്നു കണ്ടപ്പോൾ ഉക്തപക്ഷത്തെ വിട്ടു് മണ്ഡനൻ പക്ഷാന്തരത്തെ അവലംബിക്കുന്നു.] ജീവേശന്മാരുടെ അഭേദം കഥിക്കുകയാണു് പ്രസ്തുത വാക്യമെന്നു ആപാതമാത്രത്തിൽ തോന്നാമെങ്കിലും, യാഗാദികമ്മങ്ങളെ വിധിച്ച വേദത്തിലെ പൂവ്വഭാഗത്തിന്നു [കമ്മകാണ്ഡത്തിന്നു്] ശേഷമാണു് വേദാന്തവാക്യങ്ങൾ കാണപ്പെടുന്നതു് എന്നതുകൊണ്ടു് അവ "വിധിശേഷ"ങ്ങളും യാഗാദി കത്താക്കളെ "പുണ്യവാനായ അങ്ങു് ഈശ്വരനിൽനിന്നു അഭിന്നൻ തന്നെ" എന്നൊക്കെ സ്തുതിക്കുന്ന രൂപത്തിൽ പ്രശംസാപരങ്ങളുമാണെന്നു വരുന്നു.

ഭാവം ഇതാണു്:—വിഹിതകമ്മങ്ങൾ വിധിപ്രകാരം ചെയ്തവരേയും തത്തത്കമ്മങ്ങളുടെ ദേവതാദികളേയുംപററിയുള്ള പ്രതിപാദനം ശ്രുതിമസ്തകത്തിലുമുണ്ടു്. അതുകൊണ്ടു വേദാന്തവാക്യങ്ങൾക്കും ക്രിയാത്ഥത്വമുണ്ടെന്നു വരുന്നു.

"അപൂവ്വ"മായ കാൎയ്യം വേദപ്രമാണംകൊണ്ടല്ലാതെ മററു പ്രമാണങ്ങൾകൊണ്ടു സമത്ഥിക്കാൻ കഴിയുകയില്ല. ["അപൂവ്വ"മെന്നാൽ വിഹിതകമ്മാനുഷ്ഠാനംകൊണ്ടുണ്ടാവുന്ന ഒരു സുകൃതവിശേഷം; കമ്മഫലരൂപമായ ആ പുണ്യത്തെ അദൃഷ്ടമെന്നോ അപൂവ്വമെന്നോ പറയും.] അതുകൊണ്ടു് വേദാന്ത

വാക്യങ്ങൾ പ്രമാണഭൂതങ്ങളും അപൌരുഷേയങ്ങളുമാണെന്നു പറയണമെങ്കിൽ അവ കാര്യപരങ്ങൾ തന്നെയാവണം. ഒരിക്കലും ആരും മുമ്പ് അനുഭവിച്ചിട്ടില്ലാത്ത ഒന്നു [ബ്രഹ്മം] അനുഭവപ്പെട്ടതുപോലെ വിചാരിച്ച് പറയാൻ ന്യായമില്ലാത്തതുകൊണ്ട് വേദാന്തവാക്യങ്ങൾ ബ്രഹ്മപരങ്ങളാണെന്നു കരുതാൻ പാടില്ലാത്തതാണ്. അതുകൊണ്ട് യജ്ഞാദി ക്രിയാപരങ്ങളായ അർത്ഥങ്ങളെ ഉൾക്കൊള്ളുന്നവ തന്നെയാണ് വേദാന്തവാക്യങ്ങളുമെന്നു അംഗീകരിക്കേണ്ടിയിരിക്കുന്നു. അല്ലാത്തപക്ഷം അവ അപ്രമാണങ്ങളാണെന്നു വരും. ജൈമിനിയും അതുതന്നെയാണ് പറഞ്ഞിരിക്കുന്നത്: "ആമ്നായസ്യ ക്രിയാർത്ഥത്വാദാനർത്ഥക്യമതദർത്ഥാനാം". [വേദം ക്രിയാർത്ഥപരമായിരിക്കുകയാൽ കർമ്മപരങ്ങളല്ലാത്തവയെന്നു തോന്നുന്ന വാക്യങ്ങളുണ്ടെങ്കിൽ അവയ്ക്കും ക്രിയാർത്ഥത്വംതന്നെ കല്പിക്കേണ്ടതാണ്; അല്ലെങ്കിൽ അവ നിരർത്ഥകങ്ങളാണെന്നു വരും.[ എന്നാണ് ജൈമിനീയസൂത്രം. ആ ദോഷത്തെ പരിഹരിക്കാൻ വേദാന്തവാക്യങ്ങളും ക്രിയാർത്ഥങ്ങളാണെന്നു അംഗീകരിക്കേണ്ടിവരും.

അങ്ങിനെ വരുമ്പോൾ ക്രിയാപരങ്ങളല്ലാത്ത അർത്ഥവാദശ്രുതികൾക്ക് ആനർത്ഥക്യമെന്ന ദോഷം [അർത്ഥമില്ലായ്മയെന്ന കുററം] സംഭവിക്കില്ലേ എന്നാണെങ്കിൽ "വിധിനാ ത്വേകവാക്യത്വാത് സ്തുത്യർത്ഥേന വിധീനാം സ്യുഃ" എന്നു സൂത്രം സിദ്ധാന്തിക്കുന്നു. ഖണ്ഡിതമാണ് ശ്രുതിയുടെ വിധിയെന്നതുകൊണ്ട് പൂർവ്വാപരവൈരുദ്ധ്യം കൂടാതെ, അത്തരം അർത്ഥവാദശ്രുതികൾക്കും അർത്ഥം കല്പിക്കേണ്ടതാണെന്നാണ് ഇവിടെ അഭിപ്രായം.

തത്ത്വമസ്യാദി വാക്യങ്ങൾ സ്തുതിപരങ്ങളാകകൊണ്ടും, അവ കർമ്മകാണ്ഡത്തിലെ വിധികളുടെ ശേഷമാണെന്നതുകൊണ്ടും വേദാന്തവാക്യങ്ങൾ "വിധിശേഷങ്ങ"ളാണെന്നു പറയേണ്ടിവരുന്നു.

"തത്ത്വമസ്യാദി വാക്യങ്ങൾ ഒരിക്കലും ക്രിയാർത്ഥങ്ങളാവാൻ തരമില്ല. അവയ്ക്ക് ബ്രഹ്മരൂപമായ വിധിപരത്വമുണ്ട്; അവ വിധിവാക്യങ്ങളാണ്. വിധിപരങ്ങളാണെന്നു പറയുന്നതായാൽ ജൈമിനീയസൂത്രസിദ്ധാന്തവിരോധം ഉണ്ടാവുന്നില്ല" എന്നു ശഠിക്കുന്നതും ന്യായമല്ല. കാരണം വേദം വിധിക്കുന്നത് പൂർവ്വസിദ്ധമായ കാര്യത്തെയല്ല; സിദ്ധിക്കാനിരിക്കുന്ന കാര്യത്തെയാണ്. ബ്രഹ്മം പൂർവ്വസിദ്ധമാണല്ലോ. അതുകൊണ്ട് വേദാന്തവാക്യങ്ങൾക്ക് വിധിപരത്വമുണ്ടെന്നു പറഞ്ഞുകൂടാത്തതാണ്. അവ വിധിശേഷങ്ങൾ മാത്രമാണ്.

ശ്ലോകം 81. ശ്രീശങ്കരൻ:—വേദാന്തവാക്യങ്ങൾക്ക് അപൌരുഷേയത്വം നൽകുന്നതിനുവേണ്ടി അവയെ കർമ്മപരങ്ങളെന്നു വരുത്താൻ ശ്രമിക്കുന്ന അങ്ങയോട് ഞാനൊന്നു ചോദിക്കട്ടെ! യാതൊരു കാര്യമാണോ പുരുഷനു അറിയാൻ കഴിയാത്തതു്, അതാണോ അങ്ങയുടെ പക്ഷത്തിൽ "അപൂർവ്വം"? മറെറാരു പ്രമാണത്താലും അറിയാൻ കഴിയാത്തതും വേദപ്രമാണങ്ങളെക്കൊണ്ടുമാത്രം അറിയാൻ കഴിയുന്നതുമായ "അപൂർവ്വ"ത്തെ ഗ്രഹിപ്പിക്കുന്നുവെന്നതുകൊണ്ടാണ് വേദവാക്യങ്ങൾക്ക് അപൌരുഷേയത്വമുണ്ടെന്നു പറയപ്പെടുന്നതെന്നും അങ്ങ് സമ്മതിക്കുന്നുണ്ടല്ലോ. അപ്പോൾ സ്വർഗ്ഗാദികൾ പൂർവ്വസിദ്ധങ്ങളല്ലേ? കർമ്മംകൊണ്ടല്ലേ സ്വർഗ്ഗാദിപ്രാപ്തിയുണ്ടാവുന്നത്? കർമ്മജന്യമായ സുകൃതവിശേഷത്തെയാണല്ലോ അപൂർവ്വമെന്നു പറയുന്നതും? ആ അപൂർവ്വം—പൂർവ്വസിദ്ധമായ സ്വർഗ്ഗാദി—ഇന്നിന്ന കർമ്മങ്ങൾകൊണ്ട് പ്രാപിക്കാമെന്നു വേദശാസനങ്ങളും കാണുന്നു. "അഗ്നിഹോത്രം ജുഹുയാത് സ്വർഗ്ഗകാമഃ" എന്നിങ്ങിനെ അഗ്നിഹോത്രാദികർമ്മവിധികളിലും ചൈത്യവന്ദനാദി വാക്യങ്ങളിലും സ്വർഗ്ഗത്തെ ആഗ്രഹിക്കുന്നവൻ ഇന്നിന്നതൊക്കെ ചെയ്യണമെന്നു വേദത്തിൽ പറഞ്ഞുകാണുന്നുണ്ടല്ലോ; അവയിലെ ലിങാദിപ്രായോഗങ്ങളും നോക്കു! ഇക്കണക്കിൽ പൂർവ്വസിദ്ധമായ സ്വർഗ്ഗാദിയെ പ്രതിപാദിക്കുന്ന വേദവാക്യങ്ങൾ പുരുഷവാക്യങ്ങളാണെന്ന് പറയേണ്ടി വരുമല്ലോ. വേദാന്തവാക്യങ്ങൾ അപൌരുഷേയങ്ങളാണെന്ന് വരുത്താൻ വേദപൂർവ്വഭാഗത്തിലെ വിധിവാക്യങ്ങളും പുരുഷവാക്യങ്ങളാണെന്ന് സമർത്ഥിക്കാനാണോ അങ്ങയുടെ പുറപ്പാട്?

എനി, വേദാന്തവാക്യങ്ങൾ വിധിശേഷങ്ങളാണെന്നു പറയുന്ന അങ്ങയോടേ് ഒന്ന് ചോദിക്കട്ടെ! യാഗാംഗങ്ങളായ യൂപാദികളെ സൂര്യാദിദേവന്മാരെന്ന് സങ്കല്പിച്ച് പ്രശംസിക്കുന്ന "ആദിത്യോയൂപഃ" "യജമാനഃ പ്രസ്തരഃ" ഇത്യാദി വേദവാക്യങ്ങളെയല്ലേ വിധിശേഷങ്ങളെന്ന് പറയേണ്ടത്? പൂർവ്വഭാഗത്തിൽനിന്നും വ്യതിരിക്തമായ ഉത്തരഭാഗത്തിൽ പറഞ്ഞിട്ടുള്ളവ എങ്ങിനെ വിധിശേഷങ്ങളാവും? കർത്തൃകർമ്മക്രിയാ ബന്ധാദിയൊന്നുമില്ലാതെ സർവ്വവും ആത്മമയമായി വിവരിക്കുന്ന വേദാന്തവാക്യങ്ങൾക്ക് മറെറാരർത്ഥം കല്പിക്കുന്നത് അയുക്തമല്ലേ? നോക്കു! "സദേവ സൌമ്യേദമഗ്ര ആസീത്" "ഏക

മേവാദ്വിതീയം" "ആത്മാവാ ഇദമേക ഏവ അഗ്ര ആസീത്" "തദേതത് ബ്രഹ്മ/പൂർവ്വമനപരമനന്തരമബാഹ്യമയമാത്മാ ബ്രഹ്മ സർവ്വാനുഭൂഃ" "ബ്രഹ്മൈവേദമമൃതം പുരസ്താത്" [ലോകസൃഷ്ടിയ്ക്ക് മുമ്പ്, അല്ലയോ സൌമ്യ! ഈ ബ്രഹ്മം മാത്രമേ ഉണ്ടായിരുന്നുള്ളു; അത് ഒന്നല്ലാതെ രണ്ടില്ല; ആ ബ്രഹ്മംതന്നെയാണ് ആത്മാവ്; അത് മാത്രമേ ആദ്യം ഉണ്ടായിരുന്നുള്ളു; ആ ബ്രഹ്മം അപൂർവ്വമാണ്—"അസ്മാത് പൂർവ്വം നാസ്തീത്യപൂർവ്വം"—, അനപരമാണ്—അതല്ലാത്ത മറെറാന്നു ഇല്ലാത്തതാണെന്നർത്ഥം—അനന്തരം—അന്തർഭാഗമില്ലാത്തത്—, അബാഹ്യവുമാണ്—ബഹിർഭാഗമില്ലാത്തതുമാണ്—; ഈ ആത്മാവായ ബ്രഹ്മം സർവ്വത്താലും അനുഭവിക്കപ്പെടുന്നതാണ്; ഈ ബ്രഹ്മം അമൃതസ്വരൂപമാണ്; എന്നിമേലിലും അങ്ങിനെതന്നെ ഇരിക്കുകയേ ഉള്ളു താനും.] ഇത്യാദിവാക്യങ്ങളിലെല്ലാം പ്രത്യഗഭിന്ന ബ്രഹ്മം തന്നെയാണ് ആത്മത്വേന പ്രകാശിക്കുന്നതെന്നു സ്പഷ്ടമായി പറഞ്ഞിരിക്കേ, ഇവ ആരെ ആര് സ്തുതിക്കുന്ന വാക്യങ്ങളാണെന്നാണ് അങ്ങ് പറയുന്നത്?

"യത്ര ത്വസ്യ സർവ്വമാത്മൈവാഭൂത് തത് കേന കം പശ്യേത് " [എല്ലാം ആത്മമയമായിതീർന്നു കഴിഞ്ഞാൽ പിന്നെ ആര് ആരെ കാണാൻ?] എന്നിങ്ങിനെ ക്രിയാകാരകഫലത്തെ നിരാകരിക്കുന്ന ശ്രുതിവാക്യങ്ങളെയാണോ പ്രകരണാന്തരത്തിൽ പറയപ്പെട്ട കർമ്മങ്ങളെ അനുഷ്ഠിച്ച പുണ്യാത്മാക്കളെ പ്രശംസിക്കുന്ന വാക്യങ്ങളാണെന്നു അങ്ങ് പറയുന്നത്?

ശ്ലോകം 82. മണ്ഡനൻ:—പ്രശംസാപരങ്ങളല്ലെങ്കിൽ വേണ്ട; അവ ഉപാസനാപരങ്ങളാണെന്നു വരട്ടെ! തത്ത്വമസ്യാദി വാക്യങ്ങൾ ജീവാത്മാവിനെ പരമാത്മാവായി ഉപാസിക്കാൻ ഉപദേശിക്കുന്നവയാണെന്നു പറയുന്നതായിരിക്കും യുക്തം. എന്തിനെന്നോ? കർമ്മസമൃദ്ധ്യർത്ഥം. "ഞാൻ ഈശ്വരൻ തന്നെയാണ്" എന്നു സങ്കല്പിക്കുന്നതുകൊണ്ട് കർമ്മസമൃദ്ധിയുണ്ടാവുമെന്നുവെച്ച് അങ്ങിനെ ഉപദേശിച്ചതായിരിക്കണം. വേദത്തിൽ അങ്ങിനെ മററും ദൃഷ്ടാന്തങ്ങളുണ്ട്: "മനോ ബ്രഹ്മേത്യുപാസീത," "ആദിത്യോ ബ്രഹ്മേത്യാദേശഃ" "അന്നമുപാസ്സ്വ" ഇത്യാദി. [മനസ്സിനെ ബ്രഹ്മമെന്നായ് കണ്ട് ഉപാസിക്കണം; ആദിത്യൻ ബ്രഹ്മംതന്നെയാണെന്നാണ് ഉപദേശം; അന്നത്തെ ഉപാസിച്ചാലും] ഇങ്ങിനെ അബ്രഹ്മമായ മനസ്സിനേയും ആദിത്യനേയും മററും ബ്രഹ്മമായിക്കണ്ട് ഉപാസിക്കാൻ നിർദ്ദേശിച്ചിട്ടുള്ളതുപോലെ ആരോപിതബ്രഹ്മഭാവമായി ജീവനെ ഉപാസിക്കാനുപദേശിക്കുന്നുവെന്നല്ലാതെ വേദാന്തം ബ്രഹ്മതത്വത്തിൽ പ്രമാണമാവുകയില്ല. എന്നാൽ അവ കർമ്മാഭിവൃദ്ധിയ്ക്ക് എങ്ങിനെ പ്രയോജകീഭവിക്കുന്നുവെന്നാണെങ്കിൽ അതിന്നും വേദത്തിൽ പ്രമാണമുണ്ട്: "യദേവ വിദ്യയാ കരോതി ശ്രദ്ധയോപനിഷദാ തദേവ വീര്യവത്തരം ഭവതി" [യാതൊന്ന് വേദതാല്പര്യമനുസരിച്ച് ശ്രദ്ധയോടും നിഷ്ഠയോടുംകൂടി ചെയ്യപ്പെടുന്നുവോ അതിന്നു വളരെയേറെ ശക്തിയുണ്ടാവും] ഇത്യാദി ശ്രുതിവാക്യാനുസാരം അഗ്നിഹോത്രാദി ക്രിയാജന്യമായ പുണ്യമാകുന്ന അപൂർവ്വത്തിന്നു വീര്യവത്തരത്വം ഉണ്ടാക്കുന്നതിന്നു വേണ്ടി അവനവനെ ഈശ്വരനായി സങ്കല്പിച്ച് പ്രവർത്തിക്കാൻ നിർദ്ദേശിച്ചുവെന്നേ ഉള്ളു.

ശ്ലോകം 83. ശ്രീശങ്കരൻ:—"മനോ ബ്രഹ്മേത്യുപാസീത" ഇത്യാദി വാക്യങ്ങളിൽ വിധ്യർത്ഥത്തിലുള്ള ലിങാദിപ്രയോഗം അങ്ങ് കാണുന്നില്ലേ? അങ്ങിനെ "തത്ത്വമസി" എന്ന മഹാവാക്യത്തിലും മററും ലിങാദിരൂപവിധി കാണുന്നില്ലല്ലോ; "അസി" എന്ന വർത്തമാനക്രിയാപദമല്ലേ അതിലുള്ളത്? അങ്ങ് വിദ്വാനായിട്ടും "ആരോപിത ബ്രഹ്മഭാവമായ ജീവൻെറ ഉപാസ്യത്വം വേദാന്തവാക്യങ്ങൾ കുണ്ട്" എന്ന് പറയുന്നതിൽ എന്തൌചിത്യമാണുള്ളത?

ശ്ലോകം 84. മണ്ഡനൻ:—എന്നാൽ അവ "ജ്ഞാനവിധി"പരങ്ങളായ പ്രമാണങ്ങളായിരുന്നു കൊള്ളട്ടെ! ഇന്നതു ചെയ്താൽ ഇന്നതാണ് ഫലം എന്നു കാണിക്കുന്നതരത്തിലുള്ള വിധിവാക്യങ്ങൾ അധ്വരമീമാംസയിലും മററുമുണ്ടല്ലോ. "പ്രതിതിഷ്ഠന്തി ഹ വ ഏതാ രാത്രീരുപയന്തി" [രാത്രിസത്രങ്ങൾ എന്നു പറയപ്പെടുന്ന സോമയാഗവിശേഷങ്ങളെ ആർ അനുഷ്ഠിക്കുന്നുവോ അവർ പ്രതിഷ്ഠിതന്മാരാകുന്നു.] ഇവിടെ പ്രതിഷ്ഠയെന്ന സ്ഥാനം പൂർവ്വസിദ്ധമായിട്ടാണ്, സാദ്ധ്യരൂപമായിട്ടല്ല പറയപ്പെട്ടിരിക്കുന്നതെങ്കിലും വിധിരൂപമായി അർത്ഥം കല്പിതമായിട്ടുണ്ട്; "പ്രതിതിഷ്ഠാസന്തി ഹ വ യ ഏതാ രാത്രീരുപേയുഃ" എന്നു ഇവിടെ വിധ്യർത്ഥരൂപമാക്കി മാററി അർത്ഥം കല്പിക്കേണ്ടതാണെന്നു പറഞ്ഞിട്ടുള്ളതുപോലെ, "ബ്രഹ്മവേദ ബ്രഹ്മൈവ ഭവതി" എന്നുള്ളിടത്തും "ബ്രഹ്മബുഭൂഷുർബ്രഹ്മവേദനം കുര്യാത്" [ബ്രഹ്മമായി ഭവിക്കാൻ ഇച്ഛിക്കുന്നവൻ ബ്രഹ്മത്തെ അറിയണം എന്ന് വിധിരൂപമാക്കി അർത്ഥം കല്പിക്കപ്പെടാവുന്നതാണ്. ശ്രുതിമസ്തകത്തിൽ ഇതിന്നനുകൂലമായി വേറേയും വിധികൾ ഉണ്ട്: "ആത്മാവാ അരേദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യശ്ച" "യ ആത്മാ അപഹതപാപ്മാ

സോഽന്വേഷ്ടവ്യഃ സ വിജിജ്ഞാസിതവ്യഃ'' "ആത്മേത്യേവമുപാസീത" [ആത്മാവ് ദർശിക്കപ്പെടണം, ശ്രവിക്കപ്പെടണം, മനനം ചെയ്യപ്പെടണം, നിദിധ്യാസം ചെയ്യപ്പെടണം; പാപങ്ങളെല്ലാം നശിച്ച ആത്മാവ് അന്വേഷിക്കപ്പെടണം, അതിനെ വിശേഷമായി അറിയാനാഗ്രഹിക്കണം; ആത്മാവാണെന്നു വിചാരിച്ച് ഉപാസിക്കണം] എന്നും "ആത്മാനമേവ ലോകമുപാസീത'' [ആത്മാവായ്തന്നെ ലോകത്തെ ഉപാസിക്കണം] എന്നും മററുമുള്ള വാക്യങ്ങൾ വിധ്യർത്ഥങ്ങൾതന്നെയാണല്ലോ. അതുപോലെ "തത്ത്വമസി'' എന്നതും "സ്യാഃ'' എന്നു വിധ്യർത്ഥമാക്കി, "നിണക്ക് മുക്തിയെന്ന പദം ലഭിക്കണമെങ്കിൽ നീ ബ്രഹ്മമായി ഭവിക്കണം'' എന്ന് അർത്ഥം പറയപ്പെടാവുന്നതാണ്. "പ്രതിഷ്ഠ''യെന്നൊരു ഫലം കാണപ്പെടുകയാൽ "പ്രതിതിഷ്ഠന്തി'' എന്നത് വിധ്യർത്ഥമായി "പ്രതിതിഷ്ഠാസന്തി'' എന്നാക്കി അർത്ഥം കല്പിക്കപ്പെടുന്നതുപോലെ, മുക്തിയെന്നൊരു ഫലം ഉണ്ടെന്നതിനാൽ "ആകുന്നു'' എന്നതിനെ ''ആവണം'' എന്നാക്കിയും അർത്ഥം പറയുന്നതിൽ വിരോധമില്ല.

എന്നാൽ "നിത്യഃ സർവ്വജ്ഞഃ സർവ്വഗതോ നിത്യതൃപ്തോ നിത്യശുദ്ധബുദ്ധമുക്തസ്വഭാവോ വിജ്ഞാനമാനന്ദം ബ്രഹ്മ' ഇത്യാദികൾക്ക് എങ്ങിനെ വിധ്യർത്ഥം കല്പിക്കാമെന്ന് അങ്ങ് ചോദിക്കുകയാണെങ്കിൽ എൻെറ സമാധാനം ഇതാണ്: അനേക വാക്യങ്ങളാൽ പ്രഖ്യാപിതമായ ആ ബ്രഹ്മം എന്താണെന്നു ചോദിക്കുമ്പോൾ നിത്യനും സർവ്വജ്ഞനും മററും മററുമാണെന്നു ബ്രഹ്മസ്വരൂപവർണ്ണനം ചെയ്യുന്ന പദങ്ങൾ മാത്രമാണ് അവയെന്നാണ് സമാധാനം. അല്ലാതെ, ഇങ്ങിനെ നിത്യശുദ്ധബുദ്ധമുക്തസ്വഭാവമായ ബ്രഹ്മത്തെ ധ്യാനിക്കുകയോ ഉപാസിക്കുകയോ ചെയ്തതുകൊണ്ടെന്താണൊരുഫലം? ഒരു തരത്തിലും ഗ്രഹിക്കാൻ കഴിയാത്ത ഒന്നിനെ ഉപാസിക്കുന്നവനു ഒരിക്കലും ആ സ്വരൂപത്തെ കാണാനോ മോക്ഷത്തെ പ്രാപിക്കാനോ കഴിയുകയില്ലെന്നത് തീർച്ചയല്ലേ? "സപ്തദ്വീപാഭൂമിഃ'' [ഏഴ് ദ്വീപുകളോടുകൂടിയതാണ് ഭൂമി] എന്നോ "രാജാസൌഗച്ഛതി'' [ആ രാജാവ് പോകുന്നു] എന്നോ പറയുന്നതുപോലെയല്ലാതെ "വിജ്ഞാനമാനന്ദം ബ്രഹ്മ'' എന്നു പറയുന്നതുകൊണ്ട് എന്തു പ്രയോജനമാണുള്ളത്? വസ്തുസ്ഥിതികഥനമാത്രംകൊണ്ട് വല്ല ഗുണവുമുണ്ടോ?

ചുരുക്കത്തിൽ പ്രവൃത്തിയേയോ നിവൃത്തിയേയോ, ഹാനോപാദേയങ്ങളേയോ [തള്ളേണ്ടവയും സ്വീകരിക്കേവയുമായവയേയോ] പററി ഒന്നും പറയാത്തവയാണ് വേദാന്തവാക്യങ്ങളെന്ന് പറയുന്നപക്ഷം വേദാന്തത്തിന്ന് ഒരു ശാസ്ത്രമാവാനുള്ള അർഹതതന്നെയില്ലെന്ന് വരും. "പ്രവൃത്തിർവ്വാ നിവൃത്തിർവ്വാ നിത്യേന കൃതകേനവാ, പുംസാം യേനോപദിശ്യേത തച്ഛാസ്ത്രമഭിധീയതേ'' എന്നാണല്ലോ ശാസ്ത്രത്തിൻെറ നിർവ്വചനം. "ഇതു കയറാണ്; പാമ്പല്ല'' എന്ന് പറഞ്ഞാൽ സർപ്പഭീതിയും തജ്ജന്യമായ കമ്പാദിയും നിവൃത്തിക്കപ്പെടുന്നതുപോലെ ബ്രഹ്മസ്വരൂപശ്രവണംകൊണ്ട് സംസാരഭ്രാന്തി നിവർത്തിക്കപ്പെടുന്നില്ല; സുഖദുഃഖാദിരൂപമായ സംസാരധർമ്മം പിന്നേയും അവശേഷിക്കുകതന്നെ ചെയ്യുന്നു. ശ്രവണം ചെയ്താൽ മാത്രം പോരാ; മനനം ചെയ്യുകയും നിദിധ്യാസം ചെയ്യുകയും മററും വേണമെന്നും പറഞ്ഞതുകൊണ്ടും കാര്യത്തിൽ ഒരു മാററവും വരാൻ പോകുന്നില്ല.

അതുകൊണ്ട് എൻെറ അഭിപ്രായത്തിൽ വേദാന്തവാക്യങ്ങൾക്ക് വിധിപരമായ അർത്ഥം കല്പിക്കപ്പെടാമെങ്കിലേ അവ പ്രമാണാർഹങ്ങളാവുന്നുള്ളൂ എന്ന് തന്നെയാണ്.

ശ്ലോകം 85 ശ്രീശങ്കരൻ.—ഉപാസനാരൂപമായ ക്രിയയുടെ ഫലമാണ് മോക്ഷമെന്നാണോ അങ്ങ് പറഞ്ഞുകൊണ്ടുവരുന്നത്? അങ്ങിനെയാവുമ്പോൾ ക്രിയാജന്യത്വംകൊണ്ട് മോക്ഷവും സ്വർഗ്ഗാദിപോലെ നശ്വരമാണെന്ന് വരുമല്ലോ [അങ്ങിനെ വരുന്നത് അങ്ങേയ്ക്കും അനിഷ്ടമായിരിക്കും.]

താല്പര്യം ഇതാണ്:—"ഇന്നിന്നതൊക്കെ ചെയ്താൽ മോക്ഷമായിരിക്കും ഫലം'' എന്ന തരത്തിലുള്ള ആത്മോപദേശം ക്രിയാജന്യത്വംകൊണ്ട് [എന്തെങ്കിലും ഒരു കർമ്മം ചെയ്തിട്ടുള്ളതിൻെറ ഫലമായുണ്ടാവുന്ന ഒന്നാണെങ്കിൽ] മോക്ഷവും സ്വർഗ്ഗാദിപോലെ നശ്വരവും അനിത്യവുമാവും. ഉപാസനം ഒരു മാനസക്രിയയാണല്ലോ. തത്ഫലമാണ് ബ്രഹ്മത്വം, അഥവാ മോക്ഷമെങ്കിൽ അതെങ്ങിനെ അനശ്വരമാവും? ഒരു പക്ഷേ അങ്ങ് ചോദിച്ചേക്കാം: ജ്ഞാനവും ഒരു മാനസക്രിയയല്ലേ? ജ്ഞാനഫലമായുണ്ടാവുന്ന ബ്രഹ്മഭാവവും അനിത്യമാവുകയില്ലേ? എന്ന്. ജ്ഞാനത്തിന്ന് മാനസത്വമുണ്ടെങ്കിലും ഉള്ളതിനെ ഉള്ളപോലെ ബോധിക്കുക എന്നതാണ് ജ്ഞാനം: അതിനെ ഉണ്ടാക്കാനോ ഇല്ലാതാക്കാനോ മററ് വിധത്തിലാക്കാനോ ഒന്നും സാദ്ധ്യമല്ല. അത് കേവലവസ്തുതന്ത്രമാകയാൽ അതിൽ ചോദനാതന്ത്രത്വമോ പുരുഷതന്ത്രത്വമോ ഇല്ല. അതിനാൽ "ക്രിയാജന്യമായതേതും നിശ്വരമാണെ''ന്ന് പറ

ഞ്ഞ ആ ദോഷം ഇതിന്ന് ബാധകമല്ല. യഥാഭൂതവസ്തു വിഷയപ്രമാണജന്യത്വംകൊണ്ട് ജ്ഞാനത്തി ന്ന് ഉക്തദോഷമില്ലെന്നാണ് അങ്ങയുടെ ചോദ്യത്തിന്നുള്ള എന്റെ സമാധാനം.

ഉപാസനയെ വിധിക്കുന്ന ശ്രുതിവാക്യങ്ങൾ വേദപൂർവ്വഭാഗത്തിലാണുള്ളത്. "യസ്യൈ ദേവതായൈ ഹവിർഗൃഹീതം സ്യാത് താം ധ്യായേത് വഷട്കരിഷ്യൻ" "സന്ധ്യാം മനസാ ധ്യായേത്" [യാതൊരു ദേവതക്കായി ഹവിസ്സ് ഗ്രഹിക്കപ്പെടുന്നുവോ ആ ദേവതയെ ആദ്യം മനസ്സുകൊണ്ട് ധ്യാനവിഷയമാക്കിച്ചെയ്യണം? സന്ധ്യയെ മനസ്സുകൊണ്ട് നിരൂപിക്കണം] എന്നൊക്കെ ശ്രുതിവാക്യങ്ങളാൽ പറയപ്പെട്ട ഉപാസനം പുരുഷതന്ത്രമാകയാൽ അതു ചെയ്യുകയോ ചെയ്യാതിരിക്കുകയോ മററൊരു വിധത്തിലാക്കുകയോ ചെയ്യാവുന്നതാണ്. അതുകൊണ്ടുതന്നെയാണ് വിധിവാക്യങ്ങളിൽ ലിങാദി ഉപയോഗിക്കപ്പെട്ടിരിക്കുന്നതും. "യ ഏതേ രാത്രീരുപയന്തി" എന്നൊക്കെ വർത്തമാനകാലത്തിൽ പറയപ്പെട്ടവയേയും വിധ്യർത്ഥരൂപങ്ങളാക്കി മാററി അർത്ഥം കല്പിക്കപ്പെടാനും അതാണ് സംഗതി.

ജ്ഞാനം അങ്ങിനെയുള്ള ഒന്നല്ല; അതു ക്രിയാജന്യമേ അല്ല "തത്ത്വമസി" എന്നതിലെ "അസി" എന്ന പ്രയോഗത്തിന്നു പകരം "സ്യാഃ" എന്നാക്കി മാററിയെന്നതുകൊണ്ട് മാത്രം ഉപാസനാപരമാവാൻ പോകുന്നില്ല പൂർവ്വഭാഗത്തിൽ ഉപാസനയെ വിധിച്ചിട്ടുള്ളത് സ്വാഭാവികമായ പ്രവൃത്തി വിഷയങ്ങളിൽനിന്നു മനുഷ്യബുദ്ധിയെ ക്രമേണ നിവർത്തിപ്പിക്കുന്നതിന്നു വേണ്ടിമാത്രമാണ്; പരാവരൈക്യബോധത്തിന്നു വേണ്ടുന്ന മാനസതലം തയ്യാറാക്കാനും അജ്ഞാനത്തിന്റെ മറ നീക്കാനും വേണ്ടിയാണ്. "യസ്യ ദേവേ പരാഭക്തിര്യഥാ ദേവേ തഥാ ഗുരൌ, തസ്യൈതേ കഥിതാ ഹ്യർത്ഥാഃ പ്രകാശന്തേ മഹാത്മനഃ" [ദേവങ്കലും അപ്രകാരം ഗുരുവിലും പരയായ ഭക്തിയുള്ളവനിലാണ് ഈ പറയപ്പെട്ട അർത്ഥങ്ങൾ പ്രകാശിക്കുന്നത്.] എന്നു ശ്രുതിയും പറയുന്നു. അജ്ഞാനത്തിന്റെ മറ നീങ്ങിയാൽ ബ്രഹ്മം സ്വയം പ്രകാശിക്കുകയായി; പരാവരജ്ഞാനമുണ്ടാവുകയായി. "ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവ്വസംശയാഃ, ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ" [പരാവരൈക്യബോധം സാധിച്ച ഉടനെ ഹൃദയഗ്രന്ഥി ഭേദിക്കുകയും സർവ്വ സംശയങ്ങളും തീരുകയും കർമ്മങ്ങളെല്ലാം അവസാനിക്കുകയും ചെയ്യുന്നു.] "ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന" ബ്രഹ്മാനന്ദത്തെ അറിഞ്ഞവനു പിന്നെ ഒരു ഭയവും ഒരിടത്തുനിന്നും ഉണ്ടാവുന്നില്ല] എന്നും മററുമുള്ള വാക്യങ്ങളെക്കൊണ്ടു ബ്രഹ്മവിദ്യാനന്തരം മോക്ഷംതന്നെ എന്ന് സ്ഥാപിച്ചിരിക്കുന്നു. ആ മോക്ഷം ജ്ഞാനജന്യമോ അപൂർവ്വജന്യമോ അല്ല. ബ്രഹ്മാത്മഭാവത്തിൽ കർത്തവ്യങ്ങളൊന്നുമില്ലാത്ത കൃതകൃത്യത അനുഭവപ്പെടുന്നു. മഹാവാക്യങ്ങൾ കേട്ട ഉടനെ സംസാരഭ്രാന്തി നിവർത്തിക്കപ്പെടാത്തത് അജ്ഞാനാവരണം നീങ്ങാത്തതുകൊണ്ടുമാത്രമാണ്. മറ നീങ്ങുന്നതോടുകൂടി സർവ്വസംസാരനിവൃത്തിയുണ്ടാവുകയും ബ്രഹ്മാത്മഭാവം സാക്ഷാല്ക്കരിക്കപ്പെടുകയും ചെയ്യുന്നു.

ശ്രവണമനനനിദിധ്യാസാദി ചെയ്യാനായിക്കൊണ്ടുള്ള ശ്രുതിസ്മൃതിവാക്യങ്ങൾക്ക് മുഖ്യശാസ്ത്രത്വമില്ലെങ്കിലും അവയൊക്കെ ഹിതശാസനരൂപേണ മുക്തിയെ പ്രതിപാദിക്കുന്നവയാകകൊണ്ടു അദോഷങ്ങളാണ് എന്നു പറയാം. മുഖ്യപ്രമാണത്വം വേദാന്തത്തിന്നു മാത്രമേ ഉള്ളൂ

[ഭഗവാൻ മണ്ഡനനോട് മറുവടി പറയാനാരംഭിച്ചപ്പോൾ "പക്ഷേ" എന്ന് ആദ്യമായി ഉച്ചരിച്ചത് [ശ്ലോ: 85 നോക്കുക] നീ പറഞ്ഞതു ശരിയാണെന്നു അംഗീകരിക്കാമെങ്കിൽതന്നെ [മഹാവാക്യങ്ങൾ വിധിപരങ്ങളാണെന്നു സമ്മതിക്കാമെങ്കിൽതന്നെ] എന്നു അർദ്ധാംഗീകാരം നടത്തിയപോലെ നടിച്ചത് "വെള്ളുള്ളി തിന്നിട്ടായാലും രോഗം മാറട്ടെ" എന്ന നിലയിൽ "ദുർജ്ജനം സന്തോഷിക്കട്ടെ" എന്നു കരുതിയാണ്. പിന്നീട് "അങ്ങിനെ അംഗീകരിച്ചാൽ ഇന്നിന്ന ദോഷങ്ങളുണ്ടല്ലോ" എന്നു കാണിച്ച് മണ്ഡനാഭിപ്രായത്തെ ഖണ്ഡിക്കുകയും ചെയ്തിരിക്കയാണ്.]

ശ്ലോകം 86. മണ്ഡനൻ:— [തത്ത്വമസ്യാദി മഹാവാക്യങ്ങൾക്ക് ഉപാസനാപരത്വം സ്ഥാപിക്കാനാവില്ലെന്നു കണ്ടപ്പോൾ മണ്ഡനൻ വാദഗതി മാററുന്നു.] "ആവട്ടെ; തത്ത്വമസി ഉപാസനയല്ലാണെന്നതു പോകട്ടെ! എന്നാലും അതു ജീവാത്മൈക്യത്തെ കഥിക്കുകയല്ല ചെയ്യുന്നതു. ജീവാത്മാവിന്നു പരമാത്മാവുമായുള്ള സാമ്യം കഥിക്കുകയാണ്. [ 'തദാ വിദ്വാൻ പുണ്യപാപേ വിധൂയ നിരഞ്ജനഃ പരമം സാമ്യമുപൈതി" എന്ന ആഥർവ്വണ മുണ്ഡകോപനിഷദ് വാക്യമനുസരിച്ച് പാപപുണ്യങ്ങളററ ജീവന്നു പരമാത്മസാമ്യത്തെ പ്രതിപാദിക്കുകയാണെന്ന് വരട്ടെ! എന്നാണ് മണ്ഡനന്റെ ആന്തരം ]

ശ്ലോകം 87. ശ്രീശങ്കരൻ:—എന്തുകൊണ്ടാണ് സാമ്യം? ചേതനത്വംകൊണ്ടോ, സാർവ്വജ്ഞ്യം, സാർവ്വാത്മ്യം, സർവ്വശക്തിത്വം തുടങ്ങിയ ഗുണങ്ങൾകൊണ്ടോ? ചേതനത്വം കൊണ്ടാണെന്നു പറയുന്നുണ്ടെങ്കിൽ അതു പ്രസിദ്ധമാണ്; പറഞ്ഞറിയിക്കേണ്ടതായിട്ടൊന്നുമില്ല. രണ്ടാമത്തെ പക്ഷമാണ് നിങ്ങളുടേതെങ്കിൽ വേദാന്തസിദ്ധാന്തത്തിന്നു അതു വിരുദ്ധമാവുകയും ചെയ്യും. [ബ്രഹ്മസ്വരൂപാപത്തികൊണ്ടു ജീവന്നു അഭേദം ഉണ്ടാവുന്നില്ല; ബ്രഹ്മംതന്നെയാണ് ജീവൻ. സാമ്യം പറയണമെങ്കിൽ രണ്ടെന്ന ഭാവം വേണമല്ലോ. രണ്ടില്ലായ്കയാൽ സാമ്യത്തെ പറയുന്നതെങ്ങിനെ?]

ശ്ലോകം 88. മണ്ഡനൻ:—പരമാത്മഗുണസദൃശങ്ങളായ സാർവ്വജ്ഞ്യാദിഗുണങ്ങൾ അവിദ്യയാൽ മറയ്ക്കപ്പെട്ടിരിക്കയാൽ ചേതനത്വംകൊണ്ടുമാത്രം ജീവന്നു പരമാത്മാവുമായുള്ള സാമ്യം കഥിക്കുകയാണ് ഉക്തവാക്യം എന്നു വരട്ടെ! അങ്ങിനെയാണെങ്കിൽ അങ്ങ് പറഞ്ഞ ദോഷം വരുന്നമില്ലല്ലോ.

ശ്ലോകം 89. [ശ്രീശങ്കരൻ] അങ്ങിനെയാണെങ്കിൽ ജീവന്റെ പരമാത്മത്വംതന്നെയാണ് ഉക്തവാക്യം ബോധിപ്പിക്കുന്നതെന്നു അങ്ങേയ്ക്കു എന്തുകൊണ്ടു സമ്മതിച്ചുകൂടാ? ജീവങ്കൽ പരമാത്മത്വം പ്രകാശിച്ചു കാണുന്നില്ലല്ലോ എന്നാണ് അപ്പോൾ നിങ്ങടെ സംശയമെങ്കിൽ നീതന്നെ പറഞ്ഞുവല്ലോ അവിദ്യാവരണംകൊണ്ടാണ് ജീവന്റെ സുഖബോധാനന്ത്യാദിഗുണങ്ങൾ പ്രകാശിതങ്ങളാവാത്തതെന്ന്!

ശ്ലോകം 90. മണ്ഡനൻ. [മണ്ഡനൻ പ്രകാരാന്തരത്തെ അവലംബിക്കുന്നു.] ജഗത്കാരണമായ പരമാത്മാവിന്നു ചേതനത്വത്താൽ ജീവസാമ്യത്തെ കഥിക്കുന്നതാണ് ഉക്തവാക്യമെന്നു വരട്ടെ! ചിത്തിൽനിന്നാണ് [ചൈതന്യത്തിൽനിന്നാണ്] ജഗദുല്പത്തിയെന്നു വരുമ്പോൾ സാംഖ്യന്മാർ ജഗത്കാരണമായി പറയുന്ന "പ്രധാന"വും [പ്രകൃതിയും] നൈയായികന്മാരുടെ "പരമാണുവാദവും" നിരാകരിക്കപ്പെടുകയും ചെയ്യുമല്ലോ.

ശ്ലോകം 91. ശ്രീശങ്കരൻ:—ഓ, അങ്ങിനെയാണെങ്കിൽ, "ജഗത്കാരണമായ ബ്രഹ്മം നിങ്ങടെ സദൃശമാണെ"ന്ന അർത്ഥത്തിൽ "തത് ത്വത്സദൃശോസ്തി" എന്നോ "തദസ്തി ത്വമിവ" എന്നോ ആക്കി മാററണമല്ലോ "തത് ത്വമസി" എന്ന മഹാവാക്യത്തെ.

അണുപ്രധാനാദിവാദങ്ങളെ നിരസിക്കാനായി ഈ സാഹസമൊന്നും ചെയ്യേണ്ടതായിട്ടില്ല. ജഡമായുള്ള പ്രധാനാദിയൊന്നും ജഗത്തിന്ന് കാരണമാകുന്നതല്ലെന്നും "തദൈക്ഷത ബഹു സ്യാം പ്രജായേയ"എന്ന ഈക്ഷണശ്രവണംകൊണ്ടും,"തത്ത്വമസി" ഇത്യാദി മഹാവാക്യങ്ങളാൽ ജഗത്കാരണത്തിന്റെ ചേതനാഭേദപ്രതിപാദനംകൊണ്ടും ജഗത്കാരണമായ വസ്തു ചൈതന്യം തന്നെയാണെന്ന് തീർച്ചപ്പെട്ടു കഴിഞ്ഞ സ്ഥിതിയ്ക്ക് ജഗത്കാരണമെന്താണെന്ന ചോദ്യംതന്നെ ഉത്ഭവിക്കുന്നില്ല. അപ്പോൾ പ്രധാനാദിവാദനിരാസത്തിന്ന് മഹാവാക്യത്തെത്തന്നെ മാററി മറിക്കേണമോ?

ശ്ലോകം 92. മണ്ഡനൻ:—[ശബ്ദപ്രമാണങ്ങൾകൊണ്ടൊന്നും "തത്ത്വമസി" വാക്യത്തിന്ന് മറെറാരർത്ഥം പറഞ്ഞൊപ്പിക്കാൻ നിവൃത്തിയില്ലെന്ന് കണ്ടപ്പോൾ തത്ത്വമസ്യാദി വാക്യങ്ങൾക്ക് പ്രത്യക്ഷാദി പ്രമാണവൈരുദ്ധ്യമുള്ളത്കൊണ്ട് ജപോപയോഗിത്വം മാത്രമേ ഉള്ളുവെന്ന് വരുത്താൻ നോക്കുകയാണ് മണ്ഡനൻ] ജീവന്ന് പരമാത്മാവുമായോ, പരമാത്മാവിന്ന് ജീവനുമായോ ഉള്ള സാമ്യത്തെ കഥിക്കുകയല്ല ഉക്തവാക്യമെന്ന് സമ്മതിച്ചേക്കാം. ജീവനും പരമാത്മാവും ഒന്ന്തന്നെയാണെന്നാണ് "തത്ത്വമസി" വാക്യത്തിന്റെ ശാബ്ദികമായ അർത്ഥമെങ്കിലും ജീവേശ്വരൈക്യം സത്യമാണെന്ന് അതുകൊണ്ട് വരുന്നില്ല. "ഞാൻ ഈശ്വരനല്ല; ജഗന്നിയന്താവല്ല; ദുഃഖിയാണ്; കിംചിജ്ജ്ഞനാണ്" എന്നിങ്ങിനെ പ്രത്യക്ഷം, അനുമാനം തുടങ്ങിയ പ്രമാണങ്ങൾകൊണ്ടൊക്കെ നോക്കിയാലും "ഐക്യപരത്വം" സത്യമല്ല എന്നത് വ്യക്തമാണ്. "സ്വാദ്ധ്യായോ/ധ്യേതവ്യഃ" എന്ന വിധിയനുസരിച്ച് ജപിക്കാൻ കൊള്ളാമെന്നേ ഉള്ളൂ.

ശ്ലോകം 93. ശ്രീശങ്കരൻ:—ജീവനും ഈശ്വരനും തമ്മിലുള്ള അഭേദം പ്രത്യക്ഷബുദ്ധിക്ക് വിഷയമല്ല എന്ന് പറയണമെങ്കിൽ അവ തമ്മിലുള്ള ഭേദം പ്രത്യക്ഷവിഷയമായിട്ടുണ്ടായിരിക്കണമല്ലോ. ഭേദം ഇന്ദ്രിയഗോചരമാണെന്ന് പറയുമ്പോൾ അഭേദത്തെ പറയുന്ന ശ്രുതിവാക്യത്തിന്ന് അത് ബാധമാവും. [പ്രത്യക്ഷമായും ഇന്ദ്രിയങ്ങളെക്കൊണ്ടുതന്നെ ഭേദം കാണാൻ കഴിയുമ്പോൾ സാമാന്യബു

ദ്ധിയുള്ള ഒരു സാധാരണക്കാരൻപോലും മറിച്ച് പറയുകയില്ലെന്നിരിക്കുമ്പോൾ കേവലം അപൌരുഷേയം കൂടിയാണെന്ന് നീതന്നെ സമ്മതിക്കാനൊരുക്കമുള്ള ശ്രുതി അഭേദത്തെ കഥിക്കുമായിരുന്നുവോ?]

മാത്രവുമല്ല, ആത്മാവുമായുള്ള ബന്ധം ഇന്ദ്രിയങ്ങൾക്ക് ഉണ്ടാവുകതന്നെയില്ല. എന്നിട്ടു വേണ്ടേ ഭേദത്തെ അറിവാൻതന്നെ? ഏതെങ്കിലും ഒന്നിന്നു മറെറാന്നിനോട് സംബന്ധമുണ്ടെന്നു പറയുന്നത് മൂന്നു തരത്തിലാണ്. 1. സംയോഗം. 2 സമവായം. 3 താദാത്മ്യം. ഈ മൂന്നു തരത്തിലും ഇന്ദ്രിയങ്ങൾക്ക് ആത്മാവുമായി ബന്ധമുണ്ടാവുന്നില്ല. ഇതിന്നും പുറമെ ഒരു സംബന്ധമുണ്ടെങ്കിൽ അത് അപ്രസിദ്ധവുമാണ്. അപ്പോൾ ഭേദപ്രത്യക്ഷജ്ഞാനം ഇന്ദ്രിയങ്ങൾക്കുണ്ടാവുന്നതെങ്ങിനെ?

ശ്ലോകം 94. മണ്ഡനൻ:—"ഞാൻ ഈശനിൽനിന്ന് ഭിന്നനാണ്" എന്ന തോന്നിച്ചയുണ്ടാവുന്നുണ്ടല്ലോ. ആ തോന്നിച്ച ജീവൻെറ വിശേഷണതയാണ്. ആ വിശേഷണതയ്ക്കും ഇന്ദ്രിയങ്ങൾക്കും തമ്മിൽ ബന്ധമുണ്ടാവാൻ പാടില്ലേ? [ഭേദമെന്നത് അന്യോന്യാഭാവരൂപമാണ്. ജീവനല്ല ഈശ്വരനെന്നും ഈശ്വരനല്ല ജീവനെന്നുമുള്ള അന്യോന്യാഭാവരൂപമായ വിശേഷണതയ്ക്കും ഇന്ദ്രിയങ്ങൾക്കും തമ്മിൽ ബന്ധമുണ്ടാവുന്നുവെങ്കിൽ എന്താണ് തെററ്?]

ശ്ലോകം 95. ശ്രീശങ്കരൻ:—കേവല വിശേഷണതയ്ക്ക് ഇന്ദ്രിയങ്ങളുമായി ബന്ധമുണ്ടാവുമെന്നു പറയുമ്പോൾ അതു "അതിപ്രസംഗ"മാവും. [അതിപ്രസക്തിയാവുമെന്നർത്ഥം.] ഒരുദാഹരണംകൊണ്ട് ഈ വാദഗതിയെ സമർത്ഥിക്കാം:—"ഒരു ചുമരിൻെറ മറവിൽ ഒരു ഘടത്തിൻെറ അഭാവമുണ്ട്" എന്നു പറഞ്ഞാൽ ഒരു ചുമരിൻെറ മറവിലുള്ള "ഘടത്തിൻെറ അഭാവ"മെന്നത് ഘടത്തിൻെറ വിശേഷണതയായി. ഘടത്തിൻെറ അഭാവം എന്ന ആ വിശേഷണതയ്ക്ക് ഇന്ദ്രിയങ്ങളുമായി ബന്ധമുണ്ടാവുന്നുണ്ടോ? ഉണ്ടാവുമെന്നു പറഞ്ഞാൽ ആ അഭാവത്തിന്നു ആശ്രയമായി നില്ക്കുന്ന ഘടത്തിന്നും ഇന്ദ്രിയങ്ങൾക്കും തമ്മിൽ ബന്ധമുണ്ടാവണമെന്നു വരുന്നു. ഭേദാശ്രയമായ വസ്തുവിൽ ഇന്ദ്രിയസംബന്ധമുണ്ടായാൽ ഭേദം വിശേഷണമായിട്ടും, വിശേഷണത്വം സംബന്ധമായിട്ടും വരും; അതു ശരിയാണെന്നു സമ്മതിക്കാം. വിശേഷ്യത്തെ അറിയാതെ വിശേഷണത്തെ മാത്രമായി ഗ്രഹിക്കാൻ കഴിയുന്നതെങ്ങിനെ? അതാണ് "അതിപ്രസംഗ"മാണ് അങ്ങയുടെ വാദമെന്നു പറയാൻ സംഗതി.]

ശ്ലോകം 96. മണ്ഡനൻ:—ഭേദത്തിന്നാശ്രയമായി നില്ക്കുന്ന ആത്മാവിന്നു ഇന്ദ്രിയവുമായി ബന്ധമുണ്ടാവുകയില്ലെന്നു അങ്ങു പറയുന്നതു ശരിയല്ല. ചിത്തവും ആത്മാവും രണ്ടും ദ്രവ്യങ്ങളാണ്. ദ്രവ്യത്തിൽ ഗുണങ്ങൾ ഇരിക്കുമല്ലോ. അപ്പോൾ അവയ്ക്ക് സംയോഗവും ആശ്രയത്വവും ഉണ്ടാവാം. [ഇങ്ങിനെ താർക്കികരീതിയെ അവലംബിച്ച് മണ്ഡനൻ ആചാര്യരുടെ വാദത്തെ ഖണ്ഡിക്കുവാൻ പുറപ്പെടുകയാണ്.]

ശ്ലോകം 97. [ശ്രീശങ്കരൻ.] ആത്മാവ് വിഭുവോ? അല്ല അണുമാത്രമോ? രണ്ടായാലും ചിത്തത്തിന്ന് ആത്മാവോട് ബന്ധമുണ്ടാവുകയില്ല. അംഗിയ്ക്ക് അംഗിയോടേ ബന്ധമുണ്ടാവുകയുള്ളൂ അനംഗിയായ വസ്തുവിന്നു സംയോഗവും ആശ്രയത്വവും ഉണ്ടാവുക വയ്യ ആത്മാവ് അനംഗിയായതുകൊണ്ടുതന്നെ അത് സംയോഗിയാവുകയില്ല. [യോഗിൻ! എന്ന് ആചാര്യപാദർ മണ്ഡനനെ ഈ അവസരത്തിൽ സംബോധന ചെയ്തതു തെല്ലൊരു പരിഹാസച്ചിരിയോടുകൂടിയായിരിക്കണം. താൻ സ്വയം അനുഭവിച്ചുകൊണ്ടിരിക്കുന്ന ഭാര്യാദിയോഗിത്വംകൊണ്ടുതന്നെ, സാവയവമായ ഒരു വസ്തുവിന്നേ സാവയവമായ മറെറാന്നിനോട് ബന്ധമുണ്ടാവുകയുള്ളുവെന്നു അങ്ങേയ്ക്കറിഞ്ഞുകൂടാതെ പോകുമോ? എന്നതായിരിക്കണം ആ പരിഹാസച്ചിരിയ്ക്ക് കാരണവും ]

ശ്ലോകം 98. ശ്രീശങ്കരൻ തുടരുന്നു:—മനസ്സും ഒരിന്ദ്രിയമാണെന്നു സങ്കല്പിച്ചുകൊണ്ടാണ് അങ്ങ് ഇതെല്ലാം പറയുന്നത്. മനസ്സും ഇന്ദ്രിയമല്ല. അതു ചക്ഷുരാദീന്ദ്രിയങ്ങൾക്ക് സാഹായ്യകൃത്താണെന്നേ ഉള്ളു. എങ്ങിനെയെന്നാൽ, ദീപാദിപോലെ. ദീപം ഇതരവസ്തുക്കളെ പ്രകാശിപ്പിക്കുന്നുവെന്നല്ലാതെ അതുകളിലൊന്നായിത്തീരുന്നില്ല. അതുപോലെതന്നെയാണ് മനസ്സും. "ഇന്ദ്രിയേഭ്യഃ പരാ ഹ്യർത്ഥാ അർത്ഥേഭ്യശ്ച പരം മനഃ" [ഇന്ദ്രിയങ്ങളിൽനിന്നു അന്യങ്ങളാണ് അർത്ഥങ്ങൾ; അർത്ഥങ്ങളിൽനിന്നും അന്യമാണ് മനസ്സ്] എന്ന ശ്രുതിവചനപ്രകാരം മനസ്സ് അനിന്ദ്രിയമാണെന്ന് ധരിക്കേണ്ടതാണ്. [നാം കണ്ണുകൊണ്ട് കാണുകയോ ചെവികൊണ്ട് കേൾക്കുകയോ ചെയ്യണമെന്നുണ്ടെങ്കിൽ അതു മനസ്സിൻെറ സഹായംകൊണ്ട് മാത്രമാണ്. മനസ്സ് മറെറാരിടത്തായിരിക്കുമ്പോൾ നമുക്ക്

ഒന്നും കാണാനോ കേൾക്കാനോ കഴിയുകയില്ല അതുകൊണ്ടാണ് മനസ്സ് ഇന്ദ്രിയങ്ങൾക്ക സഹകാരിയാണെന്നു പറഞ്ഞത്] എന്നാൽ "മനഃഷഷ്ഠാനീന്ദ്രിയാണി" എന്നു പറഞ്ഞിട്ടുണ്ടല്ലോ എന്നാണെങ്കിൽ അതിന്റെ അർത്ഥം മനസ്സ് ഇന്ദ്രിയങ്ങളോടു കൂടുമ്പോൾ ആറെണ്ണമാവുന്നു എന്നു മാത്രമാണ്. "ഋത്വിജഃ യജമാനപഞ്ചമാഃ" [യജമാനനോടുകൂടി ഋത്വിക്കുകൾ ആറാകുന്നു.] എന്നും, "വേദാനധ്യാപയാമാസ മഹാഭാരതപഞ്ചമാൻ" [മഹാഭാരതത്തോടുകൂടി അഞ്ചായ വേദങ്ങളെ പഠിപ്പിച്ചു] എന്നും മററും പറഞ്ഞാൽ യജമാനൻ ഋത്വിക്കാണെന്നോ മഹാഭാരതം ഒരു വേദമാണെന്നോ അർത്ഥമാകാത്തതുപോലെതന്നെ മനസ്സിനേയുംകൂട്ടിച്ചേർത്താൽ ഇന്ദ്രിയങ്ങൾ ആറാവുന്നു എന്നേ ധരിക്കേണ്ടതുള്ളൂ. "ഇന്ദ്രിയാണാം മനശ്ചാസ്മി" എന്ന് ഗീതയിൽ പറഞ്ഞതും "നക്ഷത്രാണാമഹം ശശീ" എന്നു പറഞ്ഞതുപോലെ മാത്രമാണ്. ചന്ദ്രൻ ഒരു നക്ഷത്രമോ മനസ്സ് ഒരിന്ദ്രിയമോ ആയതുകൊണ്ടല്ല അങ്ങിനെ പറഞ്ഞിരിക്കുന്നത്.

ശ്ലോകം 99. മണ്ഡനൻ:—ഭേദജ്ഞാനം ഇന്ദ്രിയജാതമല്ലെന്നു വരികിൽ അതു സാക്ഷിസ്വരൂപമാണെന്നു വരട്ടെ! ആ നിലയ്ക്ക്—സാക്ഷിസ്വരൂപമായ ഭേദജ്ഞാനത്തിന്റെ പക്ഷത്തിലെങ്കിലും—ജീവേശ്വരൈക്യവിരോധമുണ്ടാകുന്നുണ്ടല്ലോ തത്ത്വമസ്യാദിവാക്യങ്ങൾക്ക്?

ശ്ലോകം 100_ഉം 101_ഉം:- [ശ്രീശങ്കരൻ] അവിദ്യായുക്തമായ ജീവാത്മാവിന്നും മായായുക്തമായ പരമാത്മാവിന്നും തമ്മിൽ ഭേദമുണ്ടെന്നു കാട്ടുന്നത് സാക്ഷിസ്വരൂപമായ പ്രത്യക്ഷജ്ഞാനം തന്നെയാണെന്നു സമ്മതിക്കാം. ശ്രുതിയാവട്ടെ, അവിദ്യാമായോപാധി വിനിർമ്മുക്തവും ശുദ്ധവുമായ ജീവേശ്വരാഭേദത്തെ ബോധിപ്പിക്കുകയാണ് ചെയ്യുന്നത്: ശ്രുതി പ്രത്യക്ഷവിഷയത്തെപ്പററിയല്ല പറയുന്നത്. പ്രത്യക്ഷവിഷയത്തിൽ തോന്നുന്ന വിരോധം അപ്രത്യക്ഷ വിഷയത്തെ പ്രതിപാദിക്കുന്ന ശ്രുതിയ്ക്ക് ബാധകമായിരിക്കുകയില്ല. അതുകൊണ്ടു ഭിന്നവിഷയങ്ങളെപ്പററി പറയുന്നതാകയാൽ ശ്രുതിപ്രത്യക്ഷങ്ങൾ തമ്മിൽ വിരോധമില്ലെന്നു ഗ്രഹിക്കേണ്ടതാണ്.

അങ്ങിനെ വിരോധമുണ്ടെങ്കിൽതന്നെ പ്രഥമപ്രവൃത്തമായ പ്രത്യക്ഷത്തിന്നാണ് ദൗർബ്ബല്യത സംഭവിക്കുക; അഭേദശ്രുതിയ്ക്കല്ല. "പൂർവ്വം പരമജാതത്വാദബാധിത്വൈവ ജായതേ, പരസ്യാനന്യഥോത്പാദാന്ന ത്വബാധേന സംഭവഃ" എന്ന ന്യായപ്രകാരം പൂർവ്വം [പൂർവ്വശ്രുതി] ഉണ്ടാവുമ്പോൾ ഉത്തരശ്രുതി ഉണ്ടായിട്ടതന്നെയില്ലെന്നതുകൊണ്ട്, പൂർവ്വോക്തമായ ഒരു വാക്യത്തിന്നും പിന്നീടുണ്ടാവുന്ന വാക്യങ്ങളെ ബാധിക്കാനാവില്ല; നേരേമറിച്ച് ഉത്തരശ്രുതിവാക്യങ്ങൾക്ക് പൂർവ്വോക്തങ്ങളെ ബാധിക്കാനാവുകയുംചെയ്യും. ഇതിന്നു "അപച്ഛേദന്യായ"മെന്നു പറയും. "പൌർവ്വാപര്യേ പൂർവ്വദൌർബ്ബല്യം പ്രകൃതിവത്" എന്ന് പാരമർഷസൂത്രം പറയുന്നു. അഗ്നിഷ്ടോമയജ്ഞത്തിൽ അഗ്നിശാലയിൽനിന്നു പുറത്തേക്കാററുകൊള്ളുന്നതിന്നായി ഇറങ്ങുമ്പോൾ ഇന്നിന്ന ആളുകൾ ഇന്നിന്ന ക്രമത്തിൽ പരസ്പരം തൊട്ടുകൊണ്ടുവേണം അതു ചെയ്യാനെന്നു വിധിയുണ്ട്. ആദ്യം അദ്ധ്വര്യുവും, അദ്ധ്വര്യുവെ ചുമലിൽ തൊട്ടുകൊണ്ട് പ്രസ്തോതാവും, പ്രസ്തോതാവിനെ തൊട്ടുകൊണ്ട് ഉദ്ഗാതാവും, ഉദ്ഗാതാവിനെ തൊട്ടുകൊണ്ട് പ്രതിഹർത്താവും ഇറങ്ങണമെന്നതാണ് ക്രമം. അങ്ങിനെ നടക്കുമ്പോൾ കൈവിട്ടുപോകുന്നതിന്നാണ് "വിച്ഛേദം" എന്നോ അപച്ഛേദം എന്നോ പറയുന്നത്. ഇതിന്നൊക്കെ പ്രായശ്ചിത്തവിധികളുമുണ്ട്. ഉദ്ഗാതാവിന്നാണ് അപച്ഛേദം വരുന്നതെങ്കിൽ തുടങ്ങിയ യജ്ഞം മുഴുപ്പിച്ച് വീണ്ടും യജിക്കണമെന്നതാണ് പ്രായശ്ചിത്തം. അപ്പോൾ മുമ്പ് ദക്ഷിണകൊടുത്തിട്ടില്ലെങ്കിൽ രണ്ട് യജ്ഞങ്ങളുടേയും ദക്ഷിണകൾ ഒന്നിച്ചുകൊടുക്കുകയും വേണം. പ്രതിഹർത്താവിന്നാണ് കൈവിട്ടുപോകുന്നതെങ്കിൽ സർവ്വസ്വദാനമെന്ന പ്രായശ്ചിത്തം വേണം. രണ്ടുപേരും കൈവിട്ടുപോയിട്ടുണ്ടെങ്കിൽ രണ്ട് പ്രായശ്ചിത്തങ്ങളും വേണ്ടിവരുമല്ലോ. അപ്പോൾ ഏതു പ്രായശ്ചിത്തമാണ് ആദ്യം ചെയ്യേണ്ടത്, ഏതാണ് പിന്നീട് ചെയ്യേണ്ടതു എന്നു സംശയമുണ്ടാവുമല്ലോ. അവിടെയാണ് പൌർവ്വാപര്യത്തിൽ പൂർവ്വം ദൌർബ്ബല്യമാവുന്നു എന്ന ഉക്തവിധിയുള്ളത്. ആ അടിസ്ഥാനത്തിൽ രണ്ടാമതുപറഞ്ഞ സർവ്വസ്വദാനം ചെയ്താൽ മതിയെന്നു താല്പര്യം. "പ്രകൃതിവത്"എന്ന സൂത്രത്തിലെ പദത്തിന്നർത്ഥം ഇതാണ്:— ["പ്രകൃതി"പോലെ എന്നു ശാബ്ദാർത്ഥം. പ്രകൃതിയജ്ഞത്തിൽ കർമ്മാംഗമായി കുശദർഭയെടുക്കാൻ വിധിച്ചിട്ടുണ്ടെങ്കിൽ വികൃതിയജ്ഞത്തിൽ ചരപ്പുല്ലുകൊണ്ട് കർമ്മം ചെയ്യാനും വിധിയുണ്ട്. [പ്രകൃതിയെന്നതു അംഗിയും വികൃതികളെന്നതു കർമ്മാംഗങ്ങളുമാണെന്ന് ഓർക്കുക.] രണ്ടാമത് പറഞ്ഞ വികൃതിയജ്ഞത്തിൽ ആദ്യം പറഞ്ഞ കുശദർഭ ദൌർബ്ബല്യപ്പെടുകയും ചരപ്പുല്ല് പ്രബലമാവുകയും ചെയ്യുന്നു. അതുപോലെ പൂർവ്വവിധി ഉത്തരവിധി വരുന്നതുവരെമാത്രം പ്രബലമായിരിക്കുകയും ഉത്തരവിധി വരുമ്പോൾ

പൂവ്വവിധി ദുർബ്ബലമായിപ്പോവുകയും ചെയ്യുന്നുവെന്നാണ് ഉക്തസൂത്രത്തിന്റെ താല്പയ്യം. ശുക്തിജ്ഞാനമുണ്ടാവുമ്പോൾ രജതബോധം ഇല്ലാതാവുമല്ലോ. ആ ന്യായമാണ് ഇവിടേയും ബാധകമാക്കേണ്ടത്. ശ്രുതിവാക്യങ്ങൾ രണ്ടെണ്ണം വ്യത്യസ്തരീതിയിൽ ഒരു വിഷയത്തെ പ്രതിപാദിച്ചിട്ടുണ്ടെങ്കിൽ പൌവ്വാപയ്യം നോക്കി ഉത്തരശ്രുതിവിധിയ്ക്കു് പ്രാബല്യമുണ്ടാവുമെന്നു തീരുമാനിക്കേണ്ടതാണെന്നു് താല്പയ്യം.

ശ്ലോകം 102. മണ്ഡനൻ:— പ്രത്യക്ഷജ്ഞാനത്തിന്ന് ഐക്യശ്രുതിയെ ബാധിക്കാൻ കഴിയില്ലെങ്കിൽ പോകട്ടെ; അനുമാനംകൊണ്ട് ഐക്യശ്രുതിയ്ക്കു് ബാധം വരുമല്ലോ. ജീവൻ അസവ്വജ്ഞനാകയാൽ ഘടാദിപോലെയാണ് എന്ന അനുമാനം ഐക്യശ്രുതിയ്ക്കു് ബാധമാവുകതന്നെ ചെയ്യും.

ഘടാദിപോലെ എന്നത് ഉപലക്ഷണമാണ്. ജീവനും ഘടാദിപോലെ ഒരു പദാത്ഥം തന്നെയാണെന്നാണ് ഇവിടെ വിവക്ഷ. എങ്ങിനെ? ബ്രഹ്മത്തിന്റെ സവ്വജ്ഞത്വമെന്ന ധമ്മത്തെ അപേക്ഷിച്ച് ജീവന്ന് ഭേദമുണ്ട്; അസവ്വജ്ഞത്വം ഹേതുവായി ജീവന്ന് ബ്രഹ്മത്തിൽനിന്നും ഭേദമുണ്ടെന്നു പറഞ്ഞാൽ ബ്രഹ്മം സവ്വജ്ഞമാണെന്നും വരുമല്ലോ. അങ്ങിനെ "ത്വം" പദാത്ഥമായ ജീവൻ "തത്"പദാത്ഥമായ ബ്രഹ്മത്തിന്റെ അംശമായി [നിയാമ്യമായി] വത്തിക്കുന്നുവെന്ന് അനുമാനിക്കാവുന്നതാണ്.

ശ്ലോകം 103. ശ്രീശങ്കരൻ:—[അനുമാനവാദത്തെ വികല്പിച്ചുകൊണ്ട് ഭഗവാൻ ഖണ്ഡിക്കുന്നു.] ഈ ഭേദം [അനുമാനംകൊണ്ട് സാധിക്കുന്ന ഭേദം] കല്പിതമെന്നോ പരമാത്ഥമെന്നോ അങ്ങ് പറയുന്നത്? യഥാത്ഥമാണെന്ന് പറയുന്നുവെങ്കിൽ "ദൃഷ്ടാന്തഹാനി"യെന്ന ദോഷം സംഭവിക്കുന്നു; ബ്രഹ്മത്തെ അപേക്ഷിച്ചുള്ള ഭേദവും തത്പ്രതിയോഗിത്വമായ അസവ്വജ്ഞത്വവും ഘടാദികളിലില്ലല്ലോ. അസവ്വജ്ഞത്വവും സവ്വജ്ഞത്വവുമെല്ലാം "ജ്ഞത്വം" [അറിവ്, ജ്ഞാനം] കൂടാതെ ഉണ്ടാവുമോ? അത് ഘടാദിയിലെവിടെ? അതുകൊണ്ടാണ് ദൃഷ്ടാന്തഹാനിയുണ്ടെന്ന് പറയുന്നത്.

കല്പിതമാണ് ഭേദം എന്നു പറയുന്നുണ്ടെങ്കിൽ ഒരു വിരോധവുമില്ല; അതു എനിക്കു മുമ്പേതന്നെ സമ്മതമാണ്. അതു അങ്ങ് ആവത്തിച്ചുപറഞ്ഞുവെന്നതുകൊണ്ടു എന്തൊരു മെച്ചമാണുള്ളത്? അതുകൊണ്ടു കല്പിതമെന്നാണ് പറയുന്നതെങ്കിൽ അതിന്നു "സിദ്ധസാധനത" എന്ന ദോഷവും സംഭവിക്കുമെന്നു സാരം.

ശ്ലോകം 104. മണ്ഡനൻ:—"സ്വ"ജ്ഞാനംകൊണ്ടു ബാധിക്കാൻ കഴിയാത്ത ഭേദവത്വം അതായതു "തത്" പദാത്ഥമായ ബ്രഹ്മത്തെ അപേക്ഷിച്ചു സ്വജ്ഞാനംകൊണ്ടു ബാദ്ധ്യമാകാത്തതായ ഭേദം—ജീവനുണ്ടെന്നാണ് എന്റെ പക്ഷം. ഘടാദികളിലും ഇങ്ങിനെയുള്ള ഭേദമുണ്ട്. ആത്മജ്ഞാനത്താൽ ബാദ്ധ്യമാകാത്തതായ ഭേദമില്ലെന്നാണല്ലോ അങ്ങയുടെ പക്ഷം. ഞാൻ പറയുന്നത് ആത്മജ്ഞാനംകൊണ്ടും ബാദ്ധ്യമാകാത്തതായ ഭേദം ജീവനുണ്ടെന്നാണ്. ഇതിന്നു ദൃഷ്ടാന്തഹാനി, സിദ്ധസാധനതാദോഷം തുടങ്ങിയ ദോഷങ്ങളൊന്നുമില്ലതാനും

ശ്ലോകം 105. ശ്രീശങ്കരൻ:— [ഭാഷ്യകാരൻ ഇതിനേയും വികല്പിച്ചുകൊണ്ടു ഖണ്ഡിക്കുന്നു.] "സ്വ" ശബ്ദംകൊണ്ടു സുഖദുഃഖാദികളോടുകൂടിയതും ജീവപദത്താൽ പറയപ്പെടുന്നതും കർത്ത്രാദിരൂപനുമായ ജീവാത്മാവിനേയൊ, അല്ല, സുഖദുഃഖാദിസംബന്ധരഹിതനായ പരമാത്മാവിനേയോ അങ്ങ് വിവക്ഷിക്കുന്നത്? ആദ്യത്തേതാണെങ്കിൽ എനിക്കും സമ്മതമാണ്. സുഖദുഃഖാദിമാനായ ശരീരിയുടെ ജ്ഞാനംകൊണ്ടും ബാദ്ധ്യമാകാത്തതുതന്നെയാണ് വ്യാവഹാരികഭേദം. പക്ഷേ അതുകൊണ്ടെന്താണ് അങ്ങേയ്ക്കു സാധിക്കേണ്ടതായിട്ടുള്ളത്? രണ്ടാമത്തേതാണെങ്കിൽ ദൃഷ്ടാന്തഹാനിയെന്ന ദോഷം വീണ്ടും വരുന്നു. സുഖദുഃഖാദിവിധുരനായ ആത്മാവിൽ, അജ്ഞാനവിലസിതത്വംകൊണ്ടു ഘടാദിഭേദങ്ങൾ ബാദ്ധ്യങ്ങളാവുകയാൽ, ഒരിടത്തും ഒരു ഭേദവും ഉണ്ടാവാൻ പാടുള്ളതല്ല. [ഘടാദിയിൽ ബ്രഹ്മവുമായുള്ള ഭേദവത്വമുണ്ടെങ്കിലും സ്വജ്ഞാനാബാദ്ധ്യത്വത്തിന്റെ വ്യാപ്തി അവിടെ ഇല്ല; കാരണം അവിടെ "ജ്ഞത്വം"തന്നെയില്ലല്ലോ. അപ്പോൾ "ഹേതു"തന്നെ അവിടെ ഇല്ലെന്നു വരുന്നു.]

ശ്ലോകം 106. മണ്ഡനൻ:—സുഖാദികളായ ഉപാധികളോടുകൂടിയ ജീവന്നു ബ്രഹ്മവുമായുള്ള ഭേദം അങ്ങേയ്ക്കു സമ്മതമാണെന്നു പറയുന്നുണ്ടല്ലോ. ജീവനും ബ്രഹ്മവുമായുള്ള ഭേദം അനൌപാധികമാണെന്നാണ് എന്റെ അഭിപ്രായം. [ഔപാധികമെന്നാൽ ഉപാധി നിമിത്തമുണ്ടാവുന്നത്; അവിദ്യയാകുന്ന

ഉപാധി നിമിത്തമായിട്ടാണ് സുഖദുഃഖാദി ജീവന്നുണ്ടാവുന്നത്. അവിദ്യോപാധിയില്ലാത്ത ജീവനായാലും, അതായത് ആത്മജ്ഞാനമുണ്ടായാലും ബ്രഹ്മനിരൂപിതഭേദം നിവർത്തിക്കാതെ തന്നെ ഇരിക്കുന്നുവെന്നാണ് ഞാൻ വാദിക്കുന്നത് ] ഘടാദികളിലും അവിദ്യോപാധിയില്ല. അതുകൊണ്ട് ജീവേശഭേദവും ഘടേശഭേദവും [ഘടവും ഈശ്വരനും തമ്മിലുള്ള ഭേദവും] അനൌപാധികം തന്നെയാണെന്നാണ് എന്റെ പക്ഷം.

ശ്ലോകം 107. ശ്രീശങ്കരൻ.—ഘടവും ഈശനും തമ്മിലുള്ള ഭേദത്തിൽ അവിദ്യയ്ക്ക് ഉപാധിത്വമില്ലെന്നതിനാൽ ഘടേശഭേദം അനൌപാധികമെന്നു പറഞ്ഞുകൂടാ. കാരണം "അവിദ്യോപാധിയില്ലാത്ത ഘടം" എന്നൊരു വ്യവഹാരം തന്നെയില്ലല്ലോ. അതുകൊണ്ട് ദൃഷ്ടാന്തഹാനിയെന്ന ദോഷം അവിടെ അവശേഷിക്കുകതന്നെ ചെയ്യുന്നു. മാത്രവുമല്ല, അങ്ങയുടെ അനുമാനത്തിൽ ഉപാധിയായിരിക്കുന്നത് "ജഡത്വ"മാണ്. ഘടം ജഡവും ദൃശ്യവുമാണ്. ഘടത്തിന്ന് അവിദ്യയുണ്ടാകാനോ അതിന്റെ നിവൃത്തിയുണ്ടാകാനോ ഉള്ള അർഹത തന്നെയില്ല. എന്നാൽ ജീവപക്ഷത്തിൽ ബ്രഹ്മവുമായുള്ള ഭേദത്വം സാദ്ധ്യമാണുതാനും. അങ്ങിനെ ഒരു ഉപാധിയോടുകൂടി മാത്രം സാദ്ധ്യമാവുന്ന ഭേദവത്വത്തിന്ന് അങ്ങു ആദ്യം "സ്വജ്ഞാനാബാദ്ധ്യം" എന്ന വിശേഷണം നൽകി; അത് പോരെന്നായപ്പോൾ "അനൌപാധിക"മെന്ന വിശേഷണം കൂടിച്ചേർത്തു. എന്നാൽ ജീവനിൽ അനൌപാധിക ഭേദവത്വമല്ല ഉള്ളത്; ഔപാധികഭേദവത്വമാണെന്നോൎക്കണം.

ഘടം ജഡവും ജീവൻ ചേതനാത്മകവുമാണ്. രണ്ടിനും അസൎവ്വജ്ഞത്വം യോജിക്കുന്നുവെന്നും പറഞ്ഞുകൂടാ. ആത്മാവ് സ്വപ്രകാശരൂപനും പ്രമാണവിഷയമാകാത്തവനുമാണെന്നു ശ്രുതിന്യായങ്ങൾകൊണ്ടു സിദ്ധമാണ്. ചൈതന്യം പരമാത്മാവിൽനിന്നു അഭിന്നമാണെന്നതുപോലെ തന്നെ ജീവാത്മാവ് പരമാത്മാവിൽനിന്നും അഭിന്നനാണ്; യാതൊരു ഭേദവും കല്പിച്ചുകൂടാത്തതാണ്. അതുകൊണ്ട് ജീവൻ ഘടാദിപോലെയാണെന്നു പറയുന്നത് സാധിക്കപ്പെടുവാൻ യോഗ്യമല്ലാത്ത ഒന്നിനെ സാധിപ്പിക്കുകയാണെന്നുള്ളതുകൊണ്ട് അങ്ങയുടെ "ഹേതു"തന്നെ നിലനില്ക്കുന്നതല്ല; ഹേതുതന്നെ ഇല്ലാത്തതാണെന്നു സാരം; "സത്പ്രതിപക്ഷ"മാണെന്നു വ്യക്തമാകുന്നു.

ശ്ലോകം 108. മണ്ഡനൻ:—ധൎമ്മിജ്ഞാനംകൊണ്ട് [ജീവനാകുന്ന ധൎമ്മിയിലുള്ള ജ്ഞാനംകൊണ്ട്] ബാധിക്കാൻ കഴിയാത്ത—ഇല്ലാതാക്കാൻ കഴിയാത്ത—ശരീരഭേദം ബ്രഹ്മത്തിന്നുണ്ടെന്നാണ് ഞാൻ പറയുന്നത്. [സ്വാമികൾ ചൂണ്ടിക്കാണിച്ച "സിദ്ധസാദ്ധ്യത്വാദി" ദോഷങ്ങൾ പരിഹരിക്കാൻ ജീവപക്ഷത്തിലെ അനുമാനം വിട്ടു ബ്രഹ്മപക്ഷത്തിൽ അനുമാനം പ്രയോഗിച്ചു നോക്കുകയാണ് മണ്ഡനൻ.] സംസൃതിശൂന്യത്വം കൊണ്ട് വിശുദ്ധമായ ബ്രഹ്മം താൻതന്നെയാണെന്ന ബോധം ജീവന്നു വരാത്തതുകൊണ്ട് ജീവധൎമ്മിജ്ഞാനംകൊണ്ടും അബാദ്ധ്യമായ ഭേദം ബ്രഹ്മത്തിന്നുണ്ടെന്നു വരുമല്ലോ. ആത്മഭേദം ബ്രഹ്മജ്ഞാനത്താൽ ബാദ്ധ്യമാണെന്നു അങ്ങു പറയുമ്പോൾ, അതിന്നു വിപരീതമായി, തീൎക്കാൻ കഴിയാത്ത ഭേദം ബ്രഹ്മത്തിലുണ്ടെന്നു സമൎത്ഥിക്കുകയാണ് ഞാൻ. ഘടാദിപ്രമയാൽ ശരീരഭേദം അബാദ്ധ്യമെന്നു അങ്ങും സമ്മതിക്കുന്നുണ്ടല്ലോ. ഞാൻ പറയുന്നതു ബ്രഹ്മമെന്ന ധൎമ്മിയെ അറിഞ്ഞ ജീവനായാലും ശരീരഭേദം ബ്രഹ്മത്തിലില്ലാതാവുന്നില്ല എന്നാണ്. ഇവിടെ "സിദ്ധസാധനത്വ"മെന്ന ദോഷമോ "ദൃഷ്ടാന്തഹാനി"യോ ഇല്ല. "ഞാൻ ജീവനാണ്" എന്ന രൂപത്തിലുള്ള—ധൎമ്മിയായ ജീവന്റെ മാനസപ്രത്യക്ഷരൂപമായ ജ്ഞാനംകൊണ്ടും ബാധിക്കാൻ കഴിയാത്ത ഭേദം ബ്രഹ്മപക്ഷത്തിൽ ഉണ്ട് എന്നത് വ്യക്തമാണ്.

ശ്ലോകം 109. ശ്രീശങ്കരൻ:—[ഇതും വികല്പിച്ച് ഭഗവാൻ ഖണ്ഡിക്കുന്നു.] അങ്ങു ബ്രഹ്മപക്ഷത്തിലുണ്ടെന്നു പറയുന്ന ഭേദം സമസ്ത ധൎമ്മിപ്രമയാലും ബാദ്ധ്യമല്ല എന്നോ, അഥവാ ഏതെങ്കിലും ഒരു ധൎമ്മിയുടെ ജ്ഞാനംകൊണ്ടുമാത്രം ബാദ്ധ്യമല്ല എന്നോ അങ്ങയുടെ വാദം? സമസ്തധൎമ്മിജ്ഞാനത്താലും അബാദ്ധ്യമെന്നു പറയുമ്പോൾ സ്വധൎമ്മിയായ ജീവന്നു എപ്പോൾ താൻ ബ്രഹ്മംതന്നെയായാണെന്ന ജ്ഞാനം ഉണ്ടാവുമോ അപ്പോൾ സൎവ്വധൎമ്മിഭേദങ്ങളും ഇല്ലാതായ്പോകുന്നു എന്നതുകൊണ്ടു സൎവ്വധൎമ്മിജ്ഞാനാബാദ്ധ്യമായ ഭേദം ബ്രഹ്മത്തിന്നുണ്ടെന്നു പറയുവാൻ പാടില്ലാതെ വരുന്നു. സൎവ്വധൎമ്മിജ്ഞാനം എന്നു പറയുമ്പോൾ അതിൽ ജീവധൎമ്മിജ്ഞാനവും ഘടധൎമ്മിജ്ഞാനവും ബ്രഹ്മധൎമ്മിജ്ഞാനവും സകല ധൎമ്മിജ്ഞാനവും ഉൾപ്പെടുന്നതുകൊണ്ട് നിശ്ചയമായും ദൃഷ്ടാന്തഹാനിയെന്ന ദോഷം അവിടെ ഉണ്ടെന്നു വരും.

ഏകധമ്മിജ്ഞാനത്താൽ അബാദ്ധ്യമായ ഭേദവത്വം ബ്രഹ്മത്തിന്നുണ്ടെന്നാണ് അങ്ങ് പറയുന്നതെങ്കിൽ അതിൽ തക്കമില്ല. പക്ഷേ അതുകൊണ്ടെന്താണ് സാദ്ധ്യം? ''സിദ്ധസാധനതാദോഷം'' ആ പക്ഷത്തിലുണ്ടെന്നു താല്പര്യം.

ശ്ലോകം 110. [തുടരുന്നു.] ധർമ്മിയെന്ന പദംകൊണ്ടു അങ്ങ് നിർഗ്ഗുണബ്രഹ്മത്തേയോ സഗുണബ്രഹ്മത്തേയോ വിവക്ഷിക്കുന്നത്? സഗുണമാവാൻ തരമില്ല; കാരണം സഗുണജ്ഞാനംകൊണ്ട് [ബ്രഹ്മാവ് ഈശ്വരൻ എന്നീ പദങ്ങളാൽ വാച്യവും, അനാവഛിന്നത്വം സർവ്വജ്ഞത്വം തുടങ്ങിയ ഗുണങ്ങളാലും മററും വിശിഷ്ടവുമായ സഗുണബ്രഹ്മത്തെപ്പററിയുള്ള ജ്ഞാനംകൊണ്ടു] അബാദ്ധ്യമായ ഭേദമുണ്ടെന്നുള്ളതു എനിക്കും സമ്മതമാണെന്നതുകൊണ്ടു സിദ്ധസാധനത്വമെന്ന ദോഷം തന്മൂലം ഉണ്ടാവുന്നു. സർവ്വവേദാന്തതാല്പയ്യഗോചരവും സത്യജ്ഞാനാദിരൂപവുമായ നിർഗ്ഗുണബ്രഹ്മമാണെങ്കിലാവട്ടെ, അത് പ്രമിതമാണെന്നു പറഞ്ഞാലും അപ്രമിതമാണെന്നു പറഞ്ഞാലും ദോഷമുണ്ട്. [അത് ചോടെ വ്യക്തമാക്കുന്നു.]

ശ്ലോകം 111. [തുടരുന്നു] നിർഗ്ഗുണം പ്രമാണജ്ഞാനത്തിന്നു വിഷയമാണെന്നു പറയുമ്പോൾ ''ശ്രുതികോപ''മുണ്ടാവും. നിർഗ്ഗുണം പ്രമാണവിഷയമല്ല എന്നും അപ്രമിതമാണെന്നുമാണല്ലോ ശ്രുതി ഘോഷിക്കുന്നത്. നിർഗ്ഗുണബ്രഹ്മം അപ്രമിതമാണെന്നു വരുമ്പോൾ— ജ്ഞാനവിഷയമല്ലെന്നു പറയുന്ന പക്ഷം—ഭേദം സാദ്ധ്യമാണെന്നു പറയാമോ? ഭേദത്തിന്ന് ആശ്രയമായി പറയപ്പെടുന്ന ബ്രഹ്മം ഒരിക്കലും ജ്ഞാനവിഷയകമാവുകയില്ലെന്നതുകൊണ്ട് ''ആശ്രയാസിദ്ധി'' എന്ന ദോഷവും വരുന്നു. [കാരണം ആശ്രയംതന്നെ സിദ്ധിക്കുന്നില്ലല്ലോ എന്ന് താല്പര്യം.]

ശ്ലോകം 112. മണ്ഡനൻ:—[ഐക്യശ്രുതിയ്ക്ക് ''അനുമാനവിരോധ''മുണ്ടെന്നു സ്ഥാപിക്കാനും സാധിക്കാതെ എല്ലാത്തരത്തിലും വഴി മുട്ടിയപ്പോൾ ശ്രുതിവിരോധത്തെത്തന്നെ മണ്ഡനൻ ഉത്ഭാവനം ചെയ്യുന്നു.]

''ദ്വാ സുപർണ്ണാ സയുജാ സഖായാ

സമാനം വൃക്ഷം പരിഷസ്വജാതേ

തയോരന്യഃ പിപ്പലം സ്വാദ്വത്ത്യ-

നശ്നന്നന്യോ അഭിചാകശീതി.'' എന്ന ശ്രുതി കർമ്മഫലത്തിൻെറ ഭോക്താവും അഭോക്താവുമെന്ന നിലയിൽ ജീവേശ്വരന്മാക്ക് ഭേദം കല്പിച്ചിട്ടുണ്ടല്ലോ. അത് അഭേദശ്രുതിയ്ക്ക് ബാധകമാവുകയില്ലേ?

ശ്ലോകം 113. ശ്രീശങ്കരൻ:—''നാനാത്വത്തെ ദർശിക്കുന്നവൻ ജനനമരണാദി ദുഃഖപരമ്പരയെ അനുഭവിച്ചുകൊണ്ടേ ഇരിക്കുന്നു ' [''മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി'' എന്ന് ശ്രുതി ] എന്നിങ്ങിനെ ഭേദബുദ്ധിയെ അപലപിക്കുന്ന ശ്രുതിവാക്യങ്ങളിരിക്കേ, പ്രത്യക്ഷസിദ്ധവും വിഫലവും [സ്വർഗ്ഗാപവർഗ്ഗാദ്യങ്ങളായ ഫലങ്ങളൊന്നുമില്ലാത്തതും] ആയ ഭേദശ്രുതി ഐക്യശ്രുതിയെ ബാധിക്കാൻ പോകുന്നില്ല. കാരണം ശുക്തിയിൽ രൂപ്യത്തെപ്പോലെ പ്രത്യക്ഷാനുഭവത്തെ മാത്രമേ ഭേദവാക്യങ്ങൾ അംഗീകരിക്കുന്നുള്ളുവെന്നത് തന്നെ. അങ്ങിനെ വരുമ്പോൾ സ്വകീയാർത്ഥത്തിൽ താല്പര്യമില്ലാത്ത ഏതർത്ഥവാദവും പ്രമാണമാണെന്നു പറയേണ്ടിവരും. യാതൊരു വാക്യത്തിന്ന് ആ വാക്യത്തെ സംബന്ധിച്ചുണ്ടാവുന്ന സർവ്വ സംശയങ്ങളേയും തീക്കാൻ കഴിയുമോ, ആ വാക്യം മാത്രമേ പ്രമാണമാവുകയുള്ളു. ''യത്പരഃശബ്ദഃ സ ശബ്ദാർത്ഥഃ'' എന്ന ന്യായം നോക്കുക! എന്ന് മാത്രവുമല്ല, ഈ വാക്യത്തിന്ന് അപൂർവ്വത്വമുണ്ടെന്നും പറയുകവയ്യ. ഭേദപ്രതിപാദകങ്ങളായ വാക്യങ്ങൾ വേറേയും ധാരാളമുണ്ടല്ലോ.

ശ്ലോകം 114. മണ്ഡനൻ:—സ്തുതിവാക്യങ്ങൾക്ക് തത്ത്വമസ്യാദിവാക്യങ്ങൾ അടിസ്ഥാനമായുണ്ടാവുമ്പോൾ എങ്ങിനെ പ്രമാണാർഹതയുണ്ടായിത്തീരുന്നുവോ [ഉദാ: ''ക്ഷേത്രജ്ഞം ചാപി മാം വിദ്ധി സർവ്വക്ഷേത്രേഷു ഭാരത'' ഗീത.] അതുപ്രകാരം പ്രത്യക്ഷസിദ്ധമായുള്ള ഭേദത്തിന്നു അടിസ്ഥാനമായി നില്ക്കുന്ന ഭേദവാക്യങ്ങൾക്കും പ്രാമാണ്യമുണ്ടെന്നുതന്നെ പറയാവുന്നതാണ്. സാക്ഷിപ്രത്യക്ഷസിദ്ധവും ജീവേശ്വരഭേദപ്രതിപാദകവുമായ അർത്ഥമുള്ളതുതന്നെയാണല്ലോ ''ദ്വാസുപർണ്ണാ......''എന്ന ശ്രുതിവാക്യവും.

ശ്ലോകം 115. ശ്രീശങ്കരൻ:— സ്മൃതമായ അർത്ഥത്തെ പ്രതിപാദിക്കുന്നതുകൊണ്ടല്ല വേദവിത്തുക്കൾ വേദത്തെ സ്വതഃ പ്രമാണമായ് കരുതുന്നതു; സൂക്ഷ്മമാണമായ [സ്മരിക്കപ്പെടേണ്ടതായുള്ള] അർത്ഥത്തിന്നാണ് വേദം തന്മൂലതയാൽ പ്രമാണമായിരിക്കുന്നതു. [അജ്ഞാതമായ ഒന്നിനെ പ്രാപിപ്പിക്കുന്നു എന്നതുകൊണ്ടാണ് വേദം മൂലപ്രമാണമാവുന്നത് ] വേദകഥാനഭിജ്ഞന്മാരായ പാമരന്മാക്ക് പ്രത്യക്ഷാദികളാൽ ഭേദം ജ്ഞാതമാണെന്നതിനാൽ [ഞാൻ ഈശ്വരനല്ല എന്നിങ്ങിനെയുള്ള അനുഭവം എത്ര മൂർഖമതിക്കും ഉണ്ടാവുന്നുണ്ടല്ലോ] അതേ കാര്യത്തെപ്പററിത്തന്നെ പറയുന്ന ശ്രുതിവാക്യം എങ്ങിനെ മൂലപ്രമാണമാണെന്നു പറയും? പ്രത്യക്ഷാദിപ്രമാണങ്ങളുള്ളപ്പോൾ ശ്രുതിപ്രമാണങ്ങളുടെ ആവശ്യകത തന്നെയെന്ത്?

ശ്ലോകം 116. തുടരുന്നു.—അതുമല്ല, അങ്ങ് ഉദ്ധരിച്ച "ദ്വാസുപർണ്ണാ . ..."എന്ന ശ്രുതി ജീവേശ്വരന്മാരെപ്പററിയാണ് പറയുന്നതെന്ന തെററായ ധാരണയിന്മേലാണ് അങ്ങ് സംസാരിക്കുന്നതു. കർമ്മഫലഭോക്താവായ സത്വത്തിൽനിന്നു [ബുദ്ധിയിൽനിന്നു] പുരുഷനെ വേർതിരിച്ചുനിത്തിയുംകൊണ്ടാണ് സമസ്തസുഖദുഃഖഭോക്തൃത്വലക്ഷണമായ സംസാരത്തിൻെറ രാഹിത്യം പുരുഷന്നുണ്ടെന്നു ആ ഉപനിഷദ്വാക്യം പറഞ്ഞിരിക്കുന്നത്.

ശ്ലോകം 117. മണ്ഡനൻ:—ജീവേശ്വരന്മാരെപ്പററിയല്ല, അന്തഃകരണത്തേയും കൂടസ്ഥനേയും [ജീവാത്മാവിനേയും] പററിയാണ് ഈ ശ്രുതിവാക്യം പ്രസ്താവിക്കുന്നതെങ്കിൽ ജഡയായ ബുദ്ധിക്ക് ഭോക്തൃത്വം ഉണ്ടെന്നു പറയുന്ന ശ്രുതി എങ്ങിനെ പ്രമാണാർഹമാവും? പ്രത്യക്ഷവിരുദ്ധാർത്ഥത്തെയാണ് അതു പ്രതിപാദിക്കുന്നതെന്നു പറയേണ്ടിവരില്ലേ? അങ്ങിനെ ആ വാക്യം "യജമാനഃ പ്രസ്തരഃ" എന്നെല്ലാമുള്ള വാക്യങ്ങൾപോലെ അപ്രമാണമായ് തീരുകയും ചെയ്യും.

ശ്ലോകം 118. ശ്രീശങ്കരൻ:— ഈ മന്ത്രത്തിന്ന് "പൈംഗ്യരഹസ്യ" ബ്രാഹ്മണം ഞാൻ പറഞ്ഞ അർത്ഥംതന്നെയാണ് പറഞ്ഞിട്ടുള്ളത്. "തയോരന്യഃ പിപ്പലം സ്വാദ്വത്തി" എന്നതിന്നു ആ രണ്ടിൽ ഒന്നായ സത്വം പിപ്പലത്തെ ഭുജിക്കുന്നുവെന്നും, "അനശ്നന്നന്യ അഭിചാകശീതി" അഭോക്താവായിട്ട് അന്യൻ—ജ്ഞൻ— അഥവാ ക്ഷേത്രജ്ഞൻ—നോക്കിനില്ക്കുന്നുവെന്നുമാണ് അർത്ഥം വിശദമാക്കിയിരിക്കുന്നത്.

ശ്ലോകം 119. മണ്ഡനൻ:—പൈംഗ്യരഹസ്യത്തിൽതന്നെ സത്വത്തെ ശരീരിയെന്നു പറഞ്ഞിട്ടുള്ളതുകൊണ്ട് സത്വപദം ജീവാത്മാവിനെത്തന്നെയാണ് ഉദ്ദേശിക്കുന്നതെന്ന് വരുന്നില്ലേ? ക്ഷേത്രജ്ഞനെന്ന് പറഞ്ഞതു പരമാത്മാവിനേയുമാണെന്നല്ലേ ധരിക്കേണ്ടിയിരിക്കുന്നത്? അതുകൊണ്ട് എൻെറ അഭിപ്രായത്തിൽ ജീവാത്മപരമാത്മാക്കളെപ്പററിത്തന്നെയാണ് പൈംഗ്യവും പ്രസ്താവിച്ചിട്ടുള്ളതു എന്നാകുന്നു.

ശ്ലോകം 120. ശ്രീശങ്കരൻ:—സത്വക്ഷേത്രജ്ഞശബ്ദങ്ങൾ അന്തഃകരണത്തേയും കൂടസ്ഥനേയുമാണ് നിർദ്ദേശിക്കുന്നതെന്നത് പ്രസിദ്ധമാണ്. "തദേതത് സത്വം യേന സ്വപ്നം പശ്യത്യഥയോയം ശാരീര ഉപദ്രഷ്ടാ സ ക്ഷേത്രജ്ഞസ്താവേതൌ സത്വക്ഷേത്രജ്ഞൌ" ഇത്യാദി വ്യാഖ്യാനത്താൽ സത്വപദത്തിൻെറ വൃത്തി ചിത്തത്തിലാണെന്നും ക്ഷേത്രജ്ഞശബ്ദത്തിൻെറ വൃത്തി ശാരീരകനായ ഉപദ്രഷ്ടാവിലുമാണെന്നും വ്യക്തമാക്കപ്പെട്ടിട്ടുണ്ടല്ലോ.

ശ്ലോകം 121. മണ്ഡനൻ:—"യേന" എന്ന പദംകൊണ്ടുതന്നെ സ്വപ്നദർശനക്രിയയുടെ കർത്താവ് ജീവനാണെന്നാണ് വരുന്നത്. ക്ഷേത്രജ്ഞനെന്ന് പറഞ്ഞത് സ്വപ്നദ്രഷ്ടനായ ഈശ്വരനുമാണ്.

ശ്ലോകം 122. ശ്രീശങ്കരൻ:—കർത്താവു എന്ന അർത്ഥത്തിൽ "ദ്രഷ്ടാ" എന്നു തിങ്പ്രത്യയത്താൽ പറയപ്പെട്ടിരിക്കകൊണ്ടും അതിന്ന് "ശാരീരൻ" എന്ന വിശേഷണം കൂടിയുള്ളതുകൊണ്ടും ദ്രഷ്ടാവ് ജീവൻതന്നെയാണെന്നു തീർച്ചപ്പെടുന്നു. "യേന" എന്ന തൃതീയ കരണാർത്ഥത്തിൽ സ്വീകരിക്കപ്പെടേണ്ടതാണെന്നോക്കുക! "അനഭിഹിതേ" എന്ന സൂത്രാധികാരംകൊണ്ടു അങ്ങിനെയേ വരാൻ പാടുള്ളു.

ശ്ലോകം 123. മണ്ഡനൻ:—[സത്വപദത്തിന്ന് ജീവനിൽ വൃത്തിയെ പ്രതിപാദിക്കാൻ അശക്തനായ്തീന്ന മണ്ഡനൻ "ശാരീരൻ" എന്ന പദത്തിന്ന പരമാത്മാവിൽ വൃത്തിയുണ്ടെന്ന വരുത്താൻ ശ്രമിക്കുന്നു.] "ശരീരത്തിൽ ഭവിക്കുന്നവൻ" എന്ന അത്ഥത്തിൽ പരമാത്മാവിനെയാണ് ശാരീരപദംകൊണ്ടു് വിവക്ഷിച്ചിട്ടുള്ളതെന്ന വരുത്തേ? സവ്വഗതത്വം ഹേതുവായി ശരീരത്തിലും വത്തിക്കുന്നവനാണ് മഹേശനെന്നുള്ളതുകൊണ്ടു് "ശാരീര"പദാഭിധേയനായി എന്തുകൊണ്ടു പരമാത്മാവിനെയാണ് നിർദ്ദേശിച്ചിട്ടുള്ളതെന്ന വരാൻ പാടില്ല?

ശ്ലോകം 124. ശ്രീശങ്കരൻ:—സവ്വഗതത്വംകൊണ്ടു് ശരീരമല്ലാത്തതിലും ഉണ്ടു് എന്നതിനാൽ ശാരീരപദം ഈശന്ന യുക്തമല്ല. വ്യാപകത്വം ഹേതുവായി ആകാശം ശരീരത്തിലും ഉണ്ടല്ലൊ. ആകാശത്തെ ശാരീരനെന്നു്, അക്കാരണംകൊണ്ടു്, വല്ലവരും പറയാറുണ്ടോ?

ശ്ലോകം 125 മണ്ഡനൻ:—ഈ മന്ത്രം ജീവേശ്വരന്മാരെ വിട്ടു് സത്വജീവങ്ങളെപ്പററിയാണ് പ്രതിപാദിക്കുന്നതെന്ന വരുന്നപക്ഷം അചേതനമായ അന്തഃകരണത്തിന്ന ഭോക്തൃത്വം കല്പിച്ചതു് യുക്തമാണോ? ജഡത്തിന്ന ഭോക്തൃത്വം നൽകിയ ഈ മന്ത്രം എങ്ങിനെ പ്രമാണമാവും?

ശ്ലോകം 126. ശ്രീശങ്കരൻ:—അദാഹകമായ [ദഹിപ്പിക്കാനുള്ള ശക്തിയില്ലാത്ത] ലോഹപിണ്ഡത്തിന്ന് [ഇരുമ്പുകട്ടിക്ക്] വഹ്നിയുടെ താദാത്മ്യംകൊണ്ടു് എങ്ങിനെ ദാഹകത്വം വന്നുചേരുമോ, അപ്രകാരം അചേതനയായ ബുദ്ധിയ്ക്കും ചൈതന്യത്തിൻെറ അനുപ്രവേശം മൂലം ഭോക്തൃത്വം ഉണ്ടാവുന്നു അയസ്സ് ദഹിപ്പിക്കുന്നു എന്ന വാക്കപോലെതന്നെയാണ് സത്വം ഭുജിക്കുന്നു എന്നു പറയുന്നതും. സുഖദുഃഖാദി വിക്രിയകളോടു കൂടിയ സത്വത്തിൽ പ്രമാണം ഭോക്തൃത്വം ആരോപിക്കുന്നുവെന്നേ ഉള്ളു അതു എന്തിനാണെന്നു് വെച്ചാൽ ചേതനമായ ക്ഷേത്രജ്ഞന്നു ഭോക്തൃത്വം ഇല്ലെന്നു—അതു ബ്രഹ്മംതന്നെയാണെന്നു—സമത്ഥിക്കുന്നതിന്നു കൂടി വേണ്ടിയാണ്.

ശ്ലോകം 127. മണ്ഡനൻ:—"ഋതം പിബന്തൌ സുകൃതസ്യ ലോകേ ഗുഹാം പ്രവിഷ്ടൌ പരമേ പരാർദ്ധേ—ഛായാതപൌ ബ്രഹ്മവിദോ വദന്തി പഞ്ചാഗ്നയോ യേ ച ത്രിണാ ചികേതാഃ" എന്ന കഠോക്തിയനുസരിച്ച് കമ്മഫലം ഭുജിച്ചുകൊണ്ടു് ജീവേശ്വരന്മാർ ഹൃദയാകാശത്തിൽ സ്ഥിതിചെയ്യുന്നുവെന്നും അവർ തമ്മിൽ ഛായാതപങ്ങൾപോലെ [വെയിലും നിഴലുംപോലെ] അത്യന്തം ഭേദമുണ്ടെന്നും പറയപ്പെട്ടതു് അഭേദശ്രുതിബാധകമായിവരില്ലേ?

ശ്ലോകം 128. ശ്രീശങ്കരൻ:—ഈ ശ്രുതിയും അഭേദശ്രുതിയ്ക്കു് ബാധകമായിട്ടില്ല, മറിച്ച് അഭേദശ്രുതിയാൽ ബാദ്ധ്യമായിട്ടുതന്നെ വരികയേ ഉള്ളു. കാരണം, അപൂവ്വാത്ഥതകൊണ്ടു ബലിഷ്ഠമാണ് അഭേദശ്രുതി. [അപൂവ്വമെന്നതുകൊണ്ടു അത്ഥമാക്കുന്നതു അറിയപ്പെടാത്തതിനെ അറിയിക്കുന്നതു—അജ്ഞാതജ്ഞാപകത—എന്നാണ്.] വ്യവഹാരസിദ്ധമായ അത്ഥത്തെ കഥിക്കുന്ന ഭേദശ്രുതി അപൂവ്വാത്ഥബോധകവും ബലിഷ്ഠവുമായ അഭേദശ്രുതിയുടെ പ്രാബല്യത്തെ ഇല്ലായ്മചെയ്യാൻ അശക്തമാണ്.

ശ്ലോകം 129. മണ്ഡനൻ:—പ്രത്യക്ഷാദി പ്രമാണാന്തരങ്ങളാൽ ഉപബൃംഹിതയായ ഭേദശ്രുതി പ്രത്യക്ഷപ്രമാണങ്ങളെക്കൊണ്ടു് ബാധിതാത്ഥയായ അഭേദശ്രുതിയ്ക്കു് ബാധികയായ് ഭവിക്കുകതന്നെചെയ്യും.

ശ്ലോകം 130. ശ്രീശങ്കരൻ:—ഹേ! വിദ്വന്മണേ! പ്രമാണാന്തരം ശ്രുതികൾക്കു് പ്രാബല്യമണയ്ക്കാനൊന്നും ശക്തമല്ല; മറിച്ച്, ഗതാത്ഥതയെ സ്വീകരിക്കുകയാണെങ്കിൽ ശ്രുതികൾക്കു് ദൌർബ്ബല്യം നേരിടുകയേഉള്ളു. ശ്രുതിപ്രാമാണ്യം അപൂവ്വാത്ഥതയാൽ സംജാതമാണ്. മററു പ്രമാണങ്ങൾകൊണ്ടു് സിദ്ധമായ ഒരു കാര്യത്തെ അനുവദിക്കുകമാത്രം ചെയ്യുന്നതാണ് ശ്രുതിവാക്യമെങ്കിൽ അതു സ്വതഃപ്രമാണമാണെന്നു വിളിക്കപ്പെടുവാൻ അനഹമായിരിക്കും.



## പതിനഞ്ചാം സര്‍ഗ്ഗത്തില്‍ ഭട്ടഭാസ്കരനുമായി ആചാര്യപാദര്‍ ചെയ്ത വാദം.

ശ്ലോകം 94. ഭട്ടഭാസ്കരന്‍:—അല്ലയോ ശമധനപ്രധാന! അങ്ങ് പറഞ്ഞുവല്ലോ പ്രകൃതിയാണ് ജീവേശ്വരഭേദത്തെ ഉണ്ടാക്കുന്നതെന്ന്. അത് സാധിക്കുകയില്ലെന്നാണ് എന്റെ പക്ഷം. ജീവനില്‍ ഇരുന്നുകൊണ്ടു ഈശ്വരനേയോ, ഈശ്വരനില്‍ ഇരുന്നുകൊണ്ടു ജീവനേയോ പ്രകൃതി ഭേദിക്കുന്നില്ല; കാരണം ജീവനിലോ ഈശ്വരനിലോ ഇരിക്കണമെങ്കില്‍ ജീവേശ്വരഭേദം—രണ്ടെന്ന ഭാവം—മുമ്പു തന്നെ ഉണ്ടായിരിക്കണമല്ലോ. ["ജീവേശാവാഭാസേന കരോതി മായാ ചാവിദ്യാ ച സ്വയമേവ ഭവതി" എന്നാണ് ശ്രുതിയും പറയുന്നത്. "ജീവേശന്മാര്‍ ആഭാസത്തേ‍ാ‍ടെ പ്രവര്‍ത്തിക്കുകയാണ്. മായയും അവിദ്യയും സ്വയം ഉണ്ടാവുകതന്നെ ചെയ്യുകയാണ്" എന്ന് വാക്യാര്‍ത്ഥം.]

ശ്ലോകം 95. ശ്രീശങ്കരന്‍:—ജീവേശ്വരഭേദമില്ലാത്ത ചിതിയെ ആശ്രയിച്ചുകൊണ്ടുതന്നെ പ്രകൃതിയ്ക്കു് ജീവേശ്വരഭേദത്തെ ഉണ്ടാക്കാന്‍ കഴിയും. എങ്ങിനെയെന്നോ? ഒരുദാഹരണംകൊണ്ടു അത് തെളിയിക്കാം. ബിംബമെന്നോ പ്രതിബിംബമെന്നോ ഉള്ള ഭാവഭേദമില്ലാത്ത മുഖത്തെ ആശ്രയിച്ചുകൊണ്ടുതന്നെ [അതിന്റെ മുമ്പില്‍ നിന്നുകൊണ്ടുതന്നെ] കണ്ണാടി ബിംബപ്രതിബിംബഭേദമുണ്ടാക്കുന്നുണ്ടല്ലോ; അതുപോലെ.

ശ്ലോകം 96. തുടരുന്നു:—കണ്ണാടിക്ക് ബിംബമായ മുഖത്തിന്മേല്‍ സ്വാധീനതയില്ലെങ്കിലും പ്രതിബിംബമായ മുഖത്തിന്മേല്‍ സ്വാധീനതയുള്ളതായി കാണുന്നു. [ചിന്മാത്രങ്കല്‍ മാത്രം ദുഃഖിത്വം തുടങ്ങിയ അവസ്ഥാഭേദത്തെ ഉണ്ടാക്കാതെ ജീവങ്കല്‍ മാത്രം ദുഃഖിത്വാദികളെ പ്രകൃതി ഉണ്ടാക്കുന്നുവെന്നു തോന്നുന്നതും ഈ നിലയ്ക്കാണെന്നു താല്പര്യം.] ബിംബസമാനമായ ഈശ്വരങ്കല്‍ കൈകാര്യമില്ലെങ്കിലും പ്രതിബിംബഭൂതമായ ജീവനില്‍, ദര്‍പ്പണത്തിന്നു പ്രതിബിംബത്തിലെന്നപോലെ, പ്രകൃതിയ്ക്കും [അത് ചിതിമാത്രഗതമാണെങ്കിലും] കൈകാര്യമുണ്ടാവുന്നത് യുക്തംതന്നെ.

ശ്ലോകം 97. ഭാസ്കരന്‍:—വികാരിണിയും അബോധരൂപയുമായ—അജ്ഞാനസ്വരൂപിണിയായ—പ്രകൃതിയ്ക്കു് അവികാരിയും ജ്ഞാനൈകസ്വരൂപവും അസംഗിയുമായ ശുദ്ധചൈതന്യത്തെ ആശ്രയിക്കുക സാദ്ധ്യമല്ല; യുക്തവുമല്ല. കാരണം ജ്ഞാനത്തില്‍ അജ്ഞാനം ഇരിക്കുന്നുവെന്നു പറയാമോ? അതുകൊണ്ടു് അന്തഃകരണവിശിഷ്ടമായ ജീവചൈതന്യത്തെ പ്രകൃതി ആശ്രയിക്കുന്നുവെന്നു തന്നെ പറയണം.

ശ്രീശങ്കരന്‍ —അങ്ങിനെ പറയാന്‍ വയ്യ

ശ്ലോകം 98. ശ്രീശങ്കരന്‍ തുടരുന്നു:—അന്തഃകരണവിശിഷ്ടമായ ജീവാത്മാവിനെ പ്രകൃതി ആശ്രയിക്കുന്നുവെന്നതിന്നു പ്രമാണമില്ല.

ഭാസ്കരന്‍.—"ഞാന്‍ അജ്ഞനാണ്?" എന്നിങ്ങിനെയുള്ള അജ്ഞാനാനുഭവമുണ്ടാവുന്നുണ്ടല്ലോ. ആ പ്രതീതിതന്നെയാണ് അന്തഃകരണവിശിഷ്ടമായ ജീവനെയാണ് പ്രകൃതി ആശ്രയിക്കുന്നതെന്നതിന്നു പ്രമാണം.

ശ്രീശങ്കരന്‍:—അതാണ് പ്രമാണമെന്ന് വരുന്നപക്ഷം,

ശ്ലോകം 99. [തുടരുന്നു.] "ഞാന്‍ അനുഭവിക്കുന്നു" എന്ന പ്രതീതിയും അനുഭൂതിയും അന്തഃകരണത്തെത്തന്നെയാണ് ആശ്രയിക്കുന്നതെന്ന് പറയേണ്ടിവരും. 'അങ്ങിനെയാവട്ടെ! അതിലെന്താണ് ദോഷം?" എന്നു പറയുകയാണെങ്കില്‍ അജഡമായ അനുഭവം ജഡമായ അന്തഃകരണത്തിന്നാണെന്നു സമ്മതിക്കേണ്ടിവരും. അതു യുക്തമാണോ?

ശ്ലോകം 100. ഭാസ്കരന്‍:—എങ്ങിനെ അഗ്നിയുടെ താദാത്മ്യത്താല്‍ ഇരുമ്പില്‍ ദാഹകത്വം ആരോപിക്കപ്പെടുന്നുവോ, അതുപ്രകാരം ചൈതന്യത്തിന്റെ സംസര്‍ഗ്ഗംകൊണ്ടു് അന്തഃകരണത്തില്‍ അനുഭവത്തെ ആരോപിക്കുകയാണ്.

ശ്ലോകം 101. ശ്രീശങ്കരന്‍:—അങ്ങിനെയാണെങ്കില്‍ "ഞാന്‍ അജ്ഞനാണ്" എന്നു പറയുന്നതും പ്രകൃതി മനസ്സിനെ ആശ്രയിക്കുന്നതു കൊണ്ടല്ല, പ്രത്യുത പ്രകൃത്യാശ്രയമായ ചൈതന്യത്തിന്റെ സംസര്‍ഗ്ഗംകൊണ്ടാണെന്നു പറയാമല്ലോ. "സംസര്‍ഗ്ഗംകൊണ്ടു ആരോപിച്ചു് പറയുകയാണ്" എന്ന ഒഴികഴിവ് രണ്ടായാലും തുല്യമല്ലേ?

ശ്ലോകം 102. ഭാസ്കരൻ:—ജഡമായ മനസ്സും ചൈതന്യവും വിരുദ്ധങ്ങളാകയാൽ "അനുഭവം" മനസ്സിനെ ആശ്രയിക്കുകയല്ല, അതിൽ ആരോപിക്കപ്പെടുകയാണ് ചെയ്യുന്നതെന്നു തെളിയുന്നു. ജഡങ്ങളായ പ്രകൃതിയും മനസ്സും വിരുദ്ധങ്ങളല്ലായ്കയാൽ പ്രകൃതി അന്തഃകരണത്തെ ആശ്രയിക്കുന്നുവെന്നുതന്നെ പറയണം.

ശ്രീശങ്കരൻ:—അങ്ങിനെയാണെങ്കിൽ വേറെയും വിരോധമുണ്ടു പ്രകൃതിയിൽനിന്നുണ്ടാവുന്ന മനസ്സിനെ പ്രകൃതി ആശ്രയിക്കുന്നുവെന്നു പറയുന്നതു വിരുദ്ധമാവില്ലേ?

ശ്ലോകം 103 [ഭഗവാൻ തുടരുന്നു.] അതുമാത്രവുമല്ല, ഈ അജ്ഞാനം [പ്രകൃതി] ഏതാശ്രിതമാണെന്നു പറയുന്നപക്ഷം സുഷുപ്തിയിലും അജ്ഞാനം ചിത്തവൃത്തിയായ്ത്തന്നെ ഉണ്ടാവണം. [ഞാൻ അജ്ഞനാണെന്ന തോന്നൽ അപ്പോഴം ഉണ്ടാവുന്നില്ലല്ലോ.] അതിനാൽ പ്രകൃതി മനസ്സിനെ ആശ്രയിച്ചിരിക്കുന്നുവെന്നതിന്നു പ്രമാണമില്ലെന്നു വരുന്നു. അതു ചിത്തിനെത്തന്നെയാണ് ആശ്രയിക്കുന്നത്.

ശ്ലോകം 104. ഭാസ്കരൻ:—സുഷുപ്തിയിൽ ജീവബ്രഹ്മൈക്യപ്രതിബന്ധികയായ അവിദ്യതന്നെയില്ലെന്നുള്ള കാരണത്താൽ അതു ചിത്തിനെ ആശ്രയിച്ചുനില്ക്കുകയാണെന്നു എന്തിന്നു പറയണം? സുഷുപ്തിയിൽ അജ്ഞാനമില്ലെന്നതിന്നു പ്രമാണവുമുണ്ട്: "സതാ സൌമ്യ തദാ സമ്പന്നോ ഭവതി സ്വമപീതോ ഭവതി" എന്ന വാക്യപ്രകാരം ജീവന്നു പരമാത്മാവുമായുള്ള ഐക്യബോധംതന്നെയാണ് അപ്പോഴം ഉണ്ടാവുന്നതെന്നു പറയുന്നുണ്ടല്ലോ. ആ വേദവാക്യം സുഷുപ്തിയിൽ അജ്ഞാനമില്ലെന്നതിന്നു പ്രമാണമല്ലേ?

ശ്ലോകം 105 ശ്രീശങ്കരൻ:—വേദവാക്യത്തിൽ "സതി സംപദ്യ ന വിദുഃ" (പരമാത്മൈക്യം പ്രാപിച്ചിട്ട് ജനങ്ങൾ ഒന്നും അറിയുന്നില്ല) എന്നേ പറഞ്ഞിട്ടുള്ളു. അറിയുന്നില്ല എന്നു പറഞ്ഞിട്ടുള്ളതിനാൽ സുപ്തിയിൽ അജ്ഞാനമുണ്ട് എന്നു കാണിക്കുകയാണ് ചെയ്തിരിക്കുന്നത്.

ഭാസ്കരൻ:—അങ്ങിനെ വരുന്നില്ല. അറിയുന്നില്ല എന്ന പദംകൊണ്ട് ഉക്തശ്രുതി പരമാത്മൈക്യത്തെ ഉറപ്പിക്കുകമാത്രമേ ചെയ്യുന്നുള്ളു. ജ്ഞാനനിഷേധം അവിടെ ഉണ്ടെന്ന് വരുന്നില്ല.

ശ്ലോകം 106. മാത്രവുമല്ല, ചൈതന്യത്തെ പ്രകൃതി അഥവാ അജ്ഞാനം ആശ്രയിക്കുന്നുവെങ്കിൽ ആ അജ്ഞാനം നിത്യമോ, അനിത്യമോ? പറയൂ! നിത്യമാവാൻ പാടില്ല. അതിന്നു യുക്തിയില്ല. നിത്യമായ ചൈതന്യത്തിൽ നിത്യമായ അജ്ഞാനം ഉണ്ടെന്നു പറയുന്നത് യുക്തമായിരിക്കുമോ? അനിത്യവുമാവില്ല; എന്തുകൊണ്ടെന്നാൽ ചിത്തിനെ ആശ്രയിക്കുന്നഅജ്ഞാനത്തെ ഇല്ലാതാക്കാൻ മററെന്തിന്നാണ് പിന്നെ കഴിവുണ്ടായിരിക്കുക? അജ്ഞാനം ചിത്തിൽനില്ക്കുന്നുവെന്നു പറയുമ്പോഴം ആ ചിത്തിന്ന്—ചിത്പ്രകാശത്തിന്ന്—അതിനെ നശിപ്പിക്കാൻ കഴിവില്ലെന്നു വരുന്നു.

ശ്ലോകം 107. ചിത്പ്രകാശത്തിന്നുതന്നെ ആ അജ്ഞാനത്തെ ശമിപ്പിക്കാൻ കഴിയില്ലെന്നു വരുമ്പോഴം ജഡപ്രകാശത്തിന് അതിനെ നശിപ്പിക്കാനാവുമെന്നു ശങ്കിക്കുകയേ വേണ്ടതില്ല; കാരണം വിരോധാഭാവംതന്നെ. അങ്ങിനെ നോക്കുമ്പോഴം അവസ്ഥാത്രയത്തിലും—ജാഗ്രത്സ്വപ്ന സുഷുപ്ത്യവസ്ഥകളിലൊന്നുംതന്നെ—അജ്ഞാനത്തിന്ന് പ്രതിബന്ധകമായി ഒന്നും ഇല്ലെന്നുവരുന്നു. ഈ നിലയ്ക്ക് സകല സംസാരത്തിന്നും ബീജഭൂതവും അവസ്ഥാത്രയത്തിലും നശിക്കാത്തതുമാണ് അജ്ഞാനമെന്നു വന്നാൽ അത് അനുപപന്നം തന്നെയാണ്. അതുകൊണ്ട് നിത്യമോ അനിത്യമോ ആയ അജ്ഞാനം ചിത്തിനെ ആശ്രയിച്ചു നില്ക്കുന്നു എന്ന വാദം അർത്ഥശൂന്യമാണ്. പിന്നെ സംസാരകാരണമെന്തെന്നാണെങ്കിൽ അത് മനസ്സിൽ തന്നെയുണ്ടാവുന്ന അയഥാർത്ഥഗ്രഹണം, ഭ്രമമെന്നിവയാണെന്നു തീർച്ചപ്പെടുന്നു.

ശ്ലോകം 108. ശ്രീശങ്കരൻ:—അങ്ങിനെയാണെങ്കിൽ താങ്കൾ ഏതിനെയാണ് "ഭ്രമ"മെന്നു പറയുന്നത്?

ഭട്ടഭാസ്കരൻ:—"ഞാൻ മനുഷ്യനാണ്; ഈശ്വരനല്ല" എന്ന ബോധം ഭ്രമമാണ്. [ഞാൻ ബ്രഹ്മമാണെന്ന ബോധം പ്രമയുമാണ്.]

ശ്രീശങ്കരൻ:—താങ്കൾക്ക് അങ്ങിനെ പറയാൻ പാടില്ല. സർവ്വത്തിലും ഭേദവും അഭേദവും ചേർന്നുനില്ക്കുന്നു എന്ന സിദ്ധാന്തത്തെ സ്വീകരിച്ച് കേവലം യഥാർത്ഥമായോ അയഥാർത്ഥമായോ ഒന്നുമി

ല്ലെന്നു വാദിക്കുന്ന സവ്വ സങ്കരവാദിയായ താങ്കരം ഇത്ര ഓമ്മയററവനായ്പോയല്ലോ. [എന്നിങ്ങിനെ ആചാര്യർ ഉപഹാസപൂവ്വം ഉത്തരം പറയുകയാണ്.]

ശ്ലോകം 109. ശ്രീശങ്കരൻ തുടരുന്നു:– താങ്കളുടെ ഭേദാഭേദസിദ്ധാന്തമനുസരിച്ച് "ഇതു കണ്ടൻപശുവാണ്" [കണ്ടനെന്നാൽ കൊമ്പു മുറിഞ്ഞതു് എന്നത്ഥം] എന്ന പ്രതീതി യഥാത്ഥബോധമാണെന്നു നിണ്ണയിച്ചിരിക്കുന്ന താങ്കരം "ഞാൻ മനുഷ്യനാണ" എന്ന തോന്നൽ ഭ്രമമാണ്എന്നു എങ്ങിനെ പറയും?

ശ്ലോകം 110. തുടരുന്നു:—താങ്കളുടെ സിദ്ധാന്തപ്രകാരംതന്നെ അനുമാനവും ഇക്കായ്യത്തിലുണ്ട്:—"ഞാൻ മനുഷ്യനാണെ"ന്ന വിവാദാസ്പദയായ ബുദ്ധി യഥാത്ഥബോധമാണെന്നതു പ്രതിജ്ഞ; "ഭേദാഭേദം നിമിത്ത"മെന്നതു ഹേതു; "ഇതു കണ്ടൻ പശുവാണ്" എന്ന പ്രതീതി [മുണ്ടൻപശുവെ കണ്ടിട്ട് അത് കണ്ടൻ പശുവാണെന്നുണ്ടായ തോന്നൽ] ദൃഷ്ടാന്തവും; ഇതുമായാൽ അനുമാനം പൂണ്ണമായല്ലോ.

ശ്ലോകം 111. ഭട്ടഭാസ്കരൻ:—ഇതിന്നു പ്രബലമായ സത്പ്രതിപക്ഷതയുമുണ്ട്; [പ്രബലമായ വിരുദ്ധാനുമാനമുണ്ടെന്നു സാരം;] ഞാൻ മനുഷ്യനാണെന്ന ബോധം യഥാത്ഥബോധമല്ല എന്നത് പ്രതിജ്ഞ; ഒടുവിൽ, "ഞാൻ മനുജനല്ല; ബ്രഹ്മമാണ് എന്നു തീച്ചപ്പെടുന്നു"വെന്നതു ഹേതു; 'ഇതു വെള്ളിയല്ല; ശുക്തിയാണ് എന്നു തീച്ചപ്പെടുന്നതുപോലെ"യെന്നതു ദൃഷ്ടാന്തവും.

ശ്രീശങ്കരൻ:—ഇതും താങ്കളുടെ സിദ്ധാന്തപ്രകാരം തന്നെ ശരിയല്ല.

ശ്ലോകം 112. ശ്രീശങ്കരൻ തുടരുന്നു:—കാരണം, "ഇതു കണ്ടൻപശുവല്ല; മുണ്ടൻ പശുവാണ്" [മുണ്ടനെന്നാൽ കൊമ്പു മുളക്കാത്തതു—വടക്കെ മലബാറിൽ "മൂടപ്പശു"വെന്നു വിളിക്കപ്പെട്ടവരുന്നത് എന്നത്ഥം.] എന്നു തീച്ചപ്പെട്ടു കഴിഞ്ഞാലും ഇതു കണ്ടൻ പശുവാണെന്ന ബോധം യഥാത്ഥബോധമാണെന്നു താങ്കളുടെ സിദ്ധാന്തത്തിൽ സ്വീകരിക്കപ്പെട്ടിരിക്കുന്നു. അതിനാൽ "ഇതു കണ്ടൻ പശുവല്ല എന്നു തീച്ചപ്പെടുന്നതുകൊണ്ട്" എന്ന ഹേതു ഒരു നിശ്ചിതഹേതുവായി താങ്കരംക്ക് സ്വീകരിച്ചുകൂടാത്തതാണ്.

ശ്ലോകം 113. ഭട്ടഭാസ്കരൻ:—ഇന്നതാണെന്ന തോന്നൽ ഏതു വസ്തുവിൽ ഉണ്ടായിരുന്നുവോ, ആ വസ്തുവിൽ തന്നെ "അതല്ല" എന്ന നിഷേധം വരുന്നേടത്തു ആദ്യത്തെ തോന്നൽ "ഭ്രമ"മാണെന്നാണ് എൻെറ വിവക്ഷ

ശ്രീശങ്കരൻ:—അങ്ങിനെയായാൽപോലും വിവക്ഷിതഹേതു താങ്കളെ സംബന്ധിച്ചേടത്തോളം നിശ്ചിതഹേതുവാകുന്നില്ല കാരണം, "ഇതു കണ്ടൻപശുവാണ്" എന്ന തോന്നലിൽ താങ്കളുടെ സിദ്ധാന്തം "യഥാത്ഥബോധ"ത്തെ സ്വീകരിച്ചിരിക്കകൊണ്ട്.

ശ്ലോകം 114. ഭട്ടഭാസ്കരൻ:—തീച്ചയായും അത് നിശ്ചിതഹേതു തന്നെ ആയിരിക്കുന്നതാണ്. ഇതു കണ്ടൻപശുവാണെന്നു പറയുമ്പോരം പശുവിൽ തോന്നിയ "ഖണ്ഡത്വം" പശുവിൽതന്നെ നിഷേധിക്കപ്പെടുന്നില്ല. പിന്നീട് തീച്ചപ്പെട്ട 'മുണ്ട"നിലാണ് നിഷേധിക്കപ്പെടുന്നത്. അതിനാൽ എൻെറ വിവക്ഷപ്രകാരമുള്ള ഹേതുവിൽ വ്യഭിചാരദോഷമില്ല.

ശ്ലോകം 115. ശ്രീശങ്കരൻ —വികല്പനാസഹത്വംകൊണ്ട് താങ്കളുടെ ഹേതു അനിശ്ചിതം തന്നെയാണ്. "കണ്ടൻ" നിഷേധിക്കപ്പെടുന്നത് കേവലമായ മുണ്ഡത്വത്തിലോ, അതല്ല പശുവായ മുണ്ടനിലോ? കേവലമായ "മുണ്ട"നിൽ "കണ്ട"നെ നിഷേധിക്കുവാൻ പ്രസക്തിയില്ല. കാരണം കേവലമായ മുണ്ടത്തത്തിൽ കണ്ടനെന്ന തോന്നൽതന്നെ ഉണ്ടായിട്ടില്ലല്ലോ.

ശ്ലോകം 116. തുടരുന്നു:—കണ്ടനെന്ന തോന്നലിന്ന് കേവലമായ മുണ്ടൻ കാരണമല്ലെന്നതാണ് പ്രസക്തിയില്ലായ്മ. രണ്ടാമത്തെ പക്ഷവും സ്വീകരിച്ചുകൂടാ. പശുവെന്ന വിശേഷണത്തോടുകൂടിയ മുണ്ടനിൽ നിഷേധം വരുന്ന അതേ അവസരത്തിൽതന്നെ

ശ്ലോകം 117. വിശേഷണമായ പശുവിലും ആ നിഷേധം പതിയുന്നു. അങ്ങിനെ "കണ്ടൻ പശു" എന്നതിൽ താങ്കളുടെ വിവക്ഷിതഹേതുവുള്ളപ്പോഴും അതിനെ യഥാത്ഥബോധമായി സ്വീകരിച്ചിട്ടുള്ളതുകൊണ്ട താങ്കരം കാണിച്ച വിരുദ്ധാനുമാനത്തിലെ ഹേതു തീച്ചയായും അനിശ്ചിതഹേതു തന്നെയാണെന്നു വരുന്നു.

ശ്ലോകം 118. ഭട്ടഭാസ്കരൻ:– മുണ്ഡൻപശുവാണെന്നു തീച്ചപ്പെട്ടതിന്നു ശേഷവും കണ്ടൻപശുവാണെന്ന വ്യവഹാരം നിലനില്ക്കുന്നുവെന്നതുകൊണ്ടാണ് "കണ്ടൻപശു"വെന്ന തോന്നൽ യഥാത്ഥബോധമാണെന്നു പറയുന്നത്.

ശ്രീശങ്കരൻ:—അതുപോലെ, "ഞാൻ മനുഷ്യനല്ല; ബ്രഹ്മമാണെ"ന്നു തീച്ചപ്പെട്ടതിന്നുശേഷവും 'ഞാൻ മനുഷ്യനാണ്"എന്ന വ്യവഹാരം ഉണ്ടാവുന്നതുകൊണ്ട്, ഞാൻ മനുഷ്യനാണെന്ന തോന്നലും യഥാത്ഥ ബോധമാണെന്നു താങ്കൾക്ക് പറയാമല്ലോ.

ശ്ലോകം 119. ഭട്ടഭാസ്കരൻ:—"യത്ര ത്വസ്യ സവ്വമാത്മൈവാഭൂത് തത് കേന കം പശ്യേത്" ഇത്യാദി വേദവാക്യങ്ങൾകൊണ്ട് ഞാൻ ബ്രഹ്മമാണ് എന്നു തീച്ചപ്പെട്ടാൽ ഞാൻ മനുഷ്യനാണെന്ന വ്യവഹാരം നിലനില്ക്കുന്നില്ല. വ്യവഹാരം പിന്നേയും നിലനില്ക്കുന്നു എന്നു എങ്ങിനെ പറയാം?

ശ്രീശങ്കരൻ:—ഈ ചോദ്യംതന്നെ താങ്കളുടെ സിദ്ധാന്തപ്രകാരം തെററാണ്.

ശ്ലോകം 120. തുടരുന്നു:—അസ്മന്മതത്തിൽ മാത്രമേ ഈ ചോദ്യം പ്രസക്തമാവുകയുള്ളു. പരബ്രഹ്മത്തെപ്പററിയുള്ള അബോധമാണ് സവ്വാജ്ഞാനങ്ങൾക്കും കാരണമെന്നു പറയുന്ന അസ്മദീയസിദ്ധാന്തംകൊണ്ടുമാത്രമേ, ബ്രഹ്മമാണ് ഞാനെന്നു തീച്ചപ്പെട്ടുകഴിഞ്ഞാൽ അജ്ഞാനവിലസിതമായ സവ്വവും—ലോകവ്യവഹാരം—ഇല്ലാതാവുമെന്നു പറഞ്ഞുകൂട്ടു. താങ്കളുടെ മതത്തിൽ ജഗത്തിൻെറ സത്യത ഹേതുവായി ഉച്ഛേദം സംഭവിക്കുകയില്ല; ലോകവ്യവഹാരം ഇല്ലാതാവുമെന്നു പറഞ്ഞുകൂടാ.

ശ്ലോകം 121. ഭട്ടഭാസ്കരൻ:—ഞങ്ങളുടെ സിദ്ധാന്തത്തിൽ ഭേദാഭേദം നില്ക്കുന്നത് അഞ്ച് ഉപാധികളിൽ മാത്രമാണ്: ജാതിവ്യക്തികൾ, ഗുണഗുണികൾ, കായ്യകാരണങ്ങൾ, വിശേഷ്യവിശേഷണങ്ങൾ, അംശാംശികൾ എന്നിവയിൽ മാത്രമല്ലാതെ ദേഹദേഹികളിൽ ഭേദാഭേദമുണ്ടെന്നു പറയുന്നില്ല. അതിനാൽ താങ്കൾ കാണിച്ച അനുമാനത്തിലെ ഹേതു ഇവിടെ ഇല്ലാത്തതാണ്.

ശ്ലോകം 122. ശ്രീശങ്കരൻ:—ഭേദാഭേദം ഈ അഞ്ച് ഉപാധികളിലും ഒന്നിച്ചു നില്ക്കുകയാണോ, അഥവാ ഓരോ ഉപാധിയിലും പ്രത്യേകിച്ചോ? ആദ്യപക്ഷം എങ്ങിനേയുംവരില്ല; കാരണം അഞ്ച് ഉപാധികളും ഒന്നായി ഒരിടത്തും നില്ക്കില്ല, തീച്ചതന്നെ.

ശ്ലോകം 123. തുടരുന്നു:—രണ്ടാമത്തെ പക്ഷമാണ് സ്വീകായ്യമെന്നു പറയുന്നപക്ഷം ഗുണഗുണിഭാവത്തിലും മററുമെന്നപോലെ അംഗാഗിഭാവത്തിൽ എന്തുകൊണ്ടു ഉണ്ടാവില്ല? ദേഹദേഹികൾക്ക അംഗാംഗിഭാവമില്ലെന്നു പറയാൻ പാടില്ലതാനും. താങ്കളുടെ-സിദ്ധാന്തത്തിൽ അതു സ്വീകരിക്കപ്പെട്ടിട്ടുണ്ടല്ലോ.

ശ്ലോകം 124. തുടരുന്നു:—എനി ഈ അഞ്ചിൽ ഒന്നിൽ മാത്രമേ ഭേദാഭേദമുള്ളുവെന്നു നിബ്ബന്ധമാണെങ്കിൽ ദേഹത്തിന്നും ദേഹിക്കും കായ്യകാരണഭാവമുള്ളതുകൊണ്ടു ആ അഞ്ചിൽതന്നെ ദേഹദേഹികളും പെടുന്നുമുണ്ടല്ലോ.

ശ്ലോകം 125. ഭട്ടഭാസ്കരൻ:—ദേഹം ഈശ്വരകായ്യമാണ്; ജീവകായ്യമല്ല.

ശ്രീശങ്കരൻ:—ജീവേശ്വരന്മാർ ഒന്നുതന്നെയാകകൊണ്ട് ഈശ്വരകായ്യങ്ങളെല്ലാം ജീവകായ്യങ്ങളുമാണ്.

ശ്ലോകം 126. തുടരുന്നു:—അസിദ്ധ്യാദികളായ അനുമാനദോഷങ്ങളൊന്നുമില്ലാത്തതുകൊണ്ടു അതു സ്വീകായ്യമാണ്. അങ്ങിനെ ഭ്രമത്തെപ്പോലും "പ്രമ"യെന്നു കാണുന്ന താങ്കളുടെ സിദ്ധാന്തത്തിൽ ഭ്രമമെന്ന ഒരു പദാത്ഥമേ ഇല്ല എന്നു പറയേണ്ടതായ്‌വരുന്നു. അപ്പോൾ സംസാരത്തിന്നു ഭ്രമമാണ്, അഗ്രഹമാണ് കാരണമെന്നു താങ്കൾക്ക എങ്ങിനെ പറയാൻ കഴിയും?

ശ്ലോകം 127. തുടരുന്നു:—"ഞാൻ മനുജനാണ്" ഇത്യാദിപ്രത്യയങ്ങളെ യഥാത്ഥങ്ങളായി സ്വീകരിച്ചിരിക്കുന്ന താങ്കൾക്ക ഭ്രമത്വംതന്നെയില്ല എന്നു സ്പഷ്ടമായിരിക്കുന്നു; എനി ഉണ്ടെന്നുതന്നെ വെക്കുക; എന്നാൽ ആ ഭ്രമം അന്തഃകരണത്തിൻെറ പരിണാമമോ, അഥവാ ചിദാത്മാവിൻെറ പരിണാമമോ? ഇതിൽ ആദ്യത്തേതാവില്ല. കാരണം ഭ്രമത്തിൻെറ അനുഭവം ആത്മാവിന്നുള്ളതുകൊണ്ട്. അന്തഃകരണപരിണാമിത്വത്തിൽ ആത്മാശ്രയത്വം ഉണ്ടാവാൻ പാടില്ലല്ലൊ.

ശ്ലോകം 128. ഭട്ടഭാസ്കരൻ:—രക്തതമമായ ജപാകുസുമത്തിൻെറ യോഗംകൊണ്ട് സ്ഫടികത്തിൽ ലൌഹിത്യത്തിൻെറ [ചുകപ്പിൻെറ] സ്ഫുരണം ഉണ്ടാവുന്നതുപോലെ ഭ്രമസംയുതമായ ചിത്തത്തിൻെറ യോഗംകൊണ്ട് ആത്മാവിൽ ഭ്രമത്തിൻെറ അനുഭവവുമുണ്ടാവാം. അങ്ങിനെ ഉണ്ടാവുന്നുവെന്നുവെച്ചു ഭ്രമം ചിത്തത്തിൻെറ പരിണാമമല്ല എന്നു വരുന്നില്ല.

ശ്ലോകം 129. ശ്രീശങ്കരൻ:—അങ്ങിനെയാണെങ്കിൽ അന്തഃകരണാശ്രിതമായ ഭ്രമത്തിന്നു ആത്മാവുമായുള്ള സംബന്ധം സത്യമോ അസത്യമോ? ആദ്യത്തേതാവാൻ നിവൃത്തിയില്ല. ഒന്നിൻെറ ഗുണത്തിന്നു മറെറാന്നിൽ ചേച്ച് സത്യമല്ലെന്നു വാദിക്കുന്ന അന്യഥാഖ്യാതിവാദിയായ താങ്കളുടെ സിദ്ധാന്തത്തിൽ ആത്മഭ്രമസംബന്ധം സത്യമാവാൻ പാടില്ല.

ശ്ലോകം 130 തുടരുന്നു:—മേൽകാണിച്ച അപരോക്ഷാനുഭവത്തിന്നു വിരുദ്ധമായതുകൊണ്ടു അസത്യമാണെന്നും പറഞ്ഞുകൂടാ. ഇങ്ങിനെ അന്തഃകരണത്തിൻെറ പരിണാമമാണ് ഭ്രമമെന്ന വാദം നിരാകൃതമാവുന്നു. എന്നി, ആത്മാവിൻെറ പരിണാമമാണ് ഭ്രമമെന്നു പറയാങ്കിൽ ആ വാദവും സ്വീകാൎയ്യമാവാൻ പോകുന്നില്ല.

ശ്ലോകം 131. തുടരുന്നു:—നിസ്സംഗനും നിരവയവനുമായ ആത്മാവിന്നു പരിണാമമെങ്ങിനെ ഉണ്ടാവാനാണ്? പരിണാമമുണ്ടാവാമെന്നു വെച്ചാൽതന്നെ യഥാൎത്ഥബോധരൂപത്തിലല്ലാതെ ഭ്രമത്തിൻെറ രൂപത്തിൽ ചിദാത്മാവ് പരിണമിക്കുകയില്ല.

ശ്ലോകം 132. നിത്യനും യഥാൎത്ഥബോധസ്വരൂപനുമാണല്ലോ ആത്മാവ്: "ഞാൻ സുഖമായുറങ്ങി; ഒന്നും അറിഞ്ഞില്ല" എന്നു ഉറങ്ങിയെഴുന്നേററാൽ പോലും പരാമശിക്കപ്പെടുന്നതിനാൽ അനുമേയവും, ഇന്ദ്രിയ വ്യാപാരങ്ങളൊന്നുമില്ലാത്തപ്പോഠംകൂടിയും ഉണ്ട് എന്നതിനാൽ നിത്യവുമായ ജ്ഞാനത്തിന്നു ആശ്രയമായി നില്ക്കുന്ന ആത്മാവിൽ അയഥാൎത്ഥജ്ഞാനാത്മകമായ ഭ്രമത്തിൻെറ രൂപത്തിൽ പരിണാമമുണ്ടാവില്ല; എന്തെന്നാൽ ഒരു ഗുണത്തിൻെറതന്നെ രണ്ടവാന്തരവിഭാഗങ്ങളായ ഗുണങ്ങൾ ഒരുമിച്ച ഒരേ സമയത്ത് ഒന്നിൽ നില്ക്കുക സാദ്ധ്യമല്ല.

ശ്ലോകം 133. ഒരു വസ്തുവിൽ ഒരു വെളുപ്പല്ലാതെ രണ്ട് വെളുപ്പ് ഉണ്ടാവുന്നില്ലല്ലോ.

ഭട്ടഭാസ്കരൻ:—ചിത്ത് ഗുണമല്ല; ഗുണിയാണ്. ഗുണത്തിനെ സംബന്ധിച്ച് പറഞ്ഞ ദോഷം ഗുണിയെ സംബന്ധിച്ച് വരില്ല.

ശ്രീശങ്കരൻ:—എന്നാലും ഭ്രമപരിണാമമുണ്ടാവില്ല.

ശ്ലോകം 134. തുടരുന്നു:—അതിന്നുള്ള ഹേതുവിതാണ്: കടകമെന്ന ആഭരണത്തിന്ന് ആശ്രയഭൂതമായ സുവൎണ്ണത്തിന്ന് അതേ സമയത്തിൽതന്നെ രുചകമെന്ന ആഭരണത്തിന്നും ആധാരഭൂതമായ് നില്ക്കാൻ കഴിയുകയില്ലല്ലോ. അതുപോലെ നിത്യജ്ഞാനാശ്രയമായ ആത്മാവിന്ന് ജ്ഞാനാന്തരാധാരതയോടെ സ്ഥിതി ചെയ്യാനും കഴിയുകയില്ല എന്ന ദോഷം ഗുണിയെ സംബന്ധിച്ചും വരുമല്ലോ.

ശ്ലോകം 135. ഭട്ടഭാസ്കരൻ:—ഭ്രമശബ്ദാൎത്ഥം യോജിക്കുന്നില്ലെങ്കിൽ വേണ്ട; ഭ്രമസംസ്കാരമോ സത്യത്തിൻെറ അഗ്രഹമോ സംസാരത്തിന്നു ഹേതുവായ്കൊള്ളട്ടെ!

ശ്രീശങ്കരൻ:—ആയിക്കൂടാ. ഭ്രമമെന്ന വസ്തുതന്നെ ഇല്ലെന്നു വരുമ്പോഠം ഭ്രമസംസ്കാരമോ അഗ്രഹണമോ എങ്ങിനെയുണ്ടാവും?

ശ്ലോകം 136. തുടരുന്നു:—അഗ്രഹണമെന്നത് സ്വരൂപഗ്രഹണത്തിൻെറ അഭാവമോ ആഗന്തുകമായ വൃത്തിയുടെ അഭാവമോ? ആദ്യത്തേതാവാൻ തരമില്ല: കാരണം, ചിതിരൂപമായ യഥാൎത്ഥഗ്രഹണം നിത്യമായതുകൊണ്ട് അതിൻെറ അഭാവരൂപമായ അഗ്രഹണം അസംഭവ്യമാണ്. ആഗന്തുകമായ വൃത്ത്യഭാവവും അഗ്രഹണമാവുകയില്ല. കാരണം, ബുദ്ധിവൃത്തിയുടെ അഭാവത്തിലും ചിദാത്മാവിൻെറ സ്ഫുരണം ഉണ്ടാവുന്നുണ്ട് എന്നുള്ളതുകൊണ്ട് ബുദ്ധിവൃത്തിയുടെ അഭാവവും അഗ്രഹണമാവുകയില്ല.

ശ്ലോകം 137. ഭട്ടഭാസ്കരൻ:—ഇങ്ങിനെയാവുമ്പോഠം ആത്മാവിൽ അജ്ഞാനസ്വരൂപയായ പ്രകൃതിയുണ്ടെന്നു സ്വീകരിച്ചാൽ ദുഃഖാദ്യാത്മകമായ അജ്ഞാനത്തെ നിവൎത്തിക്കാൻ ഒരു ഉപായവും കാണുന്നില്ല

ശ്രീശങ്കരൻ:—എന്നു പറഞ്ഞുകൂടാ. തത്വമസ്യാദിമഹാവാക്യജന്യവും അഖണ്ഡവുമായ ജീവേശ്വരാഭേദബോധം അജ്ഞാനത്തെ നീക്കാനുള്ള ഉപായം തന്നെയാണ്.

ശ്ലോകം 138. ശ്രീശങ്കരൻ തുടരുന്നു:—എന്നു മാത്രവുമല്ല, ഭേദാഭേദന്യായംകൊണ്ട് സകലവും സങ്കരമാണെന്ന്—ഉഭയാത്മകമാണെന്ന്—പറയുന്ന താങ്കളുടെ സിദ്ധാന്തത്തിൽ ഇഷ്ടാനിഷ്ടബോധംകൊണ്ടു സകല വ്യവഹാരവും സങ്കീൎണ്ണമായിരിക്കുന്നതിനാൽ പ്രവൃത്തിയോ നിവൃത്തിയോ ഒന്നും ഉണ്ടാവാൻ തരമില്ല. അങ്ങിനെ താങ്കഠംക്ക് ജീവനികപോലും ദുർല്ലഭമായേക്കും—ജീവനോപായംതന്നെ ഇല്ലാതാവുമെന്നൎത്ഥം. അതുകൊണ്ടു മതിയാക്കുക!

---

# കനകലക്ഷ്മീസ്തവം

അംഗം ഹരേഃ പുളകഭൂഷണമാശ്രയന്തീ
ഭൃംഗാംഗനേവ മുകുളാഭരണംതമാലം
അംഗീകൃതാഖില വിഭൂതിരപാംഗലീലാ
മംഗല്യദാസ്തു മമ മംഗലദേവതായാഃ (1)

മുഗ്ദ്ധാമുഹുർവ്വിദധതീ വദനേമുരാരേഃ
പ്രേമത്രപാപ്രണിഹിതാനി ഗതാഗതാനി
മാലാദൃശോർമ്മധുകരീവ മഹോത്പലേ യാ
സാ മേ ശ്രിയം ദിശതു സാഗരകന്യകായാഃ (2)

ആമീലിതാക്ഷമധിഗമ്യ മുദാ മുകുന്ദ-
മാനന്ദകന്ദമനിമേഷമനംഗതന്ത്രം
ആകേകരസ്ഥിതകനീനികപക്ഷ്മനേത്രം
ഭൂത്യൈ ഭവേന്മമ ഭുജംഗശയാംഗനായാഃ (3)

ബാഹ്വന്തരേ മധുജിതഃ ശ്രിതകൗസ്തുഭേ യാ
ഹാരാവലീവ ഹരിനീലമയീ വിഭാതി
കാമപ്രദാ ഭഗവതോപി കടാക്ഷമാലാ
കല്യാണമാവഹതു മേ കമലാലയായാഃ (4)

കാളാംബുദാളിലളിതോരസി കൈടഭാരേ-
ർദ്ധാരാധരേ സ്ഫുരതി യാ തടിദംഗനേവ
മാതുസ്സമസ്തജഗതാം മഹനീയമക്ഷി
ഭദ്രാണി മേ ദിശതു ഭാർഗ്ഗവനന്ദനായാഃ (5)

പ്രാപ്തംപദം പ്രഥമതഃ ഖലു യത്പ്രഭാവാ-
ന്മാംഗല്യഭാജി മധുമാഥിനി മന്മഥേന
മയ്യാപതേത്തദിഹ മന്ഥരമീക്ഷണാർദ്ധം
മന്ദാക്ഷസാക്ഷി മകരാകരകന്യകായാഃ (6)

വിശ്വാമരേന്ദ്രപദവിഭ്രമദാനദക്ഷ-
മാനന്ദഹേതുരധികം മധുവിദ്വിഷോപി
ഈഷന്നിഷീദതു മയി ക്ഷണമീക്ഷണാർദ്ധ-
മിന്ദീവരോദരസഹോദരമിന്ദിരായാഃ (7)

ഇഷ്ടാ വിശിഷ്ടമതയോപി നരാ യയാ ദ്രാക്
ദൃഷ്ടാസ്ത്രിവിഷ്ടപപദം സുലഭം ഭജന്തേ,
ദൃഷ്ടിഃ പ്രഹൃഷ്ടകമലോദരദീപ്തിരിഷ്ടം
പുഷ്ടിം കൃഷീഷ്ട മമ പുഷ്കരവിഷ്ടരായാഃ (8)

ദദ്യാദ്ദയാനുപവനോ ദ്രവിണാംബുധാരാ-
മസ്മിന്നകിഞ്ചനവിഹംഗശിശൗ വിഷണ്ണേ
ദുഷ്കർമ്മഘർമ്മമപനീയ ചിരായ ദൂരാ-
ന്നാരായണപ്രണയിനീനയനാംബുവാഹഃ (9)

ഗീർദ്ദേവതേതി ഗരുഡധ്വജഭാമിനീതി
ശാകംഭരീതി ശശിശേഖരവല്ലഭേതി
സൃഷ്ടിസ്ഥിതിപ്രളയസിദ്ധിഷു സംസ്ഥിതായൈ
തസ്യൈ നമസ്ത്രിഭുവനൈകഗുരോസ്ത-
രുണ്യൈ. (10)

ശ്രുത്യൈ നമോസ്തു ശുഭകർമ്മഫലപ്രസൂത്യൈ
രത്യൈ നമോസ്തു രമണീയഗുണാശ്രയായൈ
ശക്ത്യൈ നമോസ്തു ശതപത്രനികേതനായൈ
പുഷ്ട്യൈ നമോസ്തു പുരുഷോത്തമവല്ല-
ഭായൈ. (11)

നമോസ്തു നാളീകനിഭാനനായൈ
നമോസ്തു ദുഗ്ദ്ധോദധിജന്മഭൂമ്യൈ
നമോസ്തു സോമാമൃതസോദരായൈ
നമോസ്തു നാരായണവല്ലഭായൈ. (12)

നമോസ്തു ഹേമാംബുജപീഠികായൈ
നമോസ്തു ഭൂമണ്ഡലനായികായൈ
നമോസ്തു ദേവാദിദയാപരായൈ
നമോസ്തു ശാർങ്ഗായുധവല്ലഭായൈ. (13)

നമോസ്തു ദേവ്യൈ ഭൃഗുനന്ദനായൈ
നമോസ്തു വിഷ്ണോരുരസി സ്ഥിതായൈ
നമോസ്തു ലക്ഷ്മ്യൈ കമലാലയായൈ
നമോസ്തു ദാമോദരവല്ലഭായൈ. (14)

നമോസ്തു കാന്ത്യൈ കമലേക്ഷണായൈ
നമോസ്തു ഭൂത്യൈ ഭുവനപ്രസൂത്യൈ
നമോസ്തു ദേവാദിഭിരർച്ചിതായൈ
നമോസ്തു നന്ദാത്മജവല്ലഭായൈ. (15)

സമ്പത്കരാണി സകലേന്ദ്രിയനന്ദനാനി
സാമ്രാജ്യദാനവിഭവാനി സരോരുഹാക്ഷി!
ത്വദ്വന്ദനാനി ദുരിതാഹരണോദ്യതാനി
മാമേവ മാതരനിശം കലയന്തു മാന്യേ! (16)

സരസിജനിലയേ! സരോജഹസ്തേ!
ധവളതമാംശുകഗന്ധമാല്യശോഭേ!
ഭഗവതി! ഹരിവല്ലഭേ! മനോജ്ഞേ!
ത്രിഭുവനഭൂതികരി! പ്രസീദ മഹ്യം. (17)

കമലേ! കമലാക്ഷവല്ലഭേ! തേ
കരുണാപൂരതരംഗിതൈരപാംഗൈഃ
അവലോകയ മാമകിഞ്ചനാനാം
പ്രഥമം പാത്രമകൃത്രിമം ദയായാഃ. (18)

സ്തുവന്തി യേ സ്തുതിഭിരമൂഭിരന്വഹം
ത്രയീമയീം ത്രിഭുവനമാതരം രമാം
ഗുണാധികാ ഗുരുധനധാന്യഭാഗിനോ
ഭവന്തി തേ ഭവമനുഭാവിതാശയാഃ. (19)

# ലക്ഷ്മീനൃസിംഹസ്തവം.

—: ० :—

ശ്രീമത്പയോനിധിനികേതന! ചക്രപാണേ!
ഭോഗീന്ദ്രഭോഗമണിരഞ്ജിതപുണ്യമൂർത്തേ!
യോഗീശ! ശാശ്വത! ശരണ്യ! ഭവാബ്ധിപോത!
ലക്ഷ്മീനൃസിംഹ! മമ ദേഹി കരാവലംബം. (1)

ബ്രഹ്മേന്ദ്രരുദ്രമരുദർക്കകിരീടകോടി-
സംഘട്ടിതാംഘ്രികമലാമലകാന്തികാന്ത!
ലക്ഷ്മീലസത്കുചസരോരുഹരാജഹംസ!
ലക്ഷ്മീനൃസിംഹ! മമ ദേഹി കരാവലംബം. (2)

സംസാരഘോരഗഹനേ ചരതോ മുരാരേ!
മാരോഗ്രഭീകരമൃഗപ്രവരാർദ്ദിതസ്യ
ആർത്തസ്യ മത്സരനിദാഘനിപീഡിതസ്യ
ലക്ഷ്മീനൃസിംഹ! മമ ദേഹി കരാവലംബം. (3)

സംസാരകൂപമതിഘോരനിദാഘമൂലം
സംപ്രാപ്യ ദുഃഖശതസർപ്പസമാകുലസ്യ
ദീനസ്യ ദേവ! കൃപണാസ്പദമാഗതസ്യ
ലക്ഷ്മീനൃസിംഹ! മമ ദേഹി കരാവലംബം. (4)

സംസാരസാഗരവിശാലകരാലകാല-
നക്രഗ്രഹഗ്രസനനിഗ്രഹവിഗ്രഹസ്യ
വ്യഗ്രസ്യ രാഗരസനോർമ്മിനിപീഡിതസ്യ
ലക്ഷ്മീനൃസിംഹ! മമ ദേഹി കരാവലംബം. (5)

സംസാരവൃക്ഷമഘബീജമനന്തകർമ്മ-
ശാഖാശതം കരണപത്രമനംഗപുഷ്പം
ആരുഹ്യ ദുഃഖഫലിതം പതതോ ദയാലോ!
ലക്ഷ്മീനൃസിംഹ! മമ ദേഹി കരാവലംബം. (6)

സംസാരസർപ്പഘനവക്ത്രഭയോഗ്രതീവ്ര-
ദംഷ്ട്രാകരാലവിഷദഗ്ധവിനഷ്ടമൂർത്തേഃ
നാഗാരിവാഹന! സുധാബ്ധിനിവാസ! ശൌരേ!
ലക്ഷ്മീനൃസിംഹ! മമ ദേഹി കരാവലംബം. (7)

സംസാരദാവദഹനാതുരഭീകരോരു-
ജ്വാലാവലീഭിരതിദഗ്ധതനൂരുഹസ്യ
ത്വത്പാദപത്മസരസീശരണാഗതസ്യ
ലക്ഷ്മീനൃസിംഹ! മമ ദേഹി കരാവലംബം. (8)

സംസാരജാലപതിതസ്യ ജഗന്നിവാസ!
സർവ്വേന്ദ്രിയാർത്ഥബഡിശാർത്ഥഝഷോപമസ്യ
പ്രോത്ഖണ്ഡിതപ്രചുരതാലുകമസ്തകസ്യ
ലക്ഷ്മീനൃസിംഹ! മമ ദേഹി കരാവലംബം. (9)

സംസാരഭീകരകരീന്ദ്രകരാഭിഘാത-
നിഷ്പിഷ്ടമർമ്മവപുഷഃ സകലാർത്തിനാശ!
പ്രാണപ്രയാണഭവഭീതിസമാകുലസ്യ
ലക്ഷ്മീനൃസിംഹ! മമ ദേഹി കരാവലംബം. (10)

അന്ധസ്യ മേ ഹൃതവിവേകമഹാധനസ്യ
ചൌരൈഃ പ്രഭോ! ബലിഭിരിന്ദ്രിയനാമ-
ധേയൈഃ
മോഹാന്ധകൂപകുഹരേ വിനിപാതിതസ്യ
ലക്ഷ്മീനൃസിംഹ! മമ ദേഹി കരാവലംബം. (11)

ലക്ഷ്മീപതേ! കമലനാഭ! സുരേശ! വിഷ്ണോ!
വൈകുണ്ഠ! കൃഷ്ണ! മധുസൂദന! പുഷ്കരാക്ഷ!
ബ്രഹ്മണ്യ! കേശവ! ജനാർദ്ദന! വാസുദേവ!
ദേവേശ! ദേഹി കൃപണസ്യ കരാവലംബം. (12)

---

# ശിവഭുജംഗം.

—: ० :—

അനാദ്യന്തമാദ്യം പരം തത്വമർത്ഥം
ചിദാകാരമേകം തുരീയം ത്വമേയം
ഹരിബ്രഹ്മമൃഗ്യം പരബ്രഹ്മരൂപം
മനോവാഗതീതം മഹഃ ശൈവമീഡേ. (1)

സ്വശക്ത്യാദിശക്ത്യന്തസിംഹാസനസ്ഥം
മനോഹാരി സർവ്വാംഗരത്നാദിഭൂഷം
ജടാചന്ദ്രഗംഗാസ്ഥിസമ്പക്ക്മൌലിം
പരാശക്തിമിത്രം നമഃ പഞ്ചവക്ത്രം. (2)

ശിവേശാനതത്പൂരുഷാഘോരവാമാ-
ദിഭിർ ബ്രഹ്മഭിർഹൃന്മുഖൈഃ ഷഡ്ഭിരംഗൈഃ
അനൌപമ്യഷട്ത്രിംശകം തത്വവിദ്യാ-
മതീതം പരം ത്വാ കഥം വേത്തി കോ വാ. (3)

പ്രവാളപ്രവാഹപ്രഭാശോണമർഘം
മരുത്വന്മണിശ്രീമഹഃ ശ്യാമമർഘം
ഗുരുസ്യൂതമേകം വപുശ്ചൈകമന്തഃ
സ്മരാമി സ്മരാപത്തിസമ്പത്തിഹേതും. (4)

സ്വസേവാസമായാതദേവാസുരേന്ദ്രാ-
നമന്മൌലിമന്ദാരമാലാഭിഷിക്തം
നമസ്യാമി ശംഭോ! പദാംഭോരുഹം തേ
ഭവാംഭോധിപോതം ഭവാനീവിഭാവ്യം. (5)

ജഗന്നാഥ! മന്നാഥ! ഗൌരീശ! നാഥ!
പ്രപന്നാനുകമ്പിൻ! വിപന്നാർത്തിഹാരിൻ!
മഹഃസ്തോമമൂർത്തേ! സമസ്തൈകബന്ധോ!
നമസ്തേ നമസ്തേ പുനസ്തേ നമോസ്തു. (6)

മഹാദേവ! ദേവേശ! ദേവാദിദേവ!
സ്മരാരേ! പുരാരേ! യമാരേ! ഹരേതി
ബ്രുവാണഃ സ്മരിഷ്യാമി ഭക്ത്യാ ഭവന്തം
തതോ മേ ദയാശീല! ദേവ! പ്രസീദ. (6)

വിരൂപാക്ഷ! വിശ്വേശ! വിശ്വാധികേശ!
ത്രയീമൂല! ശംഭോ! ശിവ! ത്ര്യംബക! ത്വം
പ്രസീദ സ്മരംസ്ത്രാഹി പശ്യാവപുഷ്യ
ക്ഷമസ്വാപ്നുഹീതീക്ഷ പാഹി ക്ഷിപാമഃ (8)

ത്വദന്യഃ ശരണ്യഃ പ്രപന്നസ്യ നേതി
പ്രസീദ സ്മരന്നോവഹന്ന്യാസ്ത ദൈന്യം
ന ചേത്തേ ഭവേത് ഭക്തവാത്സല്യഹാനി-
സ്തതോ മേ ദയാലോ! ദയാം സംനിധേഹി. (9)

അയം ദാനകാലസ്ത്വഹം ദാനപാത്രം
ഭവാൻ നാഥ! ദാതാ ത്വദന്യം ന യാചേ
ഭവത്ഭക്തിമേവ സ്ഥിരാം ദേഹി മഹ്യം
കൃപാശീല! ശംഭോ! കൃതാർത്ഥോസ്മി തസ്മാത് (10)

പശുംവേത്സി ചേന്മാംത്വമേവാധിരൂഢഃ
കളങ്കീതിവാ മൂർദ്ധ്നി ധത്സേ ത്വമേവ
ദ്വിജിഹ്വഃ പുനഃ സോപി തേ കണ്ഠഭൂഷാ
ത്വദംഗീകൃതാഃ ശർവ്വ! സർവ്വേപി ധന്യാഃ (11)

ന ശക്നോമി കർത്തും പരദ്രോഹലേശം
കഥം പ്രീയസേ ത്വം ന ജാനേ ഗിരീശ!
തഥാ ഹി പ്രസന്നോസി കസ്യാപി കാന്താ-
സുതദ്രോഹിണോ വാ പിതൃദ്രോഹിണോ വാ (12)

സ്തുതിം ധ്യാനമർച്ചാം യഥാവദ്വിധാതും
ഭജന്നപ്യജാനന്മഹേശാവലംബേ
ത്രസന്തം സുതംത്രാതുമഗ്രേ മൃകണ്ഡോ-
ർയ്യമപ്രാണനിർവ്വാപണം ത്വത്പദാബ്ജം. (13)

അകണ്ഠേ കളങ്കാദനംഗേ ഭുജംഗാ-
ദപാണൌ കപാലാദഭാലേനലാക്ഷാത്
അമൌലൌ ശശാങ്കാദവാമേ കളത്രാ-
ദഹം ദേവമന്യം ന മന്യേ ന മന്യേ. (14)



# ഹസ്താമലകകൃതങ്ങളായ പന്ത്രണ്ട് പദ്യങ്ങൾ.

—:o:—

നിമിത്തം മനശ്ചക്ഷുരാദിപ്രവൃത്തൌ
നിരസ്താഖിലോപാധിരാകാശകല്പഃ
രവിർല്ലോകചേഷ്ടാനിമിത്തം യഥാ യഃ
സ നിത്യോപലബ്ധി സ്വരൂപോഹമാത്മാ. (1)

യമഗ്ന്യുഷ്ണവന്നിത്യബോധസ്വരൂപം
മനശ്ചക്ഷുരാദീന്യബോധാത്മകാനി
പ്രവർത്തന്ത ആശ്രിത്യ നിഷ്കമ്പമേകം
സ നിത്യോപലബ്ധിസ്വരൂപോഹമാത്മാ. (2)

മുഖാഭാസകോ ദർപ്പണോ ദൃശ്യമാനോ
മുഖത്വാത് പൃഥക്ത്വേന നൈവാസ്തി വസ്തു
ചിദാഭാസകോ ധീഷു ജീവോപി തദ്വത്
സ നിത്യോപലബ്ധിസ്വരൂപോഹമാത്മാ. (3)

യഥാ ദർപ്പണാഭാവ ആഭാസഹാനൌ
മുഖം വിദ്യതേ കല്പനാഹീനമേകം
തഥാ ധീവിയോഗേ നിരാഭാസകോ യഃ
സ നിത്യോപലബ്ധിസ്വരൂപോഹമാത്മാ. (4)

മനശ്ചക്ഷുരാദേർവ്വിയുക്തഃ സ്വയം യോ
മനശ്ചക്ഷുരാദേർമ്മനശ്ചക്ഷുരാദിഃ
മനശ്ചക്ഷുരാദേരഗമ്യസ്വരൂപഃ
സ നിത്യോപലബ്ധിസ്വരൂപോഹമാത്മാ (5)

യ ഏകോ വിഭാതി സ്വതഃ ശുദ്ധചേതാഃ
പ്രകാശസ്വരൂപോപി നാനേവ ധീഷു
ശരാവോദകസ്ഥോ യഥാ ഭാനുരേകഃ
സ നിത്യോപലബ്ധിസ്വരൂപോഹമാത്മാ. (6)

യഥാനേകചക്ഷുഃ പ്രകാശോ രവിർന്ന
ക്രമേണ പ്രകാശീകരോതി പ്രകാശ്യം
അനേകാ ധിയോ യസ്തഥൈകപ്രബോധഃ
സ നിത്യോപലബ്ധിസ്വരൂപോഹമാത്മാ. (7)

വിവസ്വത്പ്രഭാതം യഥാരൂപമക്ഷം
പ്രഗൃഹ്ണാതി നാഭാതമേവം വിവസ്വാൻ
തഥാഭാത ആഭാസയത്യേകമക്ഷം
സ നിത്യോപലബ്ധിസ്വരൂപോഹമാത്മാ. (8)

യഥാ സൂർയ്യ ഏകോപ്യനേകശ്ചലാസു
സ്ഥിരാസ്വപ്സു ചൈകോഗ്നിഭാവ്യസ്വരൂപഃ
ചലാസു പ്രഭിന്നഃ സ്വധീഷ്വേക ഏവ
സ നിത്യോപലബ്ധിസ്വരൂപോഹമാത്മാ. (9)

ഘനച്ഛന്നദൃഷ്ടിർ ഘനച്ഛന്നമർക്കം
യഥാ മന്യതേ നിഷ്പ്രഭം ചാതിമൂഢഃ
തഥാ ബദ്ധവത് ഭാതി യോ ബദ്ധദൃഷ്ടേഃ
സ നിത്യോപലബ്ധിസ്വരൂപോഹമാത്മാ. (10)

സമസ്തേഷു വസ്തുഷ്വനുസ്യൂതമേകം
സമസ്താനി വസ്തൂനി യം ന സ്പൃശന്തി
വിയദ്വത് സദാ ശുദ്ധമച്ഛസ്വരൂപഃ
സ നിത്യോപലബ്ധിസ്വരൂപോഹമാത്മാ. (11)

ഉപാധൌ യഥാ ഭേദതാ സന്മണീനാം
തഥാ ഭേദതാ ബുദ്ധിഭേദേഷു തേപി
യഥാ ചന്ദ്രികാണാം ജലേ ചഞ്ചലത്വം
തഥാ ചഞ്ചലത്വം തവാപീഹ വിഷ്ണോ! (12)



## തോടകം.

—: o :—

സകലം മനസാ ക്രിയയാ ജനിതം
സമവേക്ഷ്യ വിനാശിതയാ തു ജഗത്
നിരവദ്യത കശ്ചിദതോ നിഖിലാ—
ദവിനാശികൃതേ യതിതവ്യമിതി. (1)

പ്രതിപിത്സുരസാവവിനാശിപദം
യതിധർമ്മരതോ യതിമേവ ഗുരും
വിദിതാത്മകലം സമുപേത്യ കവിം
പ്രണിപത്യ നിവേദിതവാൻ സ്വമതം. (2)

ഭഗവന്നുദധൌ മൃതിജന്മജലേ
സുഖദുഃഖഝഷേ പതിതം വ്യഥിതം
കൃപയാ ശരണാഗതമുദ്ധര മാ—
മനുശാധ്യുപസന്നമനന്യഗതിം. (3)

വിനിവർത്ത്യ രതിം വിഷയേ വിഷമാം
പരിമുച്യ ശരീരവിബദ്ധമതിം
പരമാത്മപദേ ഭവ നിത്യരതോ
ജഹി മോഹമയം ഭ്രമമാത്മമതേ. (4)

വിസൃജാന്നമയാദിഷു പഞ്ചസു താ—
മഹമസ്മി മമേതിമതിം സതതം
ദൃശിരൂപമനന്തമജം വിഗുണം
ഹൃദയസ്ഥമവേഹി സദാഹമിതി. (5)

ജലഭേദകൃതാ ബഹുതേവ രവേർ—
ഘടികാദികൃതാ നഭസോഽപി യഥാ
മതിഭേദകൃതാ തു തഥാ ബഹുതാ
തവ ബുദ്ധിദൃശോഽവികൃതസ്യ സദാ. (6)

ദിനകൃത്പ്രഭയാ സദൃശേന സദാ
ജനചിത്തഗതം സകലം സ്വചിതാ
വിദിതം ഭവതാഽവികൃതേന സദാ
യത ഏവമതോഽസി സദേവ സദാ. (7)



# ശുദ്ധിപത്രം.

| പേജ്. | സൎഗ്ഗം. | കോളം. | ശ്ലോകം നമ്പർ. | പാദം. | തെറ്റ്. | ശരി. |
|---|---|---|---|---|---|---|
| 22 | 4 | 2 | 47 | 2 | ഹരിപ്പ | ഹരിപ്പൂ |
| 24 | 4 | 1 | 65 | 2 | കള്ളന്നിവ | കള്ളമെന്നിവ |
| 25 | 4 | 2 | 83 | 2 | ശമിപ്പിക്കുന്നതായ് | ശമിപ്പിപ്പതായ് |
| 26 | 4 | 2 | 91 | 2 | മണിഞ്ഞു | മറിഞ്ഞു |
| 78 | 10 | 2 | 6 | 1 | നിഭിഷ | നിമിഷ |
| 82 | 10 | അടിക്കുറിപ്പിൽ അടിയിൽനിന്ന് മേല്പോട്ട് 3_ാംവരിയിൽ "തത" എന്നത് "തത്" എന്നാക്കണം. | | | | |
| 93 | 11 | 1 | 51 | 4 | ഗ്രഹിച്ചേവ | ഹിച്ചേവ |
| 101 | 12 | 2 | 68 | 4 | "ട" എന്നത് "ട്ട" എന്നാക്കുക. | |
| 104 | 13 | 2 | 22 | 4 | വത്തിക | വാത്തിക |
| 104 | 13 | 2 | 28 | 3 | സച്ചിദ | സച്ചിദ് |
| 105 | 13 | 2 | 42 | 4 | ന്മതപ്രകർഷം | ന്മതിപ്രകർഷം |
| 105 | 13 | 2 | 45 | 4 | ക്ക | "ക്കി" തെളിയിക്കുക |
| 106 | 13 | 1 | 53 | 3 | പ്രചാറ | പ്രചാര |
| 107 | 13 | 1 | 62 | 1 | രദൈത | രദ്വൈത |
| 107 | 13 | 1 | 61 | 1 | ഗ്രഥിച്ച | ഗ്രഥിച്ചു |
| 107 | 13 | 2 | 66 | 2 | "ത്തി" എന്ന് തെളിയിക്കുക. | |
| 109 | 14 | 2 | 19 | 4 | ക്രമേണയായ | ക്രമേണയായ് |
| 114 | 14 | 1 | 91 | 4 | ശ്ലോകാവസാനത്തിൽ ഉദ്ധരണി അവസാനിപ്പിക്കണം. | |
| 114 | 14 | 2 | 99 | 4 | കഥിപ്പ | കഥിപ്പൂ |
| 116 | 14 | 2 | 136 | 2 | രചാന്നാൻ | ചൊന്നാൻ |
| 118 | 14 | 2 | 165 | 4 | ശ്ലോകാന്ത്യത്തിൽ "ഉദ്ധരണി" അവസാനിപ്പിക്കണം. | |
| 120 | 15 | 2 | അടിക്കുറിപ്പിൽ ആദ്യത്തെ വരിയിൽ രണ്ടാമത്തെ അക്ഷരം "ക" എന്നാക്കുക. | | | |
| 120 | 15 | 2 | 7 | 1 | സല്ക്കരിച്ച | സല്ക്കരിച്ചു |
| 125 | 15 | 1 | ടിപ്പണിയിൽ 13_ാംവരിയിൽ "വിരോധേ" എന്ന് തുടങ്ങുന്നിടത്ത് ഉദ്ധരണി ചിഹ്നം വേണം. | | | |
| 128 | 15 | 2 | 121 | 1 | മാത്ര | മാത്രം |
| 130 | 15 | 2 | ടിപ്പണിയിൽ 27_ാംവരിയിൽ "പരിണാമ" എന്നാക്കണം. | | | |
| 133 | 16 | 2 | 8 | 4 | ശ്ലോകാവസാനത്തിൽ ഉദ്ധരണിചിഹ്നവും അവസാനിപ്പിക്കണം. | |
| 134 | 16 | 1 | 15 | 2 | അണഞ്ഞീ | അണഞ്ഞി |
| 137 | 16 | 1 | 64 | 2 | പാദാവസാനത്തിൽ ഉദ്ധരണിയും അവസാനിപ്പിക്കണം. | |
| 138 | 16 | 1 | 76 | 4 | ശ്ലോകാവസാനത്തിൽ ഉദ്ധരണിയും അവസാനിപ്പിക്കുക. | |
| 138 | 16 | 1 | ഗദ്യവിഭാഗത്തിൽ 10_ാംവരിയിൽ "ആകാശാസ്തി" എന്നാക്കുക. | | | |

# 1. ശ്രീ ദേവീഭാഗവതം

[വൃത്താന്തവൃത്തവിവർത്തനം]

കേരളസാഹിത്യ അക്കാഡമിയിൽനിന്നു 1500 ഉറുപ്പിക പാരിതോഷികം നേടിയതും, കേരളത്തിലെ പ്രമുഖ പത്രങ്ങളുടേയും പ്രശസ്ത സാഹിത്യകാരന്മാരുടേയും മുക്തകണ്ഠമായ പ്രശംസയ്ക്കു പാത്രീഭവിച്ചതും, സാക്ഷാത് പരാശക്തിയുടെ നാനാവതാരവിശേഷങ്ങളേയും ദുഷ്ടനിഗ്രഹ ശിഷ്ടരക്ഷണപരങ്ങളായ ലീലാപദാനങ്ങളേയും അംബായജ്ഞാദി ഹോമപൂജാക്രമങ്ങളേയും ലളിത സുന്ദരമായ ശൈലിയിൽ ആഖ്യാനം ചെയ്യുന്നതും, ഗായത്രീസഹസ്രനാമം [മൂലം], നവാക്ഷരി തുടങ്ങിയ വിവിധ മന്ത്രങ്ങളും മണിദ്വീപവർണ്ണനയും അനേകം ദേവീസ്തോത്രങ്ങളും ഉൾക്കൊള്ളുന്നതുമായ ഈ മഹാപുരാണം ദേവീഭക്തന്മാർക്ക് വിലമതിക്കാൻ സാധിക്കാത്ത ഒരു പുണ്യനിധിയാണ്. ഓരോ ഹൈന്ദവഗൃഹത്തിലും ഇതിൻെറ ഒരു കോപ്പിയെങ്കിലും ഉണ്ടാവുന്നത് ഘോരഗ്രഹപീഡാദിസർവ്വവിപന്നിവൃത്തിയ്ക്കും സർവ്വാഭീഷ്ടസിദ്ധിയ്ക്കും ഐഹികാമുഷ്മികസുഖപ്രാപ്തിയ്ക്കും പ്രയോജകീഭവിക്കുന്നതായിരിക്കും.

കോപ്പി ഒന്നിന്ന് വില ഉറുപ്പിക **15**.

---

# 2. ശ്രീ ദേവീമാഹാത്മ്യം

അഥവാ

# ശ്രീ ദുർഗ്ഗാസപ്തശതി

മാർക്കണ്ഡേയ മഹാപുരാണാന്തർഗ്ഗതവും മന്ത്രാത്മകവുമായ ശ്രീദേവീമാഹാത്മ്യത്തിൻെറ വൃത്താന്തവൃത്ത വിവർത്തനമാണ് ഈ പുണ്യഗ്രന്ഥം. ഇത് നിത്യപാരായണത്തിന്നും വെച്ചുപൂജിക്കുന്നതിന്നും ഉത്തമമാണെന്ന് ഭക്തജനങ്ങളെ ഓർമ്മപ്പെടുത്തിക്കൊള്ളുന്നു. ബ്രഹ്മാവും ദേവന്മാരും മററും ചെയ്യുന്ന ഇതിലെ ഹൃദ്യതമങ്ങളായ ദേവീസ്തുതികൾ പ്രാതഃസായം സന്ധ്യകളിൽ ജപിക്കാൻ ഏററവും വിശിഷ്ടമാണ്. ഗ്രന്ഥംവെച്ച് പൂജിക്കുന്ന ഗൃഹങ്ങളെ ഭൂതപ്രേതപിശാചാദി ബാധകളൊന്നും തീണ്ടുകപോലുമില്ലെന്നാണ് പ്രാജ്ഞന്മാരുടെ അഭിപ്രായം.

വില ഉറുപ്പിക **2** [രണ്ടുറുപ്പിക മാത്രം.]

വി. പി. ചാർജ്ജ് ഇതിൽ പെടുകയില്ല.

അപേക്ഷിക്കേണ്ടും മേൽവിലാസം:—

ഭക്ത കവി തി ല കം

ടി. സുബ്രഹ്മണ്യൻ തിരുമുമ്പ്,

[പോസ്റ്റ്] പിലിക്കോട്.

[വഴി] തൃക്കരിപ്പൂർ—കണ്ണൂർ ജില്ല.